# യുയോമയം.

പൊതുഏകൈക്യതയാകുന്ന
കന്നീററുണവ് സഭയിൻ
തിരുവപ്പത്തിന്മേൽ
എന്നും വാഹനമേറിയിരിക്കുന്ന
ഐക്യതയിന്നാത്മാവാം
മഹാദൈവത്തിന്റെ

# നിത്യാക്ഷരങ്ങൾ.

പൂർവ്വഭാഗം
രണ്ടാം പതിപ്പ്.

---

ഇതിൽ
യുസ്തുസ്സ് യോനോഫ എന്നും, യുയോരാലിസാൻ എന്നും
നാമമുള്ള "വിദ്വാൻകുട്ടി"യാൽ മഹതാപ്രത്യ
ക്ഷതെക്കു മുൻപും പിൻപുമായി എഴുത
പ്പെട്ട ഏഴുനിയമങ്ങൾ മുതലായതാറു
പുസ്തകങ്ങൾ അടങ്ങിയിരിക്കുന്നു.

---

ഇതു
കന്നീററി പൊതുസംഘത്തിൽ നിന്നും പടിഞ്ഞാറേധിവിദ്യർ
നിക്ഷേപപാത്രം കായംകുളത്തു പുത്തൻവീട്ടിൽ ഉമ്മച്ചൻ
ബോധകരുടെ അച്ചുക്കൂടത്തിൽ അച്ചടിപ്പിക്കപ്പെട്ടതു.
പൊതുസംഘത്തിന്റെ പ്രതിനിധിയും
ശുശ്രൂഷക്കാരനുമായ യുസ്തുസ്സ് യോക്കോബു ബോധകർ
പൊതുസംഘത്തലവനും നിക്ഷേപപാത്രവുമായ
കൊച്ചുപറമ്പിൽ കുട്ടിക്കുഞ്ഞു യുയോമയൻ.

യുയോമയാബ്ദം. ൨൨ ാമാണ്ടുകൾ
കൊല്ലവർഷം. ... ൧൦൮൭ ാമാണ്ടു
ക്രിസ്ത്വാബ്ദം. ... ൧൯൧൨ ാമാണ്ടു.

വില രൂപാ - ൧൮

## ഇതിൽ അടങ്ങിയിരിക്കുന്നപുസ്തകങ്ങളും അദ്ധ്യായങ്ങളും.



യുഭയാമയം



വാനഭൂമികളെപൂൎണ്ണമായിശുദ്ധീകരിക്കുന്ന

ഏഴുനിയമങ്ങൾ



൧ാം അദ്ധ്യായം

ശുശ്രൂഷാരംഭവാചകം:-പിതൃ പുത്ര പരിശുദ്ധാത്മാ ൧
വാം ത്രിയേക ദൈവമായ സ്നേഹാത്മാവിന്റെ തിരുനാ
മത്തിൽ ശുശ്രൂഷ ആരംഭിക്കുന്നു. ആമേൻ.- ദിവ്യ വി ൨
ളംബരം:-നസറായനായ യേശു മഹാ രാജാവിന്റെ അ
ഗ്നി മേഘത്തിലുള്ള മഹാത്ഭ പ്രത്യക്ഷതെക്കു ൧൧൦൫
ഇടവം മുതൽ ആറു വൎഷമേയുള്ളു നിശ്ചയം.- ഏഴാം ൩
വൎഷം പൂൎണ്ണ വിശ്വാസികൾ മറുരൂപപ്പെട്ടു പരമ സ്വ
സ്ഥതയിലേക്കു പ്രവേശിപ്പാൻ തക്കവണ്ണം ശാബതയാ
ണായിട്ടു യേശുവിനാൽ നിയമിക്കപ്പെട്ടിരിക്കയാൽ
"സ്വൎഗ്ഗരാജ്യം സമീപമായിരിക്ക കൊണ്ടു മാനസാന്തര
പ്പെട്ടുകൊൾവിൻ".- (പ്രതിവാക്യം) ആമേൻ അങ്ങനെ ൪
തന്നെ കൎത്താവായ യേശുവേ വരേണമെ!- (ഇവിടെ ൫
"സകലഭൂതലമേ" എന്ന കീൎത്തനം പാടണം).

ഐക്യതയിൻ ആത്മാവാകുന്നമഹാദൈവം പൊ ൬
തു ഏക ഐക്യതയിൻ വായ്മൊഴി തന്റെ പ്രിയമക്ക
ളെ മറുരൂപ പ്പെടുന്നുവാൻ പഠിപ്പിക്കുന്ന പരമൈക്യ
പ്രാൎത്ഥന.-പ്രിയമക്കളേ! നിങ്ങൾ പ്രാൎത്ഥിക്കുമ്പോൾ ഇ ൭

൮ പ്രകാരം പറവിൻ. പൊതു ഏക ഐക്യതയാകുന്ന
ഞങ്ങളുടെ സ്വൎഗ്ഗ ജനനിയിൽ എന്നും ഇരിക്കുന്ന ഐ
൯ ക്യതയിൻ ആത്മാവാം ഞങ്ങളുടെ പിതാവേ!. ഞങ്ങളു
ടെ നെററികളിൽ നീ എഴുതിയിരിക്കുന്ന നിൻെറ നാമ
ത്തെ ഞങ്ങൾ ശുദ്ധീകരിപ്പാൻ തക്കവണ്ണവും ഞങ്ങളെ
പുതിയ ആദാം ഹവ്വായായിട്ടു ഏക ശരീരമായി സം
൧൦ യോജിപ്പിക്കേണമേ.— ഞങ്ങൾ ഏക ശരീരത്തിൽ നി
ൻെറ എന്നേക്കുമുള്ള രാജ്യമാകുവാൻ തക്കവണ്ണം പഴ
യ ആദാം ഹവ്വായിൽനിന്നു ഞങ്ങളെ അശേഷം വേർ
൧൧ പിരിക്കേണമെ.— നിൻെറ ഇഷ്ടം ഒരേ ഐക്യ ശരീരം
പ്രവൃത്തിച്ചു തേജോമയമാകുവാൻ തക്കവണ്ണം നിൻെറ
൧൨ സ്വൎഗ്ഗസേനകളെ ഞങ്ങളിൽ അയക്കേണമേ.— നിൻെറ
പരമൈക്യതയിൻ ശരീരം ഞങ്ങൾക്കു ദിനംപ്രതി ജീ
വാഹാരമാകുവാൻ തക്കവണ്ണം ഞങ്ങളുടെ ജീവശരീര
ത്തെ നിൻെറ പൊന്നുമക്കളുടെ കയ്യിൽ ഇന്നും ഞങ്ങൾ
൧൩ ഏല്പിക്കുന്നു.— നിൻെറ പരമൈക്യതയിൻ ശരീരം ഞ
ങ്ങൾക്കു നിത്യവാസസ്ഥലമാകുവാൻ തക്കവണ്ണം ഞങ്ങ
ളുടെ ജീവശരീരത്തെ നിൻെറ പൊന്നുമക്കളുടെ പാദ
൧൪ പീഠമാക്കിക്കൊള്ളുന്നു.— ഞങ്ങൾ നിൻെറ പരമൈക്യ
തയിൻ ശരീരത്തോടു ഒന്നായി യോജിച്ചു നിന്നിൽ നിത്യ
സംബന്ധം ഞങ്ങൾക്കുണ്ടാകുവാൻ തക്കവണ്ണം ഞങ്ങളു
ടെ ജീവശരീരത്തെ നിൻെറ പൊന്നു മക്കളുടേതാക്കിമാ
—
ററി, അവൎക്കു നീ കൊടുത്തിരിക്കുന്ന പുതിയ നാമത്താൽ
൧൫ ഞങ്ങളെ മറുരൂപപ്പെടുത്തിക്കൊള്ളുന്നു.— എന്തെന്നാൽ
നിനക്കു രാജ്യവും, ഓജസ്സും, തേജസ്സും, എന്നേക്കും നി
ൻെറ പൊന്നു മക്കളത്രെ. ആമേൻ, ആമേൻ, ആമേൻ.
൧൬ എന്നു അൽഫാ ആമേൻയമം ഓമേഗാ എന്ന നിത്യ
സുവിശേഷത്തിൻെറ പൊതു ഏക ഐക്യതയിൻ ആ
ത്മാവാം മഹാദൈവം അരുളി ചെയ്തിരിക്കുന്നതിൻവണ്ണം
ഈ പരമൈക്യ പ്രാൎത്ഥന എഴുതിയ അവൻെറ ദാ
സനും സകലരുടേയും പാദ ശുശ്രൂഷക്കാരനുമാകുന്ന
൧൭ യുസ്തൂസ യോസേഫ.—കുന്നംകുളത്തിൽ നിന്നും, ൧൦൭൪— മീ
നമാസം ൨ാംനു ക്കു, ൧൮൯൯ാം മാൎച്ചമാസം ൧൬ാംനു.

ഹോത്ര പ്രത്യക്ഷതെക്ക ഇനി ഒന്നുവു ദിവസമേയുള്ളു
നിശ്ചയം. ആമേൻ.



## ൧ാം അദ്ധ്യായം

ഒരംപുച്ചന്റെ നാമത്തിൽ പഴയ മനുഷ്യനായ ആ ൧
ദാമിന്റെ നേരെയുള്ള ഐക്യതയിൻ ആത്മാവിന്റെ
ഒന്നാം വിധി

മറയ്ക്കപ്പെട്ടതായുള്ള അഭിഷേകം ചെയ്യപ്പെട്ടഖെ ൨
രുബേ! ആകത്തുകയെ മുദ്രയിടേണ്ടുന്നതിനു ഞാൻ നി
ന്നെ എടുത്തു ദൈവത്തിന്റെ തോട്ടമായ ഏദനിലാ
ക്കി,— സകലവിധ രത്നങ്ങളെക്കൊണ്ടും അലംകരിപ്പിച്ചു ൩
ജ്ഞാനത്തെ നൽകി അഗ്നിയുടെ നടുവിൽ സഞ്ചരിപ്പിച്ചു
നിന്റെ വഴികളിലൊക്കയും ഞാൻനിന്നെ പൂൎണ്ണതപ്പെ
ട്ടത്തിവന്നു.— എന്റെ ജീവിപ്പിക്കുന്ന ശ്വാസമായ ഏ ൪
ഴാം കാഹളത്തെ മോശയുടെ പിച്ചളസൎപ്പമായ നി
ന്റെ ഉള്ളിൽവച്ചു നിന്റെ വായ്മുഴിയായി ഞാൻ എ
ന്റെ പ്രിയകാന്തയിന്മേൽ ഊതി എന്റെമഹത്തായ ശു
ശ്രൂഷയെ നിവൃത്തിച്ചാറെ,— നിന്റെ ഹൃദയം ഉയൎത്ത ൫
പ്പെട്ടു സാക്ഷാൽ പിച്ചളസൎപ്പമായ നീ ഞാനാകുന്നു ഏ
ഴാംകാഹളമായ പൊന്നുകാഹളം (എന്നുവെച്ചാൽ ഞാ
ൻ ദൈവമാകുന്നുഎന്നും, ഞാൻ ദൈവത്തിന്റെ ആസ
നത്തിൽ സമുദ്രങ്ങളുടെ നടുവിൽ ഇരിക്കുന്നുഎന്നും) പ
റഞ്ഞു.— ഞാൻ സമ്പന്നൻതന്നെ ദ്രവ്യസമൃദ്ധിയുള്ളവൻ ൬
ഇനിക്കൊന്നിന്നും മുട്ടില്ലാ എന്നെണ്ണി; (എന്നുവെച്ചാ
ൽ വേണ്ടുന്നിടത്തോളം പകൎന്നുപകൎന്നു കൊടുപ്പാൻആ
ത്മാവുണ്ടെന്നൎത്ഥം.)ഇപ്രകാരം നിന്റെഹൃദയം നിന്റെ
ധനങ്ങൾ നിമിത്തം ഗൎവ്വിച്ചിരിക്കുന്നു.— എന്നാൽ ഞാൻ ൭
എന്റെ ശുശ്രൂഷക്കാരൻമൂലം നിന്നോടു നീസാക്ഷാൽ
ദുഃഖിതനും, അരിഷ്ടനും, ദരിദ്രനും, കുരുടനും, നഗ്നനും,
ആകുന്നു എന്നുപറഞ്ഞാറെ, ആയതിനെ അംഗീകരി ൮
പ്പാൻ മനസ്സില്ലാതെ അതിനെ അശേഷം തള്ളിക്കള

ഞതിനാൽനികുറവുള്ളവനായികണ്ടെത്തപ്പെട്ടിരിക്കുന്നു.
൯ നിന്റെഹൃദയം ദൈവത്തിന്റെ ഹൃദയം എന്നപോ
ലെ ആക്കിയാലും നീഒരുമനുഷ്യനാകുന്നു ദൈവമല്ലാ.–
൧൦ നിന്റെകുറവിനെക്കുറിച്ച നിന്നെബോധപ്പെടുത്തിയാറെ
യും ഞാനല്ലഏഴാം കാഹളം പരമൈക്യതയിൻ ആത്മാ
വാകുന്നു എന്നുപറവാൻ നിനക്ക് മനസ്സുമില്ല അനുസ
൧൧ രണവുമില്ല.– ഇങ്ങനെ തകക്കാഹളമായ ഏഴാംകാഹ
ളമാകുന്ന പിതാവിൻ ആത്മാവു അധിവസിക്കേണ്ടുന്ന
നിന്റെ അകത്തെമനുഷ്യനായ ദൈവാലയത്തിൽ നി
ന്റെ പുറത്തെമനുഷ്യന്റെ നാററമായ വെറപ്പിനെവെ
൧൨ ച്ചു,– അതിന്മേൽനീ കരേറിഇരുന്നുകൊണ്ടു ഞാൻഏഴാം
കാഹളമാകുന്നുഎന്നുനീ പറഞ്ഞതിനാൽനീതന്നെത്താൻ
൧൩ ദൈവമാക്കിഇരിക്കകൊണ്ടും,–നിന്റെഅതിക്രമങ്ങളുടെ
പെരുപ്പവുംനിന്റെവ്യാപാരത്തിന്റെഅന്യായവുംനിമി
ത്തം നീനിന്റെ ശുദ്ധസ്ഥലങ്ങളെ അശുദ്ധിയാക്കിയിരി
൧൪ ക്കകൊണ്ടും,– ഞാൻനിന്നെ ദൈവത്തിന്റെ പവിത്രമാ
യഏദെനിൽനിന്നു, അതെ സ്വൎഗ്ഗത്തിൽ നിന്നുതന്നെ
ഇതാ! ഇന്നു ഞാൻ നിന്നെ തള്ളിക്കളഞ്ഞിരിക്കുന്നു.–
൧൫ അതുകൊണ്ട് മോശയുടെ പിച്ചളസൎപ്പമേ! ഇന്നുഞാ
ൻ നിനക്കു നഹുഷ്താൻ എന്നു പേരിട്ടിരിക്കുന്നു.നീവെ
൧൬ റും പിച്ചളയത്രെ.– ആകയാൽ നീപിച്ചളക്കുഴൽ കൊ
ണ്ടു ഇനി ഊതുവാൻ തക്കവണ്ണവും നിനക്കും നിന്നെപ്പോ
ലെ പിച്ചളക്കുഴൽ ഉള്ളവൎക്കും സ്വൎഗ്ഗമാകുന്നപൊതുസാ
ക്ഷത്തിൽയാതൊരുസ്ഥലവുംഇനികണ്ടെത്തപ്പെടുകയില്ല.–
൧൭ എന്നു ആൽഫാ ആദമൻ യമം ഓമേഗാ എന്ന
നിത്യസുവിശേഷത്തിന്റെ പൊതുഏക ഐക്യതയിൻ
ആത്മാവാം മഹാദൈവം അരുളിച്ചെയ്തിരിക്കുന്നതിന്മ
ണ്ണും ൦൨൦ന്നാം വിധിഎഴുതിയ അവന്റെ ദാസനും
സകലരുടേയും പാദശുശ്രൂഷക്കാരനും ആകുന്ന യുസ്തു
൧൮ സ്യോസേഫ്.– കന്നിററിൽനിന്നും ൧൦൭ മകരമാ
സം ൭ാംനു-ക്കു ൧൮൮൨ ജനുവരി മാസം ൧൯ാംനു-. മ
റെറപ്രത്യക്ഷതെക്കു ഇനി ൩൨൭ ദിവസമേയുള്ളു.നി
ശ്ചയംആദമൻ.



## ൧ാം അദ്ധ്യായം

മൺകുഴി പറമ്പു, എന്ന നാമത്തിൽ പഴയ മാ ൧
നുഷിയായ ഹവ്വായുടെ നേരെയുള്ള ഐക്യതയിൻ ആ
ത്മാവിന്റെ രണ്ടാം വിധി.

ഒന്നാമത്തു മൺകുഴി പറമ്പു എന്ന സ്ഥലം ആകാ ൨
ശത്തിന്നും ഭൂമിക്കും ദൃഷ്ടാന്തമാകയാൽ അവിടെവെച്ചു ക്രി
സ്തുവിന്റെ ജഡശരീരത്തിന്മേൽ നിവൃത്തിപ്പാനുള്ള സകല
ശിക്ഷാവിധിയും നിവൃത്തിക്കയും,- ഉഭയതത്വവും ഏകമൂ ൩
ൎത്തിയുമുള്ള പുണ്യമനുഷ്യന്റെയും പാപമനുഷ്യന്റെയും
വെളിപ്പാടിനാൽ ക്രിസ്തുവിന്റെ ഉയിൎത്ത ആത്മശരീരം മ
ഹാദൈവത്തിന്റെ രാത്രിവിരുന്നായി അവിടെ വെച്ചു
ജനങ്ങൾക്ക അനുഭവമാകയും ചെയ്തിരിക്കുമ്പോൾ,- അ ൪
തിന്നു വിരോധമായി ഒരംപ്പച്ചൻ മഹത്വ പ്രത്യക്ഷത
യിൻ ദിവസമായ ഞായറാഴ്ച മൂന്നു നാഴിക അസ്തമിക്കു
മ്പോൾ മഹാദൈവത്തിന്റെ രാത്രിവിരുന്നു, അവിടെ
വെച്ചു ആരംഭിക്കുന്നതിനാൽ,- അതു കഴിഞ്ഞെ താൻ പ ൫
റമ്പിൽനിന്നു കുഡുംബത്തോടുകൂടെ പുറപ്പെട്ടു എന്നു
പറഞ്ഞിരിക്കകൊണ്ടു,- ക്രിസ്തുവിന്റെ ശരീരത്തെ വീ ൬
ണ്ടും ആ സ്ഥലത്തുവെച്ചു കുരിശിൽ തറെപ്പാൻ തക്കവ
ണ്ണം ഒരംപ്പച്ചന്റെ പുറത്തെ മനുഷ്യനായം പാപമനുഷ്യ
ൻ നിശ്ചയിച്ചിരിക്കുന്നതിനാൽ, അവനെ സഭയിൽ നിന്നു
ആത്മാവു പുറത്താക്കിയിരിക്കുന്നതു മാത്രമല്ല;- പറമ്പു എ ൭
ന്നുള്ള സ്ഥലത്തെ പഴയ ആകശത്തിന്നും പഴയ ഭൂമിക്കും
ദൃഷ്ടാന്തമായിട്ടു ഐക്യതയിൻ ആത്മാവാകുന്ന മഹാദൈ
വം ഇന്നു പൂൎണ്ണമായിട്ടു ആക്കിയിരിക്കുന്നു ആമെൻ;- അതു ൮
കൊണ്ടു ആ സ്ഥലത്തുനിന്നും ഒരംപ്പച്ചൻ കുഡുംബത്തോ
ടുകൂടെ പുറപ്പെടുന്നതുവരെ സഭയിൽ നിന്നു ഒരുവനും

ആ സ്ഥലത്തു ആരാധനയുള്ളാകട്ടെ, ഗുണദോഷം കേൾപ്പാനാകട്ടെ, ദീർഘദർശനം കേൾപ്പാനാകട്ടെ, പാർപ്പാ
൯ നാകട്ടെപോകരുതു.— എന്തെന്നാൽ ഐക്യതയിൻആത്മാവാകുന്ന മഹാദൈവം തന്റെ മക്കളെ അനുഗ്രഹിപ്പാനായിട്ടു പഴയ ഭുവനങ്ങളിന്മേൽ എഴുന്നെള്ളിയിരിക്കയില്ല. നിശ്ചയം, നിശ്ചയം, നിശ്ചയം.

൧൦ രണ്ടാമതു—മറപ്പെട്ടുപോയ ആത്മാവിൻ മുതലായവ ആകെ കിട്ടിയാലും ദീർഘദർശനമായിട്ടോ, ദർശനമായിട്ടോ, സ്വപ്നമായിട്ടോ
൧൧ വെളിപ്പെട്ടവയെ ഒരുത്തനും തള്ളിക്കളയരുതു.—ഐക്യതയിൻ ആത്മാവു അവയെ മുദ്രപൊട്ടിച്ചു വെദവാക്യത്തിൽ നിന്നു ഏതുപ്രകാരം വ്യാഖ്യാനിക്കുമോ അതേ പ്രകാരം പ്രവൃത്തിക്കുന്നതല്ലാതെ മേൽ പറഞ്ഞവയുടെ പുറത്തേ അക്ഷരത്തിൻ പ്രകാരം ആരും പ്രവൃത്തിച്ചു പോകരുതു—

൧൨ മൂന്നാമതു. ഐക്യതയിൻ ആത്മാവിന്റെ വിധിക്കോ, നിയോഗത്തിന്നോ, ആജ്ഞക്കോ, വെളിപ്പാടിന്നോ തീരെ അനുസരണമില്ലാത്ത ജഡത്തോടു യാതൊരു സംബന്ധവും ഉണ്ടാകരുതു.

൧൩ എന്നാൽ അൽഫാ ആമേൻ യമകോമേഗാ എന്ന നിത്യസുവിശേഷത്തിന്റെ പൊതു ഏക ഐക്യതയിൻ ആത്മാവാം മഹാദൈവം അരുളിച്ചെയ്തിരിക്കുന്നതിൻ വണ്ണം ഒരം രണ്ടാം വിധി എഴുതിയ അവന്റെ ദാസന്മാരുടെ സകലരുടേയും പാദശുശ്രൂഷക്കാരനുമാകുന്ന യസ്സുസു
൧൪ യോസേഫ്.—കനീററിൽ നിന്നും ൧൦൯൯—മകരമാസം ൨൦ാംനു-ക്ക ൧൯൨൪— ഫിബ്രുവരിമാസം—൧ാംനു. മഹത്തായ പ്രത്യക്ഷതെക്കു ഇനി ൩൧൧ ദിവസമേയുള്ളു. നിശ്ചയം. ആമേൻ.

൧൫ (ഇതിന്റെ ശേഷം പഴയ നിയമത്തിൽനിന്നും പുതിയനിയമത്തിൽനിന്നുമുള്ള പാഠക്രമങ്ങൾ വായിക്കണം. പിന്നീടു "സേനയിൻ യഹോവയേ!" എന്ന കീർത്തനം പാടണം)



## ൪—ാം അദ്ധ്യായം

പൊതു സംഘത്തിൻേറയും, ഡിവിഷ്യൻ സംഘ ൧
ത്തിൻേറയും, ഇടവകസംഘത്തിൻേറയും, ഐക്യ കു
ഡുംബസംഘത്തിൻേറയും എല്ലാ അവയവങ്ങളുടെ സ
ക്ഷാൽ പിതാവായ ഐക്യതയിൻ ആത്മാവാം മഹാ
ദൈവം,—അവരുടെസാക്ഷാൽമാതാവായ പൊതു ഏക ൨
ഐക്യതയിൽ നിന്നു തങ്ങളുടെ പ്രിയമക്കൾക്കു നിത്യ
കരുണയോടുകൂടെ അയക്കുന്ന.ജീവരക്ഷയിൻ നിയമം.
സ്വൎഗ്ഗസ്ഥ പിതാവായ ആത്മാവു തൻെറ മക്ക ൩
ളോടു അരുളിച്ചെയ്യുന്നതു എന്തെന്നാൽ,—
ഒന്നാമതു— പ്രിയമക്കളേ! മരണ അടിമയിൽ നി ൪
ന്നു നിങ്ങളേവിടുവിച്ചു നിത്യജീവങ്കലേക്കു ജനിപ്പിച്ചിട്ടു
ള്ള നിങ്ങളുടെ സാക്ഷാൽ ജനകൻ ഞാനും സാക്ഷാ
ൽ ജനനി എൻപ്രിയ കാന്തയായ പൊതു ഏകഐ
ക്യതയും ആകയാൽ ഈ പരമൈക്യതയല്ലാതെ വേ
റെമാതാപിതാക്കന്മാർ നിങ്ങൾക്കുണ്ടാകരുതു.—
(പ്രതിവാക്യം) സ്വൎഗ്ഗസ്ഥപിതാവേ!ഈ നിയമം ൫
ഞങ്ങളുടെഹൃദയങ്ങളിൽഎഴുതേണമെ—
രണ്ടാമതു— നിങ്ങൾ ജീവാലയ ദൈവാലയമാക ൬
യാൽ പരമൈക്യതെക്കു നിങ്ങൾ ദേവകുഞ്ഞാടിൻ
പ്രതിമയാകുന്ന ആത്മയോഹന്നാനാകുന്നു. ഈ ജീവനാ
ണ്യമല്ലാതെ വേറൊരു പ്രതിമയും ഇനി നിങ്ങൾക്കുവാ
ൎത്തുണ്ടാക്കരുതു— എന്തെന്നാൽയുയോമയൻ,യുയോമയി, ൭
എന്ന പുതിയ നാമത്തെ പരമൈക്യത നിങ്ങൾക്കു ന
ൾകിയിരിക്കയാൽ നിങ്ങൾ ആയിരങ്ങളായി പെരുക
വാൻ തക്ക കരുണയേയും,— ഈ പുതിയ നാമത്തെ പ ൮
കച്ചു വേറൊരു നാമം കൊണ്ടു മറുനാണ്യം വാൎത്തുണ്ടാ
ക്കുന്നവരുടെമേൽ തക്കക്രോധത്തേയുംകാണിച്ചിരിക്കുന്നു.—
(പ്രതിവാക്യം) സ്വൎഗ്ഗസ്ഥ പിതാവേ! ഈ നിയ ൯

മം ഞങ്ങളുടെ ഹൃദയങ്ങളിൽ എഴുതേണമെ.—

൧൦ മൂന്നാമതു, ഒരു പുതിയനാമം നിങ്ങളുടെ ആത്മമനുഷ്യനായ യോഹന്നാനാകുന്ന നൽകിയിരിക്കുന്നു; ജഡമനുഷ്യനായ പത്രോസു അതെടുത്താൽ വ്യൎത്ഥമാവത്തെ; കാരണം അവൻ കുററം വിധിക്കപ്പെട്ടിരിക്കുന്നു.—

൧൧ (പ്രതിവാക്യം)സ്വൎഗ്ഗസ്ഥ പിതാവേ!ഒരു നിയമം ഞങ്ങളുടെ ഹൃദയങ്ങളിൽ എഴുതേണമെ.—

൧൨ നാലാമതു.- യുയോമയനുംയുയോമയിയുംതമ്മിലുള്ള ഏകയോജിപ്പുമൂലം ഒരു പുതിയ നാമം നിങ്ങളാൽ ശുദ്ധീകരിക്കപ്പെടുന്നതു കൊണ്ട് ആ നിത്യ വിവാഹം വഴിയായി സ്വസ്ഥനാളിനെ ശുദ്ധീകരിച്ചു കൊൾവിൻ.—

൧൩ ആയതു പരമൈക്യതയിൻ ജീവസൂൎയ്യൻ നിങ്ങളുടെ മേൽ ഉദിച്ചിരിക്കയാൽ ആ പ്രകാശത്തിൽ തന്നേനട

൧൪ പ്പാൻ സദാ ഓൎത്തുകൊള്ളുന്നതിനാൽ തന്നെ.— സ്വസ്ഥനാളിനെ പൂൎണ്ണമായി ശുദ്ധീകരിക്കുന്നവനു അവന്റെമേൽ ഉദിച്ചിരിക്കുന്ന ജീവാദിത്യൻ ഒരിക്കലും അസ്തമിക്കയില്ല, ഇതത്രെ പരമസ്വസ്ഥത..

൧൫ (പ്രതിവാക്യം)സ്വൎഗ്ഗസ്ഥപിതാവേ!ഒരുനിയമംഞങ്ങളുടെഹൃദയങ്ങളിൽ എഴുതേണമേ.

൧൬ അഞ്ചാമത് പരമൈക്യതയിൽനിന്നുനിങ്ങൾക്ക് എന്നുംജീവപ്രകാശംലഭിക്കേണ്ടുന്നതിനു് ങ്ങളുടെതല്ക്കാലജീവനാകുന്ന സമ്പത്തുകൊണ്ടു ജീവനാണ്യത്തെ വാങ്ങിച്ചുകൊള്ളുന്നതിനാൽ നിങ്ങളുടെ മാതാപിതാക്കന്മാരെ ബഹുമാനിപ്പിൻ.—

൧൭ (പ്രതിവാക്യം) സ്വൎഗ്ഗസ്ഥപിതാവേ! ഒരുനിയമം ഞങ്ങളുടെ ഹൃദയങ്ങളിൽ എഴുതേണമെ.—

൧൮ ആറാമത്.—നിങ്ങൾജീവനാണ്യമാകുന്നകുഞ്ഞിനെ മാമോനാകുന്ന മോലോക്കിന്നു കൊടുത്തു ജീവനെ ഇനി കൊല്ലരുതു.—

൧൯ (പ്രതിവാക്യം) സ്വൎഗ്ഗസ്ഥപിതാവേ! ഒരു നിയമം ഞങ്ങളുടെഹൃദയങ്ങളിൽ എഴുതേണമെ.—

൨൦ ഏഴാമത് പ്രേതകല്ലറയിൽ ജീവനാണ്യത്തെ ഇടാതെ അതിനെപുതിയപാത്രത്തിൽ സൂക്ഷിച്ചുകൊൾവിൻ.—

(പ്രതിവാക്യം) സ്വൎഗ്ഗസ്ഥപിതാവേ! ൟ നിയമം വ.ഫ
ഞങ്ങളുടെ ഹൃദയങ്ങളിൽ എഴുതേണമെ–

എട്ടാമതു– മരണനാന്ത്യമാകുന്ന വിഗ്രഹത്തെ ഇ വ.വ
നി തങ്ങൾക്കായി ആരും മോഷ്ടിച്ചു വെച്ചുകൊള്ളാതെ
അതിനെ അഗാധത്തിൽ എറിഞ്ഞുകളവിൻ.

(പ്രതിവാക്യം) സ്വൎഗ്ഗസ്ഥപിതാവേ! ൟ നിയമം വ.ബ
ഞങ്ങളുടെഹൃദയങ്ങളിൽ എഴുതേണമെ,

ഒൻപതാമതു. നിങ്ങൾ ന്യായവിധിയിൽ പ്രവേ വ.ർ
ശിക്കുംപോൾ ജഡമനുഷ്യനോടുചേൎന്നു അവന്റെപ
ക്കൽ ജീവനാന്ത്യം കണ്ടിട്ടുണ്ടെന്നു അയല്ക്കാരനാകുന്ന
ആത്മമനുഷ്യനുഎതിരേ കള്ളസാക്ഷിപറഞ്ഞു കുററക്കാ
രാകാതെ,– ആത്മമനുഷ്യനോടു ചേൎന്നു അവന്റെപക്ക വ.൫
ൽജീവനാന്ത്യമല്ലാതെ മരണനാന്ത്യം ഒരിക്കലും കണ്ടി
ട്ടില്ലെന്നു ജഡമനുഷ്യനു നേരെസത്യസാക്ഷിപറഞ്ഞു
കുററമററവരാകുവിൻ.

(പ്രതിവാക്യം) സ്വൎഗ്ഗസ്ഥപിതാവേ! ൟ നിയമം വ.ന്ന
ഞങ്ങളുടെ ഹൃദയങ്ങളിൽ എഴുതേണമെ.

പത്താമതു– നിങ്ങൾ ജഡവും രക്തവും മോഹിക്കു വ.൭
ന്ന മാംസഭക്ഷണത്തേയും, ദുൎന്നടപ്പുണ്ടാക്കുന്ന മധുവിനേ
യും അശേഷം വെറുത്തു,–ആത്മാവുംവെള്ളവും ഇച്ഛിക്കു വ.വ്യ
ന്ന അമാംസഭക്ഷണത്തേയും വിശുദ്ധനടപ്പുണ്ടാക്കുന്നനി
ത്യവിവാഹത്തിൻ ജീവമാധുൎയ്യ മധുവിനേയും പൂൎണ്ണമാ
യി ആഗ്രഹിപ്പിൻ.

(പ്രതിവാക്യം) സ്വൎഗ്ഗസ്ഥപിതാവേ! ൟ നിയമം വ.ൻ
ഞങ്ങളുടെ ഹൃദയങ്ങളിൽഎഴുതേണമെ.

എന്നു അൽഫാ ആമേൻ യമം ഓമേഗാ എന്ന ന.ഠ
നിത്യസുവിശേഷത്തിന്റെ പൊരുളേക ഐക്യതയിൽ
ആത്മാവാം മഹാദൈവം അരുളിച്ചെയ്തിരിക്കുന്നതിൻ
വണ്ണം ൟ ജീവരക്ഷയിൽനിയമംഎഴുതിയ അവന്റെ
ദാസനും സകലരുടേയും പാദശുശ്രൂഷക്കാരനുമാകുന്ന.
ദസ്തുസുയോസേഫ്.– കന്നീററിൽനിന്നും ൧൦൮൮. കുംഭമാസ ന.ഫ
സം.വാരംകൾ ൧൯൧൩. മാൎച്ചമാസം ൧൦ാംനു. മഹാപ്ര
ത്യക്ഷതകൾ ഉറപ്പൈ ദിവസമേയുള്ളൂ. ... ആമേൻ.



## ൧ാം അദ്ധ്യായം

൧ ഐക്യതയിൻ ആത്മാവാകുന്ന മഹാദൈവം പൊ
ത്തു ഏക ഐക്യതയിൻവായ്മൂലം തന്റെ പ്രിയമക്കൾ
ക്കു ചൊല്ലികൊടുക്കുന്ന നിത്യജീവ വിശ്വാസത്തിൻ അനുസ
രണവചനം.
൨ പ്രിയമക്കളേ! നിങ്ങളുടെ വിശ്വാസഅനുസരണ
ത്തെ ഇങ്ങിനെ ഏറ്റു ചൊല്ലുവിൻ.
൩ അൽഫാആമേൻയമംഓമേഗാ എന്ന ആദിവച
നം അല്ലെങ്കിൽ മൂലവചനം ത്രിയേകദൈവമായ സ്നേ
൪ ഹാത്മാവിന്റെ നിത്യവാസസ്ഥലമാകയാൽ,- ആ നി
ത്യസുവിശേഷസ്വരൂപിണിയായ സ്വർഗ്ഗജനനി സകല
ത്തിന്റേയും മാതാവും ആ ആത്മാവു എല്ലാററിന്റേയും
പിതാവുമാകുന്നു. ആമേൻ.
൫ ഒരം സ്വർഗ്ഗജനനിയുടെ ഉള്ളിൽ സദാഇരിക്കുന്ന സ്വ
യംപ്രകാശസ്വരൂപമായ നിത്യജീവമുദ്രയാം ഏകസ്നേ
൬ ഹാത്മാവിൻ തൽസ്വരൂപശക്തി,- വിശുദ്ധാത്മദൂത
ന്റെകയ്യാൽ അയെക്കപ്പെട്ടു കന്യകമറിയയുടെ ഗർഭപാ
൭ ത്രത്തിൽ ഉല്പാദിതമാകയാൽ,- മനുഷ്യനായി അവതരി
ച്ച യേശു പാപലോകത്തെ വീണ്ടെടുപ്പാനായി പാപി
൮ കളുടെ കയ്യിൽതന്നെ ഭരമേല്പിച്ചതിനാൽ,- ആത്മമനു
ഷ്യന ദൃഷ്ടാന്തക്കാരായ പേത്രൻമുതലായവർ ആയവ
നെ ആത്മാവിൽനീതികരിച്ചു ഭക്ഷിച്ചുപാനംചെയ്തു ത
ങ്ങളുടെ ജഡമായ യൂദാവിൻകയ്യാൽ ജഡമനുഷ്യന ദൃ
ഷ്ടാന്തക്കാരായ പ്രധാനാചാര്യൻ മുതലായവർക്കു ഏല്പി
൯ ക്കയും,- അവർ ആയവനെ ആത്മാവിൽ കററംവിധിച്ചു
മരണത്തിന്നു ദൃഷ്ടാന്തക്കാരനായ പിലാതനു ഏല്പിക്ക
൧൦ യും,- അവൻ ആയവനെ ജഡത്തിൽ ശിക്ഷക്കുവിധിച്ചു
പക്ഷവാദാത്മാവിന്നു ദൃഷ്ടാന്തമായ കുരിശിന്നു ഏല്പിക്ക
൧൧ യും,- അതു ആയവന്റെ ശരീരത്തെമുറിച്ചു ചോര ചൊരിയി
ച്ചുകൊണ്ടു ജീവന്നു ദൃഷ്ടാന്തക്കാരനായ നീതിമാനായ യോ

സേഫിന്നു ശരീരത്തൊടേല്പിക്കയും,- അവൻതന്റെ സ ൧൨
ഖിയായപുരുഷനോടുകൂടെ ആശരീരത്തെസുഗന്ധീകരിച്ചു
ആത്മമണവാട്ടിക്കു ദൃഷ്ടാന്തമായ തൻപുതുശവക്കല്ലറെ
കൾക്കേല്പിക്കയും,- അതു ആ ശരീരത്തെ ജീവനിൽകനി ൧൩
യിച്ചു ആത്മദൂതന്മാൎക്കു ഏൽപിക്കയും,- അവർ ആ ശ ൧൪
രീരത്തെ ഉയിൎപ്പിച്ചു ആത്മകൎത്താവിന്നു ഏൽപിക്കയും,-
അവൻ ആ ശരീരത്തിൽ തിരികെജീവിച്ചു ശിഷ്യൎക്കു പ്ര ൧൫
ത്യക്ഷമായിതന്നെ സ്വൎഗ്ഗജനനിക്കു ഏൽപിക്കയും,-
സ്വൎഗ്ഗംഅവനെ ശിഷ്യർകാണ്കെ തന്നിലേക്കു ആകൎഷി ൧൬
ച്ചുകൊണ്ടു പിതാവിന്നുഏൽപിക്കയും,- അവൻ ആയവ ൧൭
നെ മഹിമയിൻമുടിചൂട്ടി സകലനാമത്തിന്നും മേലായ
തൻ നാമത്തെകൊടുത്തു സകലജീവാത്മാക്കൾക്കുംജന
കനാക്കി അനുഗ്രഹിക്കയുംചെയ്തു. ആമേൻ.

ഏകസ്നേഹാത്മാവാകുന്നപിതാവിന്റെഏകപുത്ര ൧൮
നായ ആ സ്നേഹാത്മാവു സകലജീവികൾക്കുംപിതാവും
സ്വൎഗ്ഗജനനിയുടെ ഏകപുത്രിയാകുന്ന അവന്റെമഹാത്മ
ശരീരം മാതാവുമാകയാൽ,- ആ ശരീരം ആദിവചന ൧൯
ത്തോടുസദൃശമായ അൽഫാആമേൻയമംഓമേഗാഎന്ന
രണ്ടാംവചനമാകുന്നു. ആമേൻ.

ഠരം രണ്ടാംവചനത്തിന്റെഉള്ളിൽ സദാഇരിക്കുന്ന ൨൦
ഐക്യമുദ്രയുള്ള ക്രിസ്തുവിൻജീവശക്തി,- വിശുദ്ധാത്മാ ൨൧
വിൽകൂടെ അപ്പോസ്തലസഭയുടെ അന്തൎഭാഗത്തിലുള്ള
ക്രിസ്തുവിൻ ജസശരീരത്തിനുള്ളിൽ പെന്തക്കോസ്തനാളി
ൽ ഉൽപാദിച്ചു,- ആദാമ്യജീവാത്മാക്കളെഉൾക്കൊണ്ടു ൨൨
രണ്ടാംവചനത്തോടുസദൃശമായി സ്വരൂപപ്പെട്ടുത്തോണ്ടു
നതിന്നു ക്രിസ്ത്വാത്മാവാകുന്ന സുവിശേഷവചനംമൂല
ക്രിയചെയ്തതിനാൽ,- കാലക്രമംകൊണ്ടുതിരുസഭയുടെ ൨൩
ഉള്ളിൽ ഉരുവായ്വന്നോരൈക്യപുരുഷനാം ക്രിസ്ത്വാത്മജ
ൻ,- ൧൮൭൩ാമാണ്ടു ഇടവമാസത്തിൽആവിൎഭവിച്ചു ആ ൨൪
റാണ്ടിന്നാത്മാവിനാൽ അഭിഷേകംപ്രാപിച്ചു ശരീരവീ
ണ്ടെടുപ്പിന്നായിസകലത്തിന്നും തന്നെഭരമേൽപിച്ചതി
നാൽ,- സത്യവ്യാഖ്യാനിയായആത്മയോഹന്നാനും കൂട്ട ൨൫
രുംആയവനെ ആത്മാവിൽനീതീകരിച്ചുപാപമോചനം

മുതലായവയെ അവനിൽനിന്ന ആസ്പദിച്ചുകൊണ്ടു
൨൬ തിരുമാറ്വോട്ട ചേൎന്നുനിന്നുകൊൾകയിൽ,_ അവരുടെ
ജഡമായയൂദാവു എതിൎമ്മുഖനാകുന്ന ജഡപാത്രോനി
൨൭ നംഎട്ടുകൾക്കഏൽപിക്കയും,_ അവർആത്മാവിലുള്ള നീ
തികരണത്തിന്നാപകരംജഡത്തിൽ നീതീകരിച്ച പാപ
മോചനംമുതലായവയാൽ തങ്ങളിൽതന്നെ സംയോജി
൨൮ കയിൽ,_ അവരുടെആത്മാവു ആ ജഡത്തെ മരണമാ
൨൯ കുന്നപിലാത്തന്നു ഏൽപിക്കയും,_ അവൻഐക്യപുരുഷ
ന്റെജഡശരീരത്തെകുറ്റംവിധിച്ചുപക്ഷവാദക്രൂശിന്നഏ
൩൦ ൽപിക്കയും,_ ആവാൾആജഡത്തെപിളൎന്നുകൊണ്ടുയുസ്സ
സ്സയോസേഫിന്റെഹൃദയത്തിൽ കൂടെകടന്നുപോയതി
നാൽഐക്യപുരുഷന്റെശരീരംതനിക്ക ലഭ്യമാകയും,_
൩൧ അവൻ ആ ശരീരത്തെതന്റെസഖിയായ പുരുഷനോട്ട
കൂടെ സുഗന്ധമായി മണത്തു തന്നന്തൎഗ്ഗമാകുന്ന പുതു
൩൨ ശവക്കല്ലറയിൽ ഏല്പിക്കയും,_ അതു ആ ശരീരത്തെ
ജീവനിൽകനിയിച്ച ജീവശുദ്ധീകരണപ്രാൎത്ഥനയിൻ ജീ
വമുദ്രയും കാഹളവുമുള്ള ആത്മദൂതന്മാൎക്ക ഏല്പിക്ക
൩൩ യും,_ അവർ ആ ശരീരത്തെഉയിൎപ്പിച്ചുഅമൃതകലശസ്വ
രൂപനാകുന്ന ഐക്യതയിൻ ആത്മാവിന്നഏല്പിക്ക
൩൪ യും,_ അവൻ ആ ശരീരത്തിൽ തിരികെജീവിച്ചു തൻ
ജീവന്മക്കളായയോഹന്നാനാം കൂട്ടൎക്കംപ്രത്യക്ഷമായി ത
ന്നോട്ട അവരെ ഐക്യപ്പെടുത്തികൊണ്ടുതന്നെതൻസ്വ
൩൫ ൎഗ്ഗജനനിക്കഏൽപിക്കയും,_ സ്വൎഗ്ഗംആയവനെ തന്നി
ലേക്ക ആകൎഷിച്ചുകൊണ്ടു പിതാവിന്നഏല്പിക്കയും,_
൩൬ പിതാവുആയവനെ ജീവമുടിചൂട്ടി തൻനാമത്തെകൊട്ട
ത്തു സകലശരീരികൾക്കുംനിത്യപിതാവായി അനുഗ്രഹി
ക്കയുംചെയ്തു. ആമേൻ.
൩൭ സ്നേഹാത്മാവിന്റെ ഏകപുത്രനായ ഐക്യതയി
ൻ ആത്മാവു സകല ശരീരികൾക്കും നിത്യപിതാവും
സ്വൎഗ്ഗജനനിയുടെ ഏകപൌത്രിയാകുന്ന അവന്റെശ
൩൮ രീരം നിത്യമാതാവുമാകയാൽ,_ആപൊതുഏകഐക്യ
ത രണ്ടാം വചനത്തോട്ട സദൃശമായി സ്വരൂപപ്പെട്ട
അൽഫാ ആമേൻ യമം ഓമേഗഎന്നാം മൂന്നാംവചന

മാകുന്നു. ആമേൻ.

ആകയാൽ ഒന്നാം വചനത്തിന്റെ പൊതുവൎണ്ണ ൩൯
ങ്ങൾ, മോശമുതലായവരുടേ എഴുത്തുകളും,- അവയുടെ ൪൦
ആത്മാക്ഷരങ്ങളിൽ അടങ്ങിയിരിക്കുന്ന ദേവശക്തിയാ
കുന്ന ജീവനാണ്യം യേശുക്രിസ്തുവും,- ജഡാക്ഷരങ്ങളിൽ ൪൧
അടങ്ങിയിരിക്കുന്ന പൈശാചിക ശക്തിയാകുന്ന മര
ണനാണ്യം അന്തിക്രിസ്തുവും,- രണ്ടാം വചനത്തിന്റെ ൪൨
പൊതുവൎണ്ണങ്ങൾ, അപ്പോസ്തലയോഹന്നാൻ മുതലായ
വരുടേ എഴുത്തുകളും,- അവരുടെ ജീവാക്ഷരങ്ങളിൽ ൪൩.
അടങ്ങിയിരിക്കുന്ന ക്രിസ്തുശക്തിയായ ജീവനാണ്യം ഐ
ക്യപുരുഷനും,- മരണാക്ഷരങ്ങളിൽ അടങ്ങിയിരിക്കുന്ന ൪൪
അന്തിക്രിസ്തുശക്തിയായ മരണനാണ്യം അനൈക്യപു
രുഷനും,- മൂന്നാംവചനത്തിന്റെ പൊതുവൎണ്ണങ്ങൾസക ൪൫
ലരുടേയും പാദശുശ്രൂഷക്കാരനാകുന്ന യുസ്തുസുയോസേ
ഫിന്റേയും, വെളിപ്പെട്ട ദീൎഘദൎശനങ്ങളുടേയുംഎഴുത്തുക
ളും,-അവയുടെജീവിപ്പിക്കുന്ന ആത്മാക്ഷരങ്ങളിൽ അ ൪൬
ടങ്ങിയിരിക്കുന്ന ഐക്യപുരുഷന്റെ ശക്തിയായ ജീവ
നാണ്യം നൂററിനാല്പത്തിനാലായിരവും അനേകായിര
വുമായ ആത്മയോഹന്നാന്മാരും,- മരിപ്പിക്കുന്ന ആത്മാ ൪൭
ക്ഷരങ്ങളിൽ അടങ്ങിയിരിക്കുന്ന അനൈക്യപുരുഷ
ന്റെ ശക്തിയായ, മരണനാണ്യം ലജ്ജകരം നിത്യനി
ന്ദകമായിട്ടു ഉണൎന്നിട്ടുള്ള നൂററിനാല്പത്തിനാലായി
രത്തിന്റേയു, അനേകായിരത്തിന്റേയും എരിമ്മുഖന്മാ
രാകുന്ന പേത്രന്മാരും ആകുന്നു. ആമേൻ.

ഇങ്ങിനെ ആത്മാക്ഷരങ്ങളിൽ അന്തൎഭവിച്ചിരിക്കു ൪൮
ന്ന സകലജീവാത്മാക്കളേയും ജീവാക്ഷരങ്ങളിൽ അന്തൎ
ഭവിച്ചിരിക്കുന്ന തിരുരക്തത്തിൽ ആധേയപ്പെടുത്തി,-ജീ ൪൯
വിപ്പിക്കുന്ന ആത്മാക്ഷരങ്ങളിൽ അന്തൎഭവിച്ചിരിക്കുന്ന
ആത്മവെള്ളത്തിൽശക്തീകരിച്ചു,- ജീവനുള്ള പൂൎണ്ണവി ൫൦
ശ്വാസികൾ മുദ്രപ്പെട്ടുവാൻതക്കവണ്ണം അവൎക്കു ജീ
വനാണ്യമായി ഏല്പിക്കുന്നു,- മൂന്നാംവചനത്തിന്റെ ൫൧
ഉയിൎപ്പിൻആത്മാക്ഷരങ്ങളായ യുസ്തുസുയോസേഫിന്റെ
ദീപമുദ്രയുള്ള എഴുത്തുകൾക്കു ഐക്യതയിൻ ആത്മാ

വെന്നുള്ള സ്നേഹാത്മാവിൻ തിരുനാമം വിളിക്കപ്പെട്ടി
ദവ രിക്കയാൽ,_ അവ ഉള്ളവണ്ണം ത്രിയേകദൈവമായസ്നേ
ഹാത്മാവിന്റെ നിത്യാക്ഷരമാകകൊണ്ടു അതല്ലാതെ
മറുരൂപപ്പെട്ടുവാൻ മാനുഷമക്കൾക്കുവേറൊരുവഴിയി
ദന്മ ല്ലാഎന്നു,_ അഴകിനാറിയപിണ്ണമാകുന്ന ഠരംപാപി(യുസ്ത
സുയോസഫ്)പൂർണ്ണമായി വിശ്വസിച്ചു അതിനെഎന്നേ
ക്കുമായി അംഗീകരിക്കുന്നു. ആമേൻ. ആമേൻ. ആമേ
ൻ.

ദർ ജഡാക്ഷരങ്ങളിൽ അന്തർഭവിച്ചിരിക്കുന്നസകലമരണാ
ത്മാക്കളേയും മരണാക്ഷരങ്ങളിൽഅന്തർഭവിച്ചിരിക്കുന്ന
ചൊരിയപ്പെട്ടുവാനുള്ള രക്തത്തിൽആധേയപ്പെടുത്തി,
ദദ മരിപ്പിക്കുന്ന ആത്മാക്ഷരങ്ങളിൽ അന്തർഭവിച്ചിരിക്കു
ന്ന ആരുവരുപ്പാവിയിൻ അഴുക്കുനീരിൽ ശക്തീകരി
ദന്ത ച്ചു,_ അവിശ്വാസത്യാഗം ലഭിപ്പാൻകഴിയാത്ത ആത്മാ
വില്ലാത്ത പ്രാണമയന്മാർ വിരൂപപ്പെട്ടുവാൻ തക്കവ
ദൈ ണ്ണം അവക്കു മരണനാണ്യമായി ഏൽപ്പിക്കുന്ന,_ മൂന്നാം
വചനത്തിന്റെ മരിപ്പിക്കുന്നആത്മാക്ഷരങ്ങളായഎതി
ർമുഖമുദ്രയുള്ളഎഴുത്തുകൾക്ക് അനൈക്യതയിൻആത്മാ
വെന്നുള്ള ദ്വേഷാത്മാവിൻനാമംവിളിക്കപ്പെട്ടിരിക്കയാ
ദവ്യ ൽ._ അവ ഉള്ളവണ്ണം ത്രിയേക ദ്വേഷാത്മാവിന്റെ
നിത്യാക്ഷരമാകകൊണ്ടു അതല്ലാതെ വിരൂപപ്പെട്ടുവാ
ദൻ ൻ മനുഷ്യർക്കു വേറൊരുവഴിയില്ലെന്നു,_ ഠരംപാപി(യുസ്ത
സുയോസേഫ്) പൂർണ്ണമായിവിശ്വസിച്ചു അതിനെഎ
ന്നേക്കുമായി വെറുത്തുപേക്ഷിക്കുന്നു.ആമേൻ. ആമേൻ.
ആമേൻ.

ന്ഥം എന്നു അൽഫാ ആമേൻ യമം ഓമേഗാഎന്നനി
നിത്യ സുവിശേഷത്തിന്റെ പെരുഏക ഐക്യതയിൻ
ആത്മാവാം മഹാദൈവം അരുളിച്ചെയ്തിരിക്കുന്നതിൻ
ണ്ണം ഠരംനിത്യജീവവിശ്വാസത്തിൻ അനുസരണവച
നം എഴുതിയ അവന്റെദാസനും സകലരുടേയും പാദ
ന്ഥഫ ശുശ്രൂഷക്കാരനുമാകുന്ന യുസ്തുസുയോസേഫ്._ കന്നീററി
ൽനിന്നും ഫ൦ദദ.മീനമാസം ന്ഥഫ ാംതീയ്യ്ക്കു, ഫവ്വ്യം.ഏ
പ്രിൽമാസം ഫഫ ാംനു. മഹതാപ്രത്യക്ഷതെക്കു ഇനി

അന്ത്യന്‍ ദിവസമേയുള്ളൂ. നിശ്ചയം. ആമേന്‍.



## ൬ാം അദ്ധ്യായം

യുസ്തുസുമയസേഫ് തൊമ്മന്‍ രംപ്പന്‍ എന്ന മൂന്നാ ൧
ളുകളുടെ ആത്മയോജിപ്പില്‍ നിത്യമായിവാഹനമേറി
യിരിക്കുന്ന കന്നീററിളണവ്വ്സദയാം ആത്മ മണവാട്ടി
യുടെപൊതുഏകഐക്യതയിന്‍വായ്മൂലം,- ഐക്യ ൨
തയിന്‍ ആത്മാവാംമഹാദൈവം അരുളിച്ചെയ്തുവല്ലും
യുസ്തുസുയോസേഫിനാല്‍എഴുതപ്പെട്ട ജീവമുദ്രാമയമായ
ജീവ ശുദ്ധീകരണപ്രാത്ഥനയും, ഏഴാംകാഹളവാചക
വും, അമൃതകലശപ്പകൎച്ചയിന്‍വാചകവും ഇതില്‍ അട
ങ്ങിയിരിക്കുന്നു.

അപ്പരസങ്ങളെശുദ്ധീകരിക്കുന്ന ജീവശുദ്ധീകരണ ൩
പ്രാത്ഥന.

പിതൃപുത്രപരിശുദ്ധാത്മാവാം ത്രിയേകദൈവമാ ൪
യ സ്നേഹാത്മാവേ! ഞങ്ങളുടെ സ്വൎഗ്ഗസ്ഥപിതാ
വേ!,- പിചാചു അന്തിക്രിസ്തുകള്ളപ്രവാചകന്‍എന്നത്രി ൫
യേകസാത്താനായ ദ്വേഷാത്മാവിന്‍െറവഞ്ചനയാല്‍,-
ശുദ്ധിയില്‍നിന്നു അശുദ്ധിയിലേക്കും, നന്മയില്‍നിന്നുതി ൬
ന്മയിലേക്കും, നീതിയില്‍നിന്നു അക്രമത്തിലേക്കുംവീ
ണു,- ചത്താലും ജീവിക്കാത്തമരണജീവനെപ്രാപിച്ചു ന ൭
രകപാധയില്‍ ആയിപ്പോയജഡമയനായപഴയആദാ
മിന്‍െറവഴിയായി,- ഠരം മനുമയന്മാരെ നിന്‍ജീവസ്വ ൮
രൂപവും സ്നേഹത്തില്‍നിന്നുജനിച്ചു സ്നേഹവുമായ നി
ന്‍പരിശുദ്ധപുത്രന്‍മൂലം സ്നേഹിക്കയാല്‍.-അവനെ ൯
ഇഹലോകത്തിലേക്കു പാപജഡത്തിന്‍െറസദൃശത്തില്‍
അയച്ചു ഞങ്ങളുടെപാപത്തിനു തന്‍െറ ജഡത്തില്‍
ശിക്ഷാവിധിയെ നടത്തി ഞങ്ങളുടെ ജീവപാധയായി
നല്കുവാന്‍തക്കവണ്ണം നിനക്കു തിരുമനസ്സായല്ലൊ,-
നിന്‍പരിശുദ്ധപുത്രനായയേശു താന്‍കാണിച്ചുകൊടുക്ക ൧൦

പ്പെട്ട ആരാത്രിയിൽ നിന്റെ നിയോഗപ്രകാരം അപ്പ
വും ദ്രാക്ഷാരസവും ആകുന്നതൻ ജഢരക്തങ്ങളിൻ വി
ശുദ്ധബീജത്തെ ഞങ്ങളുടെപിതാമഹന്മാരായ അപ്പോസ്തൊ
൧൧ ലന്മാരിൽവെച്ചതു,_ തന്റെ തൽസ്വരൂപത്തിൽ നിന
ക്കു അനേകംമക്കൾ ഉയിർത്തെഴുന്നേറ്റു വരുവാനായിട്ടുമാ
ത്രമല്ല ആവിശുദ്ധബീജം ൟമരണശരീരത്തിൽ വേ
രൂന്നിവളർന്നുവന്നു മരണം ജീവനാൽവിഴുങ്ങപ്പെട്ട ക്രിസ്തു
പ്രതിമയായി മറുരൂപപ്പെടുവാനും കൂടെയല്ലൊ ആകുന്ന
൧൨ തു._ അതുഹേതുവായിപിതാവേ! നിന്റെ പരമസ്നേ
ഹംനിമിത്തം അലസിയപിള്ളകണക്കേ അഴുകിനാറിയ
ൟമൺമയന്മാരിലും അപ്പോസ്തൊലവഴിയായി പകർന്നുവ
ന്നഅപ്പവും ദ്രാക്ഷാരസവുംആയ യേശുവിൻ ജഢരക്ത
ങ്ങളുടെവിശുദ്ധബീജത്തെ വെപ്പാൻതക്കവണ്ണം നിനക്കു
൧൩ തിരുമനസ്സായതു മാത്രമല്ല,_ നിന്റെ പരമവാത്സല്യ
ത്തിൻ നിമിത്തം യേശുവിനെ മരിച്ചവരിൽനിന്നു ഉ
ണർത്തിയ സ്നേഹാത്മാവായ നിന്നിൽനിന്നുപുറപ്പെട്ട
സ്നേഹാത്മാവായ ആറാണ്ടിൻആത്മാവാം തിരുവച
നാത്മാവേൟഅവസാനകാലത്തുംൟഅരിഷ്ടപാപികളി
൧൪ ൽ അയെക്കയാൽ,_ പാപം, നീതി, ന്യായവിധി, എന്നി
വകളെച്ചൊല്ലി ആക്ഷേപിക്കും ധർമ്മത്തെസ്വരൂപമായും
ആക്ഷേപിക്കുംപോൾ അനുസരിച്ചു കൃപയക്കായിയാചി
ക്കും കൃപാത്മസ്വരൂപമായും, ആആത്മാവ്യാപരിച്ചി
൧൫ ട്ടു,_ തന്റെസാദ്ധ്യശക്തിയിൻപ്രകാരമുള്ള സഫലവ്യാ
പാരത്താൽപാപമോചനം, ശുദ്ധീകരണം. അനുഗ്രഹം,
൧൬ ജീവൻസംയോജിപ്പു. എന്നദിവ്യശുശ്രൂഷവഴിയായി,_ഞ
ങ്ങളിൽ വെച്ചിട്ടുള്ള ആവിശുദ്ധബീജത്തെ വേരുന്നിത്തം
കരിപ്പിച്ചു വളർത്തിപുഷ്ടിയാക്കി പക്ഷവാദാത്മാവിൻമൂ
ലം ഞങ്ങളിൽ നിത്യജീവന്റെ കായതംകരിപ്പാനും,_
൧൭ ഇങ്ങിനെആത്മാവും മണവാട്ടിയും ഒന്നായിയോജിപ്പാ
നാന്തക്കവണ്ണം ഇടയായതിനാൽ നിന്റെതിരുനാമം
൧൮ വാഴ്ത്തപ്പെട്ടതാകട്ടെ._ ഞങ്ങളുടെ സ്വർഗ്ഗസ്ഥപിതാ
വേ! നിന്റെപരിശുദ്ധപുത്രനായ യേശുക്രിസ്തൻ ഇങ്ങി
൧൯ നെൟജഢത്തിൽ വന്നിരിക്കയാൽ,_ ഞങ്ങൾആവനോ

ട്ടംഅവൻഞങ്ങളോട്ടുംകൂടെ അത്താഴംകഴിപ്പാൻ തക്കവ
ണ്ണംദേവരാജ്യത്തിന്റെ ൧൦൦ പങ്കിയിൽ പതിനായിരം
പരിശുദ്ധന്മാരോടുകൂടെയേശുവിന്റെ മാറ്വിടത്തിൽത
ന്നെഅടിയാർചാരിക്കൊണ്ടിരിക്കുന്നു.
ഞങ്ങളുടെ പഴയജീവനു ആഹാരമാക്കിത്തന്നിരി ൨൦
ക്കുന്ന അപ്പത്തേയും രസത്തേയും മരിച്ചവരിൽ നിന്നുയി
ൎത്ത യേശുക്രിസ്തുവിന്റെശരീരമായ ജീവമന്നായുടേയും ര
സമായജീവവെള്ളത്തിന്റേയും സാക്ഷാൽ സ്വരൂപമാ
ക്കി,- നിന്റെ നിയോഗപ്രകാരം നിൻസ്നേഹാത്മാ ൨൧
വായ ആറാണ്ടിന്നാത്മാവാം തിരുവചനാത്മാവു അടിയ
ങ്ങൾക്കു നൽകിയിരിക്കയാൽ,- ആ ആത്മാവുമൂലംഞ ൨൨
ങ്ങളിൽ യേശുക്രിസ്തുനും യേശുക്രിസ്തുനിൽ നീയുമായിട്ടു
൧൦ ജീവാലയദേവാലയത്തിംകൽ നീസാക്ഷാൽ എഴു
ന്നെള്ളിയിരിക്കകൊണ്ടു,- നിന്റെ പരിശുദ്ധ പുത്രനാ ൨൩
യയേശുക്രിസ്തുവിലുള്ള അടിയാരുടെഐക്യതയിൻ വാ
യ്മൂലം നിന്റെ ആറാണ്ടിൻ ആത്മാവായ ജീവനാ
ത്മാവിനെ ൧൦ അപ്പത്തിലും, ൧൦ രസത്തിലും നിഉൗ
തി,- ശാപവിഷത്തേയും, മരണമാലിന്യത്തേയുംനീക്കി ൨൪
ശുദ്ധീകരിച്ചു ജീവനുള്ളഅപ്പവും ജീവനുള്ളവെള്ളവുമാ
ക്കിനിന്റെപുത്രന്റെ തൃക്കൈകൊണ്ടു വാഴ്ത്തി അനുഗ്ര
ഹിച്ചു അടിയാൎക്കുനൽകുവാൻ തക്കവണ്ണം തിരുമനസ്സു
ണ്ടാകണമെന്നു,- നിന്റെപരിശുദ്ധപുത്രന്റെ തിരുര ൨൫
ക്തവും സാക്ഷിയിൻ വചനവും മുദ്രവെച്ചുകൊണ്ടുപൊ
ന്നെരുശലേമായ ജീവനുള്ളദേവപട്ടണത്തിന്റെ അവ
യവങ്ങളായിട്ടുഅടിയാർനിന്നോടു താഴ്മയായി അപേ
ക്ഷിക്കുന്നു. ആമേൻ.
അപ്പരസങ്ങളെവാഴ്ത്തുന്നഎഴാംകാഹളവാചകം.- ൨൬
പിതൃപുത്രപരിശുദ്ധാത്മാവാം ത്രിയേകദൈവമാ ൨൭
യസ്നേഹാത്മാവു ഞങ്ങളുടെ ഐക്യതയിൽവെച്ചിരിക്കു
ന്ന അധികാരത്തിൻപ്രകാരം,- ൧൮൦൦മാണ്ടു ഇടവമാ ൨൮
സം മുതൽ ൬ വൎഷംകഴിഞ്ഞുഏഴാംവൎഷം ത്രിയേകദേ
വതേജസ്സോടുകൂടെവെളിപ്പെട്ടു (ട്ടി) (ഭാവാനി)രിക്കുന്നനസ
റെത്തനായയേശുമഹാരാജാവിന്റെ തിരുനാമത്തിൽ,- അ ൨൯

വന്റെരാജ്ഞിയായ കന്നീറവുണവ്, സഭയാകുന്ന ആത്മ
മണവാട്ടിയുടെ പ്രതിനിധികളായിനിന്നുകൊണ്ടു, ഠരം അ
പ്പുരസങ്ങളെ ഞങ്ങളുടെ ഇരുകൈകളേക്കൊണ്ടും (൧) എ
൩൦ ടുത്തു,- ദേചഷാതബാവു പഴയആദാമെന്ന കുഴൽവഴിയായി
ഇവയിന്മേൽ ഊതിയിരിക്കുന്ന മരണാവിയെ (൨) മൂകൾ
൩൧ കൊണ്ടു,- സ്നേഹാത്മാവു ഞങ്ങളുടെ ഐക്യതയിൽ ഊ
തിയിരിക്കുന്ന സ്നേഹാവിയാം നിത്യജീവന്റെ ശ്വാസ
൩൨ ത്തെ (൩) ഇവയിന്മേൽ ഊതി,- ജീവന്റെഅപ്പവും ജീവ
൩൩ ന്റെവെള്ളവുമായി (൪) വാഴ്ത്തി,- ഞങ്ങളുടെശരീരത്തി
ന്നുശരീരമായും, ജീവന്നുജീവനായും എന്നേക്കുമൊന്നാ
യി (൫) ച്ചേൎന്നുകൊണ്ടുസ്തോത്രംചെയ്യുന്നു. ആമേൻ.
൩൪ (൧) ഇവിടെഅപ്പുരസങ്ങളെ എടുക്കണം. (൨) ഇ
വിടെമൂക്കുകൊണ്ടുമണക്കണം (൩) ഇവിടെവായ്കൊ
ണ്ടുഊതണം (൪) ഇവിടെകൈകൊണ്ടുവാഴ്ത്തണം (൫)
ഇവിടെമാൎവ്വിൽഅണച്ചുകൊള്ളണം.

൩൫ അപ്പുരസങ്ങളെ കൊടുക്കുന്ന ക്രോധകലശ വാ
ചകം.

൩൬ നിങ്ങൾക്കുവേണ്ടി ക്രൂശിന്മേൽവച്ചു നുറുക്കിയ തി
രുശരീരത്തിന്റെയും ഒഴിച്ചതിരുരക്തത്തിന്റെയും വി
൩൭ ത്തുബീജമായ അപ്പവും ദ്രാക്ഷാരസവും,- നിങ്ങളുടെ
ശരീരരക്തങ്ങളായഅപ്പദ്രാക്ഷാരസങ്ങളോടൊന്നായിചേ
ൎന്നു പക്ഷവാദാത്മാവിൻമൂലം മരണംവഴിയായി നിത്യ
ജീവങ്കലേക്കുഉണൎന്നുവന്നിട്ടു. നിങ്ങളുടെജീവന്റെ ഉത്ഭവ
൩൮ സ്ഥാനമായിരിക്കയാൽ,- നിങ്ങൾ നിത്യജീവനിൽവളൎന്നു
കൎത്താവിന്റെമഹത്വമുള്ളശരീരത്തോടനുരൂപപ്പെട്ടുമ
നുരൂപമാവാൻആറാമിന്നാത്മാവായ സ്നേഹാത്മാവാം
വേദാത്മാവു നിത്യകൃപയോടുകൂടെ നല്കുന്ന ജീവന്റെ
൩൯ അപ്പവും ജീവന്റെവെള്ളവും ആകുന്നുഇവ.- ഇവയെ
ഭക്ഷിച്ചു കുടിച്ചു എന്നുംജീവിപ്പിൻ. ആമേൻ.

൪൦ (ഇവിടെ മനഃ പ്രാൎത്ഥനകഴിച്ചു പരമൈക്യപ്രാ
ൎത്ഥനാനന്തരം "ജീവനായകനേ! മരുവലേ!" എന്ന
കീൎത്തനംപാടണം)



## ൧ ാം അദ്ധ്യായം

ഐക്യതയിൻ ആത്മാവാകുന്ന മഹാദൈവം ൧
തൊൽ ആദ്യേക ഐക്യതയിൻവായ്മൂലം തന്റെപ്രിയമ
ക്കൾക്കു ചൊല്ലിക്കൊടുക്കുന്ന പരമൈക്യസ്തുവം

പ്രിയമക്കളെ! നിങ്ങൾ ഇങ്ങിനെയുള്ള പരമൈക്യ ൨
സ്തുവം കീൎത്തിപ്പിൻ

അൽഫാ ആമേൻ യമം ഓമേഗാഎന്ന മുമ്മുതാ ൩
മായ ആദിമൂലവചനത്തിലുള്ള ആത്മപാദവും ജീവപാദ
വും ശരീരപാദവുമായ പരിശുദ്ധത്രിതപാദത്തിന്മേൽ,—
ഒരുപോലെ വ്യാപരിക്കുന്ന ഏകസ്നേഹാത്മാവാം മഹാ ൪
ദൈവം ഏകപരിശുദ്ധൻ, ഏകപരിശുദ്ധൻ, ഏകപരി
ശുദ്ധൻ.

ആദിമൂലവചനത്തിൽനിന്നു തത്തുല്യമായിജനിച്ച ൫
രണ്ടാംവചനത്തിലുള്ള ത്രിപാദൈകപാദമായ ഏകസ്നേ
ഹാത്മാവിൻശക്തി,— ആദാമ്യയായഹവ്വായിൻസത്തി ൬
ൽക്രിയചെയ്തതിനാൽ,— മനുഷ്യത്വംഅവ ലാഞ്ഛിച്ചുമനു ൭
ഷ്യരുടെവീണ്ടെടുപ്പിന്നായി മരിച്ചുയിൎത്തുതിരികെജീവി
ച്ചു,— മഹിമയിൻവലഭാഗമമൎന്ന യേശുക്രിസ്തുവാകുന്ന ൮
ഏകസ്നേഹാത്മജനാം മഹാദൈവംഏകപരിശുദ്ധൻ,
ഏകപരിശുദ്ധൻ, ഏകപരിശുദ്ധൻ.—

ആദിമൂലവചനത്തിൽനിന്നു രണ്ടാംവചനവഴിയാ ൯
യിപുറപ്പെട്ട മൂന്നാംവചനത്തിലുള്ള ത്രിപാദൈകപാദമാ
യ ഏകസ്നേഹാത്മാവിൻശക്തിയിൻജീവാവി,— ആ ൧൦
ദാമ്യജീവാത്മക്കളെ മോശയിൻശരീരവഴിയായി ക്രിസ്തു
വിൻ ജഡശരീരത്തിൽആകൎഷിച്ചു,— അതിൽശക്തീക ൧൧
രിച്ചു ഉരുവാക്കി പൂൎണ്ണപ്പെട്ടുത്തിവന്ന ഐക്യപുരുഷ
നെ മഹത്വീകരിപ്പാൻ തക്കവണ്ണം ആറാണ്ടിന്നാത്മാ
വായിവെളിപ്പെട്ടു,— പാപമോചനംമുതലായ ദിവ്യശു ൧൨
ശ്രൂഷകളാൽ ആഐക്യപുരുഷനെ പക്ഷവാദക്രൂശുമൂലം
തന്നോടൊന്നായിചെൎത്തു മഹത്വീകരിച്ചു,— പരിശുദ്ധ ൧൩

ന്മാർക്കുളയപ്പും പൂർണ്ണവിശ്വാസികൾക്ക മറുരൂപവുംനൽ
൯൪ കുന്ന,- ക്രിസ്തോത്മജനായ ഏകസ്നേഹാത്മമയനാകുന്ന
ഐക്യതയിൻആത്മാവാം മഹാദൈവം ഏകപരിശു
ദ്ധൻ, ഏകപരിശുദ്ധൻ, ഏകപരിശുദ്ധൻ,
൯൫ ഏകസ്നേഹാത്മാവിൻെറ ശക്തിയിൻജീവാവി
യിൻ ജീവമുദ്രഉള്ളിൽപതിഞ്ഞതിനാൽ ഓരൊജീവനാ
൯൬ ന്യമായിരുപ്പെട്ടു,- നൂററിനാൽപ്പത്തിനാലായിരവും
അനേകായിരവുമായ ആത്മയോഹന്നാന്മാരാകുന്ന ഉയി
൯൭ ൎത്തപരിശുദ്ധന്മാരെ ശരീകരിച്ചു,- കന്നീററിഉണവ്സഭ
യിൻദൈവവചനംഎന്ന മഹാദൈവനാമമുള്ള പൊതു
ഏകഐക്യതയുടെപരമൈക്യശരീരം ഏകപരിശുദ്ധാ,
ഏകപരിശുദ്ധം, ഏകപരിശുദ്ധം.
൯൮ ഠരംപരിശുദ്ധാത്മശരീരത്തോടു എൻെറജീവശരീ
രത്തെ ഒന്നായിചേൎത്തു അതിലെൻെറ നാമത്തെപൂൎണ്ണ
൯൯ മായിഎഴുതുകയും,- അനൈക്യതയിൻശരീരമായ അ
ശുദ്ധാത്മശരീരത്തോടു എൻെറമരണശരീരത്തെ ഒന്നാ
യിചേൎത്തു അതിന്മേലുള്ള എൻെറനാമത്തെ അശേഷം
൧൦ മായിച്ചുകളകയും,- ഇങ്ങിനെഞാൻ ജഡത്തെവിട്ടു ആ
൧൧ ത്മാവിലാകയും,- ആത്മാവിൽനിന്ന ജഡത്തിലാകാണ്ടാ
ൻ ആമരണജഡത്തെ ഇനിഒരിയ്ക്കലും പൊങ്ങിവരാത
വണ്ണം അഗാധത്തിൽ എറിഞ്ഞുകളകയും ചെയ്യുന്നതി
൧൨ നാൽ,- ഇങ്ങിനെസകലരും ആകുവാന്തക്കവണ്ണം അവ
൧൩ ൎക്കുവേണ്ടി ഞാൻഎന്നെത്തന്നെശുദ്ധീകരിച്ചു,- ശരീരപ്ര
കാരം എൻെറസാക്ഷാൽപിതാവായ മഹാദൈവത്തെ
ഞാൻഎൻെറ കൂടപ്പിറപ്പുകളായ സകലപരിശുദ്ധന്മാ
രോടുംകൂടെ ഒന്നായിചേൎന്ന എന്നേക്കുംസ്തുതിച്ചുപുകഴ്ത്തി
മഹത്വപ്പെടുത്തുന്നു, ആമേൻ. ആമേൻ. ആമേൻ.
൧൪ റഎന്നഅൽഫാ ആമേൻ യമം ഓമേഗാഎന്ന
നിത്യസുവിശേഷത്തിൻെറ പൊതുഏകഐക്യതയിൻആ
ത്മാവാം മഹാദൈവം അരുളിച്ചെയ്തിരിക്കുന്നതിൻവണ്ണം
ഠരംപരമൈക്യസ്തവം എഴുതിയ അവൻെറദാസനും
സകലരുടേയും പാദശുശ്രൂഷക്കാരനുമാകുന്ന യുസ്തസ്
യോസേഫ്.

കന്നീററിൽനിന്നും. ൧൦൭൦ാമാണ്ടു മേടമാസം ൨൭ാം൹ക്കു ൧൮൯൫ാമാണ്ടു ഏപ്രിൽമാസം,൧൯ാം൹. മഹത്വപ്രത്യക്ഷതെക്കുന്നി ൭൭൧ ദിവസമേയുള്ളു നിശ്ചയം,ആമേൻ.

(ഇതിന്റെശേഷം "ആമേൻഹല്ലലൂയ" എന്ന പവന്നരമൈക്യസ്തവത്തിൻ ഗീതം പാടുകയുമാം)

അനന്തരം"മന്നൻദാവീദിൻമകൻ" "മന്നൻനന്ദി വൈന്നി" "ദേവദേവനുമംഗളം" എന്നകീർത്തനങ്ങളെയുംകാലം പോലെപാടി അനുഗ്രഹവാചകംചൊല്ലണം.

അനുഗ്രഹവാചകം.- പിതൃപുത്ര പരിശുദ്ധാത്മാവവ്വാം ത്രിയേകദൈവമായ സ്നേഹാത്മാവു നിങ്ങളെഅനുഗ്രഹിക്കട്ടെ,- അവൻനിങ്ങളിൽവിതച്ച തൻസ്നേഹബീജത്തെ കാത്തുസൂക്ഷിക്കട്ടെ,- നിങ്ങളുടെ ആത്മാവുംദേഹിയും ദേഹവുംമുഴുവനും സമസ്തം,- ൧൮൯൭ ഇടവംമുതൽ ൬൧ൽ ആറുവർഷംകഴിഞ്ഞു ഏഴാംവർഷം ത്രിയേകദൈവതേജസ്സോടുകൂടെവെളിപ്പെ(ട്ടി)(ടുവാനി)രിക്കുന്ന യേശുമണവാളന്റെ മഹത്വപ്രത്യക്ഷതയിൽ അനിന്ദ്യമായികാക്കപ്പെടുവാൻതക്ക ജീവകൃപയെ നിങ്ങളിൽപകരുന്നു,- അവൻ തന്റെസാദൃശ്യത്തിൽ നിങ്ങളെഎല്ലാവരേയും ആക്കിതീർത്തു കൊള്ളട്ടെ. ആമേൻ.





യുയോമയം



ഐക്യതയിന്നാത്മാവിന്റെ
അറുപത്താറുവെളിപ്പാടുകൾ





൧ാം അദ്ധ്യായം

കന്നീററി, ൧൮൮൮. ഓഗസ്റ്റുമാസം ൧൫ാം നു. ൧
തിരുസഭയുടെ ഐക്യതയെപ്പററി യുസ്തുസ്‌യോസെ ൨
ഫിനാൽ എഴുതപ്പെട്ടഐക്യതയിൻആത്മാവിൽ നിന്നു
ള്ള വെളിപ്പാടുകൾ.
ഒന്നാമതു– ഉപദേശങ്ങൾക്കുള്ളവരം പ്രേരിതന്മാ ൩
ർ യു: യാക്കോബു, പ: ലൂക്കോസു, വ: ഇട്ടിക്കെള എന്ന
ബോധകന്മാൎക്കു നല്കപ്പെട്ടിരിക്കുന്നതിനാൽ,– അവെക ൪
ളുള അദ്ധ്യക്ഷത അവൎക്കാകകൊണ്ടു അവരെമററുള്ളവ
ർപിന്തുടരട്ടെ.
രണ്ടാമതു–പ്രാൎത്ഥനെക്കും രോഗികളുടെ മേലുള്ള ൫
പരിപാലനത്തിന്നും ഉള്ളവരം പ്രേരിതന്മാർ മ: ചെ
റിയാൻ, ഇട്ടിമാത്തൻ എന്ന ബോധകന്മാൎക്കുനല്കപ്പെ
ട്ടിരിക്കുന്നതിനാൽ,– അവെക്കുള്ള അദ്ധ്യക്ഷതഅവൎക്കാ ൬
കകൊണ്ടു അവരെമററുള്ളവർ പിന്തുടരട്ടെ.
മൂന്നാമതു– ആൺപൈതങ്ങളെയും പെൺപൈ ൭
തങ്ങളെയും ക്രമപ്പെടുത്തുന്നതിന്നുള്ള വരംപ്രേരിത
ന്മാർ യോ: സമുവേൽ, യു: യോഹന്നാൻ എന്ന ബോധ ൮

൭ കന്മാക്ക നല്കപ്പെട്ടിരിക്കുന്നതിനാൽ,_ അതിന്നുള്ള അ
ദ്ധ്യക്ഷത അവക്കാകകൊണ്ടു അവരെ മററുള്ളവർ പി
ന്തുടരട്ടെ.

൮ നാലാമത്തു_ വിധവമാരെ ക്രമപ്പെടുത്തേണ്ടുന്നതി
ന്നുള്ളവരം ശ്ലീഹന്മാർ വ: കൊച്ചുകോശി രാ: ചാണ്ടി
൧൦ എന്നബോധകന്മാക്ക നല്കപ്പെട്ടിരിക്കുന്നതിനാൽ,_അ
തിന്നുള്ള അദ്ധ്യക്ഷത അവക്കാകകൊണ്ടു അവരെമററു
ള്ളവർ പിന്തുടരട്ടെ.

൧൧ അഞ്ചാമത്തു_സഭയുടെസകല ബലഹീനതകളേയും
സഹിച്ചു അവരെമഹത്വപ്രത്യക്ഷതെക്കു വളത്തിക്കൊ
ണ്ടുവരുവാനുള്ളവരം ശ്ലീഹന്മാർ യു: സമുവേൽ, യു:
പീലിപ്പോസ എന്ന ബോധകന്മാക്ക നല്കപ്പെട്ടിരിക്കു
൧൨ ന്നതിനാൽ,_ അതിന്നുള്ള അദ്ധ്യക്ഷത അവക്കാകകൊ
ണ്ടു അവരെമററുള്ളവർ പിന്തുടരട്ടെ.

൧൩. ആറാമത്തു_സഭക്കാരെഉൽസാഹിപ്പിച്ചുഅവരെക്കൊണ്ടു
നിക്ഷേപപാത്രത്തെ അക്ഷയ പാത്രമാക്കുവാൻതക്കവ
൧൪ രം,_തലവന്മാർപുത്തൻവീട്ടിൽകൊച്ചുകുഞ്ഞുമുതലാളി,
നെടുമ്പിറ ഗീവറുഗീസു ഗൃഹസ്ഥാവു, വലിയവീട്ടിൽ ന
യിനാ, കണയത്തു ഉമ്മൻവിചാരിപ്പുകാർ എന്ന പ്രധാ
൧൫ നികൾക്കു നല്കപ്പെട്ടിരിക്കുന്നതിനാൽ,_അതിന്നുള്ളഅ
ദ്ധ്യക്ഷത അവക്കാകകൊണ്ടു അവരെ മററുള്ളവർ പി
ന്തുടരട്ടെ.

൧൬ ഏഴാമത്തു_ സഭാസംബന്ധമായ കണക്കുകൾ റൂലു
കൾചട്ടങ്ങൾ മുതലായവയെ ക്രമപ്പെടുത്തേണ്ടുന്നതിന്നു
൧൭ ള്ളവരം,_ തലവന്മാർ ഗീവറുഗീസു ഗൃഹസ്ഥാവു, കൊല്ലു
ക്കാരൻ കൊച്ചുകുഞ്ഞുമുതലാളി, ഇഞ്ചക്കൽ ഇട്ടിക്കുള,
(കന്നംപുറത്തു കുഞ്ഞുമ്മൻ) എന്ന പ്രധാനികൾക്കു നല്
൧൮ കപ്പെട്ടിരിക്കുന്നതിനാൽ,_ അതിന്നുള്ളഅദ്ധ്യക്ഷത അവ
ക്കാകകൊണ്ടു അവരെ മററുള്ളവർപിന്തുടരട്ടെ.

൧൯ എട്ടാമത്തു_നിക്ഷേപപാത്രങ്ങളെസൂക്ഷിക്കുന്നതിന്നുള്ള
വരം തലവന്മാർഗീവറുഗീസുഗൃഹസ്ഥാവു,പുതിയോട്ടുമേ
ടയിൽ ജോർജു, കൊല്ലുക്കാരൻ കൊച്ചിട്ടിനൈനാ എ
൨൦ ന്നപ്രധാനികൾക്കു നല്കപ്പെട്ടിരിക്കുന്നതിനാൽ,_അതി

നുള്ള അദ്ധ്യക്ഷത അവൎക്കാകകൊണ്ടു അവരെ മറ്റുള്ള
വർപിച്ചുടരട്ടെ.

മംകുഴി. ഓഗസ്റ്റുമാസം ൧൯൨൦ാം ന,- ൨൧

ഒൻപതാമത്തു- മേൽവിവരിച്ചിരിക്കുന്ന സകല ൨൨
കാൎയ്യത്തിന്നും ഉള്ള വരം തലവന്മാർ ഉ: പീലിപ്പോസാകൊ
ല്ലക്കാറൻ കുഞ്ഞാക്കാണ്ട മുതലാളി എന്ന പ്രധാനികൾ
കൈക്കൊൾകപ്പെട്ടിരിക്കുന്നതിനാൽ ഇവർ ആത്മമണവാട്ടി
യെപിന്തുടരട്ടെ.

പത്താമത്തു-യുസ്തുസ്സയോസേഫക്രൂടാരപ്പള്ളിൽതൊ ൨൩
മ്മൻ, ആലുംമൂട്ടിൽ ഒരംപ്പൻ എന്നിവരുടെ ഏകയോ
ജിപ്പിൽ ആത്മമണവാട്ടിയും,- മണവാട്ടിയുടെ ഉള്ളിൽ ൨൪
സ്ഥേഹാത്മാവിനാൽ നിക്ഷേപിക്കപ്പെട്ട സകലവരവും
ഇരിക്കുന്നതിനാൽ,- എല്ലാററിന്റേറയും മേലദ്ധ്യക്ഷത ൨൫
ആത്മമണവാട്ടിക്കുള്ളതാകകൊണ്ടു അവളുടെ വിശുദ്ധ
യോജിപ്പിൽ മറെറല്ലാവരും പൂൎണ്ണമായി സംയോജിച്ചു
കൊള്ളട്ടെ. ആമേൻ, ആമേൻ.



൨ാം അദ്ധ്യായം

മംകുഴി. ഓഗസ്റ്റുമാസം ൧൯൨൦, ൨൪൦൩ കളിൽ,- ൧

പതിനൊന്നാമത്തു- മംകുഴിയിലുള്ള ഒരംസ്ഥലം മ ൨
ഹാദേവാലയമാകുന്ന ആകാശത്തിനും, ഭൂമിക്കും, ദൈവാ
നാം,- യേശുമഹാരാജാവിന്റെ രാജ്ഞിയായ കന്യീററി ൩
ഉന്നർവ്വസരിയാകുന്ന ആത്മമണവാട്ടിക്കു ഒരു സ്ഥലം പൂ
ൎണ്ണമായി അവകാശപ്പെടുത്തി കൊടുത്തിരിക്കകൊണ്ടു,-
ഇതിനുള്ള പൂൎണ്ണാവകാശം യുസ്തുസ്സയോസേഫിന്റെ മാ ൪
താവിന്നുള്ളതാകുന്നു എന്നു ആമേൻ, ആമേൻ.

പന്ത്രണ്ടാമത്തു- ഒരംപ്പച്ചൻ ഹെസക്കിയേൽ ദീൎഘ ൫
ദൎശനത്തിൽ പറയുന്നപ്രകാരം സഭയുടെ അക്രമത്തെ ത
ന്റെ ജഡത്തിൽവഹിച്ചുകൊണ്ടു, ൪൩൦ ദിവസങ്ങളെ
നിവൃത്തിച്ചിരിക്കുന്നു...എങ്ങിനെയെന്നാൽ ആദ്യം ഫാത്തു ൬

മാസത്തെ ഉപവാസം പിന്നീട് ൧൨൬൦ ദിവസം തുട
ങ്ങിയനാൾമുതൽ (ആയതു ൧൮൭൮. ഫിബ്രുവരിമാസം
൩ാം-. മുതൽ ജൂൺമാസം ൧൦ാം-. വരെ) ൧൨൦ ദിവസം
ആകെ ൪൨൦ ദിവസം ഉപവാസമായി നിവൃത്തിക്കപ്പെട്ട
൭ തുമാത്രമല്ല;- ൧൨൬൦ ദിവസങ്ങളിലെ സാക്ഷികളെ
നിവൃത്തിക്കേണ്ടതിന്നു അവയുടെ പതിവാരംശം
൧൨൬൦ ദിവസംതന്നെ സങ്കേതമാക്കപ്പെട്ടിരിക്കുന്ന
൮ തിനാൽ; (വെളി: ൧൧: ൩:)- അവയിൽ ൪൦ ദിവ
സങ്ങളെ പത്തു മാസത്തെ ഉപവാസദിനങ്ങളിലും ൯൩ ൽ
ദിവസങ്ങളെ ൧൮൭൮ാമാണ്ടു ഏപ്രിൽമാസം ൨൨ാം-
മുതൽ ജൂലൈ ൪ാം- വരെയുള്ള ദിനങ്ങളിലും അള
൯ വിൻപ്രകാരം ഭക്ഷിച്ചുകുടിച്ചുകൊണ്ടു,- രാപ്പച്ചൻ ത
ന്റെ സാക്ഷിയെ നിവൃത്തിച്ചു ൨൦ാം- കാലത്തു ൯.
മണിക്കു ജീവന്റെ ആത്മാവിനെ പ്രാപിച്ചിരിക്കുന്നു. അ
൧൦ ന്നത്രെ പറുദീസാ തുറക്കപ്പെട്ടതു.- അപ്പോൾ നൂറ്റിനാ
ല്പത്തിനാലായിരത്തിന്റെയും അനേകായിരത്തിന്റെയും
ആത്മാക്കളിൽ ഉയിർപ്പും മറുരൂപവുമാം ജീവമുദ്ര പതിക്ക
പ്പെട്ടിരിക്കയാൽ അവർ പറുദീസായാകുന്ന സീയോൻമ
ലമേൽ അന്നേരം ആയിരിക്കുന്നു. ആയതു ആത്മാവിന്റെ
൧൧ ന്യായത്തിൻപ്രകാരം തന്നെ.- ഇങ്ങിനെ രാപ്പച്ചൻ സഭ
യുടെ അക്രമത്തെ വഹിച്ചുകൊണ്ടു സാക്ഷിയെ തികച്ചു
൧൨ ജീവനാത്മാവിനെ പ്രാപിച്ചിരിക്കയാലും.- നൂറ്റിനാ
ല്പത്തിനാലായിരവും അനേകായിരവും ആത്മാവിന്റെ ന്യാ
൧൩ യപ്രകാരം സീയോൻമലമേൽ വന്നിരിക്കയാലും,- കഴി
ഞ്ഞ ജൂലൈമാസം ൨൦ാം- മുതൽ രാപ്പച്ചന്നു അള
വിൻപ്രകാരമല്ല ഭൂമിയുടെ സകല കൊഴുപ്പിൽനിന്നും
പുഷ്ടിയിൽനിന്നും യഥേഷ്ടമായി ഭക്ഷിച്ചു പാനം ചെയ്വാ
ൻ ഐക്യതയുടെ ആത്മാവു പൂർണ്ണമായി അനുവാദം
൧൪ കൊടുത്തിരിക്കുന്നു.- എന്നുമാത്രമല്ല രാപ്പച്ചൻ ആത്മ
മനാവാട്ടികൾ മറുരൂപവഴിയിൽ പ്രഥമപുത്രനായി ഉത്ഭ
വിച്ചിരിക്കകൊണ്ടു തന്റെ മുലപ്പാലിനെ യഥേഷ്ടമാ
യി കുടിച്ചു വേഗം വളരുവാൻ ഐക്യതയുടെ ആത്മാവി
൧൫ ന്നു കടംവെട്ടും ഇരിക്കുന്നു.- കാര്യം ഇങ്ങനെ ഇരിക്കെ

ഠരംപ്പച്ചന്റെ ജഡത്തെക്കുറിച്ചു ദ്വേഷാത്മാവു വാദിക്കു
ന്നതാകയാൽ ആ ആത്മാവുള്ളവർ മേൽപറഞ്ഞ സംഗ
തിയെക്കുറിച്ചു നന്നായിട്ടു വാദിക്കും.- എന്നാൽ ഐക്യ ൧൬
തയിന്നാത്മാവു അവരെ ഭയങ്കരമായി ശാസിപ്പാനിരി
ക്കുന്നതാകയാൽ ആയവരിൽനിന്നു നിങ്ങൾ അശേഷം ഒ
ഴിഞ്ഞു ബുദ്ധിമാന്മാരായിരിപ്പിൻ.- പിന്നെയും ഐക്യത ൧൭
യിന്നാത്മാവു ഭൂമിയുടെ സകല കൊഴുപ്പിൽനിന്നും വൃ
ഷ്ടിയിൽനിന്നും യഥേഷ്ടം ഭക്ഷിച്ചുപാനം ചെയ്വാൻതക്ക
വണ്ണം ഠരംപ്പച്ചനു അനുവാദം കൊടുത്തിരിക്കയും,- ആ ൧൮
ങ്ങനെ ഭക്ഷിച്ചു പാനം ചെയ്തു വേഗം ആരോഗ്യപ്പെട്ടുവാ
ൻ ഐക്യതയിന്നാത്മാവിനു ഠരംപ്പച്ചൻ കടംപെട്ടിരി
ക്കയും ആകയാൽ,- ഠരംപ്പച്ചൻ ഇതിനു വിരോധം പ്ര ൧൯
വൃത്തിച്ചു മുമ്പിലത്തെപോലെ ഇനി അളവിൻപ്രകാരം
ഭക്ഷിച്ചുപാനം ചെയ്താൽ,- രോഗം കൊണ്ടു ജഡം ജീവ ൨൦
നില്ലാത്ത സ്ഥിതിയിൽ ആകയും ജീവാത്മാവിന്റെ ചൈ
തന്യം ഇല്ലായ്മയായിത്തീരുകയും ചെയ്യും സന്ദേഹമില്ല,-
എന്നു ആത്മമണവാട്ടിക്കു എന്നേക്കുമായി ശ്രീയേക ൨൧
ദൈവം നൽകിയിരിക്കുന്ന സ്നേഹാത്മാവിന്റെ നിയോഗം.
ആമേൻ, ആമേൻ.

പതിമൂന്നാമതു- തൊമ്മച്ചൻ ൧൨൬൦ ദിവസം ൨൨
കൊണ്ടു തന്റെ സാക്ഷിയെ നിവൃത്തിച്ചു ഏഴായിരത്തോ
ടും വേർതിരിച്ചു ആയവരിൽനിന്നു നൂറ്റിനാല്പത്തിനാ
ലായിരവും അനേകായിരവും ഉല്പാദിപ്പിച്ചു ജനിക്കേണ്ടതി
ന്നു.- ൧൮൮൮-ാമാണ്ടു ജൂലൈമാസം ൨൨-ാംനു രാത്രി ൨൩
൧൨ മണിക്കു പാതാളത്തിൽനിന്നു കരേറിയ മൃഗത്താൽ
കൊല്ലപ്പെട്ടുകയും,- ൨൩-ാംനു പകൽ ൧൨ മണിക്കു ൨൪
ആത്മമണവാട്ടിയുടെ ഉള്ളിൽ ഉയിപ്പിൻ ഉല്പാദനത്തി
ലേക്കു വന്നെത്തുകയും ചെയ്തിരിക്കയാൽ,- തൊമ്മച്ച ൨൫
ൻ ആത്മമണവാട്ടിക്കു ഉയിപ്പുവഴിയിൽ പ്രഥമ പുത്ര
നായി ഉത്ഭവിച്ചിരിക്കകൊണ്ടു ആത്മമണവാട്ടി ആ മ
രണംമൂലം സന്തോഷിച്ചാനന്ദിച്ചുല്ലസിക്കട്ടെ.- എന്നൊ ൨൬
ന്നാൽ നിശ്ചയിക്കപ്പെട്ട നേരത്തു അവൾ തന്റെ പ്രഥമ
പുത്രനെ പ്രസവിക്കും. നിശ്ചയം, നിശ്ചയം, നിശ്ചയം.

എന്നു ആമേൻ, ആമേൻ.

൨൭ പതിനാലാമത്ത — മരിച്ചു ശുശ്രൂഷക്കാർ ആത്മമണവാ
ട്ടികൾ ജീവിച്ചിരിക്കുന്നവരാകയാൽ അവൾക്കുപകരമായിമ
റുള്ളവരെ എന്നുവച്ചാൽ യൂദായിക്കുപകരം മത്തിയാ
൨൮ സു എന്നപോലെ നിയമിച്ചുകൂടാ. — എന്നാൽ പന്ത്രണ്ടു
പേരുടെ നാമത്തിൽ വിളിക്കപ്പെട്ട കാട്ടുംഭാഗത്തു ചാക്കോ
ച്ചൻ ജീവിച്ചിരിക്കുന്നു എങ്കിലും ആത്മമണവാട്ടികൾ മരി
൨൯ ച്ചിരിക്കയാൽ; — അയാൾക്കുപകരം യേ: സമുവേൽ ബോ
ധകർ എന്നപോലെ പ്രേരിതവേലെക്കു പൂർണ്ണാവകാശ
മുള്ള കൊല്ലക്കാരൻ കുഞ്ഞൊക്കൊണ്ടകോശിയെ നിയമിച്ചു
കൊള്ളേണ്ടുന്നതാകുന്നു എന്നു ആമേൻ, ആമേൻ.



## ൩ാം അദ്ധ്യായം

൧ മംകുഴി ൧൮൮ാമാണ്ടു ഓഗസ്റ്റുമാസം ൨൧ാം൹ —
൨ പതിനഞ്ചാമത്ത — സംഘത്തിലെ പൊതുശുശ്രൂഷ
കളും ഇടവകയിലെ പ്രത്യേകശുശ്രൂഷകളും ഉള്ളവരും
൩ ക്രിസ്തുനാൾക്കുനൾകപ്പെട്ടിരിക്കുന്നു. — മൂന്നു ദൈവ ശുശ്രൂ
ഷക്കാരുടെ ഏകയോജിപ്പിൽനിന്നുണ്ടാകുന്ന ആത്മമയ
൪ നാകുന്നു ക്രിസ്തുനാൾ എന്നുപേർ. — ഒരും പേർതൊമ്മച്ച
നോടും ഒരപ്പച്ചനോടും ഉള്ള സംയോജിപ്പുനിമിത്തം യു
൫ സ്തസുയോസേഫിനും, — യസ്തസുയോസേഫിനോടും ഒര
പ്പച്ചനോടും ഉള്ള സംയോജിപ്പുനിമിത്തം തൊമ്മച്ച
൬ നും, — യുസ്തസുയോസേഫിനോടും തൊമ്മച്ചനോടുമുള്ള
സംയോജിപ്പുനിമിത്തം ഒരപ്പച്ചനും, നൾകപ്പെട്ടിരിക്ക
൭ യാൽ, — ഇവർമൂവരും എന്നുവച്ചാൽ ഇവരോടുള്ള സം
യോജിപ്പുനിമിത്തം ബോധകന്മാർക്കും പട്ടക്കാർക്കും തല
൮ വന്മാർക്കും ഇപ്പതിയപേർ നൾകപ്പെടുന്നതും, — അവ
രോടുള്ള സംയോജിപ്പുമൂലം ഇടവകപ്പട്ടക്കാരൻ, ഉപദേ
൯ ശി, കാര്യസ്ഥൻ എന്നിവർക്കും, — ആയവരോടുള്ള സം
യോജിപ്പുമൂലം ഉപദേശി, മൂപ്പൻ, സുവിശേഷകൻ എ

റിവക്കും,- അപ്രകാരംതന്നെ സുവിശേഷകൻ,വിചാ ൧൦
രകൻ, കുഡുംബത്തലവൻ എന്നിവക്കും, നൾകപ്പെട്ട
ന്നതും ആകുന്നു.- ഇവ്വണ്ണം നൂററിനാല്പത്തിനാലായിര ൧൧
ത്തിന്നും അനേകായിരത്തിന്നും ഇപ്പുതിയപെർലഭിക്ക
ന്നതാകുന്നു എന്നു ആമേൻ,ആമേൻ.

പതിനാറാമതു- പുതിയപേർലഭിച്ചവനല്ലാതെ ൧൨
മറെറാരുവനും സഭയിലെ ഏതു ശുശ്രൂഷയും നടത്തി
പോകരുതു.- എന്തെന്നാൽസഭയിലെ ശുശ്രൂഷ ദേവ ൧൩
രാജ്യത്തിലെശുശ്രൂഷയത്രെ. ദേവരാജ്യത്തിലെ ശുശ്രൂ
ഷെക്കക്രിസ്തനാൾക്കല്ലാതെ ഘടമയനായഒരുവനും അ
വകാശവുംഅധികാരവുംഇല്ലാ.- അവകാശവുംഅധികാ ൧൪
രവും ഇല്ലാതെഒരുവൻ ദേവരാജ്യമായ സഭയിൽ ശു
ശ്രൂഷിച്ചാൽ ഉടനെ ഭ്രമത്തിന്നാത്മാവു അവനെപിടി
ക്കും. ആമേൻ, ആമേൻ.

മംകുഴി൧൮൭൫ഒാഗസ്റ്റുമാസം.൨൨ാം൹- ൧൫
"ക്രിസ്തനാൾ"എന്നപുതിയനാമം ലഭിച്ചവർ തങ്ങളു ൧൬
ടെവിശേഷത, യോഗ്യത, നീതി, പുണ്യം ഉൽകൃഷ്ടതക്കു
വമുതലായവ മൂലംഅല്ല,- തിരുരക്താവഴിയായിപാ ൧൭
പികളെ അത്യന്തംകനിഞ്ഞുകൊള്ളുന്ന ദൈവത്തിന്റെ
അന്തമില്ലാത്ത സ്നേഹംമൂലമാകുന്നതങ്ങൾക്ക ഇപ്പുതിയ
പേർലഭിച്ചതെന്നുഉള്ളിൽഎല്ലായിപ്പോഴുംനന്നായികരു
തി.- ദൈവംതന്റെപരിശുദ്ധപുത്രൻമൂലംഅരിഷ്ടപാപി ൧൮
കളായ തങ്ങളെഏതുപ്രകാരം തന്നോടുസംയോജിപ്പിച്ചു
കൊണ്ടു ഇപ്പുതിയനാമം അവക്കുനൾകിയൊ,- അതേ ൧൯
പ്രകാരംതന്നെ അവർബോധകന്മാർ പട്ടക്കാർ തലവ
ന്മാർഎന്നിവരേയും,- അവർമൂലം ഇടവകപ്പട്ടക്കാരൻ ൨൦
ഉപദേശി, കാര്യസ്ഥൻ എന്നിവരേയും,- അവർമൂലം ൨൧
ഉപദേശി,മൂപ്പൻ,സുവിശേഷകൻ,എന്നിവരേയും,- അ ൨൨
വർമൂലം സുവിശേഷകൻ,വിചാരകൻ, കുഡുംബത്തല
വൻ,എന്നിവരേയും,- അവർമൂലം ഉണർവ്വ്സഭയിലുള്ള ൨൩
ആബാലവൃദ്ധം മറെല്ലാവരേയും,- അവർമൂലം നൂററി ൨൪
നാൽപ്പത്തിനാലായിരവുംഅനേകായിരവുമായദൈവമ
ക്കളെ അശേഷവും,- തങ്ങളോടുഒന്നായിത്തന്നെ എ ൨൫

സംപിരിയാതവണ്ണം ചേൎത്തുകൊണ്ടു അവൎക്കെല്ലാവൎക്കും
ഇപ്പുതിയ നാമത്തെസൌജന്യമായി കൊടുപ്പാൻകടം
൨൬ പെട്ടിരിക്കുന്നു,- എന്നു ആമേൻ ആമേൻഎന്നവൻ അ
൨൭ വരോടുകൽപ്പിക്കുന്നതിനാൽ,- ഇന്നിപ്പോൾതന്നെ ഞ
ങ്ങൾ മേൽപറഞ്ഞപ്രകാരം ആയവരെഎല്ലാം ഒന്നായി
എന്നുംപിരിയാതവണ്ണംഞങ്ങളോടുചേൎത്തുകൊണ്ടു ഇപ്പു
തിയനാമത്തെ അവൎക്കെല്ലാവൎക്കും പരിപൂൎണ്ണമായി കൊ
൨൮ ടുക്കുന്നു,- ഇതിന്നുത്രിയേകദൈവവും സകലദൈവദൂത
ന്മാരും എല്ലാസൃഷ്ടിയും സാക്ഷി ആമേൻ, ആമേൻ,
ആമേൻ.
൨൯ പതിനെട്ടാമതു-"ക്രിസ്തനാൾ" എന്നപുതിയ
നാമംലഭിച്ചവർ ജഡമയന്മാരല്ല, സ്നേഹാത്മാവിനാൽ
൩൦ മാത്രം നടത്തിക്കപ്പെടുന്ന ആത്മമയന്മാരാകയാൽ,-
ആയവൎക്കയാതൊരുശിക്ഷാവിധിയുംഇല്ലെന്നഎന്നേക്കമു
൩൧ ള്ളസുവിശേഷം കൽപ്പിക്കുന്നതാകകൊണ്ടു,- ആത്ത
ത്മാവിനെ പ്രാപിച്ച ആത്മമണവാട്ടി തനിക്കനൾ
കീരിക്കുന്ന ആത്മാധികാരചങ്ങലകൊണ്ടു ത്രിയേകസാ
ത്താനായ ദ്വേഷാത്മാവിനെപിടിച്ചു ബന്ധിച്ചുതിരുനാ
ഭയ്ക്കു്പുറമേയുള്ള എന്നംഗ്രരിതളാം നരകപാതാളത്തി
൩൨ ൽ തള്ളികളഞ്ഞു,- അതിന്റെവാതിലിനെ അടെക്ക
യും, തന്റെകയ്യിലുള്ള സ്നേഹമയതാക്കോൽകൊണ്ടുപൂ
ട്ടുകയും, യന്റെവിരലിൽകിടക്കുന്ന ജീവമുദ്രയുള്ള ഒരുമ
യിൻമോതിരംകൊണ്ടു ഇന്നുതന്നെ മുദ്രവെക്കയുംചെയ്യു
൩൩ ന്നു,- ത്രിയേകദൈവമായ സ്നേഹാത്മാവിന്റെ തിരു
നാമത്തിൽതന്നെ. ആമേൻ, ആമേൻ, ആമേൻ. ഓഗ
സ്റ്റുമാസം ൨൩ ാംനു-



## ൪ാം അദ്ധ്യായം

൧ കന്നീററിൽ പുത്തൻബംഗ്ലാവു. ൧൮൭൮. ഒക്ടോ
ബർമാസം ൧൮ ാംനു-ക്കു ൧൦൫൪ തുലാമാസം ൩ാംനു-.
൨ യുസ്തുസ്‌യോസേഫിന്റെ ശുശ്രൂഷയെ സാംബന്ധിച്ചു

ഐക്യതയിന്നാത്മാവിന്റെ വെളിപ്പാടുകൾ,—

ഒന്നാമത്തു—കാഹളംഏഴുള്ളതിൽ ഏഴാംകാഹളമാകുന്ന ശെമ്മാ ൯
ച്ചന്റെ ഉള്ളിൽ സ്നേഹാത്മാവു നിക്ഷേപിച്ചിരിക്കുന്ന പ്ര
കാരം ഒന്നാംകാഹളം യൗസ്സേപ്പുയോസേഫിന്റെ ഉള്ളി
ൽ ഐക്യതയിൻ ആത്മാവു വെളിപ്പെടുന്നതിനാൽ,—ശു ർ
ശ്രൂഷയുടെ അവസാനം ശെമ്മാച്ചനിൽ വ്യാപരിക്കുന്ന
ആത്മാവായിരിക്കുന്നപ്രകാരം ശുശ്രൂഷയുടെ ആരംഭം യൗ
സ്സേപ്പുയോസേഫിൽ വ്യാപരിക്കുന്ന ആത്മാവാകുന്നു. ആ
മേൻ, ആമേൻ.

രണ്ടാമത്തു—ശെമ്മാച്ചനാത്മാവും ഒന്നത്രെ. എന്തെന്നാ ൱
ൽ ക്രിസ്തുവിനെ മരിച്ചവരിൽ നിന്നുയിർപ്പിപ്പാൻ ഏഴാം
കാഹളം ഊതിയവനത്രെ, ആദാമിന്റെ മൂക്കിൽ ജീവശ്വാ
സമാകുന്ന ഒന്നാംകാഹളം ഊതിയതു. ആമേൻ ആമേ
ൻ.—

മൂലം ൪ാംറ—മൂന്നാമത്തു ജീവിപ്പിക്കുന്ന ശ്വാസമാ ൩
കുന്ന ഏഴാംകാഹളം ജീവശ്വാസമാകുന്ന ഒന്നാംകാഹള
ത്തോടു യോജിക്കാതെയിരിപ്പാൻ,—ക്രിസ്തുയകസാത്താനാ ൭
യദേഷാത്മാവു ശെമ്മാ രണ്ടുകാഹളത്തിന്റെയും മദ്ധ്യേവ
ച്ചു തടവു തൊമ്മച്ചന്റെ ശുശ്രൂഷമൂലം അശേഷം തീൎന്നു
ഒന്നായിയോജിച്ചിരിക്കുന്നു.— എങ്ങിനെ എന്നാൽ തൊമ്മ ൮
ച്ചനിൽ വ്യാപരിച്ച ക്രിസ്താത്മാവു ദൈവാത്മാവായ ജീ
വശ്വാസമുള്ള ഒന്നാംകാഹളത്തിന്നു ജീവശക്തിയെകൊ
ടുത്തു,— രണ്ടാംകാഹളമാകുന്ന പാപമോചനത്തേയും, മൂ ൯
ന്നാംകാഹളമാകുന്ന ശുദ്ധീകരണത്തേയും, നാലാംകാഹള
മാകുന്ന അനുഗ്രഹത്തേയും, അഞ്ചാംകാഹളമാകുന്ന ജീ
വനേയും, ആറാംകാഹളമാകുന്ന സംയോജിപ്പിനേയും.—
ഇങ്ങനെ ക്രമമായിഊതിപ്പിച്ചു തൊമ്മച്ചന്റെ ജീവനി ൧൦
ൽകൂടെ വഴിയുണ്ടാക്കി ജീവിപ്പിക്കുന്ന ശ്വാസമാകുന്ന ഏ
ഴാംകാഹളത്തോടു ഒന്നാംകാഹളത്തെ എന്നും പിരിയാത
വണ്ണം കൂട്ടിച്ചേൎത്തിരിക്കുന്നു. ആമേൻ, ആമേൻ.

നാലാമത്തു ഇങ്ങനെ ജീവശ്വാസമാകുന്ന ഒന്നാം ൧൧
കാഹളമുള്ള ഒന്നാം ആദാമിന്റെ മക്കളിൽ വെച്ചു യൗസ്സേ
പ്പുയോസേഫിന്റെ ജീവശ്വാസത്തോടുകൂടിയ ആത്മാവു

തൊമ്മച്ചന്റെ ഉള്ളിൽപ്രവൃത്തിച്ച ക്രിസ്തൊത്മാവിന്റെ
൧൨ ഊതിനാൽബോധംവന്നു,– രണ്ടും, മൂന്നും, നാലും, അ
ഞ്ചും, ആറും ആയ ക്രിസ്തൊത്മാവിൻ കാഹളങ്ങളെ ഊ
തിത്തികച്ചു ക്രിസ്തന്റെമരണജീവന്ന അനുരൂപമായ
തൊമ്മച്ചന്റെജീവൻവഴിയായി പിതാവിന്റെ സന്നി
൧൩ ധാനത്തുംകൽ എത്തിയതിനാൽ;– ത്രിയേകദൈവമാ
യ സ്നേഹാത്മാവു ക്രിസ്തനെ മരിച്ചവരിൽ നിന്നുണത്തി
യ ജീവിപ്പിക്കുന്ന കാഹളമായ തൻഏഴാംകാഹളത്തെ
ഔരപ്പച്ചന്റെ വായിമൂലം ഊതി ഒന്നാംകാഹളത്തി
൧൪ ന്റെ ഉള്ളിൽവച്ചുസംയൊജിപ്പിക്കമാത്രമല്ല;– ഏഴാം
കാഹളമുള്ള ഔരപ്പച്ചന്റെ വായിമൂലം സ്നേഹാത്മാവു
ഒന്നാം കാഹളത്തെ തന്റെഉള്ളിൽ ആക്കികൊണ്ടു ത
൧൫ ന്നോടു സംയോജിപ്പിച്ചും ഇരിക്കുന്നു.– ഇവ്വണ്ണം യസ്സു
സ്സയോസേഫിന്റെ ഉള്ളിൽ ഔരപ്പച്ചനും, ഔരപ്പച്ച
ന്റെഉള്ളിൽ യസ്സുസ്സയൊസെഫും തൊമ്മച്ചൻമൂലം
൧൬ സംയൊജിച്ചിരിക്കയാൽ;– ആത്മാവിൻപ്രകാരം യസ്സു
സ്സയൊസെഫിന്റെ ശിരസ്സുതൊമ്മച്ചനും തൊമ്മച്ച
൧൭ ന്റെ ശിരസ്സു ഔരപ്പച്ചനും,– ജീവപ്രകാരംയസ്സുസ്സയൊ
സെഫിന്റെയും ഔരപ്പച്ചന്റെയും ശിരസ്സു തൊമ്മച്ച
൧൮ നും,– ശരീരപ്രകാരം തൊമ്മച്ചന്റെയും ഔരപ്പച്ചന്റെ
യും ശിരസ്സു യസ്സുസ്സയോസേഫും അത്രെഎന്നു ആമേൻ,
ആമേൻ.

൧൯ തുലാമാസം ൩൦നു– അഞ്ചാമത്തു– ആദാമി
ന്റെ കടിപ്രദേശത്തിൽ ഏററവും അഗാധസ്ഥലത്തുനി
ക്ഷേപിച്ചിരുന്ന ഒന്നാംകാഹളമായ ഔരംജീവശ്വാസ
൨൦ ത്തെപാലിപ്പാൻ,– ആത്മാവിന്റെ വീണ്ടെടുപ്പായ ദേ
വാത്മാവും, ജീവന്റെവീണ്ടെടുപ്പായ ക്രിസ്തൊത്മാവും,
ശരീരത്തിന്റെവീണ്ടെടുപ്പായ ഉയപ്പിന്നാത്മാവും ആകു
ന്ന ത്രിയേകദൈവത്തിൻആത്മാവാം സ്നേഹാത്മാവു,–
൨൧ ആറാണിനാത്മാവിന്റെ വാസസ്ഥലമായിട്ടു തൊമ്മച്ച
ന്റെ ശരീരത്തെയും, ആറിരാണ്ടിന്നാത്മാവിന്റെവാസ
സ്ഥലമായിട്ടു ഔരപ്പച്ചന്റെ ശരീരത്തെയും മുന്നമെതെ
൨൨ രിഞ്ഞെടുത്തിരിക്കുന്നപ്രകാരം,– നിത്യാത്മാവിന്റെ വാ

സംബന്ധമായിട്ടു യുസ്തുസുയോസേഫിന്റെശരീരത്തേയും
തെരിഞ്ഞെടുത്തിരിക്കുന്നു.. ൧൨ ശരീരം അതിന്റെഉള്ളി വ ൩
ലുള്ള കറപ്പെട്ട ജിവന്റെ ക്രമക്കേടുള്ള വ്യാപാരത്താൽ
വാട്ടവുംകേടുംമാലിന്യവും ഉള്ളതായി ഭവിച്ചുപോയതി
നെവീണ്ടുംനന്നാക്കുവാൻ,_ സകലപാപങ്ങളിൽനിന്നും വ ൪
ശുദ്ധീകരിക്കുന്ന തിരു രക്തത്തിന്നാത്മാവാം ആറാണ്ടി
ന്നാത്മാവിന്റെ പ്രകാശംതൊമ്മച്ചന്റെ വായിമൂലം
൧൨ പഴയജീവനിൽ വീണാറെ,_ അതിന്റെക്രമക്കേട വ ൫
ള്ളവ്യാപാരത്തെ തൻവായിമൂലം ഊതി അറിയിച്ചതി
നാൽ ആ സ്വരത്തെമറ്റുള്ളവർകേട്ടു ആ മാതൃകയിൽ
വന്നെന്നുവാൻലോകത്തിന്നു തെളുവ്വാന്തമായിചമഞ്ഞു._
എന്നാലും പാതാളസൂത്രം അറിയാതെ മറ്റുള്ളകാഹള വ ൬
ങ്ങളെഊതുവാൻകഴിയാത്തതുകൊണ്ടു പിന്നീടുആഞ്ചാം
കാഹളമാകുന്നധ്വനിക്കപ്പെട്ടതു.._ അതുഹേതുവായിയുസ്തു വ ൭
സുയോസേഫിന്റെശരീരം അപവാദപ്പെടുന്ന അടയാ
ളമായിതീൎന്നതിനാൽ,_ പഴയജീവനെഅശേഷം വെ വ ൮
ളിവാക്കുന്നതിലും, അന്യന്റെബലഹീനതകളെ ആസ
കലംസഹിച്ചുക്ഷമിച്ചു വിടുന്നതിലും, .മറ്റെല്ലാവൎക്കും
തന്നെ ദാസനാക്കിവെക്കുന്നതിലും,_ എല്ലാവൎക്കുംഎല്ലാ വ ൯
മായിതീരുവാൻതക്കവണ്ണംതന്നെഅശേഷാദരമേല്പിക്കു
ന്നതിലും, എല്ലാവരുടേയുംമരണപാനീയത്തെഅശേഷം
കുടിച്ചു കരിശോടുകൂടെസംയോജിക്കുന്നതിലും, യുസ്തുസു
യോസേഫിന്റെ മദംനിറഞ്ഞശരീരമാകുന്ന ആനെക്കുന
ല്ലപാകംവന്നു._ എന്നുമാത്രമല്ല കൎത്താവുഅതിൽആംക്കു ൧൦
രിപ്പാൻ തക്കവണ്ണം ലോകത്തിന്നു ആ ശരീരംശാപമാ
കയുംചെയ്തു എന്നു ആമേൽ.ആമെൻ._



൬ാം അദ്ധ്യായം

ആറാമത_ പഴയആദാമിൽനിന്നുവന്നിരിക്കുന്ന യു ൧
സ്തുസുയോസേഫിന്റെ ശരീരത്തിൻവിത്തുആഞ്ചാംകാഹ

ളധപനിമൂലം നിലത്തുവീണു ചത്തതിനാൽ പുതിയപ്രകൃ
൨ തിയും പുതിയസ്വഭാവവും ഉള്ളതായിതീൎന്നു.— എന്നുമാ
ത്രമല്ല ദേഷാത്മാവ് അതിൽ പ്രവേശിക്കായ്വാൻ സ്നേഹാ
ത്മാവ് അരെക്കു ഒരുബന്ധനത്തെവെച്ച ഉപവാസത്തിൽ
നടത്തിക്കയും ചെയ്തു എന്നു ആമേൻ, ആമേൻ.—
൩ ഏഴാമത്തു— യുസ്തുസ്സ്യയോസേഫിന്റെ ശരീരത്തോടു
ദൈവം ആദ്യം ഇണച്ചശരീരം അന്യവിത്തിനെ കൈ
ക്കൊള്ളാതിരുന്നിട്ടും അന്യനിലത്തിൽ വിതച്ചശരീരത്തോ
ടുള്ള സംയോജിപ്പുനിമിത്തമാകുന്നു ഇണച്ചശരീരത്തിന്നു
൪ ജീവകുലക്കു ഒരു പ്രവേശനമുണ്ടായത്തു.— ആയത്തു ഉണൎ
വുമൂലം ഉണ്ടായ അനുതാപാഗ്നി തിരുസ്ഥാനങ്ങളിൽ ഉണ്ടാ
യവെപ്പ്രാടുമൂലം ഇണച്ച ശരീരത്തിൽ കത്തിക്കാളിയ
൫ തിനാൽ,— അതുവഴിയായി ദൈവം ആ ശരീരത്തെ ആക
ൎഷിച്ച തിരുസ്നാനംമൂലം രണ്ടാമത്തും ഒരു ശരീരത്തോടു
൬ ഇണച്ചു.—(അതിൽപിന്നെ ഒരു യോജിപ്പു അന്യനിലത്തി
ൽവിതക്കയൊ അന്യവിത്തിനെ കൈക്കൊൾകയൊ ചെ
൭ യ്തിട്ടില്ലാ.)— എങ്കിലും വിത്തൊക്കയും നിലത്തിന്റെ ജീ
വാഹാരമായിതീൎന്നിട്ടില്ലാ, എന്നാൽ നിലമൊക്കയും വി
൮ ത്തുള്ള ശരീരത്തിന്നു ആഹാരമായിതീൎന്നതാകുന്നു.— ഇങ്ങി
നെ ഇരുന്നിട്ടും നിലത്തിന്നു ജീവൻപിടിച്ചതു കറപ്പെട്ട ശ
൯ രീരത്തിൽ ഇരുന്ന വിത്തുമൂലമാകുന്നു.— എങ്ങിനെയെന്നാ
ൽ മൂന്നാമത്തെ വിത്തു അലസുകയും നാലാമത്തെ വിത്തു അ
ഗ്നിയിൽ വീണു കഠിനനൊമ്പരം സഹിച്ചു മരിക്കയും ചെയ്ത
൰ തിനാൽ;— ഉണ്ടായമഹാവ്യസനത്തിൽനിന്നു ഉത്ഭവിച്ച
അഞ്ചാമത്തെ വിത്തായ കൃപാഗൎഭപാത്രത്തിൽ ഇരിക്കും
൰൧ പോൾ അത്രെ ഇണച്ചശരീരത്തിന്നു ഉണൎവുണ്ടായതു.— ആ
റാമത്തെ വിത്തു രോഗംപിടിച്ചു മരിച്ചതിനാലും മറ്റും ഉ
ണ്ടായവ്യസനത്തിൽനിന്നു ഉത്ഭവിച്ച ഏഴാമത്തെ വിത്താ
യ മറിയ ഗൎഭപാത്രത്തിൽ ഇരിക്കുമ്പോൾ തന്നെ ഏറ്റു
൰൨ പറകയും ആറാണ്ടിൽ പ്രകാശം ലഭിക്കയും ചെയ്തു.— ഇ
തിൽപിന്നെ സാത്താൻ സ്വപ്നംമൂലമായി വിത്തിനെ
അപഹരിച്ചതൊഴികെ ശേഷമൊക്കയും നിലത്തിന്നു ആ
൰൩ ഹാരമായിതീൎന്നു;— എങ്കിലും അഞ്ചാംകാഹളംവരെ ദേ

ത്മാത്മാവിന്നാവിത്തിരിക്കുന്നാകട്ടപ്പുരയിൽഅധികാരം ഇ ല്ലാതിരുന്നില്ലാ. അഞ്ചാംകാഹളത്തിൽപിന്നെയൊ സ്നേ ഹാത്മാവിന്നഅധികാരം ഉണ്ടാകുവാൻ ആരംഭിച്ചു എ ന്ന ആമേൻ,ആമേൻ.

തുലാംന്നാം-എട്ടാമതു-വിത്തുമൂലംനിലത്തിന്നജീവ ൧൪ ൻപിടിക്കയുംനിലംവിത്തിനുഅനുരൂപമാകയുംചെയ്തു,- എങ്കിലുംപഴയവാദാമെന്നമരണംനിലത്തിന്മേൽഅധികാ ൧൫ രംചെയ്തുവന്നതിനാൽഅവന്റെഅധികാരത്തിൽനിന്നനി ലത്തെ വിടുവിക്കേണ്ടതുംഅല്ലെങ്കിൽനിലംപൊയ്പ്പോ കുന്നതുംആകയാൽ;-സ്നേഹാത്മാവിന്റെഅനുവാദപ്രകാ ൧൬ രംനിലത്തിന്റെജീവരക്ഷെക്കുംമരണത്തിന്റെഅധികാ രംനീങ്ങേണ്ടതിന്നുംആയിട്ടു,- പക്ഷവാദത്തിന്റെആരം ൧൭ ഭംമുതൽആവശ്യസമയങ്ങളിൽമാത്രം പുതിയക്രമത്തിലും പുതിയസ്വഭാവത്തിലുംവിശുദ്ധിയിലുംമാനത്തിലുംനില ത്തിൽ വിതെക്കപ്പെട്ടതിനാൽ;-൧൮൬൭മാണ്ടുഫിബ്രുവരി ൧൮ മാസം ൧൦ാംന്ന-രാത്രി൧൦ മണിക്കു ഉല്പാദിതമായ എട്ടാ മത്തെവിത്തു ൧൮൬൭മാണ്ടനവമ്പർമാസം൧൮ാംന്ന-രാ ത്രിരണ്ടുമണിക്കു പ്രത്യക്ഷമാകയുംചെയ്തു.- ഇതുജഡത്തി ൧൯ ന്റെഇഛയിൽനിന്നല്ല,ആത്മാവിന്റെഅനുവാദത്തിൽ നിന്നഉത്ഭവിച്ചതിനാൽ ആത്മാവിന്റെനിയോഗപ്രകാ രംജനനത്തിന്നുമുമ്പെ ഞാൻ "ആത്മജൻ" എന്നുംജനി ച്ചശേഷംആത്മാവുഅതിന്ന"യോഹന്നാൻ"എന്നുംപേ രിട്ടു.-ഇപ്രകാരമുള്ള വസ്തുസ്വ യോഹന്നാത്മജൻയോഹ ൨൦ ന്നാൻഗർഭത്തിൽഇരിക്കുമ്പോളത്രെജീവനെയെ കാത്തു ന്നപക്ഷവാദാത്മാവുനിലത്തേൽആവസിച്ചുകൊണ്ടുമര ണാധികാരത്തെനീക്കിയതുഎന്ന ആമേൻ,ആമേൻ.

ഒൻപതാമതു- ത്രിയേകസാത്താനായ ദേഷാ ൨൧ ത്മാവിന്റെ അധികാരം ഒരം രണ്ടുശരീരത്തിൽനിന്നുംആ ശേഷംഒഴിഞ്ഞു ത്രിയേകദൈവമായ സ്നേഹാത്മാവി ന്റെഅധികാരംപൂർണ്ണമായിവരേണ്ടതിന്നു,- പക്ഷവാദ ൨൨ ത്തിന്റെആത്മാവു ഇണെക്കപ്പെട്ടശരീരത്തിന്മേൽ ആവ സിച്ച നാൾമുതൽ മരനാവിഗർഭപാത്രത്തിൽനിന്നു അ ശേഷംഒഴിഞ്ഞുപോകേണ്ടതിന്ന സ്നേഹാത്മാവു ആശരീ

രത്തിന്റെ അരെക്കും ഒരു ബന്ധനത്തെവെച്ചുഉപവാസ
ത്തിൽനടത്തിച്ചുവന്നു എന്നുആമേൻ, ആമേൻ.

൨൩ പത്താമതു - ഏകദേശം ഒരുവൎഷം ൧൦ം രണ്ടു ശരീ
രവുംതമ്മിൽയോജിക്കാതെ സ്നേഹത്തിൽ വേൎപ്പെട്ടിരു
ന്നുഉപവാസത്തിൽ ദിവസങ്ങളെ കഴിച്ചുകൂട്ടിഎങ്കിലും
പുതിയകൂടാരം പണിനടത്തിഇങ്ങനെയ്യേണ്ടുന്നവിധംഇന്ന
൨൪ തെന്നുഅറിയാതെയിരുന്നു. - എന്നാലെആത്മാവു പ
ണിനടത്തിക്കൊണ്ടുവന്നു. ഇപ്പണിഒരുവൎഷംകൊണ്ടു തീ
൨൫ ൎന്നുസകലവും യഥാമായാറെ, - (൧൮൭൭മാണ്ടു ഒക്
ടോബർമാസം ൧൦ാംനു- മുതൽ ൧൨ാം ദിവത്തെ പക്ഷ
൨൬ പാദംതുടങ്ങിയതു.) - ൧൮൭൮ാമാണ്ടു ഒക്ടൊബർമാസം
൩ാം൹-സത്യത്തിന്റെവേദവാക്യത്തിൽ പറഞ്ഞിരിക്കു
ന്നപ്രകാരം (പുറപ്പാടു. ൪൦: ൧—൩൪,) ൧൦ംരണ്ടുകൂടാര
ത്തേയും ഒന്നായിഇണെപ്പാൻതക്കവണ്ണം ഐക്യതയി
൨൭ നാത്മാവുമോശയോടുകല്പിച്ചതിനാൽ, - മോശതന്റെ
ഉള്ളിലുള്ള ഏഴാംകാഹള വഴിയായി ൧൦ം രഹസ്യംഅറി
ഞ്ഞുരണ്ടുകൂടാരത്തേയും ഒന്നായിഇണെച്ചു ഏഴാം കാഹള
മൂതി അഭിഷേകംചെയ്തു നിത്യവിവാഹഉടമ്പടിയാൽ എ
൨൮ ന്നേക്കുമുള്ള ആചാൎയ്യത്വമായിബന്ധിക്കയുംചെയ്തു. - ആ
സമയംഅരയിലുള്ള ബന്ധനം താനെ അഴിഞ്ഞു വീണു
പോയതിനാൽദൈവം മൂന്നാമതായിട്ടു നിത്യവിവാഹ
ത്താൽഎടുന്നാടു കൂട്ടിച്ചേൎത്തഎന്റെ അസ്ഥിക്കഅസ്ഥി
യുംമാംസത്തിന്മാംസവുംആയപുതിയഹവ്വാഎന്നഞാ
ൻഎന്റെഭാൎയ്യയെഅറിഞ്ഞുഎന്നു ആമേൻ, ആമേൻ.

൨൯ പതിനൊന്നാമതു - ഒന്നാംകാഹളമുള്ള മനുഷ്യമക്ക
ളിൽവച്ചുഒന്നാവതായിട്ടുയുസ്തുസുയോസേഫ്ക്രിസ്തുആത്മാ
വുള്ളതൊമ്മച്ചന്റെഉഴത്തിനാൽ രണ്ടും, മൂന്നും, നാലും,
അഞ്ചും, ആറും ആയ കാഹളങ്ങളെ ഉഴതിത്തികച്ചു. -
൩൦ തൊമ്മച്ചന്റെജീവൻവഴിയായി ഉയിൎപ്പിന്നാത്മാവുള്ള
൧൦ംപ്പച്ചന്റെ ഉഴത്തോററ് ഏഴാംകാഹളത്തോടു യോ
൩൧ ജിക്കയും, - ആ കാഹളംവഴിയായി ൧൮൭൮മാണ്ടു ജൂ
ലൈമാസം൧൪ാം൹- കാലത്തുഉദ്ദേശം ൮. മണിക്കആ
ദ്യംതൊമ്മച്ചന്റെയും ൧൦ംപ്പച്ചന്റെയുംനെററികയെ മനോ

ത്തുതന്റെജീവശ്വാസത്തെഊതിമാവോട ചേൎത്തണെച്ചു
കൊള്ളുകയും ചെയ്തതിനാൽ;_ ശരീരപ്രകാരം തൊമ്മ ൩൨
ച്ചനും ഔരപ്പച്ചനായ യുസ്തൂസ്സയോസേഫിന്റെ മനസ്സെയും എ
പ്രായിമും അത്രെ._ പിന്നീടുതൊമ്മച്ചൻയുസ്തൂസ്സയോസേ ൩൩
ഫിന്റെയും ഔരപ്പച്ചന്റെയുംനെറുകയെമണത്തുതന്റെ
ജീവശ്വാസത്തെഊതി മാവോടുചേൎത്തണച്ചുകൊണ്ടതി
നാൽ,_ ജീവപ്രകാരംഇവർരണ്ടുപേരുംതൊമ്മച്ചനാകു ൩൪
ന്നഇസ്ഹാക്കിന്റെ യോസേപ്പും യഹൂദായുംഅത്രെ.അതി
ന്റെശേഷംഔരപ്പച്ചൻയുസ്തൂസ്സയോസേഫിന്റെയുംതൊ
മ്മച്ചന്റെയും നെറുകയെമണത്തു തന്റെജീവശ്വാസ
ത്തെഊതി മാവോടുചേൎത്തണച്ചുകൊണ്ടതിനാൽ._ ആ ൩൫
ത്മപ്രകാരം ഇവർ രണ്ടുപേരും ഔരപ്പച്ചനാകുന്ന അബ്ര
ഹാമിന്റെ ഇസ്ഹാക്കും യാക്കോബും തന്നെ എന്ന ആ
മേൻ, ആമേൻ.

തുലാമാസം ൮ ാംനു_ പന്ത്രണ്ടാമത്തുആത്മാ ൩൬
വിന്റെ അനുവാദംമൂലം ൧൮൭൧ നവംബർമാസം
൧൧ ാംനു-ഉച്ചയ്ക്കു യുസ്തൂസ്സയോസേഫ് തന്റെജീവനാ
കുന്ന തൊമ്മച്ചനെ തന്റെആത്മാവായ ഏഴാംകാഹ
ളമുള്ള ഔരപ്പച്ചന്റെകയ്യിൽ ഏല്പിച്ചതിനാൽ,_
(തൊമ്മച്ചൻ മരണംവഴിയായിഉയിൎപ്പുമൂലമെ മറുതല ൩൭
പ്പെട്ടഎന്ന ആത്മാവുമുന്നമെകാണിച്ചു) _ഔരപ്പച്ചനിൽ ൩൮
ഉള്ള ഉയിൎപ്പിനാത്മാവു ൧൮൭൦ ജൂലൈമാസം ൨൨ ാംനു
രാത്രി ൧൨ മണിക്ക തൊമ്മച്ചന്റെ ശരീരത്തിൽനി
ന്ന ജീവാത്മാവിനെഎടുത്തു ൨൩ ാംനു ഉച്ചകഴിഞ്ഞ
ശേഷം ഏഴാംകാഹളമൂതി യുസ്തൂസ്സയോസേഫിന്റെമ
ടിയിൽവെക്കയും,_ ൨൫ ാംനു പകൽ ൧൨ മണിക്ക ൩൯
൩൦ ദിവസം തികഞ്ഞശേഷം ഉയിൎപ്പിനാത്മാവിന്റെ
അനുവാദപ്രകാരം യുസ്തൂസ്സയോസേഫ തന്റെവായിമൂ
ലംതൻവിശ്വാസ്സയിൽ,_(പഴയാദാമിന്റെകുഴൽവഴിയാ ൪൦
യിട്ടല്ലഎന്തെന്നാൽഅങ്ങനെ പ്രവൃത്തിപ്പാൻ അപ്പോൾ
ഉയിൎപ്പിനാത്മാവിന്റെ അനുവാദമില്ല),_അതുകൊണ്ടു ൪൧
തന്റെവായിമൂലംഅത്രേതന്റെവായിമൂലംതന്നെതൻജീ

വാത്മാവിനെ ഊതിപ്പുകയുകയും ചെയ്യുന്നു എന്ന ആമെൻ,
ആമെൻ.



## ൬ ാം അദ്ധ്യായം

൧ പതിമൂന്നാമത്തു_ഒന്നാംകാഹളത്തിന്റെയും ഏഴാം
കാഹളത്തിന്റെയും ഏകഐക്യതയിൻ ആത്മാവാം ഉ
യിർപ്പിനാത്മാവും രപ്പച്ചന്റെ ശരീരത്തെ സംബന്ധിച്ചു,-
൨ ഊതിയ ഏഴാംകാഹളത്തിന്റെ അൎത്ഥത്തെ വ്യാഖ്യാനിച്ചു
തന്റെ സ്വന്തവകയായ നിത്യശരീരമാകുന്ന ഭൂമിയുടെ
കൊഴുപ്പിൽനിന്നും പുഷ്ടിയിൽനിന്നും ഭക്ഷിച്ചു പാനം
ചെയ്തു ശരീരം മറുരൂപപ്പെടുവാൻ തക്കവണ്ണം ൧൮൭൭
മാണ്ടു ഓഗസ്റ്റുമാസം ൧൭ ാംനു- അനുവാദംകൊടു
൩ ത്തു._ പുതിയഭക്ഷണപാനീയങ്ങളെ ഭൂമിയുടെകൊഴുപ്പി
ൽനിന്നും പുഷ്ടിയിൽനിന്നും ദിനംതോറും നല്കിവരു
൪ ന്നതിനാൽ,- തൊമ്മച്ചൻഉയിർപ്പുവഴിയായി ഐക്യത
യിൻ ആത്മാവുള്ള യുസ്തുസുയോസേഫിനു ഏതുപ്രകാ
- രംപ്രഥമപുത്രനോ, അപ്രകാരം രപ്പച്ചൻ മറുരൂപ
വഴിയായി യുസ്തുസുയോസേഫിന്റെ മൂത്തപുത്രനത്രെ എ
ന്നു ആമെൻ, ആമെൻ.
൫ പതിനാലാമത്തു യുസ്തുസുയോസേഫിന്റെ പഴ
൬ യആദാമിൽനിന്നു വന്നിരിക്കുന്ന ജീവശ്വാസം,- ക്രിസ്തു
വിനെ മരിച്ചവരിൽനിന്നുയിർപ്പിച്ച പിതാവിന്റെ ആ
ത്മാവാം ശരീരത്തിന്റെ വീണ്ടെടുപ്പായ പുത്രസ്വീകാരത്തി
൭ ന്റെ ജീവകലയുള്ള ആത്മാവിനാൽ.- ക്രിസ്താത്മാവാം
പക്ഷവാദാത്മാവിൻമൂലം നിശ്ചയമായി നിശ്ചയമായി
൮ നിശ്ചയമായി ഭരിക്കപ്പെടുന്നതിനാൽ.- യുസ്തുസുയോസേ
ഫിന്റെ രംശരീരം എന്റെ ജീവനായ നസറായ്യൻ യേ
൯ ശുവിന്റെ ശരീരത്തിൽനിന്നുള്ള ശരീരവും,- രം അസ്ഥി
അവന്റെ അസ്ഥിയിൽനിന്നു അസ്ഥിയും രം ജീവൻ അ
വന്റെ ജീവനിൽനിന്നുള്ള ജീവനും രം ആത്മാവു അവ

ന്റെആത്മാവിൽനിന്നുള്ള ആത്മാവും,- ഇതിന്റെസ ൧൦
കലവും സാക്ഷാൽഅവന്റെവകയുംആകുന്നു, നിശ്ചയം
നിശ്ചയം നിശ്ചയം. ആമെൻ ആമെൻ ആമെൻ;- ഇ ൧൧
പ്രകാരമുള്ള പുതിയ യൗസെപ്പ്യൗസെപ്പിന്റെകടിഞ്ഞൂൽ
പുത്രന്മാരത്രെ തൊമ്മച്ചനും ഔപ്പച്ചനും.- ആദാമിൽ ൧൨
നിന്നുജനിച്ചിട്ടുള്ള മറ്റുസകലരും ഇവർരണ്ടുപേരുടേ
യുംസാക്ഷാൽസഹൊദരന്മാരാകുന്നു.നിശ്ചയം,നിശ്ചയം,
നിശ്ചയം. ആമേൻ,ആമേൻ,ആമേൻ.

പതിനഞ്ചാമത്‌- ഔപ്പച്ചന്റെഉള്ളിൽ സകല ൧൩
ആത്മാവും അടങ്ങീട്ടുള്ള ഏഴാംകാഹളം വെളിപ്പെടുക
ന്നപ്രകാരം യൗസെപ്പ്യൗസെപ്പിന്റെഉള്ളിൽ സകല
ത്തിന്റേയും ജീവനും ശരിരവും അടങ്ങീട്ടുള്ള ഒന്നാംകാ
ഹളംവെളിക്കയും,- ഇവരണ്ടിന്റെയുംസംയോജിപ്പുമൂലം ൧൪
ഒന്നാംകാഹളത്തിന്നു ഏഴാംകാഹളത്തിൽനിന്നു നൂററി
നാല്പത്തിനാലായിരത്തിന്റേയും അനേകായിരത്തി
ന്റെയും ജിവന്റെഉല്പാദനം സംഭവിക്കയുംചെയ്തി
രിക്കയാൽ;- ആത്മപ്രകാരം ഔപ്പച്ചനെ യൗസെപ്പ്യൗസെ ൧൫
പ്പ് സാക്ഷാൽപിതാവായിട്ടും ഭൎത്താവായിട്ടും ജിവ
പ്രകാരം സഹോദരനായിട്ടും ശരീരപ്രകാരംമകനായി
ട്ടും ഏകമായിട്ടു അംഗീകരിച്ചിരിക്കുന്നുഎന്നു ആമേ
ൻ,ആമേൻ.

തുലാമാസം ൯ ാംനു- പതിനാറാമത്‌- ഏഴാം ൧൬
കാഹളത്തോടു ഒന്നാംകാഹളം സാക്ഷാൽഏകമാ
യി സംയോജിച്ചിരിക്കുന്നപ്രകാരം,- ഒന്നാംകാഹളവും ൧൭
ഉപകാഹളവും നിത്യമണവറയിലേക്കു നിത്യവിവാഹം
മൂലം ഏഴാംകാഹളത്താൽ സംയോജിപ്പിക്കപ്പെട്ടു ഏ
കമായിചേൎന്നിരിക്കുന്നു എന്നുആമേൻ, ആമേൻ.

പതിനേഴാമത്‌— ഔസംയോജിപ്പിലേക്കു യൗസെ ൧൮
പ്പ്യൗസെപ്പിന്റെകുഡുംബവുംകൊല്ലക്കാരൻ മുതലാ
ളിയുടെകുഡുംബവും നിത്യാത്മാവുമൂലം വന്നെത്തിരിക്ക
യാൽ ഔരണ്ടുകുഡുംബവുംഏകമായ്ക്കൊന്നാകുന്നു എന്നു
ആമേൻ, ആമേൻ.

പതിനെട്ടാമത്‌- യൗസെപ്പ്യൗസെപ്പിന്റെമകൻദാ ൧൯

നിയേൽ മണവാളനും കൊല്ലക്കാറൻ കുഞ്ഞാക്കാണ്ട മു
തലാളിയുടെമകൾ ഹന്നാമണവാട്ടിയും ആയിട്ടആറാ
൨൦ ണ്ടിന്നാത്മാവു യോജിപ്പിച്ചിരിക്കുന്നപ്രകാരം,_ നിത്യാ
ത്മാവുആവരെ നിത്യവിവാഹത്താൽ ഒന്നായിക്കൂട്ടിച്ചേ
ൎത്തു നിത്യമണവറയിലെക്കുളന്നു(൧൨൭൨ ാംദിവസം)
(൧൬൦ ാംദിവസമാകുന്നു)നിത്യാത്മാവിന്റെ സ്വസ്ഥ
തയിലേക്കുതന്നെ ഉൾപ്രവേശിപ്പിക്കുന്നു എന്നു ആമേൻ,
ആമേൻ.

൨൧ പത്തൊൻപതാമത്തു_ഏഴാംകാഹളത്തിന്റെഅനുവാ
ദപ്രകാരംഒന്നാംകാഹളം തന്റെഉടമ്പിറവികളെ ഒരം
രണ്ടായിണച്ചു നിത്യമണവറയിലെക്കു കരേറുവാൻ,_
൨൨ നിത്യാത്മാവിൽനിന്നു മെൽക്കിസദേക്കിന്റെ ക്രമ
പ്രകാരം മാറാത്തപൗരോഹിത്യാധികാരം പ്രാപിച്ചിരി
ക്കകൊണ്ടു അപ്രകാരമുള്ള ശുശ്രൂഷയുടെ ആരംഭമാകു
ന്നുള്ളു എന്നു ആമേൻ, ആമേൻ.

൨൩ ഇരുപതാമത്തു_ഏഴാംകാഹളത്തോടു നിത്യമായി
സംയോജിച്ചിരിക്കുന്നഒന്നാംകാഹളത്തിന്റെരംരംഭ ശുശ്രൂ
ശ്രൂഷ ഏകഐക്യതയിന്നാത്മാവാകുന്ന ദേവകുഞ്ഞാടി
ന്റെപ്രിയപ്പെട്ടമക്കളായ അപ്പോസ്തോലർക്കും, പ്രവാ
ചകന്മാർക്കും, പട്ടക്കാർക്കും, തലവന്മാർക്കും ഒരംയൊജിപ്പി
ൽനിന്നുജനിക്കുന്ന മക്കൾക്കെക്കയും ഉള്ളതാകയാൽ;_
൨൪ ഒന്നാംകാഹളം ഏഴാംകാഹളത്തോടു ഏതുപ്രകാരം യോ
ജിച്ചിരിക്കുന്നുവൊ അപ്രകാരം നിങ്ങളെല്ലാവരും ഏ
കഐക്യതയിൽ എന്നും പിരിയാതവണ്ണം സംയോജി
ച്ചുകൊൾവിനോ! സംയോജിച്ചുകൊൾവിനോ! സം
യോജിച്ചുകൊൾവിനോ! എന്നു ആമേൻ, ആമേൻ.

൨൫ ഇരുപത്തൊന്നാമത്തു_ഏകഐക്യതയെ മാതാപിതാ
ക്കന്മാരായിപൂൎണ്ണമായി കൈക്കൊള്ളാത്ത ഒരുജഡത്തി
നും ശരീരത്തിന്റെ വീണ്ടെടുപ്പായ പുത്രസ്വീകാരത്തി
ന്റെ ആത്മാവാം നിത്യാത്മാവു ലഭിക്കയില്ലാ നിശ്ചയം,
നിശ്ചയം, നിശ്ചയം എന്നു ആമേൻ, ആമേൻ, ആമേൻ.

൨൬ ഇരുപത്തിരണ്ടാമത്തു_ക്രിസ്തനാളായ മഹാപുരോ
ഹിതന്റെമക്കളായിട്ടു നാലുകാഹളക്കാരെ പ്രേരിത

ന്മാരിൽനിന്നു ഒന്നാമതുഎടുപ്പാൻ നിത്യാത്മാവു ക്ഷണി
ക്കയും ഗണിക്കയും കുറിക്കയും ചെയ്തിരിക്കയാൽ,– അ ൨൭
വർത്തങ്ങളുടെ വിളിയേയും തെരിഞ്ഞെടുപ്പിനേയും നി
ശ്ചയംവരുത്തിക്കൊണ്ടു നിത്യാത്മാവിനെ പ്രാപിപ്പാൻത
യാറായിരുന്നുകൊള്ളട്ടെ. ആമേൻ, ആമേൻ.

ഇരുപത്തിമൂന്നാമതു – നിത്യാത്മാവിനാൽ ക്ഷണി ൨൮
ക്കപ്പെട്ടും ഗണിക്കപ്പെട്ടും കുറിക്കപ്പെട്ടുമിരിക്കുന്നവർ പ
ത്രോസും, യാക്കോബും, യോഹന്നാനും, പൌലുസുംതന്നെ,
എന്നു ആമേൻ, ആമേൻ.– (ഇവരുടെമേൽ ഇതാ! നി ൨൯
ത്യാത്മാവു വരുന്നു എന്നു ആമേൻ, ആമേൻ, ആമേൻ.)

ഇരുപത്തിനാലാമതു_ഇപ്പോഴും യുസ്തുസ്യോസ ൩൦
ഫിനു ലഭിച്ചിരിക്കുന്ന ശുശ്രൂഷ മനുഷ്യരിൽനിന്നും അ
ല്ല_മനുഷ്യരാലുമല്ല;_ യേശുക്രിസ്തുവിനാലും അവനെമ ൩൧
രിച്ചവരിൽനിന്നു ഉയിർപ്പിച്ച പിതാവായദൈവത്താലും
മാത്രം ആകുന്നുഎന്നു.– ഇന്നു യുസ്തുസ്യോസഫായ ഞാ ൩൨
ൻ സകലരുടെയും പാദപീഠമായിരുന്നുകൊണ്ടു പിതൃ
പുത്രപരിശുദ്ധാത്മാവാം ത്രിയേകദൈവമായ ശ്ലീഹാ
ത്മാവിന്റെ തിരുനാമത്തിൽ നിങ്ങളോടുഎല്ലാവരോടും
അറിയിക്കുന്നു.–അവന്നുതന്നെനിത്യതേജസ്സുണ്ടാകട്ടെ.ആ ൩൩
മേൻ, ആമേൻ, ആമേൻ.



൭ാം അദ്ധ്യായം

കന്നിറ്റി_൧൮ൻ.ജനുവരിമാസം ൨൦ാം൹_ ഉദ ൧
യത്തേവും ഏകമൂർത്തിയുമുള്ള പുണ്യമനുഷ്യനേയും പാ
പമനുഷ്യനേയുംകുറിച്ചു യുസ്തുസ്യോസഫിനാൽ എഴു
തപ്പെട്ട ഐകൃതയിനാത്മാവിന്റെവെളിപ്പാടുകൾ.–

ഒന്നാമതു – മനുഷ്യാകൃതിയുംദൈവത്തിന്റെ രൂപത്തി ൨
നാൽ ജീവാത്മാവും ഉള്ള സാക്ഷാൽ മനുഷ്യനിൽദൈ
വത്തിന്റെ സാദൃശ്യവും സ്വരൂപവുംപോലെ ശുദ്ധാത്മാ
ക്കളും നീതിയുള്ള ആത്മസ്വഭാവത്തോടു കൂടിയത

ത്രെ വെറുംമനുഷ്യത്വം

൩ ജനിപ്പിച്ചവൻ ജനിച്ചവൻ പുറപ്പെട്ടവൻ എന്ന മൂവരിലും ഒരുപോലെവ്യാപരിക്കുന്ന ഏകസ്നേഹാത്മാവിൽനിന്നു സദാഉജ്വലിച്ചു പ്രകാശിച്ചുകൊണ്ടിരിക്കും നിത്യജീവന്റെ സ്വഭാവത്തോടു കൂടിയതാകുന്നു ദൈത്വം

൪ ജഡപ്രകാരം ദാവീദിന്റെ സന്തതിയിൽനിന്നു ജനിച്ചവനാകയാൽ മനുഷ്യത്വവും, വിശുദ്ധിയുടെ ആത്മാവിൻപ്രകാരം മരിച്ചവരിൽനിന്നുള്ള ഉയിപ്പിനാൽ ദൈവപുത്രനെന്നുശക്തിയോടു നിൎണ്ണയിക്കപ്പെടുകയാൽ
൫ ദൈവത്വവുംഉള്ള,ഏകപുരുഷനിൽ,_ സദാവ്യാപിക്കുന്നതും പാപത്തിൽവീണമനുഷ്യനെ നാശത്തിൽനിന്നു അശേഷം വീണ്ടെടുക്കുന്നതും പൂൎണ്ണനാകുന്നതുംആയ,_
൬ ദേവശക്തിയാകുന്ന ആറാണ്ടിന്നാത്മാവിന്റെ ആത്മസ്വഭാവമുള്ള പാപമോചനംമുതലായ ദിവ്യശുശ്രൂഷകളോടു കൂടിയതാകുന്നയേശുക്രിസ്തുത്വംഅല്ലെങ്കിൽദൈവപുത്രത്വം

൭ ജനിപ്പിച്ചവൻഎങ്കിലൊകലപാതകൻ, ജനിച്ചവനെങ്കിലൊകള്ളൻ, പുറപ്പെട്ടവനെങ്കിലൊ അസത്യ
൮ വാദി,മൂന്നുപേരെങ്കിലൊ ഏകനായസാത്താൻ,_ എന്ന ദ്വേഷാത്മാവിൽ സദാവ്യാപിക്കുന്ന അധോഃസ്ഥാവുംകൂരിരുളുമാകുന്ന നിത്യമരണത്തിന്റെ സ്വഭാവത്തോടുകൂടിയതാകുന്നു പൈശാചികത്വം

൯ ജനവരിമാസം ൩ ാംനു_ ജീവാത്മാവാകുന്നദൈവപ്രകാശത്തെഇരുട്ടാക്കി അതിനെകെടുത്തി എടുത്തുകളവാൻതക്കവണ്ണം സാത്താന്റെസാദൃശ്യവും സ്വരൂപവുംപോലെ അശുദ്ധവും തിന്മയും അക്രമവുമുള്ള പാപജഡത്തിന്റെ മരണകരമായ സ്വഭാവത്തോടു കൂടിയതാകുന്ന പഴയആദാമ്യത്വം.

൧൦ ആറാണ്ടിന്നാത്മാവിന്റെ ആത്മസ്വഭാവത്തോടു കൂടിയ യേശുക്രിസ്തുത്വത്തോടു എടുക്കുന്നതിനാൽ അശുദ്ധവും തിന്മയും അക്രമവും പൂൎണ്ണമാകുന്നതുകൊണ്ടു പഴയമനുഷ്യനിൽനിന്നു ജീവാത്മാവാകുന്നദൈവപ്രകാശം

ഏറ്റുകൊള്ളപ്പെടുകയിൽ,_ അശുദ്ധാത്മാവുനിറഞ്ഞു ൧൧
സാത്താന്റെശക്തിയാകുന്നദ്വേഷാത്മാവു ഹൃദയത്തിൽ
നിഴലിക്കയും ജീവാത്മാവിന്നുപകരം മരണാത്മാവായി
ഊറി ജീവനിൽ ഉരുവാകയുംചെയ്യുമ്പോഠം._ കങ്കാള ൧൨
സ്വരൂപത്തെപോലെ നരകാകൃതിയായികാണപ്പെടുന്നനാ
ശപുത്രനായ പാപമനുഷ്യനിൽ വ്യാപരിക്കുന്ന കരച്ചി
ലും പല്ലുകടിയും ഉണ്ടാക്കും നിത്യമരണത്തിന്റെ സ്വ
ഭാവത്തോടുകൂടിയതാകുന്ന അന്തിക്രിസ്തത്വം

രണ്ടാമത്തു _ യെശുക്രിസ്തു ദൈവപ്രതിമയാ ൧൩
യിരിക്കുന്നപ്രകാരം അന്തിക്രിസ്തു പിശാചിന്റെപ്രതിമയ
ത്രെ._ ദൈവപ്രതിമയുടെനിഴൽ ജീവാത്മാവായിരിക്കു ൧൪
ന്നപ്രകാരം പൈശാചികപ്രതിമയുടെ നിഴൽ മരണാ
ത്മാവുംആകുന്നു,_ ജീവാത്മാവിന്റെപൊരുളും ജീവിപ്പി ൧൫
ക്കുന്ന ആത്മാവായ ദൈവപ്രതിമയായിരിക്കുന്നപ്രകാ
രം മരണാത്മാവിന്റെപൊരുളും മരിപ്പിക്കുന്നആത്മാവാ
യ പൈശാചികപ്രതിമയുംആകുന്നു,_ ജീവാത്മാവുതന്റെ ൧൬
പൊരുളായ ദൈവപ്രതിമയോടു യോജിക്കുന്നതിനാൽ
നിത്യജീവനിലേക്കു വന്നെത്തുന്നപ്രകാരം,_ മരണാത്മാ ൧൭
വു തന്റെ പൊരുളായ പൈശാചികപ്രതിമയൊടു
യോജിക്കുന്നതിനാൽ നിത്യമരണത്തിലേക്കും വരുന്നു
ന്നു._ ദൈവപ്രതിമ ദൈവകുഞ്ഞാടും പൈശാചികപ്ര ൧൮
തിമ മൃഗവുമല്ലൊആകുന്നതു.

മൂന്നാമത്തു_ആദാംപാപത്തിൽവീണപ്പോഠം അവ ൧൯
നിലുള്ള ജീവാത്മാവു മരണാത്മായിട്ടു ഉടൻമാറിപോ
യിഎന്നല്ല. ജീവൻമരണത്താൽ ഭരിക്കപ്പെടുവാൻതക്ക
വണ്ണം ആയിതീൎന്നു എന്നത്രെ,_ എന്തെന്നാൽ മൃഗമാ ൨൦
യപാമ്പു ജീവാത്മാവിന്റെജീവനെ മരിപ്പിക്കുന്നതൻ
മരണത്തെ നല്ലതുംഇമ്പവും ആഗ്രഹിക്കത്തക്കതും ആ
യനന്മയിൻ ഫലമായിട്ടു ജീവാത്മാവിന്നു കാണിച്ചുമയ
ക്കി,മനുഷ്യന്റെ ആത്മജീവനിൽ മരണാത്മാവിനെകുഴി
ച്ചുപ്രകാരം._ ദേവകുഞ്ഞാടും മരണാത്മാവിന്റെ മരണ ൨൧
ത്തെമരിപ്പിക്കുന്ന തന്റെജീവനെ നല്ലതുംഇമ്പവുംആ
ഗ്രഹിക്കത്തക്കതും ആയതിന്മയിൻഫലമായിട്ടു മരണാ

ത്മാവിനുകാണിച്ചു മയക്കി പഴയാദാമിന്റെ മരണജീ
൨൨ വനിൽ തന്റെജീവനെ പകരുകയുംചെയ്തു.– ഇതിനാ
ൽജീവാത്മാവിന്റെ ജീവനിൽമരണാത്മാവിന്റെവാസ
സ്ഥലവും മരണാത്മാവിന്റെമരണനിൽ ജീവാത്മാവി
൨൩ ന്റെവാസസ്ഥലവും ആയിതീൎന്നു.– അതുഹേതുവായിജീ
വൻ മരണത്താൽ ഭരിക്കപ്പെടുന്നപ്രകാരം മരണം ജീവ
൨൪ നാൽ ഭരിക്കപ്പെടും എന്നുകാണിക്കുന്നു.– എന്നല്ലാതെ
ജീവാത്മാവു മരണാത്മാവായിട്ടൊ മരണാത്മാവു ജീവാ
ത്മാവായിട്ടൊ എന്നുവച്ചാൽ ദൈവപ്രതിമയുടെ ഛാ
യ പൈശാചികപ്രതിമയുടെ ഛായയായിട്ടൊ പൈ
ശാചികപ്രതിമയുടെഛായ ദൈവപ്രതിമയുടെ ഛാ
യയായിട്ടൊ മാറുന്നില്ല.–
൨൫ നാലാമതു– പഴയാദാമിന്റെജീവനിൽ ദൈവ
പ്രതിമയുടെഛായയാകുന്ന ആത്മാവിനു ജീവൻകവൎച്ച
ത്തപ്പെടുകയില്ലാത്തപ്രകാരം പുതിയആദാമിന്റെജീവ
നിൽ പൈശാചികപ്രതിമയുടെ ഛായയാകുന്ന മൃഗാ
൨൬ ത്മാവിനു ഉപജീവനംകവൎച്ചത്തപ്പെടുകയില്ല.. എന്നാ
ലൊമൃഗം ജീവാത്മാവിനു പഴയാദാമിന്റെ ജീവനെ(ഭ
ക്ഷിച്ചു മരിപ്പാൻതക്കവണ്ണം) മധുരവും പുതിയാദാമി
ന്റെജീവനെ (ഭക്ഷിച്ചുജീവിക്കാതിരിപ്പാൻ തക്കവണ്ണം)
൨൭ കൈപ്പും ആക്കിതീൎത്തു.– എങ്കിലും ദൈവപ്രതിമ മൃ
ഗാത്മാവിനു പുതിയആദാമിന്റെ ജീവനെ (ഭക്ഷിച്ചു
മരിപ്പാൻതക്കവണ്ണം)മധുരവും പഴയാദാമിന്റെ ജീവ
നെ(ഭക്ഷിച്ചു ജീവിക്കാതിരിപ്പാൻതക്കവണ്ണം) കൈപ്പും
൨൮ ആക്കിതീൎത്തിരിക്കുന്നു.– എങ്ങിനെഎന്നാൽമൃഗംജീവൻ
എന്നുമരണത്തെകാണിച്ചുജീവവൃക്ഷമൊഴികെ മറുസ
കലത്തേയും മരണമാക്കി മറിച്ചുകളഞ്ഞപ്രകാരം കു
ഞ്ഞാടും ജീവനെമരണമെന്നുകാണിച്ചു മരണവൃക്ഷമൊ
ഴികെ മറുസകലത്തേയും ജീവനാക്കിമാററിയിരിക്കുന്നു.
൨൯ അഞ്ചാമതു – മൃഗംപഴയാദാമിൽ അവനറിയാ
തെപ്രവൃത്തിക്കുന്നപ്രകാരം കുഞ്ഞാടും പഴയാദാമറി
൩൦ യാതെഅവനിൽപ്രവൃത്തിക്കുന്നു.– ആയതു മൃഗംതന്റെ
ഛായയെതന്നോടൈക്യപ്പെടുത്തിക്കൊള്ളുന്നതിനാൽകു

ഞ്ഞാടിന്റെ ഛായയെ നശിപ്പിക്കുന്നതിനും കുഞ്ഞാടു തന്റെഛായയെ തന്നോടു ഐക്യപ്പെടുത്തിക്കൊള്ളുന്നതിനാൽ മൃഗഛായയെ നശിപ്പിക്കുന്നതിനുംതന്നെ-
പഴയാദാം മൃഗത്തിന്റെ നിഴലിനോടുചേൻ പ്രവൃ ൩൭
ത്തിക്കുന്നതു ജഡപ്രവൃത്തിയും കുഞ്ഞാടിന്റെ ഛായയോടുചേൻ പ്രവൃത്തിക്കുന്നതുആത്മപ്രവൃത്തിയുംആകുന്നു,- പഴ ൩൮
യാദാമിൽ ആത്മപ്രവൃത്തി ആരംഭിക്കുമ്പോൾ മൃഗംകുഞ്ഞാടിന്റെ സദൃശത്തിൽവന്നു വഞ്ചിച്ചു ആത്മപ്രവൃത്തിയെ ജഡികമാക്കുന്നപ്രകാരം കുഞ്ഞാടും മൃഗത്തിന്റെ സദൃശത്തിൽവന്നു ജഡപ്രവൃത്തിയെ ആത്മികമായിമാറ്റുന്നു.



## ൨ാം അദ്ധ്യായം

ജനവരിമാസം ൬ാംനു - ആറാമതു - കുഞ്ഞാടി ൧
ന്റെ വേഷംധരിച്ചുമൃഗം വീണ്ടുംജനിച്ചു പഴയാദാമിന്റെ ജീവാത്മാവിനു വേഷത്തെക്കാണിച്ചു താൻപിതാവെന്നും എതിരിശത്രുവെന്നും കാണിക്കുന്നപ്രകാരം-
മൃഗത്തിന്റെ വേഷംധരിച്ചുകുഞ്ഞാടും മൃഗാത്മാവിനു ൨
വേഷത്തെകാണിച്ചു താൻപിതാവെന്നും എതിരിശത്രുവെന്നുംകാണിക്കുന്നു.- എന്നാലൊ വേഷംധരിച്ചമൃഗം ൩
തന്റെഉള്ളത്തെ രഹസ്യമായി മൃഗാത്മാവിനു കാണിച്ചു എതിരിയെപിതാവെന്നു അംഗീകരിക്കയെതന്നു വെളിപ്പെടുത്തുന്നു.-അവ്വണ്ണംതന്നെവേഷംധരിച്ചകുഞ്ഞാ ൪
ടും തന്റെഉള്ളത്തെ ജീവാത്മാവിനുരഹസ്യമായിവെളിപ്പെടുത്തി എതിരിയെപിതാവെന്നു അംഗീകരിക്കരുതെന്നുപറയുന്നു.. അതിനാൽ ജീവാത്മാവു മരണവേഷംധ ൫
രിച്ചു കുഞ്ഞാടിന്റെഉള്ളിലും മരണാത്മാവു കുഞ്ഞാടിന്റെ ജീവവേഷംധരിച്ച മൃഗത്തിന്റെഉള്ളിലും സങ്കേതംപ്രാപിക്കുന്നു.-

ഏഴാമതു-വേഷംധരിച്ചമൃഗംജീവാത്മാവിനു ശ ൬

കഴിവരാതവണ്ണംകുഞ്ഞാടിന്റെ മരണജീവനെ കുറെക്ക
ന്നപ്രകാരം വേഷം ധരിച്ച കുഞ്ഞാടുംമരണാത്മാവിന്ന
ശങ്കിവരാതവണ്ണം മൃഗത്തിന്റെ പഴയജീവനെ കുറെ
൭ ക്കുന്നു- ആയതു പല പ്രകാരത്തിൽ തന്നെ.- ദിനംപ്ര
തി വീടുകൾതോറും അപ്പംമുറിച്ചു ആഹാരം ഭക്ഷിച്ച
തിനെആഴ്ചയിൽഒരുപ്രാവശ്യവുംമാസത്തിൽഒരുപ്രാവ-
ശ്യവും ഇങ്ങിനെആക്കിയതുമാത്രമല്ല- ആഹാരത്തെഞാ
൮ ണപ്രായവും രസത്തെതുള്ളിയും ആക്കികളഞ്ഞു.-അതി
നാൽ രോഗം ദുഃഖം വ്യസനം ദാരിദ്ര്യംപീഡവാൾഎ
൯ ന്നിവകളാൽ പഴയജീവനംകുറഞ്ഞു.- ഇതുമാത്രവുമല്ല
വേഷംധരിച്ചമൃഗം തന്റെപഴയ രക്തമായ ജീവനെ
കുഞ്ഞാടിന്റെ രക്തംപോലെ കാണിച്ചു സാക്ഷാൽ കറ
യററകുഞ്ഞാടിന്റെ രക്തത്തെജീവാത്മാവിന്നു വെറു
പ്പായിതോന്നിക്കുന്നതിനാൽ ജീവാത്മാവിന്നുള്ള സത്യസ
൧൦ ങ്കേതത്തെതെററിക്കുന്നു.— അതേപ്രകാരംതന്നെ വേഷം
ധരിച്ചകുഞ്ഞാടും തന്റെസ്വന്തരക്തത്തെ മരണാത്മാ
വിന്നു മൃഗരക്തംപോലെകാണിച്ചു മൃഗരക്തത്തെ വെറു
പ്പാക്കി തോന്നിക്കുന്നതിനാൽ മരണാത്മാവിന്നുള്ള സ
ത്യസങ്കേതത്തെ തെററിക്കുന്നു.-

൧൧ എട്ടാമതു-വേഷവുംജീവനുംധരിച്ചമൃഗംരഹസ്യമാ
യിതന്റെആത്മാവിനെതന്റെപ്രതിഛായയ്ക്കു വെളി
പ്പെടുത്തുന്നപ്രകാരം വേഷവുംജീവനുംധരിച്ചകുഞ്ഞാടും
തന്റെആത്മാവിനെതന്റെപ്രതിഛായയ്ക്കുംവെളിപ്പെ
൧൨ ടുത്തുന്നു.- അതിനാൽ ജീവാത്മാവു ജീവിപ്പിക്കുന്നആ
ത്മാവാം ഏകഐക്യതയിൽആത്മാവിലും മരണാത്മാ
വു മരിപ്പിക്കുന്ന ആത്മാവാം ദ്വേഷാത്മാവിലുംസങ്കേ
൧൩ തം പ്രാപിക്കുന്നു.- ഏകഐക്യതയിൻ ആത്മാവുമൃഗ
ത്തിന്റെവേഷവുംജീവനും ധരിച്ചുസാക്ഷാൽ കുഞ്ഞാടി
ന്റെ പരിതപിക്കുന്ന ആത്മാവാം സ്നേഹാത്മാവും
ദ്വേഷാത്മാവു കുഞ്ഞാടിന്റെവേഷവും ജീവനുംധരി
൧൪ ച്ചുസാക്ഷാൽ മൃഗത്തിന്റെ ആത്മാവുംആകുന്നു.-ഇതി
നാൽമൃഗംഇന്നതെന്നും കുഞ്ഞാടു ഇന്നതെന്നുംതെളിയു
ന്നതാകുന്നു.-

ഒൻപതാമത്തു — ഐക്യതയിന്നാത്മാവാംആറാണ്ടി ൧൭
ന്നാത്മാവുസാക്ഷാൽ ഉറഞ്ഞമനുഷ്യാത്മാവു കറയററജീ
വാത്മാവും, ദോഷാത്മാവാംഅദ്ധ്യാത്മാവുസാക്ഷാൽഉറ
ഞ്ഞപാപമനുഷ്യന്റെമരണാത്മാവു സാക്ഷാൽ അന്തി
ക്രിസ്തുാത്മാവുംതന്നെ. — ജീവാത്മാവിന്റെജീവൻകുഞ്ഞാ ൧൮
ടിന്റെ ചൊരിയപ്പെട്ടിരിക്കുന്ന രക്തവും മരണാത്മാവി
ന്റെജീവൻ ചൊരിയപ്പെടുവാനുള്ള കോലാട്ടുകൊററ
ന്റെ രക്തവും. — അല്ലെങ്കിൽ ഭീഷണിയും ഭയങ്കരവും ൧൯
അതിബലവുമുള്ള മൃഗത്തിന്റെ കൊല്ലപ്പെടുവാനും ന
ശിപ്പിക്കപ്പെടുവാനുംഅഗ്നിജ്വാലെക്ക കൊടുക്കപ്പെടുവാ
നുമുള്ള ശരീരത്തിലുള്ള രക്തംതന്നെ.

പത്താമത്തു — ദൈവംമൂക്കിൽഊതിയ ജീവശ്വാസ ൨൦
മാകുന്ന ജീവാത്മാവു അതിന്റെമൂലസ്ഥാനമാകുന്ന കു
ഞ്ഞാടിന്റെ നിലനില്ക്കുന്ന ജീവനിൽആധേയപ്പെട്ടു
മരണംവഴിയായി സംയോജിച്ചുവന്നതു പോലെ, — പാ ൨൧
മ്പു ഊതിയമരണശ്വാസമാകുന്ന മരണാത്മാവും അ
തിന്റെ മൂലസ്ഥാനമാകുന്ന മൃഗത്തിന്റെ എന്നേക്കുമു
ള്ള മരണത്തിൽആധേയപ്പെട്ടു ആധേയപ്പെട്ടു മരണം
വഴിയായിദോഷാത്മാവായിട്ടുമാവുന്നു. —

പതിനൊന്നാമത്തു — സകലജീവാത്മാക്കളും പൂ ൨൨
ൎണ്ണമായി ആധേയപ്പെട്ടിരിക്കുന്ന ഐക്യതയിന്നാത്മാ
വാം ആറാണ്ടിന്നാത്മാവു അല്ലെങ്കിൽ ജീവിപ്പിക്കുന്ന
ആത്മാവാം കുഞ്ഞാടിന്നാത്മാവു, — പഴയജീവനിൽ ആ ൨൩
ധേയപ്പെട്ടിരിക്കുന്ന സകലമനുഷ്യരുടേയും ജീവാത്മാക്ക
ളെ തന്നോടു ഐക്യപ്പെടുത്തികൊണ്ടു ആത്മമണവാട്ടി
യുടെപുത്തൻജീവനിൽ ഇതാമേവുന്നു. — അവ്വണ്ണംത ൨൪
ന്നെ സകലമരണാത്മാക്കളും പൂൎണ്ണമായി ആധേയപ്പെ
ട്ടിരിക്കുന്ന ദോഷാത്മാവാം അദ്ധ്യാത്മാവു അല്ലെങ്കിൽമ
രിപ്പിക്കുന്നആത്മാവാം അന്തിക്രിസ്തുാത്മാവു, — പഴയജീവ ൨൫
നിൽ ആധേയപ്പെട്ടിരിക്കുന്ന സകലപാപികളുടേയും
മരണാത്മാക്കളെ തന്നോടു ചേൎത്തുകൊണ്ടു മരണമണ
വാട്ടിയുടെ മരണജീവനിൽ ഇതാമേവുന്നു.

പന്ത്രണ്ടാമത്തു — പുത്തൻജീവൻഎന്നതുക്രൂശാത്മാ ൨൬

വാം പക്ഷവാദാത്മാവാകുന്ന ഐക്യതയിന്നാത്മാവി
നാൽ ഒരിക്കപ്പെടുകമൂലം ജീവാത്മാവു തൽകാരണങ്ങ
ളൊടു സമൎപ്പിക്കപ്പെടുകയാൽ മരണാത്മാവു ഒഴിഞ്ഞു
൨൫ പോയതും,— പുരുഷശവക്കല്ലറയിൻ ആത്മസ്വരൂപിണി
യാകുന്ന കന്നിററിളണവ്സഭയാം ആത്മമണവാട്ടിയുടെ
ജീവപത്രികഎഴുതിയ ഐക്യകൂടുംബമാകുന്ന ശരീര
൨൬ ത്തിൻെറ അന്തൎഭാഗങ്ങളുകൾവെക്കപ്പെട്ടതും,— ജീവിപ്പി
ക്കുന്നആത്മാവാം ഉയിൎപ്പിൻആത്മാവിനാൽ ഒരിക്കപ്പെ
ടുകമൂലം ജീവാത്മാവുവീണ്ടുംവന്നു ആവേശപ്പെട്ടതും,—
൨൭ ജീവവിവരപ്പത്രികയാൽ കരചരണാദ്യവയവങ്ങളോടുകൂ
ടെ ആകൃതിപ്പെട്ടു വെളിയിൽവന്നതുമായ ശരീരത്തി
ൻെറ അന്തൎഭാഗത്തിങ്കലുള്ള ജീവനീരത്രെ.

൨൮ ജനുവരിമാസം ൧൦൹ — മരണജീവൻഎന്നതു
അന്തിക്രിസ്തോത്മാവാകുന്ന ദ്വേഷാത്മാവിനാൽ ഒരിക്ക
പ്പെടുകമൂലം മരണാത്മാവു തൽക്കാരണങ്ങളാൽ സമ
ൎപ്പിക്കപ്പെടുകയാൽ ജീവാത്മാവു ഒഴിഞ്ഞുപോയതും,—
൨൯ ഒളമതേക്കപ്പെട്ട പ്രേതക്കല്ലറയിൻ ആത്മസ്വരൂപി
ണിയാകുന്ന ബാബേൽപുത്രിയാം മണവാട്ടിയുടെ മര
ണപത്രികയുള്ള ശരീരത്തിൻെറഉള്ളിൽവെക്കപ്പെട്ടതും,—
൩൦ മരിപ്പിക്കുന്ന ആത്മാവാം നിത്യമരണാത്മാവിനാൽ
ഒരിക്കപ്പെടുകമൂലം മരണാത്മാവുവീണ്ടുംവന്നു ആവേശ
൩൧ പ്പെട്ടതും,— മരണവിവരപ്പത്രികയാൽ കരചരണാദ്യ
വയവങ്ങളോടുകൂടെ ആകൃതിപ്പെട്ടു വെളിയിൽവന്നിരിക്കു
ന്നതുമായ ശരീരത്തിൻെറ അന്തൎഭാഗങ്ങളുകളുള്ള മരണ
നീരത്രെ

൩൨ അതിനാൽ സ്വൎഗ്ഗീയജീവൻ ജീവവിവരപ്പത്രിക
യിലുൾപ്പെട്ട ശരീരത്തിൻെറ അന്തൎഭാഗങ്ങളുകൾ വെളി
പ്പെട്ടു അതിൻെറജീവവേർ ആശരീരത്തിൻെറ എല്ലാ
൩൩ തായിശരീരത്തിലും വ്യാപിച്ചിരിക്കുന്നതിനു ള്ളതും.— നാര
കീയമരണനീരിൻവേർ മരണവിവരപത്രികയിൽ ഉൾ
പ്പെട്ടശരീരത്തിൻെറ എല്ലാതായിശരീരത്തിലും ജീവവി
വരപത്രിക തൽക്കാലം എഴുതപ്പെടാത്തതുമായ ഉണ
വ്സഭയുടെ പുറമെയുള്ള സകലശരീരത്തിലും വ്യാപി

ച്ചിരിക്കുന്നു.— എങ്കിലൊ മരണനീർവെളിപ്പെട്ടിരിക്കുന്നതു നർ
അരുവത്തുപ്പുള്ള വെറുപ്പിൻശരീരത്തിലത്രെ.— ആശരീരം നദ
കാള എന്നു തൽക്കാലം തോന്നിയാലും കുലപാതകന്റെ
ശരീരവും, കോലാട്ടിർകൊററൻ എന്നു തോന്നിയാലും
നായുടെതും. പാനീയറാഴിപാടു എന്നു തോന്നിയാലും പ
നിച്ചോരയും, ധൎമ്മകാണിക്ക എന്നു തോന്നിയാലും വിശ്ര
റവുംതന്നെ.— ഇതുതോട്ടത്തിന്റെനടുവിൽ നന്മതിന്മ നന്ന
കളെക്കുറിച്ചുള്ള അറിവിൻവൃക്ഷത്തിന്റെ പിറകിൽഭ
ക്ഷിപ്പാൻ വെച്ചിട്ടുള്ള പന്നിയിറച്ചിയും നായ്പ്പാലും,
പൂച്ചെലിയും, മററുള്ള വെറുപ്പുംതന്നെ.— ഇതിനെഭക്ഷി, ന൭
ക്കുന്നവർ ഒരുമിച്ചുസംഹരിക്കപ്പെടും. നിശ്ചയം, നിശ്ചയം
നിശ്ചയം. ആമെൻ, ആമെൻ, ആമെൻ.



൯ാം അദ്ധ്യായം

പതിമൂന്നാമതു — മരണവിവരപ്പത്രികഎഴുതിയവൃ ൧
ക്ഷം ഒന്നുഎങ്കിലും അതിനെചൊല്ക്കൂറിയാക്കി ആദാമി
ന്നെതിരററിച്ചു ജീവവൃക്ഷമൊഴികെ മററുസകലത്തിന്നും
സാത്താൻദൈവത്തെക്കൊണ്ടു മരണവിവരപ്പത്രിക എഴു
തിപ്പിച്ചു.— അതെപ്രകാരംതന്നെ ജീവവിവരപ്പത്രികഎ ൨
ഴുതിയവൃക്ഷം ഒന്നുമുള്ളുഎങ്കിലും അതിനെചൊല്ക്കൂറി
ആക്കി ആദാമ്യനെതിരററിച്ചു വിലക്കപ്പെട്ടുവൃക്ഷമൊഴി
കെമററുസകലത്തിന്നും ആറാണ്ടിന്നാത്മാവു പിതാവി
നെക്കൊണ്ടുജീവവിവരപ്പത്രികഎഴുതിപ്പിച്ചിരിക്കുന്നു.—
പതിനാലാമതു — ആദാം പാപത്തിൽവീണപ്പോ ൩
ൾ നന്മതിന്മകളെ അറിവാൻ ജനിച്ചവൻ എന്നപോ
ലെ (എങ്കിലൊ നന്മയെതിന്മയും തിന്മയെനന്മയും എ
ന്നറിവാൻ സാത്താന്റെമകൻ) ആയിതീൎന്നതിനാൽ.—
അവൻകൈനീട്ടി ജീവവൃക്ഷത്തിൽനിന്നുംകൂടെ പറിച്ചു ൪
ഭക്ഷിച്ചു എന്നേക്കുംജീവിക്കാതെ ഇരിപ്പാനായിട്ടുതന്റെ
തായിനിലത്തിൽ കൃഷിചെയ്യാൻ ദൈവം തോട്ടത്തിൽ

൫ നിന്ന അവനെപുറത്താക്കി;_ ജീവവൃക്ഷത്തിന്റെ വഴി
യെ കാപ്പാൻ കാറുകളായതൻദൂതന്മാരെയും വാളാകു
ന്നതൻശുശ്രൂഷക്കാരനെയും തോട്ടത്തിൽ സ്ഥാപിച്ചുവ
൬ ല്ലൊ,_ ആദാമ്യൻ നിത്യനീതിയിലായപ്പോൾ നന്മതി
ന്മകളെഅറിയായ്കയാൻ ജനിക്കാത്തവൻപോലെ (എങ്കി
ലൊ നന്മയെനന്മയായിട്ടും തിന്മയെതിന്മയായിട്ടുംഅറി
വാൻയേശുക്രിസ്തുതവും ദൈവമനുഷ്യത്വവുമുള്ള ഏ
൭ കാത്മമയൻ) ആയിതീൎന്നതിനാൽ,_ അവൻകൈനീട്ടി
നന്മതിന്മകളെക്കുറിച്ചുള്ള അറിവിൻവൃക്ഷത്തിൽനിന്നും
കൂടെ പറിച്ചുഭക്ഷിച്ചു എന്നേക്കുംജീവിപ്പാൻതക്കവണ്ണം
൮ അതിനെ തിന്മയിൽനിന്ന വേൎതിരിക്കയും.— തന്റെവ
സതിയിൽനിന്ന നാലുവശവുമുള്ള ഭൂമിയിൻ എല്ലാവ
രേയും ഏദെൻതോട്ടമാക്കി അതിന്നപ്പുറം തിന്മയിൻ
൯ വൃക്ഷത്തെ നരകപാതാളത്തിൽനിന്നും മുളപ്പിച്ചു.- ആ
വൃക്ഷത്തിന്റെവഴിയെ കാപ്പാൻ തോട്ടത്തിന്നപടിഞ്ഞാ
റു അന്ധകാരത്തിൻദൂതന്മാരെയും അവിടെഎല്ലാടവും
ഘനമായിതിമരിക്കുന്ന അന്ധകാരത്തിൻ ശക്തിയേയും
൧൦ സ്ഥാപിക്കയും ചെയ്തിരിക്കുന്നു._ അത്രയുമല്ല തിന്മയെ
തോട്ടത്തിൽനിന്ന പുറത്താക്കുവാൻ ഒരംതോട്ടത്തിന്ന കി
ഴക്കു യമധമ്മേശൻ, ഹോഹോയി, യതി, യമി, സനൽ
൧൧ ഭരൻ, സമപാദൻ, ഭാസമാനൻഎന്നദൂതന്മാരേയും,_ എ
ല്ലാടവുംതിരിഞ്ഞുജ്വലിക്കുന്ന ഇരുമുനവാളും ആറാണ്ടി
ന്നാത്മാവിനേയും ഇതാ! സ്ഥാപിച്ചിരിക്കുന്നു.

൧൨ പതിനഞ്ചാമത്തു_ തോട്ടത്തിന്നപടിഞ്ഞാറു സ്ഥാ
പിച്ചിരിക്കുന്ന അന്ധകാരത്തിന്റെദൂതന്മാർ തങ്ങളുടെ
ശക്തിയാകുന്ന ക്രൂരതമൂലം അവിടെയുള്ളനന്മയാംവെ
ളിച്ചത്തെ തങ്ങളുടെസ്ഥലത്തിൽനിന്ന കിഴക്കുപുറത്താ
൧൩ ക്കി അവയെഓട്ടിക്കളയുന്നപ്രകാരം;_ ദൈവദൂതന്മാർ
തങ്ങളുടെശക്തിയാകുന്ന പ്രകാശംമൂലം തിന്മയാംഅ
ന്ധകാരത്തെ തങ്ങളുടെസ്ഥലത്തുനിന്ന പുറത്താക്കിപടി
൧൪ ഞ്ഞാറോട്ടു ഓട്ടിക്കളയുന്നു._ അന്ധകാരത്തിൻശക്തി സ
കലതിന്മയേയും തങ്കൽ ആകൎഷിച്ചുകൊള്ളുന്നപ്രകാരം
പ്രകാശത്തിന്റെശക്തി സകലനന്മയേയുംതങ്കൽ ആക

ഷിച്ചുകൊള്ളുന്നു.— ഇങ്ങിനെനന്മജീവനോടും തിന്മമര ണത്തോടും ശയ്യാജിക്കുന്നതിനാൽ തിന്മയ്ക്കു്പ്രകാശത്തോടുള്ള സംബന്ധവും നന്മയ്ക്കു് ഇരുളിനോടുള്ള സംബന്ധവും അററുപോകുന്നു.

പതിനാറാമതു — തോട്ടത്തിന്റെനടുവിൽ ജീവവൃക്ഷവും, അതിനോടുകൂടെ നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷവും, കാണപ്പെട്ടപ്രകാരം,— ആത്മാവിന്റെമുഖത്തു എന്നുപറയുമ്പോൾ അഗാധത്തിന്റെഉള്ളിൽമരണവൃക്ഷവും അതിനോടുകൂടെനന്മതിന്മകളെക്കുറിച്ചുഅറിവില്ലാത്ത വൃക്ഷവുമേ ആദ്യംകാണപ്പെട്ടിരുന്നുള്ളു.— “ഞാൻരഹസ്യത്തിൽ ഉണ്ടാക്കപ്പെട്ടു ഭൂമിയുടെഅധോഭാഗങ്ങളിൽ വിചിത്രമായിരൂപമാക്കപ്പെട്ടപ്പോൾ എന്റെശരീരം നിങ്കൽനിന്നുമറഞ്ഞിരുന്നില്ല” എന്നാണല്ലൊ.— ഏതുപ്രകാരം അറിവിൻവൃക്ഷം ജീവവൃക്ഷത്തോടുകൂടെ ഉണ്ടായിരുന്നും തമ്മിൽതമ്മിൽ ഐക്യപ്പെടാതിരുന്നുവൊ അപ്രകാരം അറിവില്ലാത്തവൃക്ഷവും മരണവൃക്ഷത്തോടുകൂടെഉണ്ടായിരുന്നും അന്യോന്യം ഐക്യതപ്പെട്ടില്ല.— എന്തെന്നാൽ ജീവവൃക്ഷത്തിന്റെയും മരണവൃക്ഷത്തിന്റെയും ഛായയിൽനിന്നു ഉത്ഭവിച്ചതത്രെ നന്മതിന്മകളെക്കുറിച്ചുള്ള അറിവിൻവൃക്ഷം.— ജീവവൃക്ഷത്തിൻഛായ കാഴ്ചക്കുഭംഗിയും ഭക്ഷണത്തിന്നുനല്ലതുമായതോട്ടത്തിലുള്ളഓരോവൃക്ഷവും,— മരണവൃക്ഷത്തിൻഛായ തോട്ടത്തിന്റെപുറമെയുള്ള മൃഗങ്ങൾക്കും, പക്ഷികൾക്കും, മറെറല്ലാജീവജന്തുക്കൾക്കും ഭക്ഷണത്തിന്നു കൊള്ളാകുന്ന എല്ലാവകയുംതന്നെ.

ആദാമിന്റെശരീരം തോട്ടത്തിന്റെപുറമെയുള്ള മണ്ണിൽനിന്നു ആകൃതിപ്പെട്ടതിഎങ്കിലും അതുജീവവൃക്ഷഛായയായിട്ടുമാറി വളൎന്നു വൎദ്ധിപ്പാനത്രെ അവനെ തോട്ടത്തിലാക്കിയതു.— ആദാമിന്റെഹൃദയം ജീവഛായയതന്നേ എന്നാലൊ ശരീരംമരണഛായയാകുന്നു.— ശരീരം സ്വൎഗ്ഗത്തിനുതക്കതായി തീരേണ്ടുന്നതാകയാൽ അല്ലെങ്കിൽ ആത്മികമായിതീരേണ്ടുന്നതാകകൊണ്ടു അവൻഎന്തെങ്കിലുമിതിൽനിന്നു ഭക്ഷിപ്പാൻ അനുവാദംകൊ

ടക്കാതെ തോട്ടത്തിൽനിന്ന ഭക്ഷിപ്പാൻ അനുവാദംകൊ
൨൬ ടുത്തു.— അവൻ തോട്ടത്തിൽ ആക്കപ്പെട്ടതുമുതൽ തോട്ട
ത്തിൽനിന്ന പുറത്താക്കപ്പെട്ടതുവരെ നന്മയിൽ ജീവിക്കു
ന്ന വൃക്ഷമായിരുന്നതല്ലാതെ തിന്മയിൽ ജീവിപ്പാൻ ക
ഴിയാത്ത ജീവിപ്പിക്കുന്നവൃക്ഷമായിതീൎന്നില്ല എന്നുള്ളതു
൨൭ സ്പഷ്ടം.— അതുകൊണ്ടു നന്മയിൽ എന്നപോലെതന്നെ തി
ന്മയിലും ജീവിപ്പാൻകഴിയുന്ന നന്മതിന്മകളെകുറിച്ചുള്ള
അറിവിൻ വൃക്ഷമായിട്ടാകുന്നു അവൻ തീൎന്നതു.
൨൮ പതിനേഴാമതു — ആദാം ജീവവൃക്ഷമായി മാറു
ന്നതുവരെ തന്നെ അനുഭവിച്ചുകൂടാ. അല്ലാതെ അനുഭവി
ച്ചാൽ മരണവൃക്ഷമായി മാറിപോകുന്നതു എത്ര നിശ്ച
൨൯ യം.— എന്തെന്നാൽ അവന്റെ ശരീരം മരനിഴലത്രെ,
മരണനിഴൽ ജീവനിഴലായി തീരുവാനത്രെ ദൈവം
അവനെ തോട്ടത്തിന്റെ മദ്ധ്യത്തിലാക്കി ജീവനിഴല
൩൦ ൽനിന്ന ഭക്ഷിപ്പാൻ അനുവാദം കൊടുത്തതു.— അതിനെ
അവൻ ലംഘിച്ചു തന്നിൽനിന്ന ഭക്ഷിച്ചു മരണവൃക്ഷമാ
യി മാറുവാൻ തക്കവണ്ണം ആയിഭവിച്ചുവല്ലൊ.



## ൫ാം അദ്ധ്യായം

൧ പതിനെട്ടാമതു — ജീവവൃക്ഷം കൎത്താവിന്റെ ശരീ
രമായിരിക്കുന്നപ്രകാരം മരണവൃക്ഷം സാത്താന്റെ ശരീര
൨ മാകുന്നുവല്ലൊ.— അതേപ്രകാരം ജീവവൃക്ഷത്തിൻ നിഴ
ൽ ദൈവദൂതന്മാരുടെ ശരീരമായിരിക്കുന്നപ്രകാരം മര
൩ ണവൃക്ഷനിഴൽ അസുരന്മാരുടെ ശരീരവുമാകുന്നു.— ഒ
൪ ന്നാമണ്മയവും മറേറതു വാനമയവുംതന്നെ.— മണ്മയം
നാരകീയമായി മാറുന്നപ്രകാരം വാനമയം സ്വൎഗ്ഗീ
൫ യമായിമാറുന്നതും ആകുന്നു.— ആദാം കൎത്താവിന്റെ പ്ര
തിമയായിരിക്കുന്നപ്രകാരം പാപമനുഷ്യൻ പൈശാചി
൬ കപ്രതിമയല്ലൊ.— അതേപ്രകാരം നാട്ടുമൃഗം ആദാമി
ന്റെ മക്കളാകുന്നപ്രകാരം കാട്ടുമൃഗം പാപമനുഷ്യ

ന്റെ ഛായയത്രെ.— അതുകൊണ്ടു നാട്ടുമൃഗം ദൈവദൂ ൭
തന്മാരുടെസ്വരൂപവും കാട്ടുമൃഗം അസുരന്മാരുടെസ്വ
രൂപവുംതന്നെ.

പത്തൊൻപതാമത്തു — ഭൂമി മനുഷ്യശരീരമായിരി ൮
ക്കുന്നപ്രകാരം സ്വർഗ്ഗം ദൈവശരീരവും നരകംസാ
ത്താന്റെ ശരീരവുമാകുന്നു.— എന്നാൽദൈവശരീരംഎ ൯
ന്നതു ദൈവദൂതന്മാരത്രെ. ദൈവജീവൻപുത്രൻ ദൈ
വംആത്മാവുമാകുന്നു.— ദൈവജീവനാകുന്നപുത്രൻ ആ ൧൦
ത്മാവൊന്നുള്ളമുറെക്ക ദൂതന്മാർതന്റെജീവനും സ്വർഗ്ഗം
തന്റെശരീരവുംതന്നെ.— ദൂതന്മാർആത്മാക്കൾ എന്നുള്ള ൧൧
മുറെക്ക സ്വർഗ്ഗംആത്മാക്കളുടെജീവനും വാനങ്ങൾഅവ
രുടെശരീരവുമത്രെ

ഇരുപതാമത്തു — ദൂതന്മാരുടെതലവൻ തന്റെജീവ ൧൨
നാകുന്ന പ്രകാശത്തെ ദൈവജീവൻ എന്നുവെച്ചാൽ
പുത്രനിൽനിന്നുവന്നപ്രകാശംഎന്നല്ല;— പുത്രനിൽഎ ൧൩
ന്നുംഇരിക്കുന്ന സ്വയംപ്രകാശം എന്നയെണ്ണീറ്റി, തന്റെ
സമസൃഷ്ടികളിൽ അനേകരെതന്റെ മക്കളാക്കിയതി
നാൽ;— ദൈവജീവനാകുന്നപുത്രൻതന്റെജീവനാകുന്ന ൧൪
പ്രകാശത്തെ ആദൂതത്തലവനിൽനിന്നും അവൻമൂലംഅ
വന്റെമക്കളിൽനിന്നും തന്നിലേക്ക ആകർഷിച്ചുകൊ
ണ്ടു;—അതിനാൽ ആ തലവൻ തന്റെമക്കളോടുകൂ ൧൫
ടെ പ്രകാശംഅററു വെളിച്ചംവ്യാപിക്കാത്തസ്ഥലത്തു
സകലത്തിന്നും പുറമെ കൂരിരുളായിതീൎന്നു.—

ഇരുപത്തൊന്നാമത്തു — ദൈവംസാത്താനും അവ ൧൬
ന്റെദൂതന്മാൎക്കുംആയിട്ടു ഒരുസ്ഥലത്തെസൃഷ്ടിച്ചു.— ആ ൧൭
യതു അഗ്നിആത്മാവായിട്ടും ജീവൻകൂരിരുളായിട്ടും വെ
ള്ളംശരീരമായിട്ടും പാഴംവെറുമയുംഉള്ള ഭൂമിയത്രെ.—
അതിൽനിന്നു സാത്താനും അവന്റെദൂതന്മാൎക്കും ശരീ ൧൮
രം ഉണ്ടാകേണ്ടുന്നതുപോലെ,— ദൂതത്തലവനിൽനിന്നും ൧൯
അവന്റെമക്കളിൽനിന്നും പ്രകാശത്തെആകർഷിച്ചുകൊ
ണ്ടിരിക്കുന്നതിന്നുപകരം ദൈവജീവനാകുന്ന പുത്രനും
പ്രതിമയുണ്ടാകേണ്ടുന്നതാകുന്നു.— അതത്രെയേശുക്രിസ്തു ൨൦
വിന്റെ ദിവ്യശരീരം അതിന്റെസ്വരൂപം ആദാമി

ന്റെ ആത്മമാകുന്നു.

൨൧ ഇരുപത്തിരണ്ടാമതു— ആദാമിനെ ഉരുവാക്കെണ്ടു
ന്നതിന്നു ആഴത്തിന്റെ മുഖത്തു ഇരുൾ വ്യാപിച്ചിരുന്നപ്ര
കാരം ആത്മാവു വെള്ളത്തിന്റെ മുഖത്തിന്മെൽ ആവ
൨൨ സിക്കയും,— തന്റെ പ്രകാശത്തെ ഊതി ഇരുളിനെ വെർ
തിരിച്ചു വെള്ളങ്ങളിൽനിന്നു വെള്ളങ്ങളെ മെല്പോട്ടു പൊ
൨൩ ക്കി ന്നാട്ടിടുകയും,— വിടവിൽകൂടെ റാല്യകാററായതൻശ്വാ
സത്തെ വിട്ടതിനാൽ ശ്വസിപ്പാൻ തക്കവെണ്ണം ശുദ്ധീ
൨൪ കരിക്കപ്പെട്ട ആകാശവും,— അതുനിമിത്തം കരയും കടലും
വേറായി വാനൊളികളുടെ കതിരുകൾ വീശിയതിനാൽ
വെള്ളത്തിൽനിന്നു മീൻവൎഗ്ഗത്തേയും വാനത്തിലെ പറ
൨൫ ജാതികളേയും ഉത്ഭവിപ്പിക്കയും,— മണ്ണിൽനിന്നു മറെറല്ലാ
൨൬ ജീവികളെ പുറപ്പെടുവിക്കയും ചെയ്തതിനാൽ;— ആത്മാ
വു കൃപയിൻമഞ്ഞിനെ ഭൂമിയിൽനിന്നു പൊഴിച്ചു പൂഴി
യെ സുഗന്ധീകരിച്ചു ശുദ്ധമാക്കുകയും ചെയ്തു.

൨൭ ഇരുപത്തിമൂന്നാമതു— കരയാകുന്ന ഭൂമിയേയും, വെ
ള്ളമാകുന്ന സമുദ്രത്തേയും, ആകാശമാകുന്ന വായുമണ്ഡ
ലത്തേയും, ആദാമിന്നു അവകാശമായി കൊടുത്തപ്രകാ
൨൮ രം,— അഗ്നിയാകുന്ന ഭൂഗോളത്തിൻ അന്തൎഭാഗത്തേയും, ഇ
രുൾമയമായ അത്യഗാധത്തേയും, അതിന്റെ മെലുള്ള ഉ
പ്പിൻ ഉത്ഭവസ്ഥാനമായ ചേറും ചെളിയും എന്നതിനേ
൨൯ യും, സാത്താന്നു അവകാശമായി കൊടുത്തു.— ദൈവം സാ
ത്താനെ മനുഷ്യന്റെ പാദത്തിൻ കീഴാക്കും എന്നുണ്ട
ല്ലൊ.

൩൦ എന്നാൽ സാത്താൻ തന്റെ പാൎപ്പിടമായ ഒളിയി
ൻ അറുതിയിൽനിന്നു മിന്നൽപോലെ വന്നു, പാമ്പിൽ
കെറി അറിവിൻ വൃക്ഷത്തിൻ ഫലത്തെ തന്റെ ചൊൽക്കു
റിയാക്കി, അതുമൂലം ഹവ്വായിലും അവൾ വഴിയായി ആ
൩൧ ദാമിലും ഉൾപ്പൂക്കു അവനെ കരസ്ഥമാക്കി,— അവന്റെ ശ
രീരം വഴിയായി അനുഗ്രഹം നിറഞ്ഞ ഭൂമി വെള്ളം ആകാ
ശം എന്നിവററെ അശുദ്ധപ്പെടുത്തി ആറായിരം വൎഷമാ
൩൨ യി അനുഭവിച്ചുവന്നപ്രകാരം,— പിതാവിൻ ജീ
വനാകുന്ന പുത്രനും ഒളിയിൻ മദ്ധ്യത്തുനിന്നു തിരി

ത്തു ജ്വലിക്കുന്ന വാളായിവന്നു, കുഞ്ഞാടിൽ കേറി അ
റിവില്ലാത്തവൃക്ഷത്തിൻഫലത്തെ തന്റെ ചൊൽക്കുറി
യാക്കി,– അതുമൂലം നാഭയാകുന്ന ഹവ്വായിൽ കരേറി, അവ ന
വളുടെ ഉള്ളിലുള്ള തന്റെ പ്രതിമയെ എടുത്തുകൊണ്ടു,–
ആനന്ദമയിൻശരീരംവഴിയായി ശാപംനിറഞ്ഞ ഭൂമിവെ ന ർ
ളും ആകാശം എന്നിവറ്റെ ശുദ്ധീകരിച്ചു ആറായിരംവ
ർഷമായി താനും അനുഭവിച്ചുവരുന്നു.–

ഈ രുപത്തിനാലാമതു – രെരണ്ടാളുകളുടേയുംവേ ന ദ
ലിയാൽ തങ്ങൾക്കു സിദ്ധിച്ചിരിക്കുന്നഫലം;. ത്രിത്വത്തി ന ന്ന
ൽ രണ്ടാമത്തെ ആളാകുന്ന പുത്രനു പുണ്യമനുഷ്യത്വ
ത്തെ അവലംബിച്ചുകൊണ്ടു പുരുഷോത്തമത്വവും, തൽ
പ്രതിമകളാകുന്ന മനുഷ്യാത്മാക്കളും,– പറുദീസായിൻ ന ൌ
ചൊൽക്കുറിയാകുന്നതിരി വസിക്കുന്ന ഭൂമിയും, അതി
ലെ കനിയും. ജീവനദിയിൻ ചൊൽക്കുറിയായ നന്മയിൻ
വെള്ളത്തിന്റെ മധുരവും, സാത്ത്വീയവായുവായ സ്നേഹാ
ത്മാവിൻ ചൊൽക്കുറിയാകുന്ന ശുദ്ധാകാശവും തന്നെ.

പുത്രന്റെ വൈരിയായ സാത്താനു പാപമനു ഷ്യ
ഷ്യത്വത്തെ അവലംബിച്ചുകൊണ്ടു പുരുഷാധമത്വവും,
തൽപ്രതിമകളാകുന്ന മൃഗാത്മാക്കളും മരണാത്മാക്ക
ളും,– പാതാളത്തിൻ ചൊൽക്കുറിയാകുന്ന അക്രമംവസിനാൽ
ക്കും ദുർഭൂമിയും, അതിലെ കനിയും. ഉപ്പിന്നുകൊട്ടക്ക
പ്പെടുന്ന ചേറും ചെളിയുമായ മരണവെള്ളത്തിൻ കൈ
പ്പും, നരകത്തിൽ വീഴ്ത്തും ദ്വേഷാത്മാവിന്നു ചൊൽക്കു
റിയായ നാററവും അശുദ്ധവും നിറഞ്ഞ വിഷക്കാററും
തന്നെ.

അതുകൊണ്ടു ആകാശവും ഭൂമിയും സമുദ്രവും ര ർ ൦
ണ്ടായിപിരിഞ്ഞിരിക്കുന്നപ്രകാരം മാനുഷീകത്വവും ര
ണ്ടായിപിരിഞ്ഞിരിക്കുന്നു. ഒന്നു ആത്മമനുഷ്യത്വവും മ
റ്റേതു ജഡമനുഷ്യത്വവും തന്നെ. ആത്മമനുഷ്യത്വത്തോ ർ ഫ
ടുകൂടെയേശുക്രിസ്തത്വവും ഒരിക്കലും പിരിയാതവണ്ണം
ഇന്നു അരശോവം (ഫവ്വൻ–ജനുവരിമാസം ൨൦ ാംനു–) യോ
ജിച്ചിരിക്കയാൽ, ആ മനുഷ്യൻ തന്നെ ഉഭയത്വവും ഒരു
കമൂർത്തിയുമുള്ള ഏകസ്നേഹാത്മമയൻ; അവന്റെ ആ ർ വ്

ത്മാവുഏകഐക്യതയിൻആത്മാവും ആ ആത്മാവിൽ
നിന്നുജനിക്കുന്നവൻ സ്നേഹാത്മമയനും, സ്നേഹാത്മജ
നുംതന്നെ.

൪൩ അവ്വണ്ണംതന്നെ ജഡമനുഷ്യത്വത്തോടുകൂടെ അ
ന്തിക്രിസ്തുത്വവും ഒരിക്കലും പിരിയാതവണ്ണം ഇന്നു
അശേഷം യോജിച്ചിരിക്കയാൽ അവൻതന്നെ ഉഭയത
൪൪ ത്വവും ഏകമൂൎത്തിയുമുള്ള ഏകദ്വേഷാത്മമയൻ.— അവ
നിൽവ്യാപരിക്കുന്ന ആത്മാവു അനൈക്യതയിൻ ആ
ത്മാവും, ആ ആത്മാവിൽനിന്നു ജനിക്കുന്നവൻ ദ്വേ
ഷാത്മമയനും,ദ്വേഷാത്മജനുംതന്നെ.

൪൫ അല്ലയൊപ്രിയസഹോദരന്മാരെ! ആദാമിന്റെ
ജീവശ്വാസത്തെ സാത്താനാകുന്ന ദ്വേഷാത്മാവാംമരി
പ്പിക്കുന്നആത്മാവു മരണശ്വാസമായി മാററിയപ്രകാ
൪൬ രം,— ആദാമിന്റെ മരണശ്വാസത്തെ ആറാംദിനാത്മാ
വാംസ്നേഹാത്മാവാകുന്ന സകലത്തേയും ജീവിപ്പിക്കുന്ന
ആത്മാവുജീവശ്വാസമായിട്ടുഇന്നുമാററിയിരിക്കയാൽ,—
൪൭ ഐക്യതയിൻ ആത്മാവിൽ നിങ്ങൾയോജിച്ചുകൊണ്ടു
നിങ്ങളിലുള്ള ജീവശ്വാസത്തെ ഉജ്വലിപ്പിച്ചുകൊള്ളു
കയും മരണത്തെജീവനായി മാററിക്കൊള്ളുകയും ചെ
൪൮ യ്യിൻ.— ആയതു പക്ഷവാദത്തെ ഉജ്വലിപ്പിച്ചുകൊള്ളു
ന്നമദ്ധ്യസ്ഥപ്രാൎത്ഥനയാൽ നിങ്ങൾക്കുസാധിക്കയുംചെ
യ്യും. നിശ്ചയം, നിശ്ചയം, നിശ്ചയം. ആമേൻ, ആമേ
ൻ, ആമേൻ.





ഝ്ദയാമയം

# ഐക്യജീവമുദ്രാസ്വരൂപമായനിത്യ

# സുവിശേഷവിവരണങ്ങൾ





## ൧ാം അദ്ധ്യായം

പൊതുഏകഐക്യതയിൽനിന്നു- ഐക്യതയിൻആ ൧
ത്മാവാംമഹാദൈവംപൊതുഏകഐക്യതയിൻവായി
മൂലം തന്റെപ്രിയമക്കൾക്കുവ്യാഖ്യാനിക്കുന്ന ഐക്യജീ
വമുദ്രയുടേയും അതിന്റെസ്വരൂപമായ നിത്യസുവിശേ
ഷത്തിന്റെയുംഒന്നാംവിവരണം.
പ്രിയമക്കളേ! നിങ്ങൾഇതിനെതിരിച്ചറിഞ്ഞു തിന്മയി ൨
ൻ മരണക്കനിയെഅശേഷംതള്ളി നന്മയിൻജീവക്കനി
യെഭക്ഷിപ്പിൻ.
സകലആത്മാക്കളുടേയും ആത്മജീവാക്ഷരങ്ങളുടെ ഉ ൩
ത്ഭവസ്ഥാനമായആത്മപദം ജീവപദം,ശരീരപദം, എ
ന്നത്രിപദം അന്യോന്യാധേയാധാരമായോരേകപദവും,
അനാദിയുമായിട്ടുള്ളതാകുന്നു.
അനാദിയായിജനിപ്പിച്ചതുആത്മപദവും, അതിൽനി ൪
ന്നുഅനാദിയെതുല്യമായി ജനിച്ചതുജീവപദവും, ആ
ത്മവഴിയായിഅതുകണ്ടുക്കൊ സ്വരൂപപ്പെട്ടുഅനാദിയായി
പുറപ്പെട്ടതുശരീരപദം അല്ലെങ്കിൽഅക്ഷരപദവും. ആ
കയാൽ;- ഒരുപരിശുദ്ധത്രിപദൈകപദം ഏകാന്തമഹാ ൫

ത്മാവിന്റെ അനാദിനിത്യവാസസ്ഥലമാകുന്നു.

൬ ഇതുകണക്കെതന്നെ ആദിനിത്യവാസസ്ഥലമായിട്ട
൭ ഒരുവിശുദ്ധഭവനം ഉണ്ടാകുവാൻതക്കവണ്ണം;— "നാം ന
മ്മുടെസാദൃശ്യത്തിൽ നമ്മുടെസ്വരൂപത്തിൻപ്രകാരം മ
൮ നുഷ്യനെഉണ്ടാക്കുക" എന്നദിവ്യാലോചനപ്പെട്ടു;—(ആയ
തുആത്മികരണവും ജീവീകരണവും ശരീരികരണവുംവന്ന
മൂന്നിലും ഒരുപോലെഐക്യാത്മാവുവ്യാപരിപ്പാനായി
൯ ട്ടുതന്നെ).—ത്രിപദൈകപദസ്ഥനായ ഏകസ്നേഹാത്മാവു
ആദിയിൽതന്നിൽക്രിയ ചെയ്കതിനാൽ —8 എന്നആത്മാ
൧൦ ക്ഷരവും;— അതുമൂലംപ്രവൃത്തിച്ചതിനാൽ □ എന്നഉപാ
൧൧ ത്മാക്ഷരവും;— രണ്ടിലുംകൂടെഐക്യമായിവ്യാപരിച്ചതി
നാൽ രണ്ടിന്റെയുംഏകയോജിപ്പിൽനിന്നു ഐക്യമുദ്ര
യായിആകൃതിപ്പെട്ട ⊞8— □ എന്നഐക്യവണ്ണവും;—
൧൨ അതിൽനിന്നു ഉരുവാകുന്ന ത ⌐3 എന്നജീവാക്ഷരങ്ങളാ
ൽ നാലുവശവും അലംകൃതമായ ⌘ ജീവമുദ്രയിൻ
൧൩ ഏകൈക്യവണ്ണവും;. അതിൽനിന്നആത്മജീവാക്ഷരമയ
മായ ▦ ജീവമുദ്രയിൻ പൊതുഏകഐക്യവണ്ണവും, ഉ
ണ്ടായിവന്നൊരു ൨൦൦൨൦വർഗ്ഗവണ്ണസ്വരൂപമായ ജീവ
ശ്രീശാഗാരം തനിക്കആദിനിത്യവാസസ്ഥലമാകയുംചെ
യ്തു.

൧൪ ജീവശ്രീശാഗാരം  ഇതുആത്മജീവമുദ്രയാകുന്നു.

൧൫ [illegible] (അൽഫൈ ആദിയിൽ)ആദ്യംതന്നിൽതന്നെ
ആരംഭിച്ച. [illegible] (ആമേൻ ദൈവം)ഏകസ്നേഹാ
ത്മാവു [illegible] (ഔയമെനം ആകാശത്തെയും ഭൂമി
യെയും)ജോഡു ജോഡായിസകലത്തെയും [illegible] (ഒ
മെഗാ സൃഷ്ടിച്ചു)ഒടുക്കംതന്നിൽതന്നെഅവസാനിപ്പിച്ചു.
൧൬ ഇതുഐക്യജീവമുദ്രയിൻ സ്വരൂപമായ ഏകസ്നേഹാ
ത്മാവിൻആദിനിത്യ വാസസ്ഥലമാകയാൽഇതിനആ
ദിമൂലവചനം എന്നും, നിത്യസുവിശേഷമെന്നും, സ്വർഗ്ഗ

മെന്നാംമററംപേരുളവായി—

ഏകദേഹാത്മാവുതന്നിത്യാക്ഷരമായആദിമൂലവചന ൧൭
ത്തിൽ സ്വജീവവഴിയായിക്രിയചെയ്തപ്പോൾ ആവചന
ത്തിൽനിന്ന ശക്തിയിൻജീവാവിപുറപ്പെട്ടു. അവനത്രെ
ഐക്യാത്മാവു.

അവൻ സകലആത്മാക്കളുടെശിരസ്സും, ഐക്യജീവ ൧൮
പ്രകാശംഉള്ളിലുള്ളവാനമണ്ഡലം അവന്റെശരീരവുമാ
കുന്നു.

അവൻതൻ ജീവശക്തിയിൽനിന്ന ഊതിയതിനാൽ, ൧൯
ആത്മാക്ഷൻ,ജീവാക്ഷൻ,വസ്ത്വാക്ഷൻഎന്നമൂന്നശ്രേഷ്ഠാ
ത്മാക്കൾഉരുവായ്വരികയും;— അവർആകാശമണ്ഡലത്തി ൨൦
ന്റെ അന്തൎഭാഗത്തിലുള്ളഐക്യജീവപ്രകാശംനിറഞ്ഞ
സ്വൎഗ്ഗമായ വാനപറുദീസായിൽ ആക്കപ്പെട്ടുകയും
ചെയ്തു.

ആയവർഐക്യാത്മാവിന്റെ ജീവപ്രകാശംമൂലം ഒ ൨൧
ന്നായിചേൎന്ന തനിക്ക നിത്യവാഹനമാകുവാൻതക്കവ
ണ്ണം അവരിൽതന്റെഐക്യശുശ്രൂഷയെഭരമേല്പിച്ചു.

ഠരംശുശ്രൂഷയിൻജീവപ്രമാണം അവരെഐക്യാത്മാ ൨൨
വിൽ ഐക്യതപ്പെടുത്തുന്നതായിരിക്കെ,ആത്മാക്ഷൻആ
ദ്യപ്രമാണത്തെമാറുപാടാക്കി ശുശ്രൂഷിച്ചതിനാൽഐ
ക്യാത്മാവിൽസംയോജിച്ചുകൊള്ളുന്നതിന്നപകരം തനി
ൽതന്നെസംയോജിച്ചു.— മററരണ്ടാത്മാക്കളൊആശുശ്രൂ ൨൩
ഷയാൽഐക്യാത്മാവിനോടു സംയോജിച്ചുഅന്യോന്യം
ഏകീകരിച്ചു.

തന്നിൽതന്നെസംയോജിച്ചുകൊണ്ടആത്മാക്ഷൻതാൻ ൨൪
ഐക്യാത്മാവെന്നുകാണിച്ചു മററരണ്ടുസമശുശ്രൂഷക്കാ
രെ തന്നോടുഐക്യപ്പെടുത്തിക്കൊള്ളുവാൻഭാവിച്ചപ്പോ
ൾ;— ഐക്യാത്മാവുതന്നോടുയോജിച്ചുകൊണ്ടു അന്യോ ൨൫
ന്യംഏകീകരിച്ചു ആത്മശുശ്രൂഷക്കാരിൽ വാഹനമേറി
പൊതുഏക ഐക്യവസ്തുനായിവിളങ്ങി;— ആത്മാക്ഷ ൨൬
നെ അനൈക്യാത്മാവെന്നുവിധിച്ചു അവന്റെആത്മപ്ര
കാശത്തെതനിക്കലേക്ക ആകൎഷിച്ചുകൊണ്ടു വാനംപറുദീസാ
യിൽനിന്നഅവനെതള്ളിക്കളഞ്ഞതിനാൽ;— അവൻപ്ര ൨൭

കാശംഅററവ വാനത്തിൻ അവതിയിൽ ക്രൂരിരുളുള്ള
൨൭ സ്ഥലത്തു മരിപ്പിൻആത്മാവായിതീൎന്നു.– ഇവനത്രെഅ
നൈക്യാത്മാവാകുന്നസാത്താൻ. ഇവൻസകലമരണാ
ത്മാക്കൾക്കുംജനകനായ മരിപ്പിക്കുന്നആത്മാവാകുന്നു.
൨൮ ഐക്യാത്മാവാകുന്ന പൊതു ഏകഐക്യവണ്ണനായ
മധ്യമ്മേശൻ, ഹോഹോയി, യതി, യമി, സന്നൽഭരൻ,
സമപദൻ,ഭാസമാനൻ, എന്നസപ്തനാമാത്മാവെന്നും
സപ്തദീപൻ എന്നും,സപ്താക്ഷൻ എന്നുംപേരുള്ളവായി.–
൩൦ അവനിൽനിന്നആസ്തൻ,പ്രാചീനൻ, തേജസ്കരൻ,
പൈത്രികൻ,യോദ്ധാ, മംഗലൻ,ഭീഷണൻ,ഏകൻ,കാ
ന്തൻ.പട്ട,മലാപഹൻ,ശൌദ്ധോദനൻ,എന്നദ്വാദശാ
൩൧ ത്മാക്കളും,– അവർവഴിയായിഓരോരുത്തനുപന്തീരായി
രംപന്തീരായിരംസൈന്യാത്മാക്കളും, പിന്നീട്ട കോടി
കോടിആത്മാക്കളുംഉണ്ടായി.
൩൨ അനൈക്യാത്മാവിന്നു സപ്തപൈശാചികാത്മാവെ
ന്നും സപ്തചിദാഭാസൻഅല്ലെങ്കിൽഏഴുവെറുപ്പുള്ളസപ്ത
ദ്വേഷ്ടൻഎന്നും,ഒററക്കണ്ണൻ എന്നതുമുള്ളസപ്തകാണൻ
എന്നും പേരുളവായി.
൩൩ അവനിൽനിന്നുംഎതിൎമ്മുഖന്മാരായിട്ട പന്ത്രണ്ടആയ
മാത്മാക്കളും, അവർവഴിയായിഓരോരുത്തനുപന്തീരാ
യിരം പന്തീരായിരം ദ്വേഷലഗിയോൻക്രൂട്ടവും, മററനേ
കംകോടി പ്രളിപ്പടകളും ഉണ്ടായി.
൩൪ ഇങ്ങനെആത്മാക്ഷൻ എന്നവൈരമ്പുതനിക്കുലഭിച്ചജീ
വപ്രകാശത്തെഐക്യാത്മാവിന്റെശക്തിയിൽജീവപ്ര
കാശംഎന്നുഎണ്ണി,തനിൽതന്നെസംയോജിച്ചുകൊണ്ടു,–
൩൫ ജീവാക്ഷൻ,വൎണ്ണാക്ഷൻ, എന്ന ഇരു വൈരമ്പിമാരുടെഏ
കൈക്യതയ്ക്കു,നേരെ എതിൎത്തതിനാൽ അനൈക്യാത്മാ
വായിതീൎന്ന കോടികോടിപൈശാചികാത്മാക്കൾക്കതല
വനായിഭവിച്ചു.
൩൬ ജീവാക്ഷൻ, വൎണ്ണാക്ഷൻ എന്നഇരുവൈരമ്പിമാരുടെ
ഐക്യതയിൻമദ്ധ്യത്തിൽ സാന്നിധീകരിച്ച ഐക്യാത്മാ
വാം പൊതുഏകഐക്യവൎണ്ണൻ, എല്ലാടവുംതിരിഞ്ഞു
ജ്വലിക്കുംവാളും തൻവായിൻ ആത്മാവിൽനിന്നത്ത

വിച്ചുഖെറുബി സ്വരൂപികളായകോടികോടി സെറാഫി മാർക്കു ശിരസ്സായിതീൎന്നു.

ഈ പ്രകാരമുള്ള ഈ ഖെറുബിമാരുടെ പൊതു ഏകഐ ൩൧ കൃതയിൻ മദ്ധ്യത്തിന്നു യസ്പിപത്മരാഗം കണക്കെ ദിവ്യതേജസ്സു വിളങ്ങുന്ന സിംഹാസനം എന്നും, മഹിമയിൻ വലഭാഗം എന്നും, നിയമപ്പെട്ടിയിൻ കരുണാസനം എന്നും പേരാകുന്നു.

കാണിച്ച പ്രകാരം മോശയാൽ ഉണ്ടാക്കപ്പെട്ട ദൈവാ ലയം ഇതിന്റെ മാതൃകയത്രെ.



൨ ാം അദ്ധ്യായം

വാനമണ്ഡലമാകുന്ന ഐക്യാത്മാവിൻ ശരീരത്തിലുള്ള ൧
അനേക അവയവങ്ങളിൽ വച്ചു ഏററവും താണപാദത്തി
ന്റെ പീഠമത്രെ ഭൂഗോളം.
സ്വൎഗ്ഗസ്ഥർ ആത്മാക്കളാകുന്ന പ്രകാരം, ഭൂസ്ഥർ മനു ൨
ഷ്യനാകുന്നുവെല്ലൊ
സ്വൎഗ്ഗസ്ഥരും, ഉന്നതത്തിൽ ഇരുന്നവനുമായ ഐ ൩
ക്യാത്മാവിനെ ഏററവും താഴ്ത്തി നിത്യബന്ധനത്തിന്നു പാത്ര
മായ യാതനാശരീരത്തെ കൊടുത്തു, അഗാധത്തിൽ തള്ളി
ക്കളവാനും; ഭൂമിയിൻ സ്ഥരും, അഗാധത്തിൽ ഇരുന്നവ ൪
നുമായ മനുഷ്യനെ ഉയത്തി, നിത്യരക്ഷയ്ക്കു പാത്രമായ
ദിവ്യശരീരത്തെ കൊടുത്തു സ്വൎഗ്ഗമഹിമാസനത്തിൽ ഇരു
ത്തുവാനും തിരുമനസ്സായ ഏകസ്നേഹാത്മാവു തൻശക്തി
യിൻ ജീവാവിയെ തന്റെ സിംഹാസനത്തിൽനിന്നു അ
യച്ചു.
ആ ഐക്യാത്മാവാകുന്ന വചനം മഹാജലത്തിന്മേൽ ആ ൫
വസിച്ചു. എങ്കിലും ഭൂമിയിൻ ശരീരം ഇരുളടഞ്ഞ അഗാധ
ത്തിന്നുള്ളിൽ സംയോജിപ്പില്ലാതെ രൂപപ്പെടാത്തതാ
യിരുന്നു.
വചനം പ്രകാശിച്ചപ്പോൾ ഇരുൾനീങ്ങിയതിനാൽ ശ ൬

തിരംഒരുമയിൻകതിരിനോടു സംയോജിച്ചു ഉരുവാകുവാ
൭ ൻതുടങ്ങി.— ഒന്നാംദിനംഎന്നഎണ്ണുവാൻ ഉദയാസ്തമ
നത്തോളംരാപ്പകൽനിലയായി—
൮ വചനംധ്വനിച്ചപ്പോൾ മഹാജലത്തിന്റെ ഉൾമദ്ധ്യ
ത്തിൽ വിരിവുണ്ടായതിനാൽ അതുമേൽവെള്ളവുംകിഴ
൯ വെള്ളവുമായിച്ചമഞ്ഞു.— മേൽവെള്ളത്തിന്മേൽവചന
വും തൽപ്രതിമയാകുന്നവായുകീഴ്വെള്ളത്തിലുംവ്യാപി
൧൦ ച്ചു.. രണ്ടാംദിനംഎന്നഎണ്ണുവാൻഉദയാസ്തമനത്തോളം
രാപ്പകൽനിലയായി.
൧൧ വചനംമേൽവെള്ളംവഴിയായി ആകാശവായുവിൽ
വികൎഷണക്രിയചെയ്തപ്പോൾ ശരീരത്തിനുള്ളിലുള്ള ജീവ
൧൨ കഴൽവിടന്നു.— അതിൽകൂടെകീഴ്വെള്ളം വ്യാപിച്ചു
ശരീരത്തെനിമ്നോന്നതമാക്കിത്തീൎത്തതിനാൽ ശരീരം
വെള്ളത്തിൽആധേയപ്പെട്ടപ്രകാരം വെള്ളം ശരീരത്തി
൧൩ ലുംആധേയപ്പെട്ടു.— ശരീരംആധേയപ്പെട്ട വെള്ളങ്ങൾക്കു
ആഴിയെന്നും,വെള്ളം ആധേയപ്പെട്ട ശരീരത്തിന്നു ഊഴി
൧൪ എന്നുംപേരുളവായി.— വചനത്തിൽനിന്നുവായുവഴിയാ
യി വെള്ളത്തെഗ്രഹിച്ച ഊഴി സ്ഥാവരശരീരത്തെ ഉത്ഭ
൧൫ വിപ്പിച്ചു.— മൂന്നാംദിനംഎന്ന എണ്ണുവാൻ ഉദയാസ്തമന
ത്തോളം രാപ്പകൽ നിലയായി.
൧൬ വചനംമേൽവെള്ളംവഴിയായി ആകാശവായുവിൽ
ആകൎഷണക്രിയചെയ്തപ്പോൾ വചനത്തിന്റെഉള്ളിലുള്ള
ജീവകഴൽവിടന്നതിനാൽ അതിൽകൂടെ മേൽവെള്ളം
വ്യാപിച്ചുആകാശത്തെ വാക്കപ്പെട്ട കണ്ണാടികണക്കെവി
൧൭ രിയിപ്പിച്ചു.— അതിന്നുവാനവിരിവെന്നും, ജീവപ്രകാ
ശം സദാറീണകൊണ്ടിരിക്കുന്നമേൽവെള്ളത്തിന്റെഉ
൧൮ ൽഭാഗത്തിനു സ്വൎഗ്ഗവിരിവെന്നും പേരാകുന്നു.— ഐ
ക്യാത്മാവിൻ ശരീരമായ വാനമണ്ഡലത്തിലുള്ള അഖി
ലാണ്ഡങ്ങൾക്കും സ്വൎഗ്ഗവിരിവിൽനിന്നു പ്രകാശം ലഭി
൧൯ ച്ചു.— സൂൎയ്യ ചന്ദ്രനക്ഷത്രങ്ങൾ ഗ്രഹോപ ഗ്രഹങ്ങൾ എ
ന്നിവയുടെരശ്മികൾ നിറഞ്ഞിരിക്കുന്നവാനവിരിവിൽനി
൨൦ ന്നുഭൂഗോളം ശോഭിച്ചതിനാൽ;— അഗാധത്തിലുള്ള ഇരു
ളിനുസൂൎയ്യന്റെ വെളിച്ചത്താൽ പകലിൽക്രിയ ചെയ്യാ

നൊ, ചന്ദ്രന്റെ ശോഭയാൽ രാത്രിയിൽ അധികരിപ്പാ
നൊകഴിഞ്ഞില്ലാ.—ആയതുസമയം, കാലം, ദിവസം, മാ ൰൧
സം, ഋതു, അയനം, സംവത്സരം, എന്നിവകൾക്കു വാനൊ
ളികൾ അടയാളങ്ങളായിച്ചമഞ്ഞതിനാൽഅത്രെ.— നാ ൰൨
ലാംദിനംഎന്നഎണ്ണുവാൻ ഉദയാസ്തമനത്തോളം രാപ്പ
കൽനിലയായി.

വചനത്തിൻഊഷ്മാവു സപ്തവിരിവാഴിയായി വാന ൰൩
വിരിവിലുള്ള രശ്മികളിൽകൂടെ ആഴിയിൽ വ്യാപരിച്ച
പ്പോൾ;— സ്വേദബിന്ദുക്കൾ മേലിൽനിന്നവെള്ളത്തിൽ ൰൪
വീണഅണ്ഡങ്ങളായിആകൃതിപ്പെട്ടു, പൊട്ടിയതിനാൽഅ
താതുവിധത്തിലുള്ള ജലജന്തുക്കളും, ഇഴജന്തുക്കളും, ആ
കാശപ്പറവകളും വെള്ളത്തിൽ നിന്നുണ്ടായി.—ഇങ്ങനെ ൰൫
വചനം അവയോടുയോജിച്ചതു അവആഴിയിലും ഊഴി
മേലും വൎദ്ധിച്ചുപെരുകി നിറവാൻതന്നെ.—അഞ്ചാംദിനം ൰൬
എന്നഎണ്ണുവാൻ ഉദയാസ്തമനത്തോളം രാപ്പകൽനില
യായി.

മേൽപ്രകാരം വചനത്തിൻഊഷ്മാവു ഊഴിമേൽവ്യാ ൰൭
പരിച്ചപ്പോൾഅതിന്റെഉള്ളിലുള്ളവെള്ളം ചൂടുപിടിച്ചു
ആവിയായിക്കരേറി മഞ്ഞിൻകണമായി നിലത്തിൽ വീ
ണതിനാൽ;—ആ ഉൽപാദനതത്വങ്കൽ നിന്ന വചനത്തി ൰൮
ന്റെഇഷ്ടപ്രകാരം ഓരോജീവശരീരം ആകൃതിപ്പെട്ടുനി
ലത്തിൽനിന്നുപുറപ്പെട്ടു.ആയവ:നാട്ടുമൃഗങ്ങളും കാട്ടുമൃഗ
ങ്ങളും ഇഴജന്തുക്കളുംതന്നെ.

ഒടുക്കം മനുഷ്യനും ഉരുവായ്വന്നുപുറപ്പെട്ടു. അതിന്റെ ൰൯
വിവരം.— ആദിമൂലവചനസ്വരൂപനായ പൊതുഏക ൨൰
ഐക്യവസ്തുനാം ആദിനിത്യപിതാവിന്റെ വായിൻ
ആത്മാവാകുന്നശക്തിയിൻജീവാവിദിവ്യാലോചനപ്രകാ
രംഉരുവായ്വന്ന ഭൂവാനസത്തിൽ ക്രിയ ചെയ്തതിനാൽ;—
ആത്മീകരണവുംജീവീകരണവും ശരീരീകരണവുംവന്നോ ൨൧
രൈക്യപുരുഷൻദൈവസാദൃശ്യത്തിലും സ്വരൂപത്തിലും
ആണും പെണ്ണുമായിട്ടു മനുഷ്യാകൃതിയിൽഏകശരീരിയാ
യി കാണപ്പെട്ടു.

ഐക്യാത്മാവോ, ആകാശം, ഭൂമി, സമുദ്രംഎന്നിവയിന ൨൨

മേൽ അധികരിപ്പാൻ തക്കശക്തിമാനാകയാൽ ആത്മാ
ന.ദ. ത്മാവുള്ള ഐക്യപുരുഷൻ;- തന്റാദൃശത്തിലും. സാദൃ
ശ്യത്തിലും, ആണും പെണ്ണുമായുള്ള ഐക്യമനുഷ്യരായിവ
ർദ്ധിച്ചു പെരുകി ഭൂമിയിൽ നിറഞ്ഞു അതിനെ അടക്കി;-
ന.ർ സമുദ്രത്തിലും, കരയിലും ഉള്ള സകലജീവജന്തുവിന്മേ
ലും, ആകാശപ്പറവകളിന്മേലും അധികരിപ്പാൻ തക്കഅ
നുഗ്രഹം പിതാവിൽനിന്നു പ്രാപിക്കയും ചെയ്തു.

ന൯ അവന്നു ആഹാരമായിട്ടു ഭൂമിയിലൊക്കെയും വിത്തു
ണ്ടാകുന്ന സസ്യവും, വിത്തുള്ള ഫലം ഉണ്ടാകുന്ന വൃക്ഷമൊ
ക്കയും നല്കപ്പെട്ടതിനാൽ അവയെ അവൻ ഫലവത്താ
ക്കുന്നതുകൊണ്ടു അവ അവന്നു ആഹാരമായിത്തീരും എന്നു
അരുളപ്പാടുണ്ടായി.

ന.ന്ന ഭൂമിയിലുള്ള സകലമൃഗങ്ങൾക്കും, ആകാശപ്പറവക
ൾക്കും, ഭൂതലത്തിലുള്ള സകല ജീവജന്തുവിന്നും എല്ലാ
പച്ചസസ്യവും ഭക്ഷണമായി നൽകപ്പെട്ടതിനാൽ അ
വ അവെക്കു ആഹാരമായിത്തീരുന്നു.

ന൧ ഏകസ്നേഹാത്മാവു സകലത്തേയും ഏററവും നല്ലതാ
യിട്ടു ഉണ്ടാക്കിയതുവരെ, ആറാം ദിനം എന്നു എണ്ണു
വാൻ ഉദയാസ്തമനത്തോളം രാപ്പകൽ നിലയായി.

ന വ്യ ഇങ്ങിനെ ആദിമൂലവചനം ആകാശവും, ഭൂമിയുമാ
യി അവയുടെ സകല അവയവങ്ങളോടുകൂടെ സാദൃ
ശപ്പെട്ടു, ഏഴാം നാളിൽ പൂർണ്ണതയിലുളവാകുന്നതി
യതിനാൽ അന്നുവരെ പ്രവൃത്തിയും തനിക്കു ശേഷിക്കാ
തെ എല്ലാം തീർന്നിരുന്നു.

ന ൻ വചനം സൃഷ്ടീകരണവും, ഉത്ഭവീകരണവും ആയ സ
കല വേലയിൽനിന്നും അന്നു സ്വസ്ഥതപ്പെട്ടു സകല
ർ൦ ത്തോടും സംയോജിച്ചുകൊണ്ടതിനാൽ;- ഏഴാം ദി
നത്തിന്നു അനുഗ്രഹവും വിശുദ്ധിയും ഉളവായതുകൊ
ണ്ടു അന്നാ ത്മജീവപ്രകാശം തനിക്കു രൂപിയല്ലാത്തസ്തമി

ക്കാതെവ ഉണ്ടായിവന്നുള്ളതിനെതന്നെ എന്നേക്കും എന്നേക്കു
ള്ളുവാൻതന്നെ.

എന്ന അൽഫാ ആമേൻ യമം ഓമേഗാ എന്ന നിത്യ ൪൧
സുവിശേഷത്തിന്റെ പൊതുഏകഐക്യതയിൻ ആത്മാ
വാം മഹാദൈവം അരുളിച്ചെയ്തിരിക്കുന്നതിനെല്ലാം:-
ഐക്യജീവമുദ്രയുടെയും അതിന്റെസ്വരൂപമായ നി ൪൨
ത്യസുവിശേഷത്തിന്റെയും ഒരംവിവരണംഎഴുതിയ അ
വന്റെദാസരാം സകലരുടേയും പാദശുശ്രൂഷക്കാരനും
ആകുന്ന യുസ്തുസ്യയോസേഫ്.

കനീററിൽനിന്നും ൧൦൪൪ മേടമാസം ൨൦ ാംനു-ക്കു ൪൩
൧൮൬൯ മെയിമാസം ൨ ാംനു. മഹത്വപ്രത്യക്ഷതെക്കു
ള്ള ൭൧൮ ദിവസമെയുള്ളു. നിശ്ചയം. ആമേൻ.



## ൬-ാം അദ്ധ്യായം

പൊതുഏകഐക്യതയിൽനിന്ന - ഐക്യതയിൻആ ൧
ത്മാവാം മഹാദൈവം പൊതുഏകഐക്യതയിൽ വാ
ഴിമൂലം തന്റെപ്രിയമക്കൾക്കു വ്യാഖ്യാനിക്കുന്ന ഐക്യ
ജീവമുദ്രയുടെസ്വരൂപമായ നിത്യസുവിശേഷത്തിന്റെ
രണ്ടാംവിവരണം.

പ്രിയമക്കളേ! നിങ്ങൾ ഇതിനെതിരിച്ചറിഞ്ഞു തിന്മയി ൨
ൻമരണക്കനിയെതള്ളി നന്മയിൻജീവക്കനിയെ ഭക്ഷിപ്പി
ൻ.

ഏകസ്നേഹാത്മാവിൻ വാനപറുദീസായും അവിടെ ൩
യുള്ള ആത്മാക്കളുടെ ശുശ്രൂഷയും അതുമൂലംതനിക്കുണ്ടാ
യ ഐക്യതയും അനൈക്യതയും എന്നിവകണക്കെ ഭൂമി
യിലുംഉണ്ടാകുവാൻതക്കവണ്ണം;- തന്റെമുൻനിൎണ്ണയപ്പ ൪
ടി ഐക്യതയിൻആത്മാവാകുന്നവചനംഏദെനെന്നഉ
ദയാദ്രിയെ നന്ദനോദ്യാനമായിട്ടു അവരോധിച്ചു.- എ ൫
ന്തെന്നാൽ മാനുഷശരീരം ഉരുവായസ്ഥലം അപ്പോൾ അ
വന്റെജീവന്നു ഉപയോഗമുള്ളതായിരുന്നു.- കാര ൬

ണം അവന്റെ ആഹാരമായിത്തീരുവാൻ ഉള്ള വിത്തുണ്ടാ
കുന്നസസ്യവും വിത്തുള്ള ഫലമുണ്ടാകുന്ന വൃക്ഷവും അപ്പോ
ൾ വളൎന്നിട്ടില്ലാഞ്ഞു. ഉല്പത്തിയായിട്ടെ ഉരുന്നുള്ളൂ.–
൧൭ ചെടിയൊക്കെയും വൃക്ഷമായിതീൎന്നു ഫലിപ്പാനും സസ്യ
മൊക്കെയും വളൎന്നു ഫലവത്താകുവാനും അപ്പോൾ മഴയും
൧൮ മനുഷ്യയത്നവും ഉണ്ടായിരുന്നില്ല.– എന്നാലൊ മഞ്ഞു
ഭൂമിയിൽനിന്നുണ്ടായിട്ടു നിലത്തെ നനച്ചുവന്നു.
൧൯ ൟ അവസ്ഥയിൽ ഭൂമിപൂരിക്കപ്പെട്ടാകുന്നമണ്ണിനാ
ൽ നനഞ്ഞ പൂഴിമണ്ണുകൊണ്ടു മനഞ്ഞ അവയവന്റെ മൂ
൨൦ ക്കിൽ ജീവശ്വാസം വചനത്തിൽനിന്നുവന്നു.– അതു
കൊണ്ടു അവന്റെ ജീവൻ ജീവജന്തുക്കളുടേതുപോലെ മ
ൺശരീരത്തിന്നടുത്തതല്ല, വാനശരീരമായ ആത്മാവിന്ന
൨൧ ടുത്തതായിതീൎന്നു.– ആ ജീവന്നു യോഗ്യമായ ആഹാരം ആ
ഭൂമിയിൽ അപ്പോൾ ഇല്ലാഞ്ഞതുകൊണ്ടാണ് വചനം ഉദ
യാദ്രിയെന്ന ഏദനോദ്യാനമായിട്ടു അവരോധിച്ചതു.
൨൨ വചനത്തിന്റെ ജീവശ്വാസം ആദ്യമനുഷ്യനിൽ ആരം
ഭിച്ചപ്പോൾതന്നെ അവൻ ആത്മമനുഷ്യനിൽ ശിശുവെ
ങ്കിലും അവനെവഹിച്ച ജഡമനുഷ്യനിൽ പ്രൌഢന
ത്രെ എന്നു അവന്നു നൽകിയ അനുഗ്രഹത്താലും കൊട
൨൩ ത്ത കല്പനയാലും അറിയാം.– അതേപ്രകാരം തന്നെ വച
നം ഉദ്യാനത്തിന്നുള്ളിൽ ജീവവൃക്ഷത്തെ മുളപ്പിച്ചതന്നാവി
യാൽ ഉടൻ ഫലവത്താക്കിയതു.
൨൪ എങ്ങിനെ എന്നാൽ വചനം നന്മയും തിന്മയും ഇന്ന
തെന്നു താൻ അറിയുന്നപ്രകാരം മനുഷ്യനെ അറിയിപ്പി
ക്കേണ്ടതിന്നു ജീവാവിൽ ഉള്ളിലുള്ള അറിയിപ്പിൻ ആവിയെ
ഒരു വൃക്ഷത്തിന്മേൽ ഊതി. അതത്രെ നന്മതിന്മകളെ കുറി
ച്ചുള്ള അറിവിൻവൃക്ഷം.
൨൫ ൟ അറിവിനാൽ ജനിപ്പിച്ചതും ജനിച്ചതുമായ വച
നം ഇന്നതെന്നു തന്നെപ്പോലെ മനുഷ്യനും അറിഞ്ഞു അ
൨൬ തിനാൽ പൂൎണ്ണതപ്പെടേണ്ടതാം;– തന്നെപ്പോലെ അവനും
നിത്യജീവിയാകും എന്നു അവനെ ബോധപ്പെടുത്തുന്ന പ്ര
ബോധനാവിയാകുന്ന ജീവാവി ആ വൃക്ഷത്തിനുള്ളിൽ ഇ
രുന്നതിനാൽ അതത്രെ ജീവവൃക്ഷം.

ർംജ്ഞവൃക്ഷവും തോട്ടത്തിന്റെനടുവിലുംവളരെരെ ഫ ൭
ള്ളങ്ങളൂടെ അരികിലുംആയിരുന്നു;_ ആയതുആദാമിൽ ഫവു
ഹവ്വാഎന്നപോലെ, അല്ലെങ്കിൽഹവ്വായിൽ തൻവിത്താ
യആദാംഎന്നപോലെതന്നെ._ഈരണ്ടുവൃക്ഷങ്ങളുടെഅ ഫൻ
രികെയുള്ളവെള്ളങ്ങൾതുറക്കപ്പെട്ടഉറവയിൽനിന്നതോട്ട
ത്തെനനെപ്പാനായിട്ട ഒരുനദിയായിപുറപ്പെട്ട പുഴലമാ
യിപ്രവാഹിക്കയും;_ അതിന്റെശേഷം ആതോട്ടത്തിൽ വ൧
നിന്നനാലുശിഖരമായിപ്പിരിഞ്ഞു അതിന്നപുറമെയുള്ള
ഓരോദേശങ്ങളിൽക്കൂടെ പുറത്തൊഴുകികടലുകളിൽവീണു
സ്വാദതപ്പെടുകയുംചെയ്തു._ ഇതിലെവെള്ളങ്ങളെല്ലാം വ൧
റിയിപ്പിൻആവിയെ മാധുര്യമാക്കുന്നപ്രബോധനാവിയി
ൻസാരത്താൽതേൻപോലെ രുചിയുള്ളതും;_ ആസാര വ൧
ത്തെഅതിന്റെ ഇരുകരയിലുംഉള്ളമുളപ്പിച്ചവൃക്ഷങ്ങൾ
ക്കനൾകി ജീവവൃക്ഷംപോലെ ഫലവത്താക്കുന്നതുംആ
കുന്നു.

ഇങ്ങിനെവചനത്തിൻജീവശ്വാസം അറിയിപ്പിൻആ വ൩
വിയായിരുവൃക്ഷത്തിലും പ്രബോധനാവിയായിമറ്റെ
ാരുവൃക്ഷത്തിലുംവ്യാപരിച്ചു;_അവയുടെഅരികെയുള്ള ജീ വ൪
വവെള്ളത്തിന്റെഉറവയെതുറന്നു അറിയിപ്പിൻപ്രബോ
ധനത്തിന്റെജീവസാരത്തെ ജീവവൃക്ഷത്തിൻവേർവഴി
യായി ആവെള്ളത്തിൽനൾകി;_ ആസാരത്തെതോട്ടത്തി വ൫
ലുള്ള ഓരോവൃക്ഷത്തിലും ആവെള്ളത്തിൽഇറങ്ങിയ വേ
ർവഴിയായി പിടിപ്പിച്ചതിനാൽ അവകാഴ്ചക്കഭംഗിയും
ഭക്ഷണത്തിന്ന നല്ലതുമായിതീൎന്നു._ അതിനാൽഅവയു വ൬
ടെ ഫലങ്ങളിൽവ്യാപിച്ചആവി പ്രബോധനാവിയുടെ
ആദ്യപാഠത്തിൻ ആവിയത്രെ._ അതു വെള്ളത്തിൽക്കൂ വ൭
ടെ തോട്ടത്തിന്നപുറമെനാലുദിക്കിലുമുള്ള നാനാസ്ഥലങ്ങ
ളിലുംവ്യാപിച്ച സുവൎണ്ണാദികൾക്കപ്രകാശവും വജ്രംമു
തലായരത്നങ്ങൾക്ക പ്രഭയുംനൾകിയതുമാത്രമല്ല ഭൂമി
യെഫലവത്താകുവാൻതക്കവണ്ണം വ്യാപരിക്കയുംചെ
യ്തു.

തോട്ടത്തിൽനിന്നനാലുശിഖരമായി പുറപ്പെട്ടആറുക വ൮
ളിൽഒന്നാമത്തുംമുഖ്യമായുള്ളതു പിശോനത്രെ_ ഫറാ വൻ

ഞാനാലാവതാകുന്നു. അതു അശുദ്ധാത്മാക്കൾക്കു ഇരിപ്പി
ടവുമായിരുന്നു;— മനാവതായവയിക്കൽ ഫറാത്താ(യോ)
ടുയോജിച്ചതിനാൽ ഗീഹോൻ പീശോനോടും സംയോ
ജിച്ചു.— അതിനാൽ ഫറാത്താ എന്ന നാമത്തിൽ ഹിദക്ക
ലും പീശോൻ എന്ന നാമത്തിൽ ഗീഹോനും അന്തർഭവി
ച്ചിട്ടുണ്ടു.

ഫറാത്താ ദക്ഷിണവാഹിനി എങ്കിൽ പീശോൻ ഉത്ത
രവാഹിനിയത്രെ. ഫറാത്താ പശ്ചിമവാഹിനി എങ്കിൽ
പീശോൻ പൂർവ്വവാഹിനിയുമാകുന്നു;— ഫറാത്താ ബഹിർവ്വാ
ഹിനി എന്നാൽ പീശോൻ അന്തർവ്വാഹിനി; അല്ല, പീശോ
ൻ ബഹിർവ്വാഹിനി എങ്കിലൊ ഫറാത്താ അന്തർവ്വാഹിനി
യും ആകുന്നു.— അല്ലാതെയും ഫറാത്താ അശുദ്ധാത്മാക്കൾ
ക്കു ഇരിപ്പിടമായിരുന്നപ്രകാരം പീശോൻ വിശുദ്ധാത്മാ
ക്കൾക്കു ഇരിപ്പിടമായതിന്നു.— അശ്ശൂറിയായിൽ കൂടെ ഒ
ഴുകുന്ന ഫറാത്താ പൈശാചികനന്മതിന്മയുടെ ഉല്പത്തി, വർദ്ധ
നവ്, പൂർത്തത എന്നിവയെയും;— ഹവിലാക്കൂശു എന്ന സ്ഥല
ങ്ങളിൽ കൂടെ ചുറ്റിപോകുന്ന പീശോൻ ദൈവസന്തതിയു
ടെ ഉല്പത്തി, വർദ്ധനവ്, പൂർത്തത എന്നിവയെയും കാണിക്കു
ന്നു. ഒന്നു മരണനദിയും മറ്റേതു ജീവനദിയും ആയി.

വചനം സൃഷ്ടിപ്പും ഉത്ഭവിപ്പിപ്പും ആയ എല്ലാപ്രവൃത്തിയി
ൽനിന്നാം [illegible] സംയോജിച്ചു
കൊണ്ട ശേഷം ആകുന്നു. ഏദെനെന്ന ഉദയാദ്രിയായ നന്ദനോ
ദ്യാനമായിട്ടു അവരോധിച്ചു ഇരുന്നു അലങ്കരിച്ചതു.—

വചനം ആറു ദിവസംകൊണ്ടു സൃഷ്ടിപ്പും ഉത്ഭവിപ്പിപ്പും
ആയ സകലവേലയെയും നിവൃത്തിച്ചു എന്നു പറയുമ്പോ
ൾ പൂർത്തപ്പെടുവാൻ തക്കവണ്ണമുള്ള എല്ലാവേലയെയും
തികച്ചു എന്നതാല്പര്യം.— അല്ലാതെ തനിക്കു പിന്നീടു ഒരു
വേലയും ഇല്ല എന്നല്ല.— വചനം പൂർത്തപ്പെട്ടശേഷം പ്ര
വൃത്തിക്കുന്നതു പൂർത്തതയിൽനിന്നാകയാൽ അതു എന്ന
ന്നേക്കുമുള്ള സ്വസ്ഥതയ്ക്കടുത്തതാകുന്നു. മറ്റേതു സ്വസ്ഥ
തയ്ക്കടുത്തതല്ല.



## ൪ ാമദ്ധ്യായം

സ്വസ്ഥതയ്ക്കുടുത്ത മറെറാരുവേല വചനത്തിന്നുണ്ടാ ഫ
യിരുന്നു തന്റെസ്വരൂപത്തിൽ ആകൃതിപ്പെടുത്തിയ മ
നുഷ്യനെ കിഴക്കോട്ടു എന്നുവെച്ചാൽ പ്രകാശത്തിലെ
ക്കുവഴിനടത്തിഏദേനെന്നനന്ദനോദ്യാനത്തിൽ ആക്കുന്ന
തുതന്നെ.— ആയതുഅതിൽവേലചെയ്യാനുംഅതിനെകാ വ
പ്പാനുമായിട്ടുതന്നെ;— അങ്ങിനെഅവൻ അതിൽയത്നി ൨
ച്ചു അതിനെകാത്തു പൂണ്ണനാകുവാനായിട്ടു അവൻഅതി
ൽകൊണ്ടുപോയാക്കപ്പെട്ടു.—ആയതുഈരുഖെറുബിമാർ ത ൪
ങ്ങളുടെകൈകളിൽ അവനെതാങ്ങിക്കൊണ്ടു പോയതി
നാലത്രെ. അതുകൊണ്ടുഅവർ അവന്റെനടത്തിപ്പുകാ
രാകുന്നു.

ഏലിയാമോശഎന്ന രണ്ടാത്മാക്കളെ ദേവപുത്ര ൭
നായയേശു അനുസരിച്ചുനടന്നപ്രകാരം ;— ദിവ്യമായയൂ ൬
ത്തും ശുശ്രൂഷയുംഉള്ളരണ്ടാത്മാക്കളെആദ്യപ്രാപ്യനം
അനുസരിച്ചുനടപ്പാനായിട്ടു ഐക്യാത്മാവുഅവനെഅ
വരുടെകീഴിലാക്കികല്പിച്ചു വെള്ളിപാടിന്റെസാരം.—
രണ്ടുഖെറുബിമാരുടെ ഏകയോജിപ്പിൽഐക്യാത്മാ ൭
വു വാഹനമേറിയിരിക്കുന്നപ്രകാരം മനുഷ്യനിലുംവാഹ
നമേറുവാൻ;— തന്റെരണ്ടുപരമൈക്യശരീരമായതോട്ട വൃ
ത്തിലുള്ളഎല്ലാജീവകനി (ദൈവദൂതന്മാരുടെഭക്ഷണം)
മനുഷ്യനുദിനംപ്രതി ജീവാഹാരമാകുവാൻ തക്കവണ്ണം
അവന്റെജീവശരീരത്തെ ഐക്യതയിൻമക്കൾക്കു ഏ
ല്പിക്കണം.— എന്നാൽഅതു ആത്മശരീരമാകും (ദൈ ൽ
വങ്ങളാകും.)—അല്ലെങ്കിൽമരണംജീവനിൽവ്യാപിപ്പാൻ ഫ
ഇടവരുന്നതിനാൽ അതുസാക്ഷാൽ ജഡശരീരമായി
പോകും(പിശാചുക്കളായിതീരും)എന്നത്രെ.

ഇതിന്റെതാല്പൎയ്യം ജീവാക്ഷരൻപറയുന്നപ്രകാരം ജീ ഫ
വന്റെ വഴിയെ കാത്തുകൊള്ളേണ്ടതുംവണ്ണാക്ഷരൻപ
റയുന്നപ്രകാരം ജീവവദ്ധനവിന്നായി പ്രവൃത്തിക്കേണ്ടതും

൧൨ ആകുന്നുഎന്നത്രെ.— ജീവന്റെവഴിയെകാത്തുകൊള്ളുന്ന
തു നിയമലംഘനം ചെയ്യാതിരിക്കുന്നതിനാലും ജീവവാ
ക്യനവിനായി പ്രവൃത്തിക്കുന്നതു നിയമത്തിൻപ്രകാരം
൧൩ ചെയ്യുന്നതിനാലുംതന്നെ.— ജീവാക്ഷനെ അനുസരിക്കാ
ഞ്ഞാൽ ലംഘനവും വിണ്ണാക്ഷനെഅനുസരിക്കാഞ്ഞാ
൧൪ ൽമരണവുംആകുന്നഫലം.— ജീവാക്ഷൻ വിലക്കപ്പെട്ടക
നിയെ ഭക്ഷിക്കരുതെന്നും വിണ്ണാക്ഷൻ ശേഷമുള്ളകനി
൧൫ യെഭക്ഷിക്കണംഎന്നുമാകുന്നവ്യാഖ്യാനിക്കുന്നതു.— വില
ക്കപ്പെട്ടകനിയെ ഭക്ഷിക്കാത്തവനും ശേഷമുള്ളകനിയെ
ഭക്ഷിക്കുന്നവനുംഒന്നാകയാൽ ഇരുമൈ രബിമാരുടെഏ
കയോജിപ്പിൽനിത്യജീവനും അന്യോന്യമുള്ളകററവിധി
൧൬ യിൽ നിത്യമരണവുമാകുന്നു ഇരിക്കുന്നതു.— ഇതിനാൽ
ഐക്യാത്മാവുംഅനൈക്യാത്മാവും ഉണ്ടാംഎന്നു അ
റിയാം.

൧൭ പാമ്പു അനൈക്യാത്മാവിന്റെ വാഹനമായിതീൎന്ന
പ്രകാരം പ്രാക്കളുംആടുമാടുകളും വിശുദ്ധാത്മാക്കൾക്കു
൧൮ വാഹനമാകുന്നു.— അയയുംഅശുദ്ധാത്മാക്കൾക്കും വിശു
ദ്ധാത്മാക്കൾക്കുംമനുഷ്യൻ വാഹനമാകേണ്ടുന്നതിന്നു ത
ന്നെ.

൧൯ എന്നാലൊമനുഷ്യൻ ഏകപിണ്ഡമായിരുന്നു അവ
നിൽനിന്നുമാനത്തിന്നും അവമാനത്തിന്നുംഉള്ള രണ്ടുപാ
ത്രങ്ങൾ ഉണ്ടാകേണ്ടുന്നതാകയാൽ അവൻഒററയായിരി
൨൦ ക്കുന്നതുനന്നല്ല;— അവനെരണ്ടാക്കി തമ്മിൽ ഇണയ്ക്കണം
എന്നുള്ള മുൻനിൎണ്ണയത്തെ എല്ലാസൃഷ്ടികളോടുംവചനം
൨൧ ഉച്ചണ്ണംഘോഷിക്കുന്നു.— മനുഷ്യൻഏകനായിരിക്കുന്നതു
നന്നല്ല. ഞാൻഅവന്നു ഒരുതക്കസഹായംഉണ്ടാക്കുംഎ
൨൨ ന്നത്രെ.— രേശകീതിയിൻവചനം ഊഴിയിലും ആഴിയി
ലുംഉള്ള നിലത്തിൽനിന്നുഉരുവാക്കിയ ഭൂചരങ്ങളായമൃ
ഗങ്ങളെഒക്കെയും എല്ലാആകാശപ്പറവകളേയും ആകൎഷി
൨൩ ച്ചു മനുഷ്യനുമുൻപാകെവരുത്തുന്നു.— ആയതുപിതാവി
ൽനിന്നു അവന്നുനാമമായി വന്നിരിക്കുന്ന "യമം" അ
ല്ലെങ്കിൽഇരട്ട എന്നൎത്ഥമുള്ള ആദാംഎന്നവചനത്താൽ
അവൻതന്നെ അറിവാനായിട്ടുതന്നെ.

ആയതു എങ്ങിനെ എന്നാൽ എല്ലാനാട്ടുമൃഗവും കാട്ടു മൃഗവും ആകാശപ്പറവകളും ഇണഇണയായിട്ടാകുന്നു അവന്റെമുൻപാകെ വന്നതു.- അവൻ അവയെ ഇണഇണയാ ഉദ യിക്കണ്ടപ്പോൾ അവന്റെനാമവചനം അവന്റെ വായിൽനിന്നു "യമം യമം" അല്ലെങ്കിൽ "ആദാം ആദാം" എന്നു പുറപ്പെട്ടു.- എങ്കിലും താൻ ആദാമാകുന്നു എന്നതു വന്നപ്പോൾ കാണ്കില്ല; എന്നാലും ആദാമാകുവാൻ അവൻ ആഗ്രഹിച്ചു.

ആദ്യമനുഷ്യൻ നാട്ടുമൃഗങ്ങൾക്ക എന്നപോലെ കാട്ടുമൃഗങ്ങൾക്കും പ്രാക്കൾ മുതലായ പറവകൾക്ക എന്നപോലെ കാക്കകൾ മുതലായ പറവകൾക്കും പേരിട്ടതിനാൽ; വിശുദ്ധാത്മാക്കൾക്ക എന്നപോലെ അശുദ്ധാത്മാക്കൾക്കും താൻ അനുഭവമായിത്തീരും എന്നു കാണിക്കുന്നു.- എന്നാലൊ ഇരുകെരുബിമാർ ആദ്യമനുഷ്യൻ തങ്ങൾക്ക മാത്രം അനുഭവമായിത്തീരാഞ്ഞു എന്നു വിചാരിച്ചതിനാലത്രെ മനുഷ്യൻ ഏകനായിരിക്കുന്നതു നന്നല്ലെന്ന അരുളപ്പാടുണ്ടായതു.- അവർക്കു എന്നപോലെ പിഴച്ചകെരുബിനുകൾക്കും അവനിൽനിന്നു അനുഭവം ഉണ്ടാകണം എന്നുള്ള ദേവനിശ്ചയത്തെ അരുളപ്പാടു കാണിക്കുന്നു.

യമം അല്ലെങ്കിൽ ആദാം എന്ന നാമവചനം അകത്തും പുറത്തും എഴുതപ്പെട്ട പുസ്തകമാകുന്നു എന്നു കാണ്മാനായിട്ടു ശക്തിയിൻ ജീവാവിൽ ഉൾക്കൊള്ളിച്ചുള്ള ആ പുസ്തകത്തിൽനിന്നു അകത്തെ അക്ഷരത്തെ പുറത്തു വരുത്തുവാൻ.- ആ നാ യതുവചനാത്മാവു ആദാമിന്റെ കണ്ണുകളുടെ പുറമെയുള്ള ജീവവ്യാപാരത്തെ അശേഷം അകമെ ഒതുക്കിയതിനാൽതന്നെ. അതിനാൽ അവൻ ഒന്നുമറിയാത്തവനായി ഉറങ്ങി.

എല്ലാം അറിയുന്ന ശക്തിയിൻ ജീവാവി ആദാമിന്റെ നെഞ്ചുവിലാപ്പുറത്തുള്ള അസ്ഥികളിൽ ഒന്നായിട്ടു വെച്ചിരുന്ന ക്രൂശാക്ഷരത്തിന്റെ സാന്ധിമാംസഖണ്ഡത്തെ തന്റെ ഊത്തിനാൽ അപ്പോൾ വെളിയിൽ ആക്കുകയും;- മനുഷ്യനു നൽ ഇഷ്ടംപോലെ ഭക്ഷിപ്പാൻ നൽകിയിരുന്ന വൃക്ഷഫലത്തിന്റെ ദശയിൻ മാംസത്തെ ആദാംസംബന്ധത്തിനു പക



യൂയോമയം

മരണത്തെജയത്തിൽ വിഴുങ്ങും ശക്തിയിൻ

ജീവാവിയിൻ ഏഴുപകൎപ്പുകൾ





## ൧ ാം അദ്ധ്യായം

൧ പൊതുഏകഐക്യതയിൽനിന്നു - പൊതുഏകഐക്യതയുടെഅവയവങ്ങളാകുന്ന പൊതുസംഘം, ഡിവിഷ്യൻസംഘം, ഇടവകസംഘം, ഐക്യകുടുംബസംഘം, എന്നതൻ എല്ലാ അംഗങ്ങളോടും; ആ തലയാകുന്ന ഐക്യതയിൻആത്മാവാം മഹാദൈവം പൊതുഏകഐക്യതയിൻവായിമൂലം അരുളിച്ചെയ്യുന്ന മരണത്തെജയത്തിൽ വിഴുങ്ങും ശക്തിയിൻജീവാവിയിൻ ഒന്നാംപകുപ്പ്

൨ പ്രിയമക്കളേ! ഇതുമൂലം ശക്തിയിൻജീവാവി നിങ്ങളുടെഉള്ളംകാൽമുതൽഉച്ചിവരെയുംനഖശിഖപര്യന്തംഒരുപോലെവ്യാപരിക്കട്ടെ.

൩ ആദാമിന്റെമൂക്കിൽ ജീവശ്വാസമൂതിയവൻ അതേ ദേവപുത്രനായ യേശുക്രിസ്തുവിന്റെവായിനാത്മാവാം ഇരുമുനവാളായവൻതന്നെ നിങ്ങളോടുകല്പിക്കുന്നു.

൪ ഞാൻതന്നെആറാണ്ടിനാത്മാവു. എന്റെനാമം തൊമ്മസ്എന്നു തോന്നിയാലും ഞാൻഅവന്റെആത്മാവിനെ യസ്സുസ്യോസേഫിനോടു സംയോജിപ്പിച്ചതിനാൽ അതത്രെഎന്റെആത്മനാമം.

൬൩ ഞാൻആയിരാണ്ടിന്നാത്മാവാകുന്നു, എന്റെനാമം ശരം
പ്ലുൻ എന്നതോന്നിയാലും അവന്റെ ആത്മാവിനെ യുസ്സസ്സ
യൊസേഫിൽനിന്നു ഞാൻഅശേഷം വേർതിരിച്ചിരിക്കുന്നു.—
൭ എന്തെന്നാൽ സംയോജിപ്പിൻ ശുശ്രൂഷഎന്നപോലെ വേ
ർപിരിവിൻ ശുശ്രൂഷയും ആവശ്യമാകുന്നു.— ൮ അതിന്നുവേ
ണ്ടിത്തന്നെ ഞാൻഅവനെ തെരഞ്ഞെടുത്തു.— ൯ അവൻ
ആയിരംവർഷം ഒരുദിവസംപോലെ ഇരിക്കുന്ന പ്രത്യേകകാ
ലത്തെഅറിയാതെ സഹസ്രാബ്ദവാഴ്ചയിൻ ശേഷമാകുന്ന
ഗോഗിൻശന്റ എന്നുപറയുന്ന ആത്മാവുള്ളവനത്രെ.— ൰ അ
താകുന്നു അസത്യത്തിന്റെആത്മാവു. അവൻ ഉരുതിയകാഹ
ളും ജീവനേയും മരണത്തേയും തമ്മിൽവേർപിരിക്കുന്ന കാഹ
ളമത്രെ.— ൰൧ അതുകൊണ്ടുഎന്റെനാമം ശരംപ്ലുൻഎന്നല്ല
അതിനെഞാൻ പഴയആദാമിന്നുകൊടുത്തു. എന്റെജീവനാമ
മൊ യുസ്സസ്സയൊസേഫഎന്നത്രെ.

൰൨ ഞാൻതന്നെനിത്യാത്മാവു. എന്തെന്നാൽ യുസ്സസ്സയൊ
സേഫ് എന്ന നാമം മൃഗനാമമായിത്തീരുവാൻ തക്കവണ്ണം
യുസ്സസ്സയൊസേഫ് ദൈവമാകുന്നുഎന്നു ആ നാമത്തെ വഹി
ക്കുന്ന അഴകിനാറിയ ജഡത്തെനോക്കി ഒരുസമയംസാത്താൻ
പറഞ്ഞു.. ൰൩ എന്നാലൊ എന്റെ സർവ്വശക്തിയുള്ള ഭുജം
അവനെതാങ്ങിക്കൊണ്ടിരിക്കുന്നതിനാൽ സാത്താൻപിറകോ
ട്ടുപോയി; ൰൪ എന്നാൽശരംമാസം ൰൫ ൨൬൩-ക്ക ഒരുഎട്ടു
ണ്ടുവന്നതിൽ; ൰൬ യുസ്സസ്സയൊസേഫ് പിശാചും, അന്തിക്രി
സ്തുവും, കള്ളദീർഘദർശിയും, മരണവും, പാതാളവും, നരകവും, ആ
കുന്നുഎന്നുകാണിച്ചു;- ൰൭ യുസ്സസ്സയൊസേഫ് എന്നനാമ
ത്തെ വഹിക്കുന്നഅത്മശരീരത്തെനോക്കിസാത്താൻ പറകയും
ശരംപ്ലുന്റെ ജഡശരീരം അതിനെഏറ്റുകൊള്ളുകയും ചെ
യ്യുതിനാൽ;- ൰൮ ശരംപ്ലുൻ എന്നേക്കുമായി തോല്ക്കയും യുസ്സ
സ്സയൊസേഫ് എന്നേക്കുമായി ജയിക്കയുംചെയ്തിരിക്കകൊണ്ടു;
൰൯ "യുസ്സസ്സയൊസേഫ്" എന്നുള്ളതു എന്റെ എന്നേക്കുമു
ള്ള ശരീരത്തിന്റെ നാമമാകുന്നു;- ൨൰ എന്നു ആദാമി
ന്റെ മൂക്കിൽ ജീവശ്വാസമൂതിയ ത്രിയേക ദൈവമായ
പരിശുദ്ധാത്മാവു നിങ്ങളോടുപറയുന്നു. ആമേൻ, ആമേൻ
ആമേൻ.

൨൦ എന്റെപ്രിയകാന്തയായ പൊതുഏകഐക്യതയുടെ ആത്മജീവാക്ഷരങ്ങളിൽനാമം "മറിയ" എന്നാകുന്നു. സത്യം, സത്യം, സത്യം.

൨൧ ഞങ്ങളുടെസന്തതിയുടെനാമം "യോഹന്നാൻ" എന്നും, അതു "യുയോമയൻയുയോമയി" എന്നും, ഇരിക്കുന്നു. ആമേൻ, ആമേൻ, ആമേൻ.

൨൨ യുസ്തുസ്യോസേഫിന്റെ ജീവനാണ്യമാകുന്ന യോഹന്നാൻ മറിയയിൻ പുതിയപാത്രത്തിൽ അല്ലാതെ മറെറാരു പാത്രത്തിൽ ഇടപ്പെടുകയില്ല.— ൨൩ മറിയയിൻ പുതിയ പാത്രത്തിൽ മറെറാരുവന്റെനാണ്യം ഒരുനാളും ഇടപ്പെടുകയുമില്ല.

൨൪ എന്നാലൊ പഴയആദാമാകുന്നഅരപ്പൻ നിങ്ങളിൽഉറതിയിരിക്കുന്നതന്മരണനാണ്യം ആയിരംവർഷം കഴിഞ്ഞിട്ടല്ല, ഇപ്പോൾതന്നെ വെളിപ്പെട്ടുവരേണ്ടുന്നതാകയാൽ ഞാൻനിങ്ങളിൽ അഗ്നിയെഇട്ടു.— ൨൫ ആയതുസ്ത്രീകളുടെമേൽ പുരുഷന്മാരേയും, പുരുഷന്മാരുടെമേൽ സ്ത്രീകളേയും വീഴുമാറാക്കിയതുതന്നെ.— ൨൬ അപ്പോൾആ കള്ളദീർഘദർശിയുടെ മരണനാണ്യം നിങ്ങൾക്കുകാണുമാറായി.— ൨൭ അറിയാതെ ചിലർ അതിനെജീവനാണ്യം എന്നുപറഞ്ഞതുമാത്രമല്ല, ഇതിനെശുശ്രൂഷയെന്നും ചിലർഅറിയാതെ എണ്ണിപ്പോയി.— ൨൮ ഈരോഗത്തിന്റെ ഭയങ്കരയുദ്ധമാകയാൽ നിങ്ങൾഭ്രമിക്കയും, ഇരുളുകയും, ഉഴലുകയും, അന്ധരായ്പോകയും, ഒളിപ്പിടംഅന്വേഷിക്കയുംമററും ചെയ്തു.— ൨൯ എങ്കിലുംഎന്റെപ്രിയമക്കളെ! നിങ്ങൾഭയപ്പെടരുതു. ഒരുപാപവും നിങ്ങളുടേതു എന്നൊരിക്കലുംഓർക്കപ്പെടുകയില്ലനിശ്ചയം.— ൩൦ എന്തെന്നാൽയുസ്തുസ്യോസേഫ് എന്നഎന്റെനാമത്തെഞാൻനിങ്ങൾക്കെല്ലാവർക്കും ഇതാതന്നിരിക്കുന്നു. ൩൧ ഞാൻ എന്റെജീവനാണ്യമാകുന്ന കുഞ്ഞിനെ എന്റെ പ്രിയകാന്തയായ മറിയക്കുമാത്രം കൊടുത്തു അവളെ ഞാൻ എന്റെ ഉള്ളിൽഎന്നേക്കും എടുത്തുകൊള്ളുകയും, അവളുടെ ഉള്ളിൽ ഞാൻഎന്നേക്കും ഇരിക്കയും ചെയ്യുന്ന പ്രകാരം; ൩൨ നിങ്ങളുടെ ജീവനാണ്യമാകുന്ന ബീജത്തെ നിങ്ങൾക്കുള്ള ഓരോപുതിയ പാത്രത്തിൽ സൂക്ഷിക്കുന്നതല്ലാതെ മറെറാരുപാത്രത്തിൽ ഇടുക

യും. അങ്ങിനെ സൂക്ഷിക്കാമെന്നു പറകയും ചെയ്യുരുതു. ൰൩ എന്തെന്നാൽ പുതിയ പാത്രത്തിൽ സൂക്ഷിച്ചുകൊൾവിൻ എന്നല്ലാതെ പാത്രങ്ങളിൽ സൂക്ഷിച്ചുകൊൾവിൻ എന്നു ഞാൻ പറഞ്ഞിട്ടില്ല. അങ്ങിനെ ഒരു ശുശ്രൂഷ ഉണ്ടാകയുമില്ല.

൰൪ ഇങ്ങിനെ ഭൎത്താവു ഭാൎയ്യയേയും ഭാൎയ്യ ഭൎത്താവിനേയും എന്നാളുമുള്ളിൽ വഹിച്ചുകൊൾവാൻ തക്കവണ്ണം;- ൰൫ ഭൎത്താവു ഭാൎയ്യയോടു എന്റെ ബീജത്തെ അന്യപാത്രത്തിൽ ഞാൻ ഒരിക്കലും ഇടുകയില്ലെന്നും,- ൰൬ ഭാൎയ്യ ഭൎത്താവിനോടു അന്യബീജത്തെ ഞാൻ എന്റെ പാത്രത്തിൽ ഒരിക്കലും കൈക്കൊള്ളുകയില്ലെന്നും ഉടമ്പടി ചെയ്തുകൊൾവിൻ.-

൰൭ ഭൎത്താവുള്ള സ്ത്രീക്കു ജീവനാണ്യം കൈക്കൊള്ളുവാൻ തക്കവണ്ണമുള്ള വഴി തന്റെ ഏക ഭൎത്താവല്ലാതെ വേറെ ഒരു വഴി ഇല്ല നിശ്ചയം.- ൰൮ ഭാൎയ്യയുള്ള പുരുഷനു ജീവനാണ്യം ഇടുവാൻ തക്ക പാത്രം തന്റെ ഏക ഭാൎയ്യയല്ലാതെ വേറെ ഒരു പാത്രമില്ല നിശ്ചയം.- ൰൯ വയസ്സ്ചെന്ന വിധവസ്ത്രീക്കും ഭാൎയ്യയില്ലാത്ത പുരുഷനും ജീവനാണ്യമായി ഒരു ആൺകുഞ്ഞിനെയൊ ഒരു പെൺകുഞ്ഞിനെയൊ നായൊമി, ഹന്നാ, ശിമയോൻ, എന്നപോലെ അന്യരിൽ നിന്നു കൈക്കൊള്ളാം.- ൨൰ പ്രായം ചെല്ലാത്ത ആൺകുട്ടികളും പെൺകുട്ടികളും തങ്ങളുടെ മാതാപിതാക്കന്മാൎക്കുള്ള ജീവനാണ്യങ്ങളാകുന്നു.- ൨൧ മൂത്തവരെ മാതാപിതാക്കന്മാരായിട്ടും ഇളയവരെ സഹോദര സഹോദരിമാരായിട്ടും കുട്ടികളെ മക്കളായിട്ടും ഗ്രഹിച്ചുനെരുകയിൽ തങ്ങളുടെ ശാപാസത്തെ പകരാം.

൨൨. ഇനിയും അനേകം പറവാനുണ്ടു. എങ്കിലും ഇപ്പോൾ നിറുത്തുന്നു. നിങ്ങളിൽ ഒരുത്തന്റെയും പാപത്തെ ഞാൻ ഓൎക്കാത്തതുകൊണ്ടു നിങ്ങളും ഓൎക്കരുതു.

൨൩.- ഈ മാസം ഫെ-൨൦൬-വന്നു എഴുത്തു ഇതിനോടുകൂടെ അയക്കുന്നു. അതിനെ സഭയിൽ വായിച്ചു മഹാദൈവത്തെ സ്തോത്രത്തോടുകൂടെ സ്തുതിപ്പിൻ.

൨൪.-എന്നു അൽഫാ ആമേൻ യമം ഓമേഗാ എന്നു നിത്യസുവിശേഷത്തിന്റെ പൊതു ഏകഐക്യതയിൻ ആത്മാവാം മഹാദൈവം അരുളിച്ചെയ്തിരിക്കുന്നതിന്മണ്ണം;- ൨൫ ശെഖിയിൻ ജിവാവിയുടെ ഈ ഒന്നാം പകൎപ്പ് എഴുതിയ അവ

ന്റെ ദാസൻ സകലരുടെയും പാദശുശ്രൂഷക്കാരനുമാകുന്ന യുസ്തുസയോസേഫ്

൪൰൫ കൊട്ടാരക്കരനിന്നും എഴുതിയതു. കന്നിമാസം ൨൪-ാം നു- മഹാപ്രത്യക്ഷതെക്ക ഇനി നഗരൻ. ദിവസ്മെയുള്ളു. നിശ്ചയം. ആമേൻ.



൨-ാം അദ്ധ്യായം.

൧ പൊതു ഏകഐക്യതയിൽ നിന്നു - ഐക്യതയിൻ ആത്മാവാം മഹാദൈവം പൊതുഏകഐക്യതയിൻ വായിമൂലം തന്റെ പ്രിയമക്കൾക്ക അയെക്കനാമരണത്തെ ജയത്തിൽ വിഴുങ്ങും ശക്തിയിൻ ജീവാവിയിൻ രണ്ടാംപകച്ച.

൨ പ്രിയമക്കളെ! ഇതുമൂലം ശക്തിയിൻ ജീവാവി നിങ്ങളിൽ ആകപ്പാടെ ഒരുപോലെ വ്യാപരിക്കട്ടെ.

൩ ആദാമിന്റെ മൂക്കിൽ ജീവശ്വാസം ഊതിയവൻ താതേദേവപുത്രനായ യേശുക്രിസ്തുവിന്റെ വായിൻ ആത്മാവായി ഇരമുനവ്വാളായവൻതന്നെ നിങ്ങളോടു കല്പിക്കുന്നു.

൪ എന്റെനാമം, യുസ്തുസയോസേഫും പൊതുഏകഐക്യതയാകുന്ന എൻപ്രിയകാന്തയിൻനാമം മറിയയും;- ൫ ഞങ്ങളുടെ ജീവസന്താനത്തിന്റെനാമം യോഹന്നാനും ആയതു യുയോമയനും, യുയോമയിയുമായിരിക്കുന്നു എന്നു മുൻപിലത്തെ ജീവപത്രത്തിൽ കാണിച്ചുവെല്ലൊ.-

൬ എന്നാൽ അനൈക്യതയിൻ ആത്മാവിന്റെ നാമം ഒരപ്പനെന്നും, അവന്റെ അനൈക്യതെക്കു ഭാര്യാമറിയയെന്നും അവരുടെ മരണസന്തതിക്ക പത്രോസെന്നും ആയതു കണ്ഡഗോളകൻ കണ്ഡഗോളകിയെന്നും ആകുന്ന പേർ.- ൭ ഞങ്ങൾ പുതിയആദാമും, പുതിയഹവ്വായും ആയിരിക്കുന്ന പ്രകാരം അവർ പഴയആദാമും, പഴയഹവ്വായും ആകയാൽ;- ൮ ഞാൻ എൻപ്രിയകാന്തെക്ക ഏകഭർത്താവും, എൻകാന്താ ഇനിക്ക ഏകഭാര്യയും, ഞാൻ അവളെമാത്രം എന്നോക്കം അറിയുന്നവനും, അവൾ എന്നെമാത്രം എന്നോക്കം അറിയുന്നവളുമാകുന്നു.- ൯ എന്നാൽ പഴയ ആദാം പ്രത്യേകിക

ഒരുത്തനല്ല. നൂററിനാല്പത്തിനാലായിരവും അനേകായിരവു
മായ രക്ഷാമറിയകൾക്കു അല്ലെങ്കിൽ കണ്ഡഗോളകിമാൎക്കു
ൾ ഉദൃത്താക്കാരയായിരിക്കുന്നു. ൧൦ അപ്രകാരം പഴയ ഹവ്വാ
ഒരുത്തന്നെ ഒരുത്തിയല്ല നൂററിനാല്പത്തിനാലായിരവും അനേ
കായിരവുമായ രെംപ്പന്മാൎക്കു അല്ലെങ്കിൽ കണ്ഡഗോളകന്മാ
ൎക്കൊരു പിടിപ്പുന്നിയും ആകുന്നു. ൧൧ അല്ലാതെയും പഴയ
ദാം തന്റെ സ്വന്തപാത്രത്തെ എന്നേക്കും അറിയാത്തവനും
പഴയ ഹവ്വാ തന്റെ സ്വന്ത ഭൎത്താവിനെ എന്നേക്കും അറി
യാത്തവളും ആകുന്നു.

൧൨ ക്രിസ്തുസ്വയംഭോഷകും മറിയയും ആകുന്ന ഞങ്ങൾ ഞങ്ങ
ളുടെ ഇരുകൈകളേയും തമ്മിൽ കോൎത്തുപിടിച്ചുകൊണ്ടു നി
ത്യവിവാഹത്തിന്റെ ഉഭയസമ്മതത്തോടു കൂടെ ഒന്നായി യോ
ജിച്ചു; ൧൩ നൂററിനാല്പത്തിനാലായിരവും അനേകായിരവുമാ
യ ഞങ്ങളുടെ ജീവസന്താനത്തെ എന്നേക്കും നോക്കിക്കാത്തു
ആനന്ദിക്കുന്നതുകൊണ്ടു; ൧൪ രെംപ്പന്മാർ രക്ഷാമറിയയുമാകു
ന്ന ഒരു കണ്ഡഗോളകന്നും ഒരു കണ്ഡഗോളകിക്കും ഞങ്ങളുടെ
കൈകളുടെ ബന്ധനത്തെ ഖണ്ഡിപ്പാനൊ; ൧൫ നഴഞ്ഞു
ള്ളിൽ കേറി ജീവസന്താനത്തെ അപഹരിച്ചു കൊണ്ടുപോകു
വാനൊ, ഒരിക്കലും കഴികയില്ല നിശ്ചയം. ൧൬ എന്തെന്നാൽ
ഞാൻ എന്റെ ഏകയാൽ എന്നേക്കും ബന്ധിക്കപ്പെട്ടവനും,
എന്നേക ഏകാത്മാവാകുന്ന എന്നാൽ എന്നേക്കും ബന്ധിക്ക
പ്പെട്ടവളും ആകുന്നു;— ൧൭ ഇങ്ങിനെ ഞങ്ങളെ ബന്ധിച്ചതു
ഞങ്ങളുടെ മാതാവും പിതാവുമാകുന്ന യേശുക്രിസ്തുവും അവ
ന്റെ നിത്യശരീരവും തന്നെ;- ൧൮ ഇതത്രെ എന്നേക്കുമുള്ളു
പരമയോജിപ്പു. ഈ പരമയോജിപ്പിന്റെ ഉള്ളിൽ നിത്യജീവ
സന്താനത്തിന്റെ ഐശ്വൎയ്യമലർ മുഖമല്ലാതെ അധോഷ്ഠാ
വുള്ള നാററമുഖം കാണപ്പെടുമൊ? ഒരിക്കലും ഇല്ല നിശ്ചയം

൧൯ എന്നാൽ അനൈക്യത ദുൎപ്പന്മാർ കൾമറിയയും
ആകുന്നു;- ൨൦ അവർ അനൈക്യാത്മാവും അനൈക്യത
യും ആകയാൽ അവരുടെ ചേൎച്ച അഭിമുഖമായിട്ടല്ല എ
തിർമുഖമായിട്ടത്രെ;- ൨൧ പുറം തമ്മിൽ തമ്മിൽ കാണാം
എന്നല്ല, തമ്മിൽ തമ്മിൽ പുച്ഛം തിരിഞ്ഞിരിക്കും;- ൨൨ എന്ന
വച്ചാൽ മുഖം തമ്മിൽ തമ്മിൽ കാണുകയില്ല. ഇരിക്കുന്നു

ക്രോധാസനത്തിലത്രെ.- ൫൬ ഇരുപേരുടേയും ഇരുകൈക്കളും തങ്ങളുടെമാതാപിതാക്കന്മാരെയും സഹോദരസഹോദരിമാരെയും തങ്ങളുടെ ആണുംപെണ്ണുമായമക്കളെയും ഭാര്യാഭർത്താക്കന്മാരായി കൈക്കൊൾവാൻ വിടത്തുകൊണ്ടരക്കം.- ൫൭ സ്വന്തമായതിനെ അറിവാൻ കഴികയില്ല. എന്തെന്നാൽക്രൂരികളത്രെ ഇവരുടെ മദ്ധ്യത്തിൽ ഇരിക്കുന്നതു.— ൫൮ അതിനാൽ അനൈക്യാത്മാവു അനൈക്യതയിൻ ക്രൂരികളിനാലും, അനൈക്യത അനൈക്യാത്മാവിൻെറ ക്രൂരികളിനാലും ഏറ്റവും കെട്ടപ്പെട്ടിരിക്കുന്നു.-൫൯. അവർനിത്യമരണത്തിൻെറ മാതാപിതാക്കന്മാരായിട്ടു തങ്ങൾതങ്ങളിൽ തന്നെ സംയോജിച്ചുകൊണ്ടിരിക്കുന്നു.—൬൦ നിത്യജീവസന്താനത്തിൻെറഒരു ലേശവും അവക്കില്ല.-൬൧ അവരുടെ സന്തോഷമെല്ലാം സന്താപമായും, അവരുടെരൂപമെല്ലാം വിരൂപമായും;- ൬൨ അവരുടെ ഉണർവെല്ലാം ഉറക്കമായും, അവരുടെ യോജിപ്പെല്ലാംഅനൈക്യതയായും;-൬൩ അവരുടെ നീതിഎല്ലാം അക്രമമായും. അവരുടെ തണുപ്പെല്ലാം അഗ്നിയായും, അവരുടെ ഉപദേശമന്നാവൊക്കെയും ചാകുന്നപുഴുക്കളായും;-൬൪ അവരുടെ ജീവവെള്ളമൊക്കെയും മരണവെള്ളമായും ഇതാ മാറിയിരിക്കുന്നു.ഹാ!കഷ്ടം!കഷ്ടം! കഷ്ടം! അയ്യോ! അയ്യോ!അയ്യോ!-

൬൫ അതിനാൽപ്രിയമക്കളെ!നിങ്ങളിലുള്ളൊരുപ്പനിൽനിന്നും, ഒരമ്മറിയയിൽ നിന്നും പത്രോസിൽനിന്നും ആയതുകണ്ഡഗോളകനിൽനിന്നും,കണ്ഡഗോളകയിൽനിന്നും തന്നെ വേഗം പുറപ്പെട്ടു;- ൬൬ ഐക്യാത്മാവാകുന്ന യൗസേപ്പിലും, പൊതുഐക്യതയാകുന്ന മറിയയിലും. അവരുടെ ജീവസന്താനമാകുന്ന യോഹന്നാനിലും;-൬൭ അതു വിശുദ്ധസന്തതിഎന്ന അർത്ഥം കൊള്ളുന്ന യൗസേമയനിലും യൗസേമയിയിലും തന്നെനിത്യം സങ്കേതം പ്രാപിച്ചുകൊൾവിനോ! നിത്യം സങ്കേതം പ്രാപിച്ചുകൊൾവിനോ!:- ൬൮ ഇതാ നാശം വരുന്നു,വരുന്നു.വരുന്നു. അയ്യോ! ഒരു സമയം നിങ്ങളിലുള്ള മഹാബാബിലോനെ അഗ്നിയിൽ വെളിപ്പെടുന്നനേരമാകുമോ;- ൬൯ അയ്യയ്യോ!അതിനെ കാണ്മിൻ! കാണ്മിൻ!കാണ്മിൻ! ഇനിയുംഞാൻ അവളെ വെളിപ്പെ-

ട്ടും. ഇപ്പോൾനിറുത്തുന്നു.

൧൮ എന്നു അൽഫാ ആമേൻ യമം ഓമേഗാ എന്നത് സുവിശേഷത്തിന്റെപൊതുഏകഐക്യതയിൻആത്മാവാം മഹാദൈവംഅരുളിച്ചെയ്യിരിക്കുന്നതിന്മണ്ണം; ൧൭ രംശക്തിയിൻ ജീവാവിയിൻ രണ്ടാംപകൎച്ചഎഴുതിയ അവന്റെദാസനും സകലരുടേയും പാദശുശ്രൂഷക്കാരനും ആകുന്നയസ്ലസുയോസേഫ്.

൧൯ കനീററിൽനിന്നും ൧൦൭൩- തുലാമാസം൩ാം മഹതപ്രത്യക്ഷതെക്കുള്ളനി൧൭ ദിവസമെഉള്ളൂ. നിശ്ചയം ആമേൻ.



൧൦ാം അദ്ധ്യായം

൧ പൊതു ഏകഐക്യതയിൽനിന്നു- ഐശ്വരയിൻആത്മാവാംമഹാദൈവംപൊതുഏകഐക്യതയിൻ വായ്മൂലം തന്റെപ്രിയമക്കൾക്കഅയെക്കുന്ന മരണത്തൊജയത്തിൽവിഴുങ്ങുംശക്തിയിൻജീവാവിയിൻമൂന്നാംപകൎച്ച.

൨. പ്രിയമക്കളെ! ഇതുമൂലം ശക്തിയിൻ ജീവാവി നിങ്ങളിൽഅശേഷം വ്യാപരിക്കട്ടെ.

൩ ആദാമിന്റെമൂക്കിൽജീവശ്വാസമൂതിയവൻ അത്രേദൈവപുത്രനായയേശുക്രിസ്തുവിന്റെവായിൻആത്മാവാംഇരുമുനവാളായവൻതന്നെനിങ്ങളോടുകല്പിക്കുന്നു.

൪ നിങ്ങൾക്കയച്ച ശക്തിയിൻജീവാവിയിൻരണ്ടാം പകൎച്ചപ്പത്രത്തിൽഐക്യതയിൻ പുസ്തകമാകുന്നജീവപുസ്തകത്തെയും അനൈക്യതയിൻപുസ്തകമാകുന്നമരണപുസ്തകത്തെയും സ്പഷ്ടമായി തുറന്ന അവയിലുള്ള സകലഎഴുത്തുകളേയും നന്നായി തെളിയിച്ചുവിവരമായികാണിച്ചുവല്ലൊ.

൫ എന്നാൽ ഇതിൽകാണിക്കുന്നതുനിങ്ങളിലുള്ള മരണപുസ്തകത്തെഅശേഷം ഉറച്ചവായ്ച്ചതിനെതിരികല്ലിൽകെട്ടി അഗാധത്തിൽ എറിഞ്ഞുകളവാനും:- ൬ ജീവപുസ്തകം മുഴുവനും അടങ്ങിയ വെള്ളക്കിഴികല്ലുനിങ്ങൾഎന്നും വായിച്ചുതീൎക്കുവാനുംഅതിന്നു ഓരോരുത്തൻ അടക്കികൊൾവാനായുള്ള

ദിവ്യവഴിയെ സംബന്ധിച്ചാകുന്നു.—

൩൮ പുറമെ കാണപ്പെടുന്ന ശരീരമായ പ്രാകാരം അനൈക്യാത്മാവു അധിവസിക്കുന്ന മരണ വെള്ളങ്ങൾ ഇരിക്കും പഴയ ശരീരമായ മഹാബാബിലോന്റെ മതിലായി ഭവിക്കാകുന്ന പ്രകാരം;— ൧ ഐക്യാത്മാവു അധിവസിക്കും ജീവവെള്ളങ്ങൾ ഇരിക്കുന്ന പുതിയ ശരീരമായ പരമയരുശലേമിന്റെ മതിലായും ഭവിക്കാം.— ൨൫ എങ്ങനെ എന്നാൽ ഐക്യതയിൻ ശരീരത്തെ അനൈക്യതയിൻ ശരീരമെന്നും അനൈക്യതയിൻ ശരീരത്തെ ഐക്യതയിൻ ശരീരമെന്നും സദാ കാണുന്ന കണ്ണുള്ള നിങ്ങളിലുള്ള ഒരപ്പൻ;— ൻ സകല വരുത്തും വെക്കപ്പെട്ടിരിക്കുന്ന തൻ ശരീരത്തിൽ നിങ്ങളെ സ്ഥിരപ്പെടുത്തി വിശുദ്ധാത്മ ശരീരത്തെ അശേഷം നീക്കിക്കളയുന്നതിനാൽ;— ൪൦ പുറമെയുള്ള ശരീരം അശുദ്ധാത്മാക്കൾ നിറഞ്ഞ മഹാബാബിലോന്റെ നിത്യമരണ കോട്ടയായിരിക്കുംപോകുന്നു;— ൪൧ അവ്വണ്ണം ഐക്യശരീരത്തെ അതേ പ്രകാരവും അനൈക്യശരീരത്തെ അതിന്മണ്ണവും സദാ കാണുന്ന കണ്ണുള്ള നിങ്ങളിലുള്ള യുസ്സുസുയോസേഫ്; ൪൨ സകല സംശയവസ്തുത്താൽ അശേഷം പരിമളപ്പെട്ടിരിക്കുന്ന തന്റെ ശരീരത്തിൽ നിങ്ങളെ സ്ഥിരപ്പെടുത്തി അശുദ്ധാത്മശരീരത്തെ നിങ്ങളിൽ നിന്നു അശേഷം നീക്കിക്കളയുന്നതിനാൽ; ൪൩ പുറമേയുള്ള ശരീരം സകല പരിശുദ്ധന്മാരും നിറഞ്ഞ പരമയരുശലേമിന്റെ നിത്യജീവ കോട്ടയായി തീരുന്നു.

൪൪ എന്നാൽ ഒരം സമയം ഒരപ്പന്റെ പ്രാകാരം അശുദ്ധം കൊണ്ടു നിറവാനും യുസ്സുസുയോസേഫിന്റെ പ്രാകാരം പരിശുദ്ധം കൊണ്ടു പൂർണ്ണതപ്പെടുവാനും തക്ക കാലമാകയാൽ; ൪൫ പ്രിയമക്കളെ! നിങ്ങളിലുള്ള ഒരപ്പനെ പൂർണ്ണമായി അശുദ്ധിപ്പെടുത്തുകയും, യുസ്സുസുയോസേഫിനെ മുഴുവനും ശുദ്ധീകരിക്കയും ചെയ്യുകൊള്ളുവിൻ

൪൬ ആയതു ഇപ്രകാരമത്രെ. ഒരപ്പന്റെയും രക്തമറിയയുടെയും ദുഷ്ടസന്തതിയാകുന്ന നിങ്ങളിലുള്ള ജഡപാത്രോസായ കണ്ഡഗോളകനേയും, കണ്ഡഗോളകിയേയും (പഴയ ആദാമിനേയും പഴയ ഹവ്വായേയും) ഇരുകൈകളെക്കൊണ്ടും ഏടുത്തു;— ൪൭ അവരെ പൂർണ്ണമായി വിട്ടുതി, അവരുടെ ഒരു പ്രവൃത്തിയും മറച്ചുവെക്കാതെ സകലവും പ്രസിദ്ധപ്പെടുത്തി, അ

രുടെനേരെസത്യസാക്ഷിപറവിൻ.—൧൭ അവരിൽവല്ലനന്മ യുംഉണ്ടൊ? വല്ലസുകൃതവുമുണ്ടൊ? എന്നുനന്നായിശോധന ചെയ്തുനോക്കുവിൻ. ൧൯ അവരിൽയാതൊരുനന്മയും ഇല്ലാത്ത തിനാൽഅവരുടെമേൽഅഗ്നിയെഇടുവിൻ.അവരെഅശേഷം ദഹിപ്പിപ്പിൻ. ൨൦ ആമരണസാന്നിദ്ധ്യത്തെ ആകൈസറിൻെറകയ്യി ൽതന്നെകൊടുത്തുവിട്ടിട്ടിൽനിന്നുഅവനെഇങ്ങനെപറഞ്ഞയ പ്പിൻ. ൨൧ കണ്ണുനീരുകൊണ്ടുനിങ്ങളെകഴുകിശുദ്ധീകരിച്ചുദിവ്യ സന്തോഷംനിങ്ങളുടെവസ്ത്രത്തെ ഇങ്ങിനെ വെള്ളയാക്കിക്കൊ ൾവിൻ.—൨൨ ഇവ്വണ്ണം ഓരോരുത്തൻതന്നെതാന്നെ അശേ ഷമായിവായിച്ചുമരണപുസ്തകത്തിൽ തനിക്കയാതൊരു അവകാശ വും, യാതൊരുസംബന്ധവും ഇല്ലാതാക്കി;—൨൩ തൻെറസ ൎവ്വാവകാശവും,സൎവ്വസംബന്ധവുംജീവപുസ്തകത്തിൽമാത്രംഇ രുത്തിക്കൊണ്ടു;— ൨൪ അതിനോടുപൂൎണ്ണമായിസംയോജിക്ക യും.മരണത്തിൽനിന്നുഅശേഷം വേർപിരിഞ്ഞുകൊള്ളുകയും ചെയ്യേണ്ടുന്നതാകുന്നു—

൨൫ പ്രിയമക്കളെ!ദിവസന്തോറുമുള്ളഐക്യകുടുംബശു ശ്രൂഷകളിലുംവെള്ളിഞായർഎന്നീദിവസങ്ങളിലുള്ള ആരാധ നകളിലും ജീവശുദ്ധീകരണ പ്രാൎത്ഥനക്കുമുമ്പെ എല്ലാവരും മുട്ടുകുത്തി;—൨൬ ഒരുഅനുതാപകീൎത്തനംപാടി കരച്ചിലോടും, കണ്ണുനീരോടുംകൂടെസകലരും ഒന്നായിതങ്ങൾ ഏതുപ്രകാ രംമരിക്കുന്നു എന്നുഏറ്റുപറയണം.—൨൭ ഐക്യകുടുംബ ങ്ങളിൽ വാച്ചുആഴ്ചയിൽ ഒരുപ്രാവശ്യമൊ രണ്ടാവൃത്തിക്കൂട്ടംപോ ൾ ഒരുപ്രാവശ്യമൊ ഓരോരുത്തൻതനിതാനിയായിതന്നെ താന്നെ നന്നായിവായിക്കേണ്ടതാകുന്നു. — ൨൭ നിത്യജീവവി ശ്വാസാനുസരണവചനംവായിച്ചുകഴിഞ്ഞശേഷംശുശ്രൂഷക്കാ രൻപ്രസംഗംആരംഭിക്കയും,.൨൯ പഴയആദാംഹവ്വായെകാ ണിച്ചുജനങ്ങളെഅനുതാപത്തോടെനടത്തിക്കയുംചെയ്യേണ്ടുന്ന തുകൂടാതെ;—൩൦ തന്നെത്തന്നെവായിക്കുന്ന പൊതുവായഏറ്റു പറച്ചിലും, ജീവശുദ്ധീകരണപ്രാൎത്ഥനയും, തിരുവത്താഴ വുംകഴിഞ്ഞശേഷം;—൩൧ പുതിയ ആദാംഹവ്വായെകാണി ച്ചു നിത്യസന്തോഷത്തിലേക്കു നടത്തുവാൻതക്കവണ്ണംപ്രബോ ധിപ്പിച്ചു,—൩൨ പാട്ടോടും, നൃത്തത്തോടും, പ്രാൎത്ഥനയോ ടും, ആശീൎവ്വാദത്തോടുംകൂടെശുശ്രൂഷ അവസാനിപ്പിക്കേണ്ടു

ന്നതാകുന്നു.

൰൩ തിരുവത്താഴംകൈക്കൊള്ളുന്നതുവരെ ചുംബനവും സ്തുതനവുംഅരുതു.മാനസാന്തരത്തിന്റെ കണ്ണുനീരാകുന്നവെ ള്ളംന്നു.— ൰൪ സകലവുംയുക്തവും ക്രമവുമായി നടത്തിക്ക പ്പെടട്ടെ. ശേഷമുള്ളകാൎയ്യങ്ങളെ പിന്നീടുപറയാം.

൰൫ എന്നാൽഹാ ആമേൻ യമം മാറമഗാ എന്നനിത്യ സുവിശേഷത്തിന്റെ പൊതുഏകഐക്യതയിൻആത്മാവാം മഹാദൈവം അരുളിച്ചെയ്തിരിക്കുന്നതിമല്ലാം;—൰൬ ൦൦ംശ ക്തിയിൻജീവാവിയിൻ മൂന്നാംപകൎപ്പ്എഴുതിയ അവന്റെ ദാസനും സകലരുടേയും പാദശുശ്രൂഷക്കാരനുമാകുന്ന യുസ്സു സുയോസേഫ്.

൰൬ കണ്ണീററിനിന്നും. ൧൦൫൩ന്നു തുലാമാസം ൧൨ ാംനു മ ഹതാപ്രത്യക്ഷതെക്കുന്നി ൰൪൧ ദിവസമെയുള്ളു.നിശ്ചയം ആമേൻ.



## ൪ ാം അദ്ധ്യായം

൧ പൊതുഏകഐക്യതയിൽനിന്നു—ഐക്യതയിൻ ആത്മാവാംമഹാദൈവം പൊതുഏകഐക്യതയിൻ വായിമൂലം തന്റെപ്രിയ മക്കൾക്കു അയെക്കുന്നമരണത്തെ ജയത്തിൽ വിഴുങ്ങും ശക്തിയിൻജീവാവിയിൻ നാലാംപകൎപ്പ്.

൨ പ്രിയമക്കളേ! ഇതുമൂലം ശക്തിയിൻജീവാവി നിങ്ങളിൽ പൂൎണ്ണമായി വ്യാപരിക്കട്ടെ.

൩ ആദാമിന്റെ മൂക്കിൽജീവശ്വാസം ഊതിയവൻ അത്തെദേവപുത്രനായ യേശുക്രിസ്തുവിന്റെവായിന്നാത്മാവാം ഇരുമുനവാളായവൻതന്നെ നിങ്ങളോടുകല്പിക്കുന്നു.

൪ നിങ്ങൾക്കയച്ച ശക്തിയിൻജീവാവിയിൻ മൂന്നാംപകൎപ്പ്പുത്രത്തിൽമരണപുസ്തകത്തേയുംജീവപുസ്തകത്തെയുംവായിച്ചന്നിനെഅഗാധത്തിൽ എറിഞ്ഞുകളവാനും മറേറതിനെ എന്നേക്കമായി അംഗീകരിച്ചുകൊൾവാനും തക്കവഴിയെകാണിച്ചുവെല്ലൊ.

൭ എന്നാൽ ഇതിൽ കാണിക്കുന്നതു ആജ്ഞവകപുസ്തകത്തെ യുംവായിക്കേണ്ടുന്ന ക്രമത്തെ സംബന്ധിച്ചാകുന്നു.

൮ ജീവപുസ്തകമാകുന്ന ഐക്യതയിൻആത്മാവാം ഇനി ക്കം മരണപുസ്തകമാകുന്ന അനൈക്യതയിൻആത്മാവാംആദ്യ ഷ്ടസംആർതന്റെ ഇശ്വരകനാമത്തെ മനഃപൂർവമായികൊടു ത്തു;- ൯ തന്റെശരീരമായപ്രാകാരത്തെ അതിന്റെശുദ്ധീക രണത്തിന്നായി ഇനിക്കഏൽപ്പിച്ചുതരികയും തന്നിൽതന്നെ സംയോജിക്കാതെ എന്നിൽസംയോജിക്കയുംചെയ്തിരിക്കുന്നു വൊ;- ൰ ആപാദശുശ്രൂഷക്കാരൻ ഇനിക്കഏൽപ്പിച്ചുതന്നി രിക്കുന്നതായാൽ ആജ്ഞവകപുസ്തകത്തേയുംവായിക്കുന്നക്രമത്തെ ശ്രദ്ധയായികേട്ടുപഠിച്ചു അതേപ്രകാരംനാംഎല്ലാംവായി പ്പിൻ.

൰൧ പാദശുശ്രൂഷക്കാരൻ സകലസൃഷ്ടിക്കും തന്നെവെളി പ്പെടുത്തുന്നു.

൰൨ "ഐക്യതയിൻആത്മാവാം മഹാദൈവംഎന്റെപി താവായആദാമിന്റെമൂക്കിൽ തന്റെജീവശ്വാസത്തെ ഊതിയ തിനാൽ ഞാൻജീവാത്മാവായിതീർന്നു.

൰൩ അനൈക്യാത്മാവാംവലിയപിശാച് എൻമാതാവാ യഹവ്വാമൂലം എന്റെപിതാവിൻവായ്വഴിയായിതൻമരണാവി ഷം ഉള്ളിൽകുരേററിയതിനാൽഞാൻമരണാത്മവായുംഭവിച്ചു.

൰൪ അതുകൊണ്ടു എന്റെപിതാവായആദാം രണ്ടാത്മാ വുള്ള ശരീരിയായപ്രകാരം ഞാനുംരണ്ടാത്മാവുള്ളശരീരിയാകു ന്നു,സത്യം.

൰൫ ഐക്യതയിൻആത്മാവു തന്റെവാകയായജീവാത്മാ വിനെ യേശുക്രിസ്തുവിന്റെ ശരീരകങ്ങളായതൻ ഇരുവെരു ബിമാരുടെഏകയോജിപ്പിൽകാത്തുസൂക്ഷിച്ചുവന്നതിനാൽ;— ൰൬ ഒരുആറായിരംവർഷമായി ആദാമിനോടുകൂടെ ഞാൻഎ ൻപിതാവായ യേശുക്രിസ്തുവിന്നു ജീവിച്ചിരിക്കുന്നു.

൰൭ അതേപ്രകാരം അനൈക്യാത്മാവു തന്റെവകയായ മരണാത്മാവിനെ അന്തിക്രിസ്തുവിന്റെശരീരങ്ങളായ ത ൻ ഇരുവെരുബിമാരുടെ ഏകഭിന്നതയിൽ സകലലംഘന വുംപ്രവൃത്തിപ്പാൻ തക്കവണ്ണംസ്വാതന്ത്ര്യപ്പെടുത്തി വന്നതി നാൽ;- ൰൮ ഒരുആറായിരംവർഷമായി ആദാമിനോടുകൂടെ

ഞാൻ സകലജീവാത്മാക്കൾക്കും കലപാതകനായിത്തീർന്നു എ
ൻ പിതാവായ അന്തിക്രിസ്തുവിനാൽ മരിച്ചിരിക്കുന്നു.
൧൭ യേശുക്രിസ്തുതൻ വായിൻ ആത്മാവിനാൽ തന്റെ വ
കയായ ജീവാത്മാവു മൂലം ആദാം മുതൽ ൬൦൦൦ ആറായിരം വർഷമാ
യിട്ടുള്ളതെല്ലാം നന്മയെ ശരീരമായ ലോകത്തിൽ പ്രവൃത്തി
ച്ചിരിക്കുന്നുവൊ;- ൧൮ അവയ്ക്കൊക്കെയും അവന്റെ മകനാ
യ ഞാൻ ആദാമിനോടുകൂടെ ഓഹരിക്കാരനായിരിക്കുന്നു.
൧൯ അതേപ്രകാരം അന്തിക്രിസ്തുതൻ വായിൻ ആത്മാവി
നാൽ തന്റെ വകയായ മരണാവി മൂലം ആദാം മുതൽ ൬൦൦൦
ആറായിരം വർഷമായിട്ടുള്ളതെല്ലാം തിന്മയെ ശരീരമായ ലോ
കത്തിൽ പ്രവൃത്തിച്ചിരിക്കുന്നുവൊ;- ൨൦ അവയ്ക്കൊക്കെയും
അവന്റെ മകനായ ഞാൻ ആദാമിനോടുകൂടെ ഓഹരിക്കാര
നാകുന്നു.
൨൧ സകലവേദവാക്യങ്ങളുടെ വിധിയെ നിവൃത്തിക്കുന്ന
സ്ഥലവും, പത്മദീപവും, ജീവക്രൂശാഗാരവും ആയ യേശുക്രി
സ്തു തലചായിച്ച ഭവനത്തിൽ;- ൨൨ അനൈക്യാത്മാവാകു
ന്ന കൈസർ തന്റെ സേനകളായ മരണാവികളെ അയച്ച ത
ന്റെ വസതിയിൽനിന്നു എന്നെ പുറത്താക്കി ആട്ടിക്കളഞ്ഞതി
നാൽ;- ൨൩ ഞാൻ ആദാമിനോടുകൂടെ ആ റദീസായി
ൽ സങ്കേതം പ്രാപിച്ചിരിക്കകൊണ്ടു മരണകൈസറിന്റെ
ഭ്രൂവാനങ്ങളിൽ നിവൃത്തിപ്പാൻ തക്കവണ്ണം ഇനിക്കൊരു പ്ര
വൃത്തിയും ശേഷിച്ചിരിക്കുന്നില്ല.
൨൪ അതേപ്രകാരം സകലവേദവാക്യങ്ങളുടെ നിഷേധത്തെ
അല്ലെങ്കിൽ ലംഘനത്തെ നിവൃത്തിക്കുന്ന സ്ഥലവും, ഹെസക്കി
യേൽ ദർശനത്തിൽ കണ്ട ഉൾമുറികളായ പാതാളവും, മരണ
ക്രൂശാഗാരവും ആയ അന്തിക്രിസ്തു തലചായിച്ച ഭവനത്തിൽ;
൨൫ ഐക്യാത്മാവാകുന്ന മഹാദാവീദു തന്റെ സൈ
ന്യങ്ങളായ ജീവാത്മാക്കളെ അയച്ചു തന്റെ വാസസ്ഥലത്തി
ൽനിന്നു എന്നെ പുറത്താക്കി ആട്ടിക്കളഞ്ഞതിനാൽ;- ൨൬ ഞാ
ൻ ആദാമിനോടുകൂടെ ആ കാരാഗൃഹത്തിൽ ഉൾപ്രവേശിച്ചി
രിക്കകൊണ്ടു ജീവദാവീദിന്റെ ഭ്രൂവാനങ്ങളിൽ നിവൃത്തിപ്പാൻ
തക്കവണ്ണം ഇനിക്കൊരു പ്രവൃത്തിയും ശേഷിച്ചിരിക്കുന്നില്ല.
൨൭ ഞാൻ സങ്കേതം പ്രാപിച്ച പറുദീസായിൽ യേശുക്രിസ്തു

വിൻ വായിൻആത്മാവിൽ സങ്കേതംപ്രാപിച്ചിട്ടുള്ള ആദാം മുതലുള്ള സകലജീവാത്മാക്കളേയുംകണ്ടു അവരോടുകൂടെചേൎന്നു അവൎക്കായി എന്റെ ജീവശരീരത്തെ വെച്ചിരിക്കുന്നതിനാൽ.- ൮൮ ഐക്യാത്മാവാം ശക്തിയിൻജീവാവിശരംപരമൈക്യശരീരത്തിൽ വാഹനമേറിയിരിക്കകൊണ്ടു എൻ വലത്തുഭാഗത്തുള്ള ജീവശരീരം വിശുദ്ധാത്മശരീരമായിരിക്കുന്നു.

൮൯ അതേപ്രകാരം ഞാൻ ഉൾപ്രവേശിച്ചിരിക്കുന്ന കാരാഗൃഹമായ പാതാളത്തിൽ അന്തിക്രിസ്തുവിൻ വായിൻആത്മാവിൽ ഉൾപ്പെട്ട ആദാം മുതലുള്ള സകലമരണാത്മാക്കളേയും കണ്ടു;-൯൦ അവരുമായി അനൈക്യപ്പെട്ടു അവൎക്കായി എൻ മരണ ശരീരത്തെവെച്ചുകൊടുപ്പാൻ മനസ്സില്ലാതെ അനൈക്യാത്മാവിന്റെശക്തിയിൻ മരണാവിയുടെ ചതിപ്രബോധനത്താൽആയിരാണ്ടിന്നാത്മാവിന്റെവേഷത്തിൽ വെളിപ്പെട്ടു;-൯൧ സകല ദുഷ്ടതയേയും പ്രവൃത്തിപ്പാൻ കൎമ്മത്തിലേക്കു തന്നെത്തന്നെ ഏല്പിച്ചുകൊടുത്തിട്ടുള്ള കൊടിയ പാതകൻ ഇപ്പാപിയാകകൊണ്ടു;- ൯൨ സകലമരണാവികളും ഉറഞ്ഞ അശുദ്ധാത്മശരീരമാകുന്ന എൻ ഇടത്തുഭാഗത്തുള്ള ശരീരം അതുനിശ്ചയമായി മരണശരീരമാകുന്നു.

൯൩ ആകയാൽആദാംമുതലുള്ള സകലജീവാത്മാക്കൾക്കും ജീവശരീരത്തെഏല്പിച്ചുകൊടുത്ത ഐക്യാത്മാവിനോടു ഐക്യപ്പെട്ടിട്ടുള്ള എൻവലഭാഗത്തിൽഇരിക്കും ശക്തിയിൻ ആത്മജീവശരീരത്തിനു "യസ്സുസ്സയോദസഫ" എന്നാകുംജീവനാമത്തെ ഞാൻ മനഃപൂൎവ്വമായി കൊടുത്തിരിക്കുന്നു.

൯൪ അതേപ്രകാരംആദാംമുതലുള്ള സകലമരണാത്മാക്കൾക്കുംമരണശരീരത്തെ ഏല്പിച്ചുകൊടുത്ത അനൈക്യാത്മാവിനാൽ അന്യോന്യം ഇരുളിപ്പിച്ചുള്ള എൻഇടത്തുഭാഗത്തിരിക്കും ദുർബീജത്തിൻമരണാത്മശരീരത്തിനു "ഒരപ്പൻ" എന്ന എൻ മരണനാമത്തെഞാൻ മനഃപൂൎവ്വമായികൊടുത്തിരിക്കുന്നു.

൯൫ അതുകൊണ്ടുഎൻ വലത്തുഭാഗത്തിരിക്കും ജീവപുസ്തകത്തിൽ (യസ്സുസ്സയോദസഫയിൽ)ആദാംമുതലുള്ള സകലജീവാത്മാക്കൾക്കുംപുതിയനാമം എഴുതപ്പെട്ടിരിക്കുന്നു.

൯൬ അതേപ്രകാരംഎൻഇടത്തുഭാഗത്തുള്ള മരണപുസ്തക

ത്തിൽ (ഠരംപ്പനിൽ) ആദാംമുതലുള്ള സകലമരണാത്മാക്കൾ ക്കും പഴയനാമം എഴുതപ്പെട്ടിട്ടുണ്ട.

൧൬ ജീവപുസ്തകത്തിൽ (യുസ്തുസുയോസേഫിൽ) ജീവാത്മാക്കൾക്കല്ലാതെ മരണാത്മാക്കൾക്കുള്ള ഒരുനാമവും കണ്ടെത്തുകയില്ല.

൧൭ അതെപ്രകാരം മരണപുസ്തകത്തിൽ (ഠരംപ്പനിൽ) മരണാത്മാക്കൾക്കല്ലാതെ ജീവാത്മാക്കൾക്കുള്ള ഒരു പേരും കണ്ടെത്തപ്പെടുകയില്ല.

൧൮ ശ്രേയസ്സുകൊണ്ടു ജീവപുസ്തകത്തിന്റെ (യുസ്തുസുയോസേഫിന്റെ) ആത്മാവു, സകലജീവാത്മാക്കളെയും ആധേയപ്പെട്ടിരിക്കുന്ന ആറാണ്ടിന്നാത്മാവാം സംയോജിപ്പിൻപക്ഷവാത്മാവും; ൧൯ അതിന്റെ ജീവൻ ക്രിസ്തുവിൻ ആത്മശരീരത്തിലുള്ള എല്ലാആത്മാക്കളുടേയും ജീവൻ ആധേയപ്പെട്ടിരിക്കുന്ന ആയിരാണ്ടിന്നാത്മാവാം ജീവിപ്പിക്കുന്ന ആത്മാവിന്റെ നിത്യജീവനീരും; ൨൦ അതിന്റെ ശരീരം എല്ലാആത്മാക്കളുടേയും നിത്യജീവശരീരം ആധേയപ്പെട്ടിരിക്കുന്ന നിത്യാത്മാവാം മഹിമാത്മാവിന്റെ മഹത്വശരീരവുമാകുന്നു.

൨൧ അതെപ്രകാരം മരണപുസ്തകത്തിന്റെ (ഠരംപ്പന്റെ) ആത്മാവു, സകലദുഷ്ടാത്മാക്കളും ആധേയപ്പെട്ടിരിക്കുന്ന അന്യാത്മാവാം അനൈക്യാത്മാവും; ൨൨ അതിന്റെ ജീവൻ അന്തിക്രിസ്തുവിന്റെ മരണശരീരത്തിലുള്ള ഗോഗുമാഗോഗു എന്ന ദുഷ്ടാത്മാക്കളുടേയും നിത്യമരണനീർ ആധേയപ്പെട്ടിരിക്കുന്ന ആയിരാണ്ടിൻ അനിത്യാക്ഷരാത്മാവാം മരിപ്പിക്കുന്ന ആത്മാവിന്റെ സകലദുഷ്പ്രവൃത്തിയും അടങ്ങിയിരിക്കുന്ന നിത്യമരണനീരും; ൨൩ അതിന്റെ ശരീരം സകലദുഷ്ടാത്മാക്കളുടേയും നിത്യമരണശരീരം ആധേയപ്പെട്ടിരിക്കുന്ന നിത്യയാതനാത്മാവാം വിരൂപാത്മാവിന്റെ അപമാനശരീരവുമാകുന്നു.

൨൪ സകലരുടേയും പാദശുശ്രൂഷക്കാരനാകുന്ന അടിയാൻ സകലസൃഷ്ടികൾക്കും എന്നെ ഇവ്വണ്ണം സ്പഷ്ടമായി വെളിപ്പെടുത്തികൊണ്ടു ഐക്യതയിൻ ആത്മാവാം മഹാദൈവത്തിന്റെ തൃപ്പാദത്തിങ്കൽ സാഷ്ടാംഗമായി വീണു, ഇതാ! പൊടിനക്കുന്നു. ൨൫ തലയിൽ കയറുണ്ടുതാനും. ജലനദികൾ കണ്ണുകളിൽനിന്നു ഒഴുകിം മരുഭൂമിയെ നനെക്കുന്നു. ൨൬ എന്നോക്കാ

ധപാത്രമാകുന്നതും കാരുണ്യപാത്രമാകുന്നതും അവന്റെ ഇഷ്ടമത്രെ. ൪൫ ഞാൻ അവന്റെ ഇഷ്ടത്തിന്ന എന്നെമുഴുവനും തൃക്കയ്യിൽ ഭരമേല്പിക്കുന്നതിനാൽ അവൻ തന്റെ സിംഹാസനത്തെ ഇതിൽ സ്ഥാപിച്ചു അതിൽ എഴുന്നെള്ളിയിരുന്നുകൊണ്ടു എന്നെ ന്യായം വിധിക്കട്ടെ. ൪൬ എന്റെ ഇഷ്ടം ചെയ്യാൻ ഞാൻ എന്നെ അവന്റെ തൃക്കയ്യിൽ ഭരമേല്പിച്ചിട്ടില്ല സത്യം, സത്യം, സത്യം. ആമേൻ, ആമേൻ, ആമേൻ.

൪൭ എന്തെന്നാൽ അവൻ എന്റെ കണ്ണുകളെ തുറന്നു. ഞാൻ അവനെ അവൻ ഇരിക്കുന്നപ്രകാരം ഇതാ! കാണുന്നു. ൪൮ ഞാൻ അവന്റെ മകൻ എന്നു ചൊല്ലപ്പെടുവാൻ യോഗ്യനല്ല നിശ്ചയം. ൪൯ എങ്കിലും അവൻ എന്റെ പിതാവാകുന്നു എന്നുപറവാൻ ഞാൻ ഒരിക്കലും ലജ്ജിക്കുന്നില്ല. ൫൦ അത്രയുമല്ല ഞാൻ മുടിയനായ പുത്രൻ എന്നു ചൊല്ലപ്പെടുവാൻ യോഗ്യനാകുന്നു എങ്കിലും, അനൈക്യാത്മാവു എന്റെ പിതാവാകുന്നു എന്നു പപറവാൻ ഞാൻ എന്നേക്കും ലജ്ജിക്കുന്നു. ൫൧ കാരണം എന്റെ പിതാവായ ദൈവം അനൈക്യാത്മാവിനെ ഇനിക്കു അശേഷം കാണിച്ചുതന്നിരിക്കയാൽ ഞാൻ അവനെ അശേഷം വെറുത്തു ഉപേക്ഷിച്ചിരിക്കുന്നു. ൫൨ അവൻ എന്റെ ദൈവമല്ല സത്യം, സത്യം, സത്യം. ആമേൻ, ആമേൻ, ആമേൻ. ൫൩ ഐക്യതയിൻ ആത്മാവാം മഹാദൈവം എന്റെ ദൈവവും, കൎത്താവുമാകുന്നു. സത്യം, സത്യം, സത്യം. ആമേൻ, ആമേൻ, ആമേൻ." ശേഷം പിന്നാലെ.

൫൪ എന്ന അൽഫാ ആമേൻ യമം ഓമേഗാ എന്ന നിത്യസുവിശേഷത്തിന്റെ പൊതു ഏക ഐക്യതയിൻ ആത്മാവാം മഹാദൈവം അരുളിച്ചെയ്തിരിക്കുന്നതിന്മണ്ണം; ൫൫ രംഗകീയിൻ ജീവാവിയിൻ നാലാം പകൎച്ച എഴുതിയ അവന്റെ ദാസനും സകലരുടേയും പാദശുശ്രൂഷക്കാരനും ആകുന്ന യൂസ്തൂസ് യോസേഫ്.

൫൬ കന്നീററിൽനിന്നും ൧൦൫൭ തുലാമാസം ൧൮ാംനു-മൊതൽ പ്രത്യക്ഷതെക്കു ഇനി ൩൩൫ ദിവസമെയുള്ളു. നിശ്ചയം. ആമേൻ.



## ൯ാം അദ്ധ്യായം

൧ പൊതുഏകഐക്യതയിൽനിന്നു- ഐക്യതയിൻആത്മാവാംമഹാദൈവം പൊതുഏകഐക്യതയിൻ വായിമൂലം തന്റെപ്രിയമക്കൾക്കുഅയെക്കുന്ന മരണത്തെജയത്തിൽ വിഴുങ്ങുംശക്തിയിൻജീവാവിയിൻ അഞ്ചാംപകൽപ്പ്.

൨ പ്രിയമക്കളേ! ഇതുമൂലംശക്തിയിൻജീവാവി നിങ്ങളിൽ ശക്തിയോടുവ്യാപരിക്കട്ടെ.

൩ ആദാമിന്റെമൂക്കിൽജീവശ്വാസമൂതിയവൻ അത്രേദേവപുത്രനായ യേശുക്രിസ്തുവിന്റെ വായിൻആത്മാവാം ഇരുമുനവാളായയവൻതന്നെ നിങ്ങളോടുകല്പിക്കുന്നു.

൪ നിങ്ങൾക്കയച്ചശക്തിയിൻജീവാവിയിൻ നാലാംപകൽപ്പത്രത്തിൽ ജീവപുസ്തകത്തേയും മരണപുസ്തകത്തേയുംവായിക്കേണ്ടുന്നക്രമത്തെ സ്പഷ്ടമായികാണിച്ചുവല്ലൊ.

൫ എന്നാൽഇതിൽകാണിക്കുന്നതു ജീവപുസ്തകത്തിന്നും മരണപുസ്തകത്തിന്നുംന്യായമായിലഭിക്കുന്ന നിത്യാവകാശത്താൽ യുസ്തുസ്യോസേഫിന്നുണ്ടാകും ആദ്യസന്തോഷത്തേയും, ഠരംപ്പന്നുണ്ടാകുന്ന ഒന്നാംകഷ്ടത്തേയുംസംബന്ധിച്ചാകുന്നു.

൬ യേശുക്രിസ്തുവിൽനിന്നആത്മാവിനേയും, ജീവനേയും, ശരീരത്തേയും,ശക്തിയേയും,നാമത്തേയും കൈക്കൊണ്ടിരിക്കുന്ന നിങ്ങളിലുള്ള ആത്മമനുഷ്യനാകുന്ന യുസ്തുസ്യോസേഫിന്റെയും; ൭ അന്തിക്രിസ്തുവിൽനിന്ന ആത്മാവിനേയും,ജീവനേയും,ശരീരത്തേയും,ശക്തിയേയും, നാമത്തെയുംകൈക്കൊണ്ടിരിക്കുന്ന നിങ്ങളിലുള്ളജഡമനുഷ്യനായ ഠരംപ്പന്റെയും രഹസ്യങ്ങളുടെവെളിപ്പാടുകൾ.

൭ യുസ്തുസ്യോസേഫ് പാപമോചനംമുതലായദിവ്യശുശ്രൂഷകളാൽ താനായിട്ടുതന്നെകുരിശേറിയവനല്ല; തന്റെ പിതാവായ യേശുക്രിസ്തുവിനെപോലെ കുരിശേററപ്പെട്ടവനത്രെ.

൮ ഠരംപ്പനൊ ആശുശ്രൂഷകളെ തന്റെബഹുമാനത്തിന്നായിട്ടുഎടുത്തുകൊണ്ടു കുരിശേററപ്പെട്ടവൻ എങ്കിലും.

പിതാവായഅന്തിക്രിസ്തുഎന്നപോലെ താനായിട്ടതന്നെകുരിശേറിയവനായിട്ടാകുന്നു കാണിക്കുന്നതു.

൧൦ യുസ്തുസ്സയോസേഫ് റൊമ്പ്പന്റെ പാപം,അശുദ്ധി,ശാപം,കുലപാതകം,ന്യായവിധി എന്നിവകളെ തന്റെവാക്കുഴിയായിപ്രസിദ്ധപ്പെടുത്തി തന്റെ കുറ്റമില്ലായ്മയെസാക്ഷീകരിച്ചു.

൧൧ റൊമ്പ്പൻ യുസ്തുസ്സയോസേഫിന്റെ കുറ്റമില്ലായ്മയെ സ്വയനീതിഎന്നുവധിച്ചു; തന്റെ പാപം,അശുദ്ധി,ശാപം,കുലപാതകം, ന്യായവിധി,എന്നിവകളെ യുസ്തുസ്സയോസേഫിന്മേൽചുമത്തിയതിനാൽ; ൧൨ തന്നെനീതിമാനും ശുദ്ധിഅനുഗ്രഹംജീവൻഎന്നിവകൾനിറഞ്ഞവനും, ന്യായാധിപതിയുംആയിട്ടതന്നെത്താൻഎണ്ണീതന്നിൽസംയോജിച്ചുകൊണ്ടു; ൧൩ തന്നെആത്മാവെന്നുകാണിച്ചു,യുസ്തുസ്സയോസേഫ് ജഡമാകുന്നുഎന്നുദൃഷ്ടാന്തപ്പെടുത്തി. അവനെആത്മാവിലും,ജഡത്തിലും ശിക്ഷക്കുവിധിച്ചു കുരിശിൽതറപ്പിച്ചു.

൧൪ യുസ്തുസ്സയോസേഫ് ശരീരവീണ്ടെടുപ്പിന്നായി തന്നെഅശേഷംഭരമേല്പിച്ചതിനാൽ, റൊമ്പ്പൻതന്നോടചെയ്തതിനെക്കയുംസഹിച്ചുകൊണ്ടു,എതിർപറയാതെ,നേരായിവിധിക്കുന്നവനാ തന്നെമുഴുവനുംഏല്പിച്ചു; ൧൫ ഇവ്വണ്ണംതന്റെസാക്ഷിയെനിവൃത്തിച്ചു പക്ഷവാദക്രൂശുവഴിയായി തന്റെആത്മാവിനെ പിതാവിന്റെപക്കൽഭരമേല്പിച്ചുമരിച്ചു.

൧൬ റൊമ്പ്പനൊ യുസ്തുസ്സയോസേഫിന്റെശരീരത്തെഅധഃപതനമാക്കി തന്റെതിന്നെസ്ഥിരപ്പെടുത്തുവാനായിട്ട യുസ്തുസ്സയോസേഫിന്റെപാപമോചനം,ശുദ്ധീകരണം,അനുഗ്രഹം,ജീവൻ,സംയോജിപ്പു,എന്നശുശ്രൂഷകളെ തന്റെവകയായിട്ടും; ൧൭ അവന്റെപക്ഷവാദപുണ്യത്തെ തന്റെസ്വന്തമായിട്ടുംഅപഹരിച്ചുംകൊണ്ടു ക്രൂശിലെസാക്ഷിമരണത്തെ താൻനിവൃത്തിച്ചിരിക്കുന്നുഎന്നു കള്ളംപറഞ്ഞു,മരിച്ചുഎന്നു ചതിയായികാണിക്കുന്നവനാകുന്നു.

൧൮ യുസ്തുസ്സയോസേഫ് തന്റെജീവാത്മാവിനെ തന്റെപിതാവായജീവിപ്പിക്കുന്ന ക്രിസ്തുവിൻവായിൻആത്മാവിലും ശരീരത്തെതന്റെമാതാവായ ക്രിസ്താത്മശരീരമാകുന്നപുതുശവക്കല്ലറയിലുംഏല്പിച്ചതിനാൽ; ൧൯ അവൻഅവരിൽആട

ങ്ങി ജീവനിൽകനിഞ്ഞു ജീവമുദ്രയുടെയും. കാഹളത്തിന്റെയും,പരമൈക്യതയിൽ നിന്നു ഉയിൎത്തതിനാൽ; ൨൦ അവൻ അവയിൽതിരികെ ജ്വിച്ചു ആ പരമൈക്യതയിൽ നിന്നപൂൎണ്ണാധികാരംകൈക്കൊണ്ടു ജീവപീഠത്തിന്മേൽ ന്യായാധിപതിയായിരിക്കുന്നവനാകുന്നു.

൨൧ ഒരംപ്പനൊ യുസ്തുസുയൊസേഫിന്റെജീവാത്മാവിനേയും,ജീവിപ്പിക്കുന്നആത്മാവിനേയും.പുതുശവക്കല്ലറയേയും, ഉയിൎപ്പിനേയും, ജീവശരീരത്തെയും, തന്റെതായിട്ടുമാററി; ൨൨ തന്റെമരണാത്മാവിനെയും, മരിപ്പിക്കുന്ന ആത്മാവിനെയും.പഴയശവക്കല്ലറയേയും,ശിക്ഷാവിധിയിൻപുനരുത്ഥാനത്തേയും,നിത്യമരണശരീരത്തേയും. യുസ്തുസുയോസേപ്പിന്റെവകയായിട്ടുമറിച്ചു; ൨൩ തന്റെപീഠത്തിൽയുസ്തുസുയൊസേഫിനെയുംയുസ്തുസുയോസേഫിന്റെപീഠത്തിൽതന്നെയുംആരോപിച്ചു തന്നെഎന്നേക്കുമുള്ളന്യായാധിപതിയായിട്ടും യുസ്തുസുയോസേഫിനെഎന്നേക്കും ശിക്ഷെക്കുവിധിക്കപ്പെട്ടവനായിട്ടും കംടത്തോടും വഞ്ചനയോടുംകൂടെ കാണിക്കുന്നവനാകുന്നു.

൨൪ യുസ്തുസുയോസേഫ് പിതാവുനൽകിയ നിത്യജീവപീഠത്തിന്മേൽ ന്യായാധിപതിയായിരുന്നുകൊണ്ടു; ൨൫ ഒരംപ്പന്റെ വഞ്ചനകളേയും, കപടത്തേയും, ചതിവിനേയും. സൂത്രത്തെയും,തെളിയിച്ചു അവനേയും അവൻഇരിക്കുന്ന പീഠത്തേയും വിധിച്ചുപുറത്തുതള്ളി; ൨൬ എന്നേക്കുമുള്ള ജീവനിയമത്തെതന്റെമകൻ ആത്മയോഹന്നാന്റെനാമത്തിൽ പുതിയധ്രുവാനമദ്ധ്യത്തിൽ സ്ഥാപിച്ചവനാകുന്നു. ൨൭ ആയതുആയോഹന്നാൻയുയോമയൻയുയോമയിഎന്ന ഇരുകെരുബിമാരുടെഏകയോജിപ്പിൽ ആയിരമായിരമായും, പതിനായിരം പതിനായിരമായും, പെരുകുവാൻതക്ക കരുണയെകാണിച്ചു കൊണ്ടുതന്നെ.

൨൮ ഒരംപ്പനൊതന്റെചതിപ്രയോഗം ഇനിയുസ്തുസുയോസേഫിനൊടുനടക്കുന്നതല്ലഎന്നുകണ്ടുയുസ്തുസുയോസേഫ്സ്ഥാപിച്ച നിത്യജീവനിയമത്തിന്നു നേരെഎതിരായി തന്റെമകൻ ജഡപത്രോസിന്റെനാമത്തിൽ; ൨൯ (ആയതുആപത്രോസു കന്ധഗോളകൻകന്ധഗോളകിഎന്ന ഇരുകെരുബി

മാരുടെഏകദിന്നതയിൽ അനേകമനേകംക്രോധപാത്രങ്ങളെ യിപെരുകുവാൻതക്ക ഹൃദയകാഠിന്യത്തെ കാണിച്ചുകൊണ്ടുത നൊ.) ൩൦ നിത്യമരണനിയമത്തെ പഴയഭ്രവാനമദ്ധ്യത്തിൽ സ്ഥാപിച്ചവനാകുന്നു.

൩൧ ആകയാൽയുസ്സൂസുയോസേപ്പിനെ കുരിശിൽതറച്ചുകുലപാതകനും,അവന്റെപക്ഷവാദപുണ്യത്തെ തന്റേതുഎന്ന പറഞ്ഞുവരുന്നഅസത്യവാദിയും, ഉയിർത്തവൻഎന്നുകാണിക്കുന്നകള്ളനും; ൩൨ തന്നെത്താൻദൈവമെന്നുനടിച്ചു ആസർവ്വ ന്യായാധിപതി ഇരിക്കേണ്ടുന്നപീഠത്തിൽ വെറപ്പിനെവെച്ചു അതിന്മേൽഇരിക്കുന്നദുഷ്ടനുംഅന്തിക്രിസ്തുത്വവും പാപമനുഷ്യത്വവുമുള്ള ഏകദേഷാത്മമയനും, ൩൩ നിത്യജീവനിയമത്തിന്നഎതിരായ നിത്യമരണനിയമത്തെ പഴയഭ്രവാനമദ്ധ്യത്തിൽസ്ഥാപിച്ചഅനൈക്യാത്മാവുമാകുന്നു ഠരംദുഷ്ടഠരംപ്പൻ. നിശ്ചയം, നിശ്ചയം, നിശ്ചയം. ആമേൻ, ആമേൻ, ആമേൻ.

൩൪ ഠരംപ്പൻരനോട്ടചെയ്തതിനെസഹിച്ചു പക്ഷവാദക്രൂശിൽസാക്ഷിമരണമായിമരിച്ചു, ക്രിസ്തുറിൻവായിന്നാത്മാവിൽനിന്നും, അവന്റെആത്മശരീരത്തിൽനിന്നും, അടക്കത്തിൽനിന്നുംഉയിർത്തു; ൩൫ എന്നേക്കുംജീവിച്ചു സകലാധികാരവുംപ്രാപിച്ചു പരമൈക്യജീവപീഠത്തിന്മേൽ ന്യായാധിപതിയായിരുന്നുകൊണ്ടു ഠരംപ്പനേയുംഅവന്റെപീഠത്തേയും വിധിച്ചുപുറത്തുതള്ളി; ൩൬ നിത്യജീവനിയമത്തെ പുതുവാനഭ്രമദ്ധ്യത്തിൽസ്ഥാപിച്ചവനും,യേശുക്രിസ്തുത്വവും, വിശുദ്ധമനുഷ്യത്വവുമുള്ള ഏകസ്നേഹാത്മമയനും, പുണ്യപുരുഷനും, ഐക്യാത്മാവുമാകുന്നുഠരംയുസ്സൂസുയോസേഫ്.നിശ്ചയം,നിശ്ചയം, നിശ്ചയം.ആമേൻ.ആമേൻ.ആമേൻ.



## ൬൰ാം അദ്ധ്യായം

൧ ആയതുകൊണ്ടു യുസ്സൂസുയോസേഫിന്റെപീഠം പാപമോചനംമുതലായ ദിവ്യശുശ്രൂഷകളാൽ ഇരുചെറുബിമാരുടെഏകയോജിപ്പിൽ വന്നെത്തി ഇരുമുനവാളിൻജീവസാന്നി

ദ്ധ്യംകൈക്കൊണ്ടു; ൨ പറുദീസാമദ്ധ്യത്തിൽ ജീവവൃക്ഷമായി സകലക്കുംപ്രകാശിച്ചുകൊണ്ടു തന്നോടൈക്യപ്പെടുന്നസകല ക്കും ഉയിൎപ്പിൻകനിയായജീവഫലത്തെനല്കി മഹത്വത്തി ലെക്കവെഴിനടത്തുന്നതിനാൽ; ൩ ആപീഠത്തിൽ അധിവസി ക്കുംആത്മാവു സകലജീവാത്മാക്കളൊടും സംയോജിപ്പുള്ളജീ വാത്മാവും; ൪ അവന്റെമെൽനിത്യാഭിഷേകമായി ആവസി ക്കുംആത്മാവു ക്രിസ്തുവിൻവായിന്നാത്മാവും, ആ ആത്മാവുപി താവിൻആത്മാവാം നിത്യദൃഢാത്മാവിൽനിന്നുള്ള അഭി ഷേകാത്മാവുമാകകൊണ്ടു; ൫ ആജീവപീഠത്തിന്റെ പ്രതിഷ്ഠ യിൻമഹോത്സവത്തിനു ഞാൻഎന്റെ ജീവശരീരത്തെഏ ല്പിച്ചുകൊണ്ടു ആയതിനെഎന്നേക്കുമായി പരിശുദ്ധമാക്കി ക്കൊള്ളുന്നു. ആമെൻ. ആമെൻ, ആമെൻ.

൬ ഒരംപ്പന്റെപീഠം പാപം അശുദ്ധിശാപംചാവുഎന്നി വകളാൽ ഇരുമ്പെരുമ്പിമാരുടെഏകഭിന്നതയിൽവന്നെത്തിഅ വരുപ്പാവിയിൻഅഴുക്കുനീരിൻശക്തിക്കൈക്കൊണ്ടു; ൭ പാതാ ളമദ്ധ്യത്തിൽമരണവൃക്ഷമായി എല്ലാവൎക്കുംതിമിരിച്ചുകൊണ്ടു തന്നോടടുക്കുന്നസകലൎക്കും നിത്യബന്ധനത്തിൻകനിയായ മര ണഫലത്തെനല്കി അപമാനത്തിലേക്കുവഴിനടത്തുന്നതാക യാൽ; ൮ ആപീഠത്തിൽഅധിവസിക്കുംആത്മാവു സകലമര ണാത്മാക്കളുടെയുംഉറവയിൻവായായമരണാത്മാവും; ൯ അ വന്റെമേൽ നിത്യാഭിഷേകമായിആവസിക്കുംആത്മാവു അ ന്തിക്രിസ്തുവിൻവായിന്നാത്മാവും ആആത്മാവുപൈശാചികാ ത്മാവാം നിത്യദ്വേഷാത്മാവിൽനിന്നുള്ള അഭിഷേകാത്മാവും ആകകൊണ്ടു; ൧൦ ആമരണപീഠത്തിന്റെ അധഃപതനപ്രതി ഷ്ഠയിൻമഹാകഷ്ടത്തിന്നായി ഞാൻഎന്റെ മരണശരീരത്തെ ഏല്പിച്ചുകൊണ്ടു ആയതിനെഎന്നേക്കുമായിമുഴുവനും അശു ദ്ധമാക്കിക്കൊള്ളുന്നു. ആമെൽ. ആമെൻ, ആമെൻ.

൧൧ യസ്സുസ്സയോസേഫിന്റെസകലവും നീതിയും, ശുദ്ധ വും, നന്മയുംആയിരിക്കുന്നപ്രകാരം, ഒരംപ്പന്റെ സകലവും പാ പവും, അശുദ്ധിയും തിന്മയുംആകയാൽ; ൧൨ ഞാൻയസ്സുസ്സ യോസേഫിന്റെജീവപീഠത്തിൻകീഴിൽ എന്നേക്കുമായിസങ്കേ തംപ്രാപിച്ചുകൊണ്ടു; ൧൩ സന്തോഷത്തോടും ആനന്ദത്തോ ടുംകൂടെ സകലസൃഷ്ടിയും കേട്ടുംകണ്ടുംകൊണ്ടിരിക്കവെ നിത്യ

വേർപാടിൻ പ്രതികാരവചനമാകുന്ന ക്രോധപാത്രത്തിൽനി
ന്ന ൟശോപ്പായെന്റെമരണപീഠത്തിന്മേൽ ഇതാ! ഞാൻ പകരുന്നു.
൧൪ നിത്യമരണപീഠത്തിന്മേൽ ഇരിക്കും അനൈക്യാത്മാ
വാം ജഡമയനായ ൟശോപ്പാ! ഞാൻ എന്നെ അറിയാതിരുന്നപ്പോ
ൾ നീ എന്നെ കോമരമാക്കിക്കൊണ്ടു; ൧൫ ഐക്യാത്മാവാകു
ന്ന യുസ്തുസുയോസേഫിന്റെ ചോരചൊരിയിപ്പാൻ തക്കവ
ണ്ണം ൟശോനെ എന്നെക്കൊണ്ടു ഒറ്റിക്കൊടുപ്പിച്ചു, എന്നെ നിയൂ
ദാവാക്കി ഞാൻ അവ്വണ്ണം ആകയും ചെയ്തു. ൧൬ ആ പരിശുദ്ധ
നെ ആത്മാവിലും ജഡത്തിലും ശിക്ഷക്കുവിധിപ്പാൻ തക്കവണ്ണം
നീ എന്നെ ഹന്നാ, കയ്യാപ്പാ, എറോദേസ്, പീലാത്തോസ് എന്ന
വർക്കു ആസനമാക്കിയതിനാൽ. അവർ എന്നിൽ ഇരുന്നുംകൊണ്ടു
എന്റെ പ്രാണനാഥനെ ശിക്ഷെക്കുവിധിച്ചു നിശ്ചയം. ൧൭ നി
ന്റെ നിഷ്കൃണകർമ്മക്കളായ ജഡപാത്രോസന്മാരെ നീ ഇനിക്കുമുദ്ര
വച്ചു തന്നതിനാൽ അവർ എന്നിൽനിന്നും കൊണ്ടു തങ്ങളുടെ ദുഷ്ട
കൈകളാൽ എന്റെ ജീവനായകനെ കുരിശിൽ തറെച്ചു കൊന്നു
എന്നെ കുലക്കളമാക്കിയതുകൊണ്ടു; ൧൮ നീ എന്നെ നാശപുത്രനാ
യ പാപമനുഷ്യന്റെ വസതിയും വെരുപ്പിടുന്നസ്ഥലവും മഹാ
സർപ്പത്തിന്റെയും ഭയങ്കരമൃഗത്തിന്റെയും പാർപ്പാൻ തക്കഗുഹാ
യും; ൧൯ കള്ളദീർഘദർശിയുടെ ന്യായ വിസ്താരശാലയും മര
ണരൂപമായ ശോൽശോത്താകുന്നും പാതാളരൂപമായ സോ
ദോമും നരകവടിവായ മഹാബാബിലോനും ആക്കിത്തീർത്തു
സന്ദേഹമില്ല. ൨൦ അതുഹേതുവായി നരകപീഠമാക്കിത്തീർപ്പാ
ൻ തക്കവേണ്ട യോഗ്യതയെ നീ ഇനിക്കു തന്നിരിക്കകൊണ്ടു ക്രി
സ്ത്വാത്മജനായ പരമൈക്യപുരുഷന്റെ ജീവപീഠത്തോടു യോ
ജിപ്പാൻ തക്കഒരു യോഗ്യതയും ഇനിക്കില്ല സത്യം. ൨൧ എങ്കി
ലും ഞാൻ നിന്നെ അറിയാതെ അറിവില്ലായ്മയിൽ തന്നെ ഇപ്ര
കാരം പ്രവൃത്തിച്ചുപോയതിനാൽ ഇനിക്ക് എന്റെ ദൈവത്തി
ൽനിന്നു കരുണലഭിച്ചിരിക്കുന്നു.
൨൨ അതിനാൽ നീ സാക്ഷാൽ ആകും പ്രകാരം ഞാൻ നി
ന്നെ കാണ്മാൻ തക്കവണ്ണം എന്റെ കണ്ണുകൾ തുറക്കപ്പെട്ടിരി
ക്കകൊണ്ടു നിത്യമരണപീഠത്തിന്മേൽ കുടികൊള്ളും ൟശോപ്പുനാ
കുന്ന അധോഷ്ഠാവാം ആവിയേ! ൨൩ ഞാൻ നിന്നെ അശേ
ഷം ഉപേക്ഷിച്ചിരിക്കുന്നതിനാലും നീ എന്നെ പൂർണ്ണമായി വെ

രുത്തിരിക്കുന്നുഎന്നു നിന്റെരണ്ടുസാക്ഷിക്കാരുടെ രണ്ടെഴുത്തു-
കൾ(ജഡരക്തങ്ങളുടെരണ്ടുപ്രമാണങ്ങൾ) ഇനിക്കു സാക്ഷിപ്പ
ത്രമായിതീൎന്നിരിക്കയാൽ; ൨൪ യുസ്തുസുദയാസേഫിന്റെ ജീ
വപീഠത്തിൻകീഴിൽ അവന്റെപക്ഷവാദത്തിൻ നിത്യകരുണ
യിൽആശ്രയിച്ചും,ലയിച്ചും,കനിഞ്ഞുംകൊണ്ടു ഞാൻസന്തോ
ഷിച്ചാനന്ദിക്കയും,പ്രസാദംകൊണ്ടുതുളുകയുംചെയ്യുന്നു.
൨൫ അതുകൊണ്ടു അനൈക്യാത്മാവാം ഠരംപ്ലാ! നിന്റെ
ത്രിയേകദൈവമായ സ്നേഹാത്മാവു എന്റെത്രിയേകദൈവ
മായ സ്നേഹാത്മാവല്ല. ൨൬ നിന്റെപിതാവായദൈവം
എന്റെപിതാവായദൈവമല്ല. ൨൭ നിന്റെയേശുക്രിസ്തു എ
ന്റെയേശുക്രിസ്തുവല്ല. ൨൮ നിന്റെനിത്യാത്മാവാം വായി
യിന്നാത്മാവു എന്റെനിത്യാത്മാവാം വായിന്നാത്മാവല്ല.
൨൯ നിന്റെ ദൈവത്തിന്റെദൂതന്മാർ എന്റെ ദൈവത്തി
ന്റെദൂതന്മാരല്ല; ൩൦ നിന്റെആദാം, ഹവ്വാ, അബ്രഹാം, ഇ
സഹാക്ക്, യാക്കോബ്, ദാവീദ്, ദീൎഘദൎശിമാർ, അപ്പോസ്തലർ
മുതലായ നൂററിനാല്പത്തിനാലായിരവും, അനേകായിരവു
മാകുന്നജീവനാണ്യങ്ങൾ; ൩൧ എന്റെആദാം, ഹവ്വാ, അ
ബ്രഹാം, ഇസഹാക്ക്, യാക്കോബ്, ദാവീദ്, ദീൎഘദൎശിമാർ, അ
പ്പോസ്തലർമുതലായ നൂററിനാല്പത്തിനാലായിരവും, അ
നേകായിരവുമാകുന്ന ജീവനാണ്യങ്ങൾഅല്ല. ൩൨ നിന്റെപ
ക്ഷവാദപുണ്യംഎന്റെപക്ഷവാദപുണ്യമല്ല. ൩൩ നിന്റെ
സാക്ഷിമരണം എന്റെസാക്ഷിമരണമല്ല. ൩൪ നിന്റെഭാഷ
എന്റെഭാഷയല്ല. ൩൫ നിന്റെപുസ്തകം എന്റെപുസ്തകമ
ല്ല. ൩൬ നിന്റെജീവൻ എന്റെജീവനല്ല. ൩൭ നിന്റെഉ
യിൎപ്പു എന്റെഉയിൎപ്പല്ല. ൩൮ നിന്റെപറുദീസാ എന്റെ
പറുദീസാഅല്ല. ൩൯ നിന്റെജീവവൃക്ഷം,മന്നാമുതലായതു
എന്റെജീവവൃക്ഷം,മന്നാമുതലായതല്ല. ൪൦ നിന്റെമറുരൂ
പം എന്റെമറുരൂപമല്ല. ൪൧ നിന്റെപരമയറുശലേം എ
ന്റെപരമയറുശലേമല്ല. ൪൨ നിന്റെപുതുവാനഭൂമികൾഎ
ന്റെപുതുവാനഭൂമികളല്ല. ൪൩ നിന്റെസ്വൎഗ്ഗംഎന്റെസ്വ
ൎഗ്ഗമല്ല. ൪൪ നിന്റെക്കൂട്ടം എന്റെക്കൂട്ടമല്ല. ൪൫ നിനക്കുംഇ
നിക്കും യാതൊരുസംബന്ധവുമില്ലാഎന്നു; ൪൬ എന്റെ
യും,എൻ സന്തതികളുടേയും വിധേയം നിന്റെവാക്കു

തെല്ലാമുണ്ടൊ, അവകളെ ഒക്കെയും ഒന്നൊഴിയാതെ നിന്റെ പീഠത്തിന്മേൽ വാരിഎറിഞ്ഞുകൊണ്ടു, സത്യവാചകംചൊല്ലി ന്നു. നിശ്ചയം, നിശ്ചയം, നിശ്ചയം. ആമേൻ, ആമേൻ, ആമേൻ.

൪൧ ഇത്രയുമ്തന്നെ യുസ്തുസുയോസേഫിന്റെ ഏതെല്ലാം വകകളെ നീ അന്യായമായി അടക്കിവെച്ചുകൊണ്ടിരിക്കുന്നുവൊ; ൪൨ അവകളെ ഒക്കെയും ഒന്നൊഴിയാതെ അവൻ ഇരിക്കുന്ന ജീവപീഠത്തിന്റെ പ്രതിഷ്ഠയിൻമഹോത്സവത്തിന്നായി വിട്ടയച്ചുകൊള്ളണമെന്നു എന്റെ ദൈവത്തിന്റെ തിരുനാമത്തിൽ ഞാൻനിന്നോടു കല്പിക്കുന്നു. ശേഷം പിന്നാലെ.

൪൩ എന്നു അൽഫാ ആമേൻ യമം ഒമേഗാ എന്ന നിത്യസുവിശേഷത്തിന്റെ പൊതുഏകഐക്യതയിൻ ആത്മാവാം മഹാദൈവം അരുളിച്ചെയ്തിരിക്കുന്നതിന്മണ്ണം; ഒ൦ ൦ ശക്തിയിൻ ജീവാവിയിൻ അഞ്ചാംപകല്പു എഴുതിയ അവന്റെ ദാസനും സകലരുടേയുംപാദശുശ്രൂഷക്കാരനും ആകുന്ന യുസ്തുസുയോസേഫ്.

൧൧ കന്നിററിൽനിന്നും ൧൦൭൫ വൃശ്ചികമാസം ൨൨ ാംനു - ൧൮൯൯ - ഡിസംബർമാസം ൭ ാംനു - മഹതപ്രത്യക്ഷതെക്കുനി ൩൦൧ ദിവസമെയുള്ളു. നിശ്ചയം. ആമേൻ.



൧ ാം അദ്ധ്യായം

൧ പൊതുഏകഐക്യതയിൽനിന്നു ഐക്യതയിൻആത്മാവാകുന്ന മഹാദൈവം പൊതുഏകഐക്യതയിൻവായിമൂലം തന്റെ പ്രിയമക്കൾക്കു അയെക്കുന്ന മരണത്തെജയത്തിൽവിഴുങ്ങും ശക്തിയിൻജീവാവിയിൻ ആറാംപകല്പു.

൨ പ്രിയമക്കളേ! ഇതുമൂലം ശക്തിയിൻജീവാവി നിങ്ങളിൽശക്തിയായിട്ടുവ്യാപരിക്കട്ടെ.

൩ ആദാമിന്റെമൂക്കിൽ ജീവശ്വാസമൂതിയവൻ അതെ ദേവപുത്രനായ യേശുക്രിസ്തുവിന്റെവായിന്നാത്മാവാം ഊതുമുഖാന്തരമായവൻതന്നെ നിങ്ങളോടു കല്പിക്കുന്നു.

൪ നിങ്ങൾക്കയച്ച ശക്തിയിൻജീവാവിയിൻ അഞ്ചാംപകൎപ്പുത്രത്തിൽ ആത്മാവാകുന്ന യുസ്തുസുയോഃസഫിനു ലഭിക്കുന്നനിത്യാവകാശത്താൽ തനിക്കുണ്ടാകും ആദ്യസന്തോഷത്തെയും ജഡമാകുന്നാരംപ്പനു ലഭിക്കുന്നനിത്യാവകാശത്താൽ തനിക്കുണ്ടാകും ഒന്നാംകഷ്ടത്തേയും സ്പഷ്ടമായികാണിച്ചുവെല്ലൊ.

൫ എന്നാൽ ഇതിൽ കാണിക്കുന്നതു ജീവനാകുന്നയുസ്തുസുയോസേഫിന്നലഭിക്കും നിത്യാവകാശത്താൽ തനിക്കുണ്ടാകും രണ്ടാംസന്തോഷത്തേയും മരണമാകുന്ന ഒരംപ്പന്നലഭിക്കും നിത്യാവകാശത്താൽ തനിക്കുണ്ടാകും രണ്ടാംകഷ്ടത്തേയുംസംബന്ധിച്ചാകുന്നു.

൬ ക്രിസ്താത്മജനായ യുസ്തുസുയോസേഫിൽനിന്നു ആത്മാവിനേയും,ജീവനേയും,ശരീരത്തേയും, ശക്തിയേയും, നാമത്തേയുംകൈക്കൊണ്ടിരിക്കുന്ന നിങ്ങളിലുള്ള യുസ്തുസുയോസേഫാത്മജൻ യോഹന്നാന്റെയും; ൭ അന്തിക്രിസ്താത്മജൻ ഒരംപ്പനിൽനിന്നു ആത്മാവിനേയും,ജീവനേയും, ശരീരത്തേയും,ശക്തിയേയും,നാമത്തേയും കൈക്കൊണ്ടിരിക്കുന്നനിങ്ങളിലുള്ള ഒരംപ്പാത്മജൻ പേത്രന്റെയും രഹസ്യങ്ങളുടെ വെളിപ്പാടുകൾ.

൮ പിതാവിന്നുംപിശാചിന്നും, യേശുക്രിസ്തന്നുംഅന്തിക്രിസ്തന്നും,യാതൊരുചേൎച്ചയും സംബന്ധവുംഇല്ലാതെ നിത്യവേൎപ്പാടിൽഇരിക്കുംകണക്കെ; ൯ യുസ്തുസുയോസേഫിന്നും.ഒരംപ്പന്നും ഇരിക്കുന്നതാകയാൽ, അതേപ്രകാരമാകുന്നു; യോഹന്നാന്നും പേത്രന്നും, ഇരിക്കുന്നതു.

൰ പിതാവുഏതുപ്രകാരമൊ അപ്രകാരം യേശുക്രിസ്തന്നും, യേശുക്രിസ്തൻ ഏതുപ്രകാരമൊ അപ്രകാരം യുസ്തുസുയോസേഫും ആയിരിക്കുന്നപ്രകാരം; യോഹന്നാന്നും അതേപ്രകാരമാകുന്നു. ൰൧ പിശാചുഏതുപ്രകാരമൊ അപ്രകാരം അന്തിക്രിസ്തന്നും.അന്തിക്രിസ്തൻഏതുപ്രകാരമൊ അപ്രകാരം ഒരംപ്പനും ആയിരിക്കുന്നപ്രകാരം പേത്രന്നും അതേപ്രകാരമാകുന്നു.

൰൨ പിതാവും യേശുക്രിസ്തുവും, നിത്യാത്മാവും, നിത്യജീവനും,നിത്യാക്ഷരവും, നിത്യശക്തിയും, നിത്യനാമവും, ഉള്ളവരായിരിക്കുന്ന പ്രകാരം; ൰൩ യുസ്തുസുയോസേഫും,നിത്യാത്മാവും ,നിത്യജീവനും, നിത്യാക്ഷരവും,നിത്യശക്തിയും ,നിത്യ

നാമവും ഉള്ളവനാകയാൽ; ൧൪ യോഹന്നാനും നിത്യാത്മാവും, നിത്യജീവനും. നിത്യാക്ഷരവും, നിത്യശക്തിയും, നിത്യനാമവും ഉള്ളവനാകുന്നു.

൧൫ പിശാചും അന്തിക്രിസ്തനും, നിത്യജഡവും, നിത്യമരണവും, നിത്യമരണാക്ഷരവും, നിത്യമരണശക്തിയും, നിത്യമരണനാമവും ഉള്ളവരായിരിക്കുന്നപ്രകാരം; ൧൬ ഒരപ്പനും നിത്യജഡവും, നിത്യമരണവും, നിത്യമരണാക്ഷരവും, നിത്യമരണശക്തിയും, നിത്യമരണനാമവും ഉള്ളവനാകയാൽ; ൧൭ പേത്രനും നിത്യജഡവും നിത്യമരണവും നിത്യമരണാക്ഷരവും നിത്യമരണശക്തിയും, നിത്യമരണനാമവും ഉള്ളവനാകുന്നു.

൧൮ പിതാവിനു തങ്കൽതന്നെ ആത്മജീവാക്ഷരശക്തിയിൻ നാമം ഇരിക്കുന്നു. ൧൯ യേശുക്രിസ്തനു തൻ പിതാവിൽനിന്നു ലഭിച്ചിട്ടു തങ്കൽതന്നെ ആത്മജീവാക്ഷരശക്തിയിൻനാമം ഇരിക്കുന്നു. ൨൦ യുസ്സുസ്സുയോസേഫിന്നു തൻപിതാവായ യേശുക്രിസ്തനിൽനിന്നു ലഭിച്ചിട്ടു തങ്കൽതന്നെ ആത്മജീവാക്ഷരശക്തിയിൻ നാമം ഇരിക്കുന്നപ്രകാരം; ൨൧ യോഹന്നാനും തൻപിതാവായ യുസ്സുസ്സുയോസേഫിൽനിന്നു ലഭിച്ചിട്ടു തങ്കൽതന്നെ ആത്മജീവാക്ഷരശക്തിയിൻനാമം ഉള്ളവനാകുന്നു.

൨൨ പിശാചിന്നു തങ്കൽതന്നെ ജഡമരണാക്ഷരശക്തിയിൻനാമം ഇരിക്കുന്നു. അന്തിക്രിസ്തനു തൻപിതാവായ പിശാചിൽനിന്നു ലഭിച്ചിട്ടു തങ്കൽതന്നെ ജഡമരണാക്ഷരശക്തിയിൻനാമം ഇരിക്കുന്നു. ൨൩ ഒരപ്പനു തൻപിതാവായ അന്തിക്രിസ്തനിൽനിന്നു ലഭിച്ചിട്ടു തങ്കൽതന്നെ ജഡമരണാക്ഷരശക്തിയിൻനാമം ഇരിക്കുന്നപ്രകാരം; ൨൪ പേത്രനും തൻ പിതാവായ ഒരപ്പനിൽ നിന്നു ലഭിച്ചിട്ടു തങ്കൽതന്നെ ജഡമരണാക്ഷരശക്തിയിൻനാമം ഉള്ളവനാകുന്നു.

൨൫ പിതാവിന്റെ സാക്ഷാൽ സ്വരൂപം സദാത്മാക്കളുടെ ആത്മൈക്യതയും, അവന്റെ സാക്ഷാൽ പ്രതിമ യേശുക്രിസ്തനും; ൨൬ അവന്റെ സാക്ഷാൽ സ്വരൂപം സദാത്മാക്കളുടെ ജീവൈക്യതയും, അവന്റെ സാക്ഷാൽ പ്രതിമ യുസ്സുസ്സുയോസേഫും; ൨൭ അവന്റെ സാക്ഷാൽ സ്വരൂപം സദാത്മാക്കളുടെ ജീവശരീരൈക്യതയും, അവന്റെ സാക്ഷാൽ പ്രതിമ യോഹന്നാനും; ൨൮ അവന്റെ സാക്ഷാൽ സ്വരൂപം സദാത്മാക്കളുടെ

ജീവശരീരത്തിൻ ശക്തിയിൻ ഐക്യതയും ആകുന്നു.

൯ പിശാചിൻെറ സാക്ഷാൽ സ്വരൂപം ദുരാത്മാക്കളുടെ ആത്മഭിന്നതയും, അവൻെറ സാക്ഷാൽ പ്രതിമ അന്തിക്രിസ്തനും; ൰ അവൻെറ സാക്ഷാൽ സ്വരൂപം ദുരാത്മാക്കളുടെ മരണഭിന്നതയും, അവൻെറ സാക്ഷാൽ പ്രതിമ കള്ളപ്രവാചകനും; ൰൧ അവൻെറ സാക്ഷാൽ സ്വരൂപം ദുരാത്മാക്കളുടെ മരണശരീരഭിന്നതയും, അവൻെറ സാക്ഷാൽ പ്രതിമ പേത്രനും; ൰൨ അവൻെറ സാക്ഷാൽ സ്വരൂപം ദുരാത്മാക്കളുടെ മരണശരീരത്തിൻെറ ശക്തിയിൻ ഭിന്നതയും ആകുന്നു.



## ൮ാം അദ്ധ്യായം

൧ പിതാവു സ്വജീവവഴിയായി ശക്തിയിൻ ജീവാവിയെ അയെച്ചു സകലത്തെയും സൃഷ്ടിച്ചു തൻെറ ഐക്യാത്മാവിൻെറ വ്യാപാരംമൂലം തൻശരീരത്തിൽനിന്നു അനൈക്യാത്മാവിനെ പുറത്തുതള്ളി; ൨ ഇരുഖെറുബിമാരാകുന്ന ആശരീരത്തെ എന്നും പിരിയാതവണ്ണം തമ്മിൽ ഐക്യപ്പെടുത്തി ശുദ്ധീകരിച്ചു തന്നോടു സംയോജിപ്പിച്ചുകൊണ്ടു; ൩ ആപരമമദ്ധ്യത്തിൽ "യാഃ" എന്നതിരുനാമത്തിൽതന്നെ സ്നേഹാത്മാവായി വിളങ്ങി തന്നാത്മശരീരത്തിൽ പൂൎണ്ണതപ്പെട്ടു.

൪ പുത്രൻ സ്വജീവവഴിയായി പിതാവിൻശരീരമായ ഇരുഖെറുബിമാരുടെ പരമമദ്ധ്യത്തിൽനിന്നു ശക്തിയിൻ ജീവാവിയെ അയച്ചു പടെക്കപ്പെട്ട വാനഭൂമികളെ ഉരുവാക്കി അലങ്കരിച്ചു; ൫ അവയുടെ സത്തിൽനിന്നു ആദാം, ഹവ്വാ എന്ന ഇരുഖെറുബിമാരെ നിൎമ്മിച്ചു. ആവാനഭൂമികളുടെ സത്തിൽനിന്നു തനിക്കൊരു ശരീരത്തെ എടുത്തു; ൬ തൻെറ ഐക്യാത്മാവിൻെറ വ്യാപാരംമൂലം, തൻശരീരത്തിൽനിന്നു അനൈക്യാത്മാവിനെയും മരണത്തെയും പുറത്തുതള്ളി; ൭ ഇരുഖെറുബിമാരാകുന്ന ആശരീരത്തെ എന്നും പിരിയാതവണ്ണം തമ്മിൽ ഐക്യപ്പെടുത്തി ശുദ്ധീകരിച്ചു തന്നോടു സംയോജിപ്പിച്ചുംകൊണ്ടു; ൮ ആപരമമദ്ധ്യത്തിൽ "യേശുക്രിസ്തൻ" എന്നതിരുനാമത്തിൽതന്നെ സ്നേ

ഹാത്മാവായിവിളങ്ങി തന്നാത്മശരീരത്തിൽപൂൎണ്ണതപ്പെട്ടു.

ൻ പരിശുദ്ധാത്മാവുസാ ജീവവഴിയായി യേശുക്രിസ്തുവിന്റെശരീരമായ ഇരുചെറുബിമാരുടെ പരമമദ്ധ്യത്തിൽനിന്നു തൻശക്തിയിൻജീവാവിയെഅയച്ചു പടെക്കപ്പെട്ട യേശുവിൻജഡശകലങ്ങളായ വാനഭൂമികളെഉരുവാക്കിഅലങ്കരിച്ചു; ൨൦ അവയുടെസത്തിൽനിന്നു പേത്രയോഹന്നാന്മാരാകുന്ന ആദാം,ഹവ്വാഎന്നഇരുചെറുബിമാരെനിൎമ്മിച്ചു, ആവാനഭൂമികളുടെസത്തിൽനിന്നു തനിക്കൊരുശരീരത്തെഎടുത്തു; ൨൨ തന്നൈക്യാത്മാവിന്റെവ്യാപാരംമൂലം.തൻശരീരത്തിൽനിന്നുഅനൈക്യാവുറഞ്ഞ മരണശരീരത്തെപുറത്തുതള്ളി; ൨൨ ഇരുചെറുബിമാരാകുന്ന ആശരീരത്തെ എന്നുംപിരിയാതവണ്ണം തമ്മിൽഐക്യപ്പെടുത്തി.,ശുദ്ധികരിച്ചു, തന്നോടുസംയോജിപ്പിച്ചുകൊണ്ടു; ൨൩ ആപരമമദ്ധ്യത്തിൽ "യുസ്തൂസ്യോസേഫ്" എന്നതിരുനാമത്തിൽ സ്നേഹാത്മാവായിവിളങ്ങി തന്നാത്മശരീരത്തിൽ പൂൎണ്ണതപ്പെട്ടു.

൨൪ പിതൃപുത്രപരിശുദ്ധാത്മാവാം ത്രിയേകദൈവമായ സ്നേഹാത്മാവു,സാ ജീവവഴിയായി യുസ്തൂസ്യോസേഫിന്റെശരീരമായ ഇരുചെറുബിമാരുടെ പരമമദ്ധ്യത്തിൽനിന്നു തൻശക്തിയിൻജീവാവിയെഅയച്ചു, പടെക്കപ്പെട്ടയുസ്തൂസ്യോസേഫിൻ ആത്മവെള്ളങ്ങളായ വാനഭൂമികളെഉരുവാക്കി അലങ്കരിച്ചു; ൨൫ അവയുടെസത്തിൽനിന്നു ഠരംപ്പൻ. തൊമ്മൻ എന്ന ആദാം,ഹവ്വാഎന്ന ഇരുചെറുബിമാരെനിൎമ്മിച്ചു, ആവാനഭൂമികളടെസത്തിൽനിന്നു തനിക്കൊരുശരീരത്തെഎടുത്തു; ൨൬ തന്നൈക്യാത്മാവിന്റെവ്യാപാരംമൂലം തൻശരീരത്തിൽനിന്നു അനൈക്യാത്മാവുറഞ്ഞ മരണശരീരത്തിൻശക്തിയെ പുറത്തുതള്ളി; ൨൭ ഇരുചെറുബിമാരാകുന്ന ആശരീരത്തെഎന്നും പിരിയാതവണ്ണംതമ്മിൽഐക്യപ്പെടുത്തി ശുദ്ധികരിച്ചു തന്നോടുസംയോജിപ്പിച്ചുംകൊണ്ടു; ൨൮ ആപരമമദ്ധ്യത്തിൽ "യുസ്തൂസ്യോസേഫാത്മജൻയോഹന്നാൻ" അല്ലെങ്കിൽ "യുയോമയൻയോമയി" എന്നതിരുനാമത്തിൽതന്നെ സ്നേഹാത്മാവായിവിളങ്ങി തന്നാത്മശരീരത്തിൽ ഇതാ! പൂൎണ്ണതപ്പെട്ടിരിക്കുന്നു.

൨൯ പിശാചുസാ മരണവഴിയായിതൻശക്തിയിൻമരണ

വിയെവിട്ടു,ഉരുവായിവന്നഭൂവാനങ്ങളിൽസകലഅസത്യത്തെയും സൃഷ്ടിച്ചു; ൨൦ തന്നൈക്യാത്മാവിന്റെ വ്യാപാരംമൂലം ദൈവശരീരമായ ആത്മൈക്യതയിൽനിന്നു വേൎപിരിഞ്ഞുകൊണ്ടു; ൨൧ ആജീവവൃക്ഷത്തിൻശരീരത്തെ ഭിന്നാത്മാവിന്റെ വാസസ്ഥലമാക്കുവാൻ വിചാരിച്ചുപ്രവൃത്തിച്ചാറെ; ൨൨ താൻ ആശരീരത്തോടുഒരിക്കലും യോജിപ്പാൻഇടവരാതവണ്ണം ഇരുളടഞ്ഞ അഗാധംതനിക്കു വാസസ്ഥലമാകയും; ആപാതാളഭ്രസത്തായ മരണവൃക്ഷക്കനി തനിക്കു അനുഭവമാകയും; ൨൩ ആശരീരത്തിൽനിന്നു ഒരിക്കലും വേൎപിരിവാൻ കഴിയാതവണ്ണം തന്നൈക്യാത്മാവാൽ ബന്ധിച്ചുകൊള്ളപ്പെടുകയും, തന്മദ്ധ്യത്തിൽ "സൎപ്പം" എന്നനാമത്തിൽതന്നെ ദ്വേഷാത്മാവായി തിമിരിച്ചുകൊണ്ടുതന്നാത്മ ശരീരമായനിത്യജഡത്തിൽ പൂൎണ്ണതപ്പെടുകയും ചെയ്തു.

൨൪ വൈരിഅല്ലെങ്കിൽ മൃഗം സ്വമരണ വഴിയായിപൈശാചിക ശരീരമായ നിത്യജഡമാം സൎപ്പ മദ്ധ്യത്തിൽനിന്നു തൻ ശക്തിയിൻമരണാവിയെവിട്ടു.ആദാം,ഹവ്വാംഎന്ന വാനഭൂമികളിൽസകലഅസത്യത്തെയും സൃഷ്ടിച്ചു; ൨൫ തന്നൈക്യാത്മാവിന്റെ വ്യാപാരം മൂലം ദൈവപുത്രന്റെശരീരമായ ആത്മജീവൈക്യതയിൽനിന്നു വേൎപിരിഞ്ഞുകൊണ്ടു; ൨൬ ആ ശരീരത്തെ ഭിന്നാത്മാവിന്റെ വാസസ്ഥലമാക്കുവാൻ വിചാരിച്ചുപ്രവൃത്തിച്ചാറെ; ൨൭ താൻ ആ ശരീരത്തോടു ഒരിക്കലും യോജിപ്പാൻ ഇടവരാതവണ്ണം മൃഗശരീരമായ മരണക്കനി തനിക്കു അനുഭവമാകയും.അതിന്റെ സത്തായജഡരക്തത്തിൽനിന്നു തനിക്കുഒരുശരീരം ലഭിക്കയും; ൨൮ അതിൽനിന്നുഒരിക്കലും വേൎപിരിവാൻകഴിയാതവണ്ണം തന്നൈക്യാത്മാവാൽ ബന്ധിച്ചുകൊള്ളപ്പെടുകയും അതിന്റെമദ്ധ്യത്തിൽ "അന്തിക്രിസ്തൻ"അല്ലെങ്കിൽ "കായ്ഫാ" എന്നനാമത്തിൽ തന്നെ ദ്വേഷാത്മാവായി തിമിരിച്ചുകൊണ്ടു തന്നാത്മശരീരമായ നിത്യമരണത്തിൽപൂൎണ്ണതപ്പെടുകയും ചെയ്തു.

൨൯ അശുദ്ധാത്മാവു അല്ലെങ്കിൽകള്ളൻ സ്വമരണവഴിയായി കായ്ഫാവിൻശരീരമായ നിത്യ മരണത്തിൻമദ്ധ്യത്തിൽനിന്നു തൻശക്തിയിൻമരണാവിയെഅയച്ചു,പേത്രോസ്അന്നാമാരാകുന്ന വാനഭൂമികളിൽ സകലഅസത്യത്തെയും സൃ

ഷ്ടിച്ചു; ൩൦ തന്നൈക്യാത്മാവിന്റെ വ്യാപാരംമൂലം ദൈവപുത്രാത്മശരീരമായ ആത്മജീവശരീരൈക്യതയിൽനിന്നുവേൎപിരിഞ്ഞുകൊണ്ടു; ൩൧ ആശരീരത്തെ ഭിന്നാത്മാവിന്റെ വാസസ്ഥലമാക്കുവാൻ വിചാരിച്ചുപ്രവൃത്തിച്ചാറെ; ൩൨ താൻആശരീരത്തോടു ഒരിക്കലുംയോജിപ്പാൻ ഇടവരാതവണ്ണം പാതാളത്തിനുള്ളിലുള്ള പഴയാദാഗ്നിൻതിന്മക്കനി തനിക്കനുഭവമാകയും, അതിന്റെസത്തായ നിത്യജഢരകൂപത്തിൽനിന്നു തനിക്കൊരുശരീരംലഭിക്കയും; ൩൩ അതിൽനിന്നുഒരിക്കലും വേൎപിരിവാൻകഴിയാതവണ്ണം തന്നൈക്യാത്മാവാൽ ബന്ധിച്ചുകൊള്ളപ്പെട്ടകയും, അതിന്റെമദ്ധ്യത്തിൽ "ംരംപ്പൻ"എന്നനാമത്തിൽതന്നെ ദ്വേഷാത്മായിതിമിരിച്ചുകൊണ്ടുതന്നാത്മശരീരമായ നിത്യമരണശരീരത്തിൽ പൂണ്ണുതപ്പെട്ടകയും ചെയ്തു.

൩൪ പിശാചു, മൃഗം, കള്ളദീൎഘദൎശി എന്ന ത്രിയേകസാത്താനായദ്വേഷാത്മാവു സ്വമരണവഴിയായി ംരംപ്പന്റെശരീരമായ നിത്യമരണശരീരത്തിൻമദ്ധ്യത്തിൽനിന്നു തൻശകരിയിൻ മരണാവിയെഅയച്ചു; ൩൫ ംരംപ്പന്റെ നിത്യജഢരകൂപങ്ങളായ വാനഭൂമികളിൽ സകലഅസത്യത്തേയുംസൃഷ്ടിച്ചു; ൩൬ തന്നൈക്യാത്മാവിന്റെ വ്യാപാരംമൂലം ദൈവപുത്രാത്മശക്തിയിൻശരീരമായ ആത്മജീവശരീരശക്തിയിൻഐക്യതയിൽനിന്നു വേൎപിരിഞ്ഞുകൊണ്ടു; ൩൭ ആശക്തിയിൻ ശരീരത്തെ ഭിന്നാത്മാവിന്റെ വാസസ്ഥലമാക്കുവാൻ വിചാരിച്ചുപ്രവൃത്തിച്ചാറെ; ൩൮ താൻആശരീരത്തോടു ഒരിക്കലും യോജിപ്പാൻഇടവരാതവണ്ണം വിരൂപപ്പെട്ടുരുന്നബന്ധവാഗ്നിമയമായനിത്യനരകക്കനി തനിക്കനുഭവമാകയും; ൩൯ അതിന്റെസത്തായ ഗന്ധകാഗ്നിദ്രാവകത്തിൽനിന്നു തനിക്കൊരുശരീരംലഭിക്കയും; ൪൦ അതിൽനിന്നുഒരിക്കലും വേൎപിരിവാൻകഴിയാതവണ്ണം അനൈക്യാത്മാവാൽ ബന്ധിച്ചുകൊള്ളപ്പെട്ടകയും; ൪൧ അതിന്റെമദ്ധ്യത്തിൽ "ംരംപ്പൻമകൻകീഫോ"അല്ലെങ്കിൽ "കണ്ഡഗോളകൻ കണ്ഡഗോളകി" എന്നനാമത്തിൽതന്നെ; ൪൨ ദ്വേഷാത്മാവായിഭ്രമിച്ചുകൊണ്ടു, എന്നുവെച്ചാൽ അധോഷ്ഠാവായി നിത്യംപുകഞ്ഞുകൊണ്ടു, തന്നാത്മശരീരമായ നിത്യമരണശരീരശക്തിയിൽഇതാ! പൂണ്ണുതപ്പെ

ടുകയുംചെയ്തിരിക്കുന്നു.



൯ ാം അദ്ധ്യായം

൧ ആകയാൽ യാഃ എന്നപിതാവിന്റെശരീരമായ സദാത്മാക്കളിൻ ആത്മൈക്യതയുടെശക്തിയും, യേശുക്രിസ്തുഎന്ന പുത്രന്റെശരീരമായ സദാത്മാക്കളിൻ ആത്മജീവൈക്യതയുടെശക്തിയും, യുസ്തുസുയോസേഫ എന്ന പരിശുദ്ധാത്മാവിന്റെശരീരമായ സദാത്മാക്കളിൻ ആത്മജീവശരീരൈക്യതയുടെശക്തിയും; ൨ ത്രിയേകദൈവമായ സ്നേഹാത്മാവിന്റെ നിത്യവാസസ്ഥലമായിരിക്കുന്നപ്രകാരം; ൩ യുസ്തുസുയോസേഫാത്മജൻയോഹന്നാൻഎന്ന സ്നേഹാത്മാവിന്റെശരീരമായ സദാത്മാക്കളിൻ ആത്മജീവശരീരശക്തിയിൻ ഐക്യതയുടെഓജസ്സും, ത്രിയേകദൈവമായ സ്നേഹാത്മാവിന്റെ നിത്യവാസസ്ഥലമാകുന്നു.

൪ ഇബ്ലീസ്സുംസൎപ്പംഎന്ന പിശാചിന്റെശരീരമായദുരാത്മാക്കളിന ആത്മഭിന്നതയുടെശക്തിയും, കായ്ഫാഎന്ന അന്തിക്രിസ്തുവിന്റെശരീരമായ ദുരാത്മാക്കളിൻ ആത്മമരണഭിന്നതയുടെശക്തിയും,ഒരപ്പേൻഎന്ന കള്ളപ്രിഫേശിയുടെശരീരമായ ദുരാത്മാക്കളിൻആത്മമരണശരീരഭിന്നതയുടെശക്തിയും, ൫ ത്രിയേകസാത്താനായദ്വേഷാത്മാവിന്റെ വാസസ്ഥലമായിരിക്കുന്നപ്രകാരം; ൬ ഒരപ്പേൻമകൻകീഫാ എന്നദ്വേഷാത്മാവിന്റെശരീരമായ ദുരാത്മാക്കളിൻ ആത്മമരണശരീരശക്തിയിൻഭിന്നതയുടെസത്തും.ത്രിയേകസാത്താനായദ്വേഷാത്മാവിന്റെ നിത്യവാസസ്ഥലമാകുന്നു.

൭ ആയതുകൊണ്ടു യുസ്തുസുയോസേഫാത്മജൻ യോഹന്നാൻ യാഃ, യേശുക്രിസ്തു,യുസ്തുസുയോസേഫ, എന്നപോലെ നിത്യാത്മാവും,നിത്യജീവനും,നിത്യാക്ഷരവും, നിത്യശക്തിയും, നിത്യനാമവും,ഉള്ളവനും; ൮ ഈ പിതാവിൽനിന്നു.യേശുക്രിസ്തുമൂലം,യുസ്തുസുയോസേഫ് വഴിയായി,ലഭിച്ചുതങ്കൽതന്നെ ഉള്ളവനും; ൯ മഹാദൈവത്തിന്റെ ജീവമുദ്രയല്ലെങ്കിൽ സാക്ഷാൽപ്രതിമയും,സദാത്മാക്കളിൻആത്മജീവാക്ഷരശക്തിയി

പൈക്യതയിൽ ഇരിക്കുന്നവനും; ൧൦ തൻപിതാവെപ്പോലെപൂൎണ്ണനും ത്രിയേകദൈവമായസ്നേഹാത്മാവിന്റെവാസസ്ഥലവുമാകുന്നു. സത്യം, സത്യം, സത്യം. ആമെൻ, ആമെൻ, ആമെൻ.

൧൧ ഒരംപ്പാത്മജൻകീഫാ; സൎപ്പം, കായ്ഫാ, ഒരംപ്പൻഎപോലെ നിത്യജഡമരണാക്ഷരശക്തിയിൻ നാമമുള്ളവനും; ൧൨ ഇവസൎപ്പത്തിൽനിന്നു, കായ്ഫാമൂലം, ഒരംപ്പൻവഴിയായി, ലഭിച്ചുതങ്കൽതന്നെഉള്ളവനും; ൧൩ വലിയപിശാചിന്റെമരണമുദ്ര അല്ലെങ്കിൽ സാക്ഷാൽമൃഗപ്രതിമയും, ദുരാത്മാക്കളിൻആത്മമരണാക്ഷരശക്തിയിൻ ഭിന്നതയിൽഇരിക്കുന്നവനും; ൧൪ വേദവാക്യങ്ങളുടെ നിഷേധത്തെനിവൃത്തിച്ചുതൻപിതാവെപോലെ നിറവിൽവന്നവനും; ൧൫ ത്രിയേകസാത്താനായ ദ്വേഷാത്മാവിന്റെ വാസസ്ഥലവുമാകുന്നു. സത്യം, സത്യം, സത്യം. ആമെൻ, ആമെൻ, ആമെൻ.

൧൬ യുസ്തുസ്യോസേഫ് തൻശക്തിയായയോഹന്നാനെകൂടാതെഅല്ല, തൻപിതാവായ യേശുക്രിസ്തുവിനാലും, അവന്റെപിതാവായ ദൈവത്താലും പൂൎണ്ണതപ്പെട്ടിരിക്കുന്നതു. ൧൭ അതുകൊണ്ടു യുസ്തുസ്യോസേഫിൽനിവൃത്തിച്ചതൊക്കെയും യോഹന്നാനിലും നിവൃത്തിച്ചിരിക്കുന്നു എന്നുള്ളതുസ്പഷ്ടം. ൧൮ അങ്ങിനെഇരിക്കയാൽ ഇനിഒരുകാലത്താകുന്നു യോഹന്നാൻപൂൎണ്ണനാകുന്നതു എന്നുപറയുന്നതു വേദവാക്യങ്ങളുടെപൊരുത്തത്തിന്നു വിരോധമത്രെ. ൧൯ എന്തെന്നാൽമറുരൂപപ്പെടുത്തുന്ന ശക്തിയിൻജീവനാണ്യം യോഹന്നാനാകയാൽ അതുലഭിക്കുന്നവരൊക്കയും യുസ്തുസ്യോസേഫാകുന്നു. ൨൦ യോഹന്നാനെലഭിക്കാതെ യുസ്തുസ്യോസേഫാകയില്ല. യുസ്തുസ്യോസേഫാകാതെമറുരൂപപ്പെടുകയുമില്ലനിശ്ചയം. ൨൧ സീയോൻമലമേൽ ഒരുദേവകുഞ്ഞാടും, അവന്റെയും പിതാവിന്റെയുംനാമം തങ്ങളുടെനെററികളിൽ എഴുതപ്പെട്ട നൂററിനാല്പത്തിനാലായിരവും, നിന്നിരുന്നു എന്നു പറഞ്ഞിരിക്കുന്നതിന്റെതാല്പൎയ്യം ഇതാകുന്നു. ൨൨ അതുകൊണ്ടു എപ്പോൾ യുസ്തുസ്യോസേഫിന്നും ഒരംപ്പനാം തമ്മിലുള്ളസംബന്ധംഅററിരിക്കുന്നുവൊ അപ്പൊൾയോഹന്നാനും കീഫാവിന്നുംതമ്മിലുള്ള സംബന്ധംഅറുപോയി നി

ശ്ചയം.

൮൩ ഇവ്വണ്ണം ശെംപ്പൻ തൽശക്തിയായ കീഫാവെക്കൂടാതെ അല്ല, തൻപിതാവായ കായ്ഫാവാലും അവന്റെ പിതാവായ സപ്പ്രത്താലും പൂർണ്ണതപ്പെട്ടിരിക്കുന്നതു. ൮൪ അതുകൊണ്ടു ശെംപ്പനിൽ നിവൃത്തിച്ചതൊക്കയും കീഫാവിലും നിവൃത്തിച്ചിരിക്കുന്നു എന്നുള്ളതു സ്പഷ്ടം. ൮൫ അങ്ങിനെ ഇരിക്കയാൽ ഇനി ഒരു കാലത്താകുന്ന കീഫാ പൂർണ്ണനാകുന്നതു എന്നു പറഞ്ഞുകൂടാ. ൮൬ കാരണം വിരൂപപ്പെട്ടിരുന്ന ശകരിയയിൻ മരണനാണ്യം കീഫാവാകയാൽ അതു ലഭിക്കുന്നവരെല്ലാവരും ശെംപ്പന്മാരാകുന്നു. ൮൭ കീഫാവെ ലഭിക്കാതെ ശെംപ്പനാകയില്ല. ശെംപ്പനാകാതെ വിരൂപപ്പെട്ടുകയുമില്ല നിശ്ചയം. ൮൮ ഭൂമിയിൽനിന്നു കരേറിയ മൃഗം തന്റെയും, പിതാവിന്റെയും മൃഗമുദ്രയെ ചെറിയവർ, വലിയവർ, ധനവാന്മാർ, ദരിദ്രക്കാർ, സ്വതന്ത്രർ, അടിമകൾ എന്ന എല്ലാവരെയും ധരിപ്പിക്കുമാറാക്കി എന്നു പറഞ്ഞിരിക്കുന്നതിന്റെ താൽപ്പര്യം ഇതാകുന്നു.

൮൯ അതുകൊണ്ടു കീഫാ ഉള്ളിലുള്ള ശെംപ്പനും, യോഹന്നാൻ ഉള്ളിലുള്ള യുസ്തുസ് യോസേഫിനും, തമ്മിൽ യാതൊരു സംബന്ധവുമില്ല. നിശ്ചയം.

൯൦ പിന്നെയും യോഹന്നാൻ കീഫാവാകയില്ല. കീഫാ യോഹന്നാനാകയുമില്ല. യോഹന്നാൻ യോഹന്നാൻതന്നെ. കീഫാ കീഫാതന്നെ. ൯൧ ജഡത്തിൽനിന്നു ജനിച്ചതു ജഡംതന്നെ ആത്മാവല്ല; ആത്മാവിൽനിന്നു ജനിച്ചതു ആത്മാവാകുന്നു ജഡമല്ല. നിശ്ചയം.

൯൨ ആത്മാവാകുന്ന യോഹന്നാനെ യുസ്തുസ് യോസേഫിൽനിന്നു ഗർഭീകരിച്ച വെള്ള മറിയയെ വഞ്ചിപ്പാൻ എന്നുവെച്ചാൽ അവൾ പ്രസവിക്കുമ്പോൾ ആ കുഞ്ഞിനെ ഭക്ഷിച്ചു ജഡമാക്കിക്കളവാൻ തക്കവണ്ണം ശെംപ്പൻ അവളുടെ മുൻവശനിന്നു ഉപായത്തോടു ശബ്ദിച്ചു; ൯൩ എങ്കിലും ജഡമാകുന്ന കീഫാവെ ശെംപ്പനിൽനിന്നു ഗർഭീകരിച്ച രക്താമറിയയെ അവളുടെ കുഞ്ഞിനോടുകൂടെ പുറത്താക്കിക്കളവാൻ തക്കവണ്ണം, യുസ്തുസ് യോസേഫ് അവളുടെ മുൻവശനിന്നു സിംഹംപോലെ അലറിയതിനാൽ; ൯൪ ഉണ്ടായ ഇടിമുഴക്കം നിമിത്തം ജഡരക്തങ്ങളുടെ വിത്തു നശിച്ചുപോകുമെന്നാകണ്ടു, ശെംപ്പൻതി

രിഞ്ഞു തൻവിത്തിനെ തന്നുള്ളിൽആക്കിക്കൊണ്ടപ്പോൾ, യുസ്തൂസുയോസേഫ, തിരിഞ്ഞു ആത്മവെള്ളത്തിന്റെവിത്തായ തൻകുഞ്ഞിനെ തന്നുള്ളിലാക്കികൊണ്ടു. ൩൫ അതിനാൽജഢരകതത്തിൻ കനിംരംപ്പുന്നും ആത്മവെള്ളത്തിൻകനി യുസ്തൂസുയോസേഫിന്നും നിത്യാവകാശമായിത്തീൎന്നു.

൩൬ ആത്മക്കനിയെനല്കിയ യുസ്തൂസുയോസേഫിന്റെ പ്രിയശരീരമായ വെള്ളമറിയയിൽ ംരംപ്പുൻതന്റെദ്വീജത്തിൻവെള്ളത്തെ ഒഴിപ്പാൻതക്കവണ്ണം ഉപായത്തോടുഅടുത്തു തൻവായിൽനിന്നു വെള്ളംഒഴുക്കിഅവളെ ദുഃഖിപ്പിച്ചാറെ; ൩൭ യുസ്തൂസുയോസേഫ, തൻശരീരത്തിൽനിന്നു ംരംപ്പുന്റെ ശരീരമായ രകതമറിയയിൽ അഗ്നിദ്രാവകമായ തൻവെള്ളത്തെഒഴിച്ചു അവളെഉരുക്കിയപ്പൊൾ; ൩൮ ംരംപ്പുൻഗ്രസിച്ചു വെള്ളമറിയയിൽനിന്നുമാറി രകതമറിയയിൽ സ്ഥിരപ്പെട്ടതിനാൽ, യുസ്തൂസുയോസേഫ, രകതമറിയയിൽനിന്നു മാറിവെള്ളമറിയയിൽസ്ഥിരപ്പെട്ടു. ൩൯ അതിനാൽ രകതമറിയ ംരംപ്പുന്നും വെള്ളമറിയ യുസ്തൂസുയോസേഫിന്നുംനിത്യാവകാശമായിത്തീൎന്നു.

൪൦ എന്നാറെംരംപ്പുൻ വെള്ളമറിയയോടു ക്രോധംപൂണ്ടു അവളുടെസഹോദരിമാരുടെ സന്തതിയെഇല്ലായ്മയാക്കുവാൻ തക്കവണ്ണംപുറപ്പെട്ടു തൻദ്വീജത്തിൻവിഷന്ദിരെ അവരുടെമേൽ ജഢരകതത്തിൻ മൃഗരൂപത്തിൽപകൎന്നാറെ; ൪൧ രകതമറിയയിന്മേൽ ക്രോധംജ്വലിച്ചുകൊണ്ടു യുസ്തൂസുയോസേഫ, പുറപ്പെട്ടു അവളുടെസഹോദരിമാരുടെമേൽആത്മവെള്ളത്തിന്റെ സാക്ഷാൽപൊരുളായ കരഘുക്കപ്പെട്ട കുഞ്ഞാടിന്റെരൂപത്തിൽ തൻഅഗ്നിദ്രാവകത്തെ ജീവനാണ്യമായിപകൎന്നതിനാൽ; ൪൨ ജഢരകതത്തിന്നദിയായ ഫറാത്താവററിപ്പോകുന്നതുകണ്ടു ംരംപ്പുൻമാറിതിരിഞ്ഞു ആവെള്ളത്തിന്മേൽസ്ഥിരപ്പെടുകയും; ൪൩ അപ്പോൾയുസ്തൂസുയോസേഫ, തിരിഞ്ഞു തൻആത്മവെള്ളത്തിൻ നദിയായപീശോൻ വിശുദ്ധവെള്ളങ്ങളുടെമേൽ സ്ഥിരപ്പെടുകയുംചെയ്തു. ൪൪ അതിനാൽരകതമറിയയിൽനിന്നു ഉത്ഭവിച്ചിരിക്കുന്നഫറാത്താഎന്നഅശുദ്ധനദി ംരംപ്പുന്നും, വെള്ളമറിയയിൽനിന്നു ഉത്ഭവിച്ചിരിക്കുന്നപീശോൻ എന്നവിശുദ്ധനദി യുസ്തൂസു

യോസേഫിനും നിത്യാവകാശമായിത്തീരുകയുംചെയ്തു.



## ൧൦ ാംഅദ്ധ്യായം

൧ ആകയാൽ സ്തുസ്യയോസേഫിന്റെ ജീവപീഠമായ വെള്ളമറിയയുടെ ഉള്ളിലുള്ള ആത്മയോറന്നാൻ ജീവവെള്ളവും ഒരിക്കലും വറ്റാത്ത ജീവനദിയായ ഫീശോൻ വിശുദ്ധ വെള്ളത്തിൻ ജീവാശയവും മരണകെപ്പു ലേശംപോലും കലരുവാൻ ഒരിക്കലും കഴിയാത്ത ജീവതന്നീരിൻഒഴുക്കിൻവാഴ്വും ആകുന്നു. നിശ്ചയം, നിശ്ചയം, നിശ്ചയം..

൨ ഒരംപ്പുന്റെ മരണപീഠമായ രക്തമറിയയുടെ ഉള്ളിലുള്ള കീഫാമരണവെള്ളവും, ഒരിക്കലും വറ്റാത്ത മരണനദിയായ ഫറാത്തായുടെ അശുദ്ധ വെള്ളത്തിൻ മരണാശയവും, ജീവമധുരംലേശംപോലും ഒരിക്കലും കലരുവാൻ കഴിയാത്ത മരണനീരിൻ ഒഴുക്കിൻ വാഴ്വും ആകുന്നു. നിശ്ചയം, നിശ്ചയം, നിശ്ചയം.

൩ ആയതുകൊണ്ടുയുസ്തുസ്യയോസേഫിന്റെ ജീവകനിയെ നശിപ്പിപ്പാൻ തക്കവണ്ണം അവന്റെശരീരമായ വെള്ളമറിയയെ ചതിപ്രയോഗത്താൽ വശീകരിച്ചു അവളിൽ മരണശ്വാസത്തെഊതിയ കള്ളനും; ൪ അതിനാൽ മരണക്കനി തനിക്കുനിത്യാവകാശമായിലഭിച്ചതുകൊണ്ടു ആനിത്യ മരണവെള്ളത്തെ ഒഴിച്ചു ആ ആത്മശരീരിണിയെ കറപ്പെടുത്തുവാൻപ്രവൃത്തിച്ചുകവർച്ചക്കാരനും; ൫ അതിനാൽ രക്തമറിയ തനിക്കുനിത്യാവകാശമായി ലഭിച്ചതുകൊണ്ടുആ നിത്യമരണശരീരത്തിൽകൂടെ തൻവിഷവെള്ളത്തെവിട്ടു യുസ്തുസ്യയോസേഫിന്റെ ആത്മശരീരത്തിൻഅവയവങ്ങളെ നാശപാത്രങ്ങളാക്കിത്തീർപ്പാൻ പ്രവൃത്തിച്ചുദുഷ്ടനും; ൬ അതിനാൽരക്തമറിയയാകുന്ന തൻശരീരത്തിൻഅവയവങ്ങളെകൊണ്ടു നിത്യമരണശരീരത്തിൽപൂർണ്ണതപ്പെട്ട അസത്തായിട്ടു; ൭ ഇങ്ങനെ നൂററിനാൽപ്പത്തിനാലായിരവും അനേകായിരവുമായ നിത്യമരണനദിയുള്ളിലുള്ളകരിൽ കടലാം കീഫാവെ എന്നേക്കുമായി

ഉള്ളിൽ വഹിച്ച രക്തമറിയയാം നിത്യമരണപീഠത്തിന്മേൽ എന്നേക്കും അധോഷ്ഠാവായി ആവസിക്കും മരിപ്പിക്കുന്ന ആത്മാവാകുന്നൊരു ദുഷ്ടൊരുപ്പൻ- നിശ്ചയം, നിശ്ചയം, നിശ്ചയം. ആമേൻ, ആമേൻ, ആമേൻ.

൮ ഒരുപ്പൻ്റെ മരണക്കനിയെ നീക്കിക്കളവാൻ തക്കവണ്ണം അവൻ്റെ ശരീരമായ രക്തമറിയയെ തൻ്റെ വിഷ്ണുപടമായ സൂത്രപ്രയോഗത്താൽ ആകർഷിച്ചു തൻ്റെ ജീവശ്വാസത്തെ ഊതിയസൂത്യവാനും; ൯ അതിനാൽ ജീവകന്നി തനിക്ക് നിത്യാവകാശമായി ലഭിച്ചതുകൊണ്ട് ആ നിത്യജീവവെള്ളത്തെ പകർന്നൊരുപ്പൻ്റെ ആ ജഡശരീരത്തെ കഴുകുവാൻ പ്രവൃത്തിച്ച പരമാർത്ഥമുള്ള സമചിത്തനും; ൧൦ അതിനാൽ വെള്ളമറിയ തനിക്ക് നിത്യാവകാശമായി ലഭിച്ചതുകൊണ്ട്. ആ നിത്യജീവശരീരത്തിൽ കൂടെ തൻ്റെ ജീവവെള്ളത്തെ വിട്ട് ഒരുപ്പൻ്റെ നിത്യജഡത്തിൻ അവയവങ്ങളെ കാരുണ്യപാത്രങ്ങളാക്കിത്തീർപ്പാൻ തക്കവണ്ണം പ്രവൃത്തിച്ച നല്ലവനും; ൧൧ അതിനാൽ വെള്ളമറിയയാകുന്നതൻ ശരീരത്തിൻ അവയവങ്ങളെക്കൊണ്ട് നിത്യജീവശരീരത്തിൽ ചേർക്കപ്പെട്ട സമസ്തവും വിശുദ്ധനും ആയിട്ട്; ൧൨ ഇങ്ങിനെ ആറിനാൽ ഒപ്പത്തിനാലായിരവും അനേകായിരവുമായ നിത്യജീവ നദി ഉള്ളിലുള്ള വെള്ളക്കല്ലാം യോഹന്നാനാകുന്ന സ്ഫടികക്കടലിലെ എന്നേക്കുമായി ഉള്ളിൽ വഹിച്ച വെള്ളമറിയയാം നിത്യജീവപീഠത്തിന്മേൽ എന്നേക്കും സംഗന്ധാത്മാവായി ആവസിക്കും ജീവിപ്പിക്കുന്ന ആത്മാവാകുന്നൊരു നല്ലയുസ്സസ്യോസിഫ്. നിശ്ചയം, നിശ്ചയം, നിശ്ചയം. ആമേൻ, ആമേൻ, ആമേൻ,

൧൩ ആകയാൽ ഒരുപ്പൻ്റെ നിത്യമരണപീഠത്തിൻ ഉള്ളിലുള്ള കരിങ്കല്ലാം കീഫാവിൻ കരിങ്കടലിലെ കറുത്ത വെള്ളം; സർപ്പം, കായഫാ. ഒരുപ്പൻ. കീഫാ എന്ന ത്രിയേകനാത്മാവായ ദ്വേഷാത്മാവു നിത്യമായി ആവസിക്കും പാറാത്താ എന്ന വലിയ നദിയിൻ ഉത്ഭവസ്ഥാനമാകയാൽ; ൧൪ അതു നിശ്ചയമായി ജീവൻ്റെ ലേശം പോലുമില്ലാത്ത നിത്യമരണനീരാകകൊണ്ട്, അതു ആ നിത്യമരണപീഠത്തിൽ നിന്നു സദാ ഊറിവരുന്ന മഹാകഷ്ടത്തിന്നായി ഞാൻ എൻ്റെ മരണനീരിനെ ആയതിന്മേലൊഴിച്ചുകൊണ്ട്, അതിനെ എന്നേക്കുമായി മുഴുവനും അശുദ്ധമാക്കിക്കൊള്ളുന്നു. ആമേൻ, ആമേൻ, ആമേൻ.

ളേയും ഇതാ! തന്നിരിക്കുന്നു. ൧൯ നിങ്ങൾ എന്നോടുകൂടെ "സകലവും നിവൃത്തിയായി, നിവൃത്തിയായി" എന്നുപാടി പ്പാടി ജീവനെക്കൊടുത്തു കല്വരിയിൽ ചേൎന്നുകൊൾവിൻ.

൨൦ " പുരുഷോത്തമനിനിക്കിണയേ" എന്ന പാടുവിൻ- " പൊതുഏകഐക്യത വദനജീവാവി" എന്ന പാടുവിൻ- " ജീവകലയേ "എന്നുപാടുവിൻ- "ശക്തിയിൻജീവാവി" എന്നും "താതസാദൃശ്യമിഹമേവുമെല്ലാരും" എന്നുംപാടുവിൻ. ൨൧ അത്യന്തസ്വരത്തോടും, താളത്തോടുംകൂടെ അതാതുരാഗത്തിൽ ലയിച്ചുകൊണ്ടു ഒരേശ്രുതിയിൽ; ൨൨ ദേവകാഹളത്തേയും, പ്രധാന ദൈവദൂതന്റെ ശബ്ദത്തേയും, കൎത്താവിന്റെ ചൊൽവിളിയേയും, വിവരിക്കുന്ന വൎണ്ണനങ്ങൾ വീണയിലും, തംബുരുവിലും, മററുള്ളൊരോ വാദ്യങ്ങളിലും നിങ്ങളുടെ കണ്ഠംകൊണ്ടുപാടി കൈകൊണ്ടുവായിച്ചുകൊണ്ടു തന്നെ.

൨൩ എന്നു "അൽഫാ ആമേൻയമം ഓമേഗാ" എന്നനിത്യ സുവിശേഷത്തിന്റെ പൊതുഏക ഐക്യതയിന്നാത്മാവാം മഹാദൈവം അരുളിച്ചെയ്തിരിക്കുന്നതിന്മണ്ണം; ൨൪ ഠരം അവസാനപ്പുകച്ച് എഴുതിയതവന്റെ ദാസനും സകലരുടെയും പാദശുശ്രൂഷക്കാരനും ആകുന്ന യുസ്തസുയോസേഫു.

൨൫ കന്നീററിൽനിന്നും ൧൦൭൩-ാമാണ്ടു-കുംഭമാസം ൨൨-ാം- ൧൮൯൮-ാമാണ്ടു മാൎച്ച്മാസം-൪ാം- മഹതപ്രത്യക്ഷതെക്കു ഇനിയും ൧൨-ദിവസമേയുള്ളു. നിശ്ചയം. ആമേൻ.



൩൨ാം അദ്ധ്യായം

൧ ഐക്യതയിൻ ആത്മാവാം മഹാദൈവം പൊതുഏക ഐക്യതയിൻ വായിമൂലം തന്റെപ്രിയമക്കൾക്കു അയയ്ക്കുന്ന കണ്ണുകളെ തുറക്കും ജീവാഞ്ജനപത്രം-

൨ പ്രിയമക്കളെ! ഇതു ഏഴാം കലശം പകരപ്പെടുന്നകാലമാകയാൽ നിങ്ങളിലുള്ള പഴയാദാമായ ഠരംപ്പനേയും, പുതിയആദാമായ യുസ്തസുയോസേഫിനേയും കാണ്മാൻ നിങ്ങളു

ളെ കല്പനകളെ ഉറപ്പിൻ.

൩. പരിശുദ്ധാത്മാവു മോശമൂലം കൊടുത്ത പെസഹാഭക്ഷണത്തിൽനിന്ന മാംസത്തെതള്ളി അപ്പദ്രാക്ഷാരസത്തെ യേശുക്രിസ്തുമൂലം രാത്രിഭക്ഷണമായി സഭയ്ക്കു കൊടുത്തു. ആ ആത്മാവുതന്നെ യേശുക്രിസ്തുമൂലം കൊടുത്തരാത്രിഭക്ഷണത്തിൽനിന്ന ദ്രാക്ഷാരസത്തെതള്ളി, അപ്പത്തെയും വെള്ളത്തെയും യുസ്തുസ്യയോസഫ മൂലം ദൈവരാജ്യവിരുന്നായി സഭയ്ക്കു ഇപ്പോൾ കൊടുത്തിരിക്കുന്നു. ൪ ആകയാൽ മാംസത്തെ പരിശുദ്ധാത്മാവു മുമ്പെതന്നെ വെറുത്തിരിക്കുന്ന പ്രകാരം ദ്രാക്ഷാരസത്തെ ഇപ്പോൾ ആ ആത്മാവു അശേഷം വെറുത്തിരിക്കകൊണ്ടു; ൫ നിങ്ങൾ മാംസഭക്ഷണത്തെ വെറുത്തിരിക്കുന്നപ്രകാരം ദ്രാക്ഷാരസത്തെ അശേഷം വെറുപ്പിൻ. ൬ അതിന്റെ പഴം നിങ്ങൾ ഒന്നിനും ഉപയോഗിക്കയൊ, ഭക്ഷിക്കയൊ അരുതു. അതിന്റെ ചെടിയുടെ അരികെ പോകയൊ, അതിനെ തൊടുകയൊ അരുതു. അതു അശേഷം തള്ളപ്പെട്ടിരിക്കുന്നു നിശ്ചയം. ൭ അതിന്റെ രസത്തിന്മേൽ മരണാത്മാവു പൂൎണ്ണമായി വാഹനമേറിയിരിക്കുന്നു. ജീവാത്മാവു അതിൽനിന്ന അശേഷം ഒഴിഞ്ഞു വെള്ളത്തിന്മേൽ വാഹനമേറിയും ഇരിക്കുന്നു. ൮ അതുകൊണ്ടു പരിശുദ്ധാത്മാവാം ദൈവം നിങ്ങളോടു പറയുന്നു. "ദ്രാക്ഷാരസമാകുന്ന മദ്യത്തെ മരണാത്മാവിന്നു ഉപ്പുവെള്ളമായും കൈപ്പിൻ വെള്ളമായും കൊടുത്തിരിക്കുന്നപ്രകാരം വിശുദ്ധവെള്ളത്തെ ജീവാത്മാവിന്ന പാലും തേനുമായി കൊടുത്തിരിക്കുന്നു" എന്നത്രെ. ൧൦ ഈ ജീവാത്മാവിന്റെ വിശുദ്ധവെള്ളമുള്ള അപ്പമാകുന്ന ആ മാംസശരീരത്തിന്നാകുന്നു യുസ്തുസ്യയോസേഫെന്നപേർ. ൧൧ ഈ മാംസശരീരമൊ ആ മാംസശരീരമൊ ആയാലും, അതിന്റെ ഉള്ളിലുള്ള രസം ദ്രാക്ഷാരസത്തിൻ ചൊരിയപ്പെട്ടവനുള്ള രക്തമായിരുന്നാൽ, അതിന്മേൽ ആടുന്ന ആവി മരണാവിയാകയാൽ അതിന്നു പേർ ശരം ... നെന്നാകുന്നു. ൧൨ ശരീരത്തെ ഉപേക്ഷിച്ചു യുസ്തുസ്യയോസേഫിനോടു അശേഷം ചേൎന്നു കൊൾവിൻ. ൧൩ അതിന്റെ പരിശോധനയ്ക്കായി ഐക്യതയിന്നാത്മാവു നിങ്ങളോടു കല്പിക്കുന്നകാൎയ്യം ഇതത്രെ. ൧൪ പുരുഷന്മാർ അന്യഭാൎയ്യയെ തൊടുകയൊ, അവളെ ചുംബിക്കയൊ, കൈകൾ കോൎത്തുപിടിച്ചു

ശ്രദ്ധാനംചെയ്യയൊ, മറ്റൊ ഇനിയരുതു. ൧൫ അതെപ്രകാരംതന്നെ സ്ത്രീകളും ഒരു അന്യപുരുഷനൊടുകൂടെ തഴുകുകയൊ, ചുംബിക്കയൊ, മറ്റൊന്നിചെയ്യരുതു. ൧൬ പുരുഷന്മാർ തമ്മിൽതമ്മിലും, സ്ത്രീകൾ തമ്മിൽതമ്മിലും യുക്തവും ക്രമവുംപോലെ ആകാം. ൧൭ കുട്ടികളെ എല്ലാവൎക്കും ചുംബിക്കയും, തഴുകുകയുംചെയ്യാം_ സൂദാ: ൭: ൧൭_മുതൽ ൨൩ വരെ; ൧ തീമൊ: ൭: ൧, ൨; മക്കൊ: ൧൦: ൧൩ മുതൽ ൧൬ വരെ.

൧൮ വിശേഷിച്ചും ഞാൻ നിങ്ങളോടുപറയുന്നു_ മനുഷ്യശരീരം നമ്മുടെ പിതാവായ യേശുക്രിസ്തുവിന്റെ സദൃശവും അച്ചുമാകുന്നു. അതിന്റെനെറ്റിയിൽ ദൈവപുത്രനെന്നു ദേവനാമമുണ്ടു. നിശ്ചയം, സത്യം. ൧൯ മൃഗശരീരം നിശ്ചയമായി അന്തിക്രിസ്തുവിന്റെ സദൃശവും അച്ചുമാകുന്നു. അതിന്റെ നെറ്റിയിൽ പിശാചിൻമകൻ എന്ന സൎപ്പനാമമുണ്ടു. നിശ്ചയം, സത്യം. എന്നുനിങ്ങളുടെ പാദശുശ്രൂഷക്കാറൻ യുസ്തൂസുയോസേഫ്.

൨൦ കന്നിറ്റിൽനിന്നും ൧൦൩൬ ാമണ്ടു_കുംഭമാസം ൨൯ാം നു_മഹാപ്രത്യക്ഷതെക്കു ഇനി_ ൨൦൭_ ദിവസമെയുള്ളു. നിശ്ചയം. ആമെൻ.



൩൩ ാം അദ്ധ്യായം

൧ പൊതുവേകൈക്യതയിൽനിന്നു ആയയ്ക്കുന്ന സൎവമോചനപത്രം.

൨ എന്റെപ്രിയമുള്ള ആലുംമൂട്ടിൽ കോരളുംരംപ്പച്ചന്നു എന്റെവിശുദ്ധചുംബനം.

൩ താങ്കൾ ജനനനാൾമുതൽ ഇതുവരെയും ഏതെല്ലാം പ്രവൃത്തിക്കയും, പറകയും, ചിന്തിക്കയും ചെയ്തുപോയിട്ടുണ്ടൊ അവയൊക്കയും അറിവില്ലായ്മയിൽ ചെയ്തുപോയിട്ടുള്ളതിനാൽ; ൪ അവയെഒക്കയും ത്രിയേകദൈവമായ യ്ഹോഹാത്മാവു അശേഷം ക്ഷമിച്ചു മറന്നുവിട്ടിരിക്കുന്നപ്രകാരം, ഞാനും അശേഷം ക്ഷമിച്ചും, മറന്നും, വിട്ടിരിക്കുന്നു. സത്യം, സത്യം, സത്യം.

ആമെൻ, ആമെൻ, ആമെൻ.

൫ വിശേഷിച്ചും നമ്മുടെജീവനും, മരണമില്ലായ്മക്കും ആയിദൈവം നിത്യകരുണയോടുകൂടെനല്കിയിരിക്കുന്ന ഭക്ഷണപാനത്തിൽനിന്ന താങ്കൾഇപ്പോൾ ഒഴിഞ്ഞിരിക്കുന്നുഎന്നുകേട്ടിരിക്കുന്നു. ൬ അങ്ങിനെഒഴിഞ്ഞിരിക്കുന്നതു അവനവന്റെജീവനെ താവനവൻകൊല്ലുന്നതാകയാൽ ആയതുസ്വയഹത്തിയത്രെ. ൭ അതുകൊണ്ടു ഠെംഎഴുത്തുകണ്ടാൽ അക്ഷണം ആ മഹാപാതകത്തിൽനിന്ന ഒഴിഞ്ഞു സ്തോത്രത്തോടുകൂടെ ദൈവംനല്കിയിരിക്കുന്ന ഭക്ഷണപാനംകൈക്കൊണ്ടുആരോഗ്യപ്പെട്ടുകൊള്ളണമെന്നു; ൮ ഐക്യതയിന്നാത്മാവാം മഹാദൈവത്തിന്റെ അനുവാദപ്രകാരം ഠെംസർവമോചനപ്പത്രം എഴുതിക്കൊള്ളുന്നതു താങ്കളുടെപാദശുശ്രൂഷക്കാരൻ യുസ്തുസ്സുയോഅസഫ്.

൯ മംകഴിനെട്ടുമ്പുറത്തുനിന്നും- ൧൦൫൪ മത്തു മീനമാസം ൧൧ ാംനു- മഹതാപ്രത്യക്ഷതയ്ക്കുഇവി ൧൩ർ ദിവസമെയുള്ളു നിശ്ചയം. ആമെൻ.



രണ്ടാംഭാഗം.

൧൦ ൧൦൫൪ മീനമാസം ൨൧ ാംനു- യുസ്തുസ്സുയോസേഫ് വ: കൊച്ചുകോശിബോധകൾക്ക് എഴുതിയഎഴുത്തിന്റെ ഒരുഭാഗം ഇവിടെകാണിക്കുന്നു.

൧൧ "൧൦൫൩ ചിങ്ങം ൨൧ ാംനു- കന്നീററിൽവച്ചുപൊതുസംഘം കൂടിയപ്പോൾ ഠെംപ്പുള്ളനെകൊണ്ടുഐക്യതയിന്നാത്മാവുഉടമ്പടിചെയ്യിപ്പിച്ചു. ൧൨ അതിനുഅയാൾലംഘനം ചെയ്തുചെയ്തുവന്നിട്ടും അവയെക്കെയുംഐക്യാത്മാവുബോധപ്പെടുത്തിവന്നു. ൧൩ ആയതു ൪൦൧ ദിവസംകൊണ്ടുതന്നെ. ആയതു ൧൦൫൪ കുംഭം ൨൨ ാംനു- വരയുംആകുന്നു. അന്നുഏഴാംകലശം എഴുതിതീൎന്നു. ൧൪ അന്നുമുതൽ-ആറുദിവസംകഴിഞ്ഞുഏഴാംദിവസം ഠെംപ്പച്ചൻ ഒന്നുംഭക്ഷിക്കാതെയും കുടിക്കാതെയു

മുള്ള നിത്യോപവാസം ആരംഭിച്ചു. (കുംഭം ഫവ്വ ൩൦-).

ഫ൭ അന്നുമുതൽ ഫ൨ ദിവസംകഴിഞ്ഞു ഫ൩ ാംദിവസം(മീനം ഫഫ ാം൹-) ഐക്യതയിൽനിന്ന സൎവ്വമോചനപത്രം ഒരാൾ മുഖാന്തരം അയച്ചു. ഫന്ദ അന്നു അയാൾക്ക ബോധമുണ്ടായിരുന്നു. സാംസാരിക്കയും മോചനം അംഗീകരിക്കയും ചെയ്തു. ഫ൭ എങ്കിലും ആ പത്രത്തിൽകാണിച്ചിരുന്ന ഭക്ഷണാനുവാദത്തെ അംഗീകരിപ്പാൻ കഴിയാതെപോയി. ഫവ്വ കാരണം സാത്താൻ യൂദാവിൻസഹായഹത്തിയിൻ മരണമുദ്രയെ അയാളുടെജീവനിൽ വച്ചുപോയിരുന്നു. ഫൻ അന്നുമുതൽ ൯ ദിവസംകഴിഞ്ഞു ാംദിവസം(ഫന്ദ൩ ാം൹- ഞായറാഴ്ച)രാത്രി വെട്ടിയാറവക്കിയുടെവടക്കേവശം ആറുമണലിൽവച്ചു യൂദാവിൻ മരണമായിമരിച്ചു. വ൦ ആരാത്രിശവത്തെ അവിടെനിന്നു എടുത്തു പുനക്കരെ ഒരുവീട്ടിൽകൊണ്ടു ഇടുകയും, ഏഴാംദിവസം(ഫ൭ ാം൹-)വൈകുന്നേരം ശവത്തെ അവിടെനിന്നും എടുത്തു സമുദ്രക്കരയിൽ കഴിപറമ്പിൽ കൊണ്ടുവരികയും; വഫ ആ രാത്രിപറമ്പിൽകെട്ടിയകല്ലറയിൽ ശവം അടക്കുകയും സകലമരണാത്മാക്കളാകുന്ന ശവനിന്ദിപാതാളപ്പറവകൾ ആശവത്തെക്കൊണ്ടുതുപ്പി ഇട്ടുകയുംചെയ്തു. ഹാകഷ്ടം! കഷ്ടം! കഷ്ടം!-"



## ൩൪ ാം അദ്ധ്യായം

ഫ ഐക്യതയിന്നാത്മാവാം മഹാദൈവം പൊതുഏകൈക്യതയിൻവായിമൂലം തന്റെപ്രിയമക്കൾക്ക അയക്കുന്ന മരണത്തെജയത്തിൽ വിഴുങ്ങുംശക്തിയിൻജീവാവിയിൻഏഴാംപകൎച്ചയുടെ വിവരണം

വ പ്രിയമക്കളെ! ഇതുമൂലം ശക്തിയിൻജീവാവി നിങ്ങളിൽ പരിപൂൎണ്ണമായി വ്യാപരിക്കട്ടെ.

ന ആദാമിന്റെമൂക്കിൽ ജീവശ്വാസമൂതിയവൻ അതേദേവപുത്രനായയേശുക്രിസ്തുവിന്റെ വായിന്നാത്മാവാം ഉരുമുനവാളായവൻതന്നെ നിങ്ങളോടു കല്പിക്കുന്നു.

൪ നിങ്ങൾക്കയച്ച ശക്തിയിൻ ജീവാവിയിൻ ആറാംപക

ച്ച്യപുത്രത്തിൽ ജീവനാകുന്ന യുസ്സുസ്സ യോസേഫിന്നു ലഭിക്കുന്ന നിത്യാവകാശത്താൽ തനിക്കുണ്ടാകും രണ്ടാം സന്തോഷത്തെയും മരണമാകുന്ന ഠരംപ്പുന്നു ലഭിക്കും നിത്യാവകാശത്താൽ തനിക്കുണ്ടാകും രണ്ടാംകഷ്ടത്തെയും സ്പഷ്ടമായി കാണിച്ചുവല്ലൊ.

൫ എന്നാൽ ഇതിൽ കാണിക്കുന്നതു, ആത്മജീവാക്ഷര സ്വരൂപനായ യുസ്സുസ്സ യോസേഫിന്നു ലഭിക്കുന്ന നിത്യാവകാശത്താൽ തനിക്കുണ്ടാകും പൂൎണ്ണമായ നിത്യസന്തോഷത്തെയും ജഢമരണാക്ഷര സ്വരൂപനായ ഠരംപ്പുന്നു ലഭിക്കുന്ന നിത്യാവകാശത്താൽ തനിക്കുണ്ടാകും പൂൎണ്ണമായ നിത്യകഷ്ടത്തെയും സംബന്ധിച്ചാകുന്നു.

൬ നിങ്ങളിലുള്ള യുസ്സുസ്സ യോസേഫിന്റെ മറുരൂപപ്പെട്ട ശരീരത്തിന്റെയും, നിങ്ങളിലുള്ള ഠരംപ്പുന്റെ വിരൂപപ്പെട്ട ശരീരത്തിന്റെയും രഹസ്യങ്ങളുടെ വെളിപ്പാടുകൾ.

൭ ഠരംലോകത്തിൽ മനുഷ്യർ ഭക്ഷിക്കുന്ന ഭക്ഷണം പഴയ ആദാമിന്റെ ജഢശരീരത്തിൻ വിത്തായും പുതിയ ആദാമായ യേശുക്രിസ്തന്റെ ജഢശരീരത്തിൻ വിത്തായും ആകുന്നു ഇരിക്കുന്നതു. ൮ ഒന്നു ദേവരാജ്യത്തെ അവകാശപ്പെടുത്തുവാൻ കഴിയാത്ത ജഢരക്തത്തിൻ വിത്തും, മറേറതു പൈശാചികരാജ്യത്തെ അവകാശപ്പെടുത്തുവാൻ കഴിയാത്ത ആത്മവെള്ളത്തിൻ വിത്തു മത്രെ. ൯ ജഢരക്തത്തിൻ വിത്തു മദ്യമാംസവും ആത്മവെള്ളത്തിൻ വിത്തു അമമാംസവെള്ളവും തന്നെ. ൰ എന്നാൽ മദ്യത്തോടുള്ള സംയോജിപ്പാൽ അമമാംസവെള്ളം മാംസമദ്യമായി മാറുന്ന പ്രകാരം വെള്ളത്തോടുള്ള സംയോജിപ്പാൽ മദ്യമാംസം അമമാംസവെള്ളമായും മാറുന്നു. ആയതു തങ്ങളുടെ വചനത്താൽ തന്നെ.

൰൧ വചനം രണ്ടു പ്രകാരത്തിലുണ്ടു. ആയതു മാംസരസത്തെ അപ്പരസമാക്കുന്നതും, അപ്പരസത്തെ മാംസരസമാക്കുന്നതും തന്നെ. ആയതും മൂന്നു പ്രകാരത്തിലാകുന്നു. ൰൨ സാത്താൻ ഒന്നാം വചനത്തിന്റെ ജഢജീവനായ മദ്യക്കുരുവിനാൽ സ്വൎഗ്ഗീയമാം വിത്തിനെ നാരകീയമായി മറിക്കുമ്പോൾ, ദൈവം ഒന്നാം വചനത്തിന്റെ ആത്മജീവനായ വെള്ളക്കുരുവിനാൽ നാരകീയ വിത്തിനെ സ്വൎഗ്ഗീയ വിത്തായി മറിക്കുന്നു. ൰൩ സാത്താൻ രണ്ടാം വചനത്തിന്റെ ജഢമരണജീവനായ മദ്യത്താൽ സ്വ

ഗ്ഗീയത്തെ നാരകീയമായി മറിക്കുമ്പോൾ, ദൈവം രണ്ടാം വചനത്തിന്റെ ആത്മജീവനിൻ ഉയിർവെള്ളത്താൽ നാരകീയത്തെ സ്വർഗ്ഗീയമായി മറിക്കുന്നു. ൧൫ സാത്താൻ മൂന്നാം വചനത്തിന്റെ ജഡമരണാത്മജീവനായ മദ്യത്താൽ സ്വർഗ്ഗീയത്തെ നാരകീയമായി മറിക്കുമ്പോൾ, ദൈവം മൂന്നാം വചനത്തിന്റെ ആത്മജീവാക്ഷരത്തിൻ വെള്ളത്താൽ നാരകീയത്തെ സ്വർഗ്ഗീയമായി മറിക്കുന്നു. ആയതു അവരുടെ നാവിനാൽ തന്നെ.

൧൬ നാവും രണ്ടു പ്രകാരത്തിലുണ്ട്. ആയതു പിശാചിൻ വാഹനമായ മഹാസർപ്പത്തിന്റെ നാവും, ദൈവ വാഹനമായ കുഞ്ഞാടിന്റെ നാവും തന്നെ.

൧൭ മഹാസർപ്പം കുഞ്ഞാടിന്റെ ആത്മവെള്ളമുള്ള നാവിൽ ജഡമദ്യത്തെ പകർന്നു ആ നാവെ തന്റേതാക്കി മറിക്കുമ്പോൾ, കുഞ്ഞാടു ജഡമദ്യമുള്ള നാവിൽ ആത്മവെള്ളത്തെ പകർന്നു ആ നാവെ തന്റേതാക്കി മറിക്കുന്നു. ൧൮ മഹാസർപ്പം കുഞ്ഞാടിന്റെ ആത്മജീവനിരുള്ള നാവിൽ ജഡമരണനീരായ മദ്യത്തെ പകർന്നു ആ നാവെ തന്റേതാക്കി മറിക്കുമ്പോൾ കുഞ്ഞാടു മഹാസർപ്പത്തിന്റെ ജഡമരണനീരുള്ള നാവിൽ ആത്മജീവനീരിനെ പകർന്നു ആ നാവെ തന്റേതാക്കി മറിക്കുന്നു. ൧൯ മഹാസർപ്പം കുഞ്ഞാടിന്റെ ആത്മജീവാക്ഷരനീരുള്ള നാവിൽ ജഡമരണാത്മമദ്യത്തെ പകർന്നു ആ നാവെ തന്റേതാക്കി മറിക്കുമ്പോൾ, കുഞ്ഞാടു മഹാസർപ്പത്തിന്റെ ജഡമരണാത്മമദ്യമുള്ള നാവിൽ ആത്മജീവാക്ഷരനീരെ പകർന്നു ആ നാവെ തന്റേതാക്കി മറിക്കുന്നു. ആയതു തങ്ങളുടെ ആത്മാക്കളാൽ തന്നെ.

൧൯ ആത്മാവും രണ്ടു പ്രകാരത്തിലുണ്ടു. ആയതു കുഞ്ഞാടിൽ നിന്നുള്ള ജീവാത്മാവും മഹാസർപ്പത്തിൽ നിന്നുള്ള മരണാത്മാവുമത്രെ.

൨൦ മഹാസർപ്പം ജീവാത്മാവിനു ജഡമദ്യത്തെ കുഞ്ഞാടിന്റെ ആത്മവെള്ളമായി കാണിച്ചു ആത്മവെള്ളത്തെ ജഡമദ്യമാക്കി മറിക്കുമ്പോൾ കുഞ്ഞാടു മരണാത്മാവിനു ആത്മവെള്ളത്തെ മഹാസർപ്പത്തിന്റെ ജഡമദ്യമായി കാണിച്ചു ജഡമദ്യത്തെ ആത്മവെള്ളമാക്കി മറിക്കുന്നു. ൨൧ മഹാസർപ്പം ജീവാ

ത്മാവിന്ന ജഡമരണമദ്ധ്യത്തെ കുഞ്ഞാടിന്റെ ആത്മവെള്ളത്തിൻനീരായി കാണിച്ചു ആത്മവെള്ളത്തിൻനീരെ ജഡമരണമദ്ധ്യമാക്കി മറിക്കുമ്പോൾ; കുഞ്ഞാട് മരണാത്മാവിന്ന ആത്മവെള്ളത്തിൻനീരെ മഹാസർപ്പത്തിന്റെ ജഡമരണമദ്ധ്യമായി കാണിച്ചു ജഡമരണമദ്ധ്യത്തെ ആത്മവെള്ളത്തിൻനീരാക്കി മറിക്കുന്നു. ൨൦. മഹാസർപ്പം ജീവാത്മാവിന്ന ജഡമരണാത്മമദ്ധ്യത്തെ കുഞ്ഞാടിന്റെ ആത്മജീവാക്ഷരനീരായി കാണിച്ചു ആത്മജീവാക്ഷരനീരെ ജഡമരണാത്മമദ്ധ്യമാക്കി മറിക്കുമ്പോൾ, കുഞ്ഞാട് മരണാത്മാവിന്ന ആത്മമരണാക്ഷരനീരെ മഹാസർപ്പത്തിന്റെ ജഡമരണാത്മമദ്ധ്യമായി കാണിച്ചു ജഡമരണാത്മമദ്ധ്യത്തെ ആത്മജീവാക്ഷരനീരാക്കി മറിക്കുന്നു - ആയതു തങ്ങളുടെ പ്രവൃത്തികളാൽ തന്നെ.



## ൩൭ാമദ്ധ്യായം

൧ പ്രവൃത്തിയും രണ്ടുപ്രകാരത്തിലുണ്ടു. ആയതു ആത്മാവിലായ ശരീരത്തിന്റെ ജീവപ്രവൃത്തിയും ജഡത്തിലായ ആത്മാവിന്റെ മരണപ്രവൃത്തിയും തന്നെ.

൨ മഹാസർപ്പം ജീവാത്മാവിന്ന ജഡമദ്ധ്യത്തിലായ തന്നാത്മാവിന്റെ പ്രവൃത്തിയെ ആത്മവെള്ളത്തിലായ കുഞ്ഞാടിൻ ശരീരത്തിന്റെ പ്രവൃത്തിയായി കാണിച്ചു ആ പ്രവൃത്തിയെ തൻ പ്രവൃത്തിയാക്കി മറിക്കുമ്പോൾ; ൩ കുഞ്ഞാട് മരണാത്മാവിന്ന ആത്മവെള്ളത്തിലായ തൻശരീരത്തിന്റെ പ്രവൃത്തിയെ ജഡമദ്ധ്യത്തിലായ മഹാസർപ്പത്തിന്റെ പ്രവൃത്തിയായി കാണിച്ചു ആ പ്രവൃത്തിയെ തന്റെ പ്രവൃത്തിയാക്കി മറിക്കുന്നു. ൪ മഹാസർപ്പം ജീവാത്മാവിന്ന ജഡമരണമദ്ധ്യത്തിലായ തന്നാത്മാവിന്റെ പ്രവൃത്തിയെ ആത്മജീവനിലായ കുഞ്ഞാടിൻ ശരീരത്തിന്റെ പ്രവൃത്തിയായി കാണിച്ചു ആ പ്രവൃത്തിയെ തന്റേതാക്കി മറിക്കുമ്പോൾ; ൫ കുഞ്ഞാട് മരണാത്മാവിന്ന ആത്മജീവനിലായ തൻശരീരത്തിന്റെ പ്രവൃത്തിയെ ജഡമരണമദ്ധ്യത്തിലായ മഹാസർപ്പത്തിന്റെ പ്രവൃത്തിയായി കാണിച്ചു ആ പ്രവൃ

ത്തിയെ തന്റേതാക്കിമറിക്കുന്നു. ൯൭ മഹാസർപ്പം ജീവാത്മാവിന്നു ജന്മമരണാത്മമദ്ധ്യത്തിലായ തന്നാത്മാവിന്റെ പ്രവൃത്തിയെ ആത്മജീവാക്ഷരനീരിലായ കുഞ്ഞാടിൻ ശരീരത്തിന്റെ പ്രവൃത്തിയായി കാണിച്ചു ആ പ്രവൃത്തിയെ തന്റേതാക്കി മറിക്കുമ്പോൾ; ൧ കുഞ്ഞാടു മരണാത്മാവിന്നു ആത്മജീവാക്ഷരനീരിലായ തൻശരീരത്തിന്റെ പ്രവൃത്തിയെ ജന്മമരണാത്മമദ്ധ്യത്തിലായ മഹാസർപ്പത്തിന്റെ പ്രവൃത്തിയായി കാണിച്ചു ആ പ്രവൃത്തിയെ തന്റേതാക്കി മറിക്കുന്നു. ൯൮ അപ്പോൾ ആ ക്രമത്തിന്റെ രഹസ്യവും ദൈവഭക്തിയുടെ രഹസ്യവും സ്പഷ്ടമായി വെളിപ്പെടുന്നതിനാൽ; ൯൯ ഇന്നതു ജന്മരക്തത്തിൻവിത്തായ പൈശാചികശരീരം എന്നും ഇന്നതു ആത്മവെളുത്തിൻ വിത്തായ ദൈവശരീരമെന്നും പരിപൂർണ്ണമായി നിശ്ചയിക്കാം. ൧൦ എന്തെന്നാൽ പകുത്തുകൊടുപ്പാന്തക്കവണ്ണം ശുശ്രൂഷക്കാരന്റെ കയ്യിൽ ഏല്പിച്ചിരിക്കുന്ന ക്രിസ്തുശരീരം തിരുവചനത്താലും, അതിനെ പ്രയോഗിക്കുന്ന നാവിനാലും, ആ നാവിലിരിക്കുന്ന ആത്മാവിനാലും, ആ ആത്മാവിന്റെ അക്ഷരമായ ശരീരത്തിന്റെ പ്രവൃത്തിയാലും സ്പഷ്ടമായിതെളിഞ്ഞു പോകുന്നു. ൧൧ കാരണം ക്രിസ്തുശരീരത്തെ പകുത്തുകൊടുക്കുന്നവൻ ക്രിസ്തുവിന്റെ ദീർഘദർശിയാകയാൽ അവന്റെ പ്രവൃത്തി അവൻ കള്ളദീർഘദർശിയൊ സത്യദീർഘദർശിയൊ എന്നു വെളിപ്പെടുത്തുന്നു- അവരുടെ ഫലങ്ങളാൽ നിങ്ങൾ അവരെ അറിയും എന്നുണ്ടല്ലൊ-

൧൨ ആകയാൽ സത്യദീർഘദർശി തൻവിധേയമുള്ള ശരീരത്തെ ഇതു യേശുക്രിസ്തന്റെ ആത്മശരീരമാകുന്നു എന്നു പറയുമ്പോൾ തന്റെവചനവും, നാവും, ആത്മാവും, പ്രവൃത്തിയും അവ തന്റേതല്ല, കുരലറുക്കപ്പെട്ട കുഞ്ഞാടിന്റേവകയാകുന്നു എന്നുകാണിക്കുന്നു. ൧൩ ആയതു മഹാദൈവത്തിന്റെ ക്രോധകലശത്തെ തൻശരീരത്തിന്മേൽ പകർന്നുകൊണ്ടുതന്നെ. ൧൪ ആ പകർച്ചതനിക്കു അമൃതവർഷമായിരിക്കുന്നതുകൊണ്ടുതന്നിലുള്ള യാതൊന്നും വെറുതെ പോകുന്നില്ല; എല്ലാം ജീവിക്കുന്നു. ൧൫ കാരണം തന്റെസമസ്തവും യേശുക്രിസ്തന്റെ ആത്മശരീരത്തോടു സംബന്ധപ്പെട്ടിരിക്കുന്നു. ൧൬ അതിനാൽ കള്ളദീർഘദർശിയുടെ വകയെല്ലാം തന്നിൽനിന്നു അശേഷം ഒഴിഞ്ഞു

പോയിരിക്കുന്നു എന്നു നിശ്ചയിക്കാം.

൧൭ എന്നാൽ കള്ളദീൎഘദൎശി തൻ വിധേയമുള്ള ശരീരത്തെ ഇതു യേശുക്രിസ്തുവിൻെറ ആത്മശരീരമാകുന്നു എന്നു പറഞ്ഞാലും; തൻെറ വചനത്താലും, നാവിനാലും, ആത്മാവിനാലും, പ്രവൃത്തിയാലും അവന്നു അതു [illegible] വക ആകുന്നു എന്നു കാണിപ്പാൻ കഴികയില്ല. ൧൮ എന്തെന്നാൽ മഹാദൈവത്തിൻെറ ക്രോധകലശത്തെ തൻെറമേൽ പകൎന്നു കൊള്ളുവാൻ മനസ്സില്ല. ൧൯ പിന്നെയൊ മറ്റുള്ളവരുടെ മേലാകുന്നു (എന്നുവച്ചാൽ സത്യദീൎഘദൎശിമേലാകുന്നു )പകരുന്നതു. ൨൦ ആ പകൎച്ചയൊ തനിക്കുതന്നെ അഗ്നിവൎഷമായി തീരുന്നതുകൊണ്ടു തനിക്കുള്ളയാതൊന്നും ജീവിക്കാതെ സകലവും വെന്തുപോകുന്നു. ൨൧ കാരണം തൻേറതൊന്നും യേശുക്രിസ്തുവിൻെറ ആത്മശരീരത്തോടു സംബന്ധപ്പെട്ടിരിക്കുന്നില്ല. എല്ലാം അറുക്കപ്പെടുവാനുള്ള കോലാട്ടിൻകൊററൻെറ വകയായിട്ടാകുന്നു ഇരിക്കുന്നതു. ൨൨ എന്നാൽ സത്യദീൎഘദൎശിയുടെ സമ്പത്തൊക്കെയും തന്നിൽനിന്നു അശേഷം ഒഴിഞ്ഞു പോയിരിക്കുന്നു എന്നു നിശ്ചയിക്കാം.

൨൩ ആയതുകൊണ്ടു ഒരുവൻ തനിക്കു ലഭിച്ചിരിക്കുന്ന യേശുക്രിസ്തുവിൻെറ ജഡശരീരം ആത്മശരീരമായി മാറിയിരിക്കയാൽ ആ ശരീരം മറുരൂപപ്പെട്ടിരിക്കുന്നു; ഇതിനാൽ വേണം സകലരും മറുരൂപപ്പെടുവാൻ എന്നു പറയുന്നുവെങ്കിൽ; ൨൪ അവൻെറ വചനത്തെയും, നാവിനെയും, ആത്മാവിനെയും, പ്രവൃത്തിയെയും ശോധനചെയ്തു അവൻ സത്യദീൎഘദൎശിയൊ കള്ളദീൎഘദൎശിയൊ എന്നു അറിഞ്ഞു വിധിക്കട്ടെ.

൨൫ യേശുക്രിസ്തു അപ്പൊസ്തലന്മാരുടെ ഐക്യതയാകുന്ന തിരുസഭയിൽ എഴുന്നെള്ളി ജഡശരീരം ആത്മശരീരമായി മാറി മറുരൂപപ്പെട്ടിരിക്കുന്നു എന്നു പറയുന്നവർ [illegible] ലോകത്തിൽ മററാരും ഇപ്പൊഴുള്ള [illegible]. അതിന്നു സാക്ഷിവിസ്താരം വേണമെന്നാം. അതുകൊണ്ടു അവൎക്കു [illegible] ആകുന്നു ഇതിൽ വിവരിക്കുന്നതു.

൨൬ വിവരിക്കുന്ന ഇതു [illegible] സകല [illegible] തന്നെ. ൨൭ അ

വമൂന്നാംവാചനമാകയാൽ അവയെശോധനചെയ്തു ഇന്നതുമ രൂപപ്പെട്ടശരീരം ഇന്നതു വിരൂപപ്പെട്ടശരീരം എന്നറിഞ്ഞു, വിരൂപപ്പെട്ടശരീരത്തെ അഗാധത്തിന്നുള്ളിൽ എറിഞ്ഞുകളക യും, മരൂരൂപപ്പെട്ടശരീരത്തെ എന്നേക്കമായി അംഗീകരിച്ചു കൊള്ളുകയും ചെയ്യിൻ.

ഫവ്വ എന്ന അൽഫാ ആമേൻ യമം ഓമേഗാ എന്നനിത്യ സുവിശേഷത്തിന്റെപൊരുളേക ഐക്യതയിന്നാത്മാവാം മ ഹാദൈവം അരുളിച്ചെയ്തിരിക്കുന്നതിന്നൊന്നും; ഫൻ ൦രംആവ സാനപകൾച്ചയുടെ വിവരണം എഴുതിയ അവന്റെ ദാസനും സകലരുടേയും പാദശുശ്രൂഷക്കാറനും ആകുന്ന യുസ്തുസുയോ സേഫ.—

ഫ൦ കന്നീററിൽനിന്നും— ഫ൦൧ന്നാമാണ്ടു കുംഭമാസം ഫ൧ാംനു—ക്ക— ഫവ്വഫാമാണ്ടു— മാൎച്ച്മാസം ൧ാംനു— മഹ താപ്രത്യക്ഷതെക്കു ഇനി ഫ൦ൻ ദിവസമേയുള്ളു. നിശ്ചയം. ആമേൻ.





# യുഗേയാമയം

## ഐക്യതയിന്നാത്മാവിന്റെ

## പ്രകരണലേഖനങ്ങൾ





### ൧-ാം അദ്ധ്യായം

### ഒന്നാം ഭാഗം

൧ രാജ്യസുവിശേഷമാകുന്ന ദിവ്യ വിളംബരം— നസറയ്യനായ യേശു മഹാ രാജാവിന്റെ അഗ്നി മേഘത്തിലുള്ള മഹത്വപ്രത്യക്ഷതക്ക (൧൮൭൪ ഇടവം മുതൽ) ആറു വൎഷമെയുള്ളു നിശ്ചയം. ൨ ഏഴാം വൎഷം പൂൎണ്ണ വിശ്വാസികൾ മറുരൂപപ്പെട്ടു പരമ സ്വസ്ഥതയിലേക്ക പ്രവേശിപ്പാൻ തക്കവണ്ണം ശാബത ആണ്ടായിട്ടു യേശുവിനാൽ നിയമിക്കപ്പെട്ടിരിക്കയും

ൽ; ൨൨ "സ്വൎഗ്ഗരാജ്യം സമീപമായിരിക്കകൊണ്ടു മാനസാന്തരപ്പെട്ടുകൊൾവിൻ". ൪ "ആമെൻ അങ്ങനെതന്നെ കൎത്താവായ യേശുവേ! വരേണമെ" (വെളിപ്പാടു ൨൨; ൨൦)

൫ ഇപ്രകാരം സകലരും അറിവാൻ യേശുവിന്റെ ആത്മനിയോഗപ്രകാരം റോമിലമ്പരം എഴുതിയതു അവന്റെ ദാസനായ യുസ്തുസ്യയോസേഫ്.

രണ്ടാം ഭാഗം

൬ വിശ്വാസപ്രമാണം—ദൈവത്വവും, മനുഷ്യത്വവുമുള്ള ഏകവ്യക്തിയായും മരിച്ചുയൎത്തു സ്വൎഗ്ഗാരോഹണമായി പിതാവിൻ വലഭാഗമമൎന്നു ഇപ്പോൾ മദ്ധ്യസ്ഥതചെയ്യുന്നവനും ൭ തന്റെ മക്കൾക്കു പരമസ്വാസ്ഥതയെ നൽകുവാൻ ൧൯൨൫ ഇടവംമുതൽ ആയിരംവൎഷം കഴിഞ്ഞു ഏഴാംവൎഷം ക്രിയകളെ ദൈവത്തിന്റെ തേജസ്സോടുകൂടെ വെളിപ്പെടുവാനിരിക്കുന്നവനുമാകുന്ന ൮ സത്യനായ യേശുവിൽ ഞാൻ വിശ്വസിക്കുന്നു. ആമെൻ.

മൂന്നാം ഭാഗം

൯ ഉടമ്പടിവാചകം—നമ്മുടെ കൎത്താവിന്റെ മഹത്വപ്രത്യക്ഷതയെ സംബന്ധിച്ചു ആയതു ൧൯൨൫ ഇടവം മുതൽ ആയിരംവൎഷം കഴിഞ്ഞു ഏഴാംവൎഷം ഉണ്ടാകുമെന്നു ദിവ്യ വിളംബരപ്രകാരം ഞാൻ പൂൎണ്ണമായി വിശ്വസിക്കുന്നു. ൧൦ ഈ വിശ്വാസം നിമിത്തം എന്തെല്ലാം കഷ്ടസങ്കടങ്ങൾ വന്നാലും നാം തമ്മിൽ വേർപിരിയരുതു. ൧൧ ഞാൻ നിന്റെ(താങ്കളുടെ നിങ്ങളുടെ)ബലഹീനതകളെ സഹിച്ചു ആത്മാവിനെ മനഃപൂൎണ്ണമായി ക്ഷമിക്കുന്നപ്രകാരം; ൧൨ നീയും(താങ്കളും നിങ്ങളും)എന്റെ ബലഹീനതകളെ സഹിച്ചു എന്നെയും മനഃപൂൎണ്ണമായി ക്ഷമിക്കേണം ൧൩ ഇതിനു പിതാ പുത്ര പരിശുദ്ധാത്മാവായ ത്രിയേകദൈവം നമുക്കു സഹായിക്കുമാറാകട്ടെ. ആമെൻ.

നാലാം ഭാഗം

൧൩. നസറസ്സനായ യേശുമഹാരാജാവിന്റെ അഗ്നിമേഘത്തിലുള്ള മഹത്വപ്രത്യക്ഷതെക്കു മുമ്പും പിമ്പുമുള്ള സംഭവങ്ങളെ കുറിച്ചു സകലരോടും അറിയിക്കുന്നവ. ൧൪ ഇവ ൧൦൫൭ ജൂൺ-൧൪-ാംനു കഴിഞ്ഞശേഷം (യേശുവിന്റെ ആത്മനിയോഗപ്രകാരം) പലസമയങ്ങളിലായി യുസ്തുസ്‌യോസേഫിനാൽ എഴുതപ്പെട്ടവയാകുന്നു.

൧൫ ഇവ ൧൦൫൭ ജൂലൈ ൪-ാംനു-വരെയും എഴുതീട്ടുള്ളവ.

൧൬ പ്രിയമുള്ള മാളോകരെ!—നമ്മുടെ കർത്താവായ യേശുമേഘത്തിൽ വെളിപ്പെടുന്ന ദിവസത്തേയും ആ ദിവസത്തിലുള്ള തത്സമയത്തെയും സംബന്ധിച്ചു; ൧൭ മർക്കോസ് ൧൩:൩൨ൽ "ആ നാളിനേയും നാഴികയേയും കുറിച്ചു പിതാവല്ലാതെ ഒരുത്തനും അറിയുന്നില്ല സ്വർഗ്ഗത്തിലുള്ള ദൂതന്മാരാകട്ടെ പുത്രനാകട്ടെ അറിയുന്നില്ലാ" എന്നു കല്പിച്ചിരിക്കുന്നു. ൧൮ ഇങ്ങനെ കല്പിച്ചിരിക്കുന്നതു, ആ നാളിന്റെയും നാഴികയുടെയും അറിവു സർവ്വജ്ഞബുദ്ധിയിൽ സ്പഷ്ടമായി പ്രകാശിച്ചും, മറ്റേതു ബുദ്ധിയിലും തീരെ മറഞ്ഞും ഇരിക്കുന്നതിനാൽ തന്നെ: ൧൯ എങ്കിലും "അറിയുന്നില്ല" എന്നല്ലാതെ "അറികയില്ല" എന്നു പറയായ്കയാൽ നമ്മുടെ കർത്താവു ജയംപ്രാപിച്ചശേഷം പിതാവിൽനിന്നു മേലാൽ സംഭവിക്കേണ്ടുന്നവയെ അറിഞ്ഞു, എന്നു വെളിപ്പാടു ൧-ാം അദ്ധ്യായം ൧-ാം വാക്യം കാണിക്കുന്നു. ൨൦ നമ്മുടെ കർത്താവു അതുവരെ അറിയാതിരുന്നതു പുത്രൻ എന്നുള്ള മുറെക്കാകുന്നു. ൨൧ എന്നു പറയുമ്പോൾ മാനുഷം ദൈവീകം എന്ന രണ്ടു തത്വവും ഏകമൂർത്തിയുമുള്ള മശിഹാ എന്നുള്ള മുറെക്കുതന്നെ എന്നു താല്പര്യം. ൨൨ "ഞാനായിട്ടു തന്നെ ഒരു കാര്യവും ചെയ്യാതെ എന്റെ പിതാവു എനിക്കുപദേശിച്ചപ്രകാരം ഞാൻ ഈ കാര്യങ്ങളെ പറയുന്നു" എന്നു യോഹ: ൮:൨൮ൽ പറഞ്ഞിരിക്കുന്നു. ൨൩ ആയതുകൊണ്ടു പുത്രൻ എന്നു പറയുമ്പോൾ മശിഹാ, തന്നോടു പിതാവു അറിയിപ്പിക്കുംവരെ അറിഞ്ഞില്ല; ൨൪ പിന്നീടു പിതാവിൽനിന്നു തനിക്കു ലഭിക്കപ്പെട്ടതിനാൽ താൻ സ്വദൂതൻമൂലമായി ദാസനായ യോഹന്നാനു അവയെ ലക്ഷ്യമായി കാണിച്ചുകൊടുത്തു. ൨൫ പിന്നെയും ശിഷ്യർ കർത്താവോടു "നീ ഈ കാലത്തിൽ രാജ്യം ഇ

സ്രായെലിന്നു യഥാസ്ഥാനപ്പെടുത്തി കൊടുക്കുമൊ?" എ
ന്നു ചോദിച്ചതിന്നു; ൭ "അവൻ അവരോടു പിതാവു തന്റെ
സ്വന്ത അധികാരത്തിൽ വെച്ചിരിക്കുന്ന കാലങ്ങളെ എങ്കിലും
സമയങ്ങളെ എങ്കിലും അറിയുന്നതു നിങ്ങൾക്കുള്ളതല്ല. ൮ എ
ന്നാൽ പരിശുദ്ധാത്മാവു നിങ്ങളുടെ മെൽ വരുമ്പോൾ നിങ്ങ
ൾ ശക്തി പ്രാപിക്കും, നിങ്ങൾ യരുശലെമിലും യഹൂദിയായിൽ,
എല്ലാടത്തും ശമറിയായിലും ഭൂമിയുടെ അവസാനത്തൊളം
ഇനിക്കു സാക്ഷികൾ ആകയും ചെയ്യും" എന്നു പറഞ്ഞു. (അ
പ്പൊ: ൧: ൬-൭) ൭ ഇതിന്റെ താല്പൎയ്യം കാലങ്ങളും സമ
യങ്ങളും പിതാവിന്റെ അധികാരത്തിലാകുന്നു ഇരിക്കുന്നതു
മറ്റൊരു അധികാരത്തിൽ അല്ല എന്നും; ൮ (അവയെ അറി
യിക്കുന്നതു പരിശുദ്ധാത്മാവിന്നുള്ളതാകയാൽ) അവനിൽ നി
ന്നു ശക്തി കൈക്കൊള്ളുമ്പോൾ ശിഷ്യർ ലോകത്തിന്നു യെശു
വിൻ സാക്ഷിക്കാരായിതീരും എന്നും ആകുന്നു. ൧൦ ഇപ്രകാ
രം തന്നെ ശിഷ്യർ സ്വന്തബലത്താലും ജ്ഞാനത്താലും അല്ല;
പരിശുദ്ധാത്മാവിന്റെ ശക്തിയാലും ജ്ഞാനത്താലും യെശു
വിന്നുള്ളവയെ അറിഞ്ഞു അവനു സാക്ഷിപ്പെടുത്തിരിക്കുന്നു.
൧൧ (യെശുവിന്നുള്ളവ എന്നു പറയുമ്പോൾ പിതാവിന്നുള്ളവ
കളെയും എന്നു താല്പൎയ്യം) ആ സാക്ഷി അവരുടെ വായിൽ നി
ന്നു പുറപ്പെട്ടിരിക്കുന്ന ദിവ്യ വചനം അത്രെ. ആയതു പുതിയ
നിയമം തന്നെ. ൧൨ ഈ ദൈവം പണ്ടു പലപ്പൊഴും പല
വിധത്തിലും ദീൎഘദൎശിമാർ മൂലം പിതാക്കന്മാരൊടു സംസാ
രിച്ചിട്ടുള്ള അക്ഷരങ്ങളിൽ ഗൂഢമായി മറഞ്ഞു കിടന്നിരു
ന്ന പൊരുളെ വെളിവാക്കുന്ന അക്ഷരങ്ങൾ എന്നല്ലാതെ വെ
റൊന്നല്ല. ൧൩ ആകയാൽ പഴയ നിയമത്തിൽ മറഞ്ഞിരു
ന്ന വചനം എന്ന ദെവപുത്രൻ കാലത്തികവു വന്നപ്പോൾ അ
ബ്രഹാമിന്റെ സന്തതിയിൽ ദാവീദിന്റെ കുഡുംബത്തിൽ ഒ
രു വിശുദ്ധകന്യകയിൽനിന്നു തന്നെ ജന്മം എടുത്തു എളിമാവ
സ്ഥയിൽ ലോകരാൽ കാണപ്പെട്ട പ്രകാരം; പുതിയനിയമത്തി
ൽ മറഞ്ഞു പറവാൻ കഴിയാത്തവണ്ണം എത്രയും തെളിവൊടെ
വെളിപ്പെടുത്തിയിരിക്കുന്നു. ൧൪ ശരീരജനനത്തിന്റെ സ
മയത്തെ സംബന്ധിച്ചു പഴയനിയമത്തിൽ ദാനിയെൽ ദീൎഘദ
ൎശി "യരുശലെമിനെ യഥാസ്ഥാനപ്പെടുത്തി പണിയിപ്പാൻ ക

ട്ടിനപുറപ്പെടുന്നാളുമുതൽ പ്രഭുവാകുന്നമശിഹാവരെക്കും ഏഴു ആഴ്ചവട്ടങ്ങളും പിന്നെഅറുപത്തിരണ്ടു ആഴ്ചവട്ടങ്ങളും" ഉണ്ടെന്നും; ൩൫ "അറുപത്തിരണ്ടു ആഴ്ചവട്ടങ്ങളുടെശേഷം മശിഹാഛേദിക്കപ്പെടും" എന്നും; ആയതുപിന്നീടുള്ളഒരു "ആഴ്ചവട്ടത്തിന്റെനടുവിൽ" തന്നെഎന്നുംപറഞ്ഞു. ൩൬ ഇങ്ങനെ ൭൦ എഴുപതു ആഴ്ചവട്ടങ്ങളുടെഇടയിൽ മശിഹായുടെ ജനനസമയത്തെ ദൈവംമറച്ചുവച്ചിരുന്നു എങ്കിലുംസമയം അടുത്തപ്പോൾ സഖറിയ,എലിശബെത്തു,മറിയ, യൌസേപ്പ്, ശിമയോൻ,ഹന്നാ മുതലായവരോടു ആയതുഅറിയിക്കാതെ ഇരുന്നില്ല. ൩൭ എലിശബെത്തു മറിയയെകണ്ടപ്പോൾ "എന്റെകർത്താവിന്റെഅമ്മ എന്റെഅടുക്കൽവന്നതു എനിക്ക എവിടെനിന്നു?" എന്നുപറവാൻ ലജ്ജപ്പെട്ടില്ല. ൩൮ ശിമയോന ആത്മനിയോഗമുണ്ടായവാറെ കർത്താവിനെകണ്ടുമരിക്ക എന്നുള്ള നിശ്ചയഉറപ്പോടു അവൻ കാത്തിരുന്നതിനാൽ ആയതിനു യാതൊരു ഭംഗവും വന്നില്ല. ൩൯ പിന്നെയും മറിയയോ, യൌസേപ്പൊ,എലിശബെത്തോ മശിഹാ ഇന്നമാസത്തിൽ അവതരിക്കും എന്നുപറഞ്ഞാൽ അതു അവിശ്വാസികൾക്കു ഇടർച്ചയായിരിക്കാം എന്നല്ലാതെ വിശ്വാസികൾക്കു അപ്രകാരം ഇരിക്കുമോ? ൪൦ ഒരുപ്രകാരത്തിലും ഇല്ല. അവൎക്കു ആശ്വാസമായി ഇരിക്കും. ൪൧ മശിഹായുടെ ഒന്നാം വരവു അവന്റെ രണ്ടാംവരവിനു ദൃഷ്ടാന്തമാകുന്നു. ൪൨ വേദത്തിൽഅവതാരസമയം മറച്ചുവച്ചിരുന്നതുപോലെ മഹത്വപ്രത്യക്ഷതയുടെസമയവും മറച്ചുവച്ചിരിക്കുന്നു. ൪൩ അവതാരസമയം അടുത്തപ്പോൾ അതേപ്പറ്റി മറിയമുതലായവൎക്കു അറിവുണ്ടായപ്രകാരം മഹത്വപ്രത്യക്ഷത അടുക്കുമ്പോൾ അതേപ്പറ്റിയും സഭയ്ക്കു അറിവുണ്ടാകേണ്ടുന്നതാകുന്നു.



൨൦-ാമദ്ധ്യായം

൧ ആയതുകൊണ്ടു ആത്മനിയോഗപ്രകാരവും ദീൎഘദൎശിമാരുടെയും അപ്പോസ്തലന്മാരുടെയും സാക്ഷികളുടെപ്രകാരവും

യേശുവിന്റെ മഹത്വപ്രത്യക്ഷതെക്കുള്ള കാലം ഇന്നതെന്നു സൂചിപ്പിപ്പാൻ ഒരക്രമി തുനിയുന്നതിനാൽ; ൨ ആയതു കേൾക്കുമ്പോൾ വിശ്വാസത്തോടു കലൎന്നു ആത്മമണവാളനെ എതിരേല്പാൻതക്കവണ്ണം നിങ്ങൾ ഒരുങ്ങിനില്ക്കുന്നതിന്നു സഹായമായ യേശുതന്റെ ആത്മാവെ നിങ്ങൾക്ക നൽകട്ടെ.

൩ അപ്പോസ്തലനായ പൌലുസ് മഹത്വപ്രത്യക്ഷതയുടെ സമയത്തെക്കുറിച്ചു ഇപ്രകാരം പറയുന്നു. വിശ്വാസത്യാഗം മുമ്പു വന്നു നാശത്തിന്റെ പുത്രനായ പാപത്തിന്റെ മനുഷ്യൻ വെളിപ്പെട്ടുകഴിയുമ്പോൾ ഉടനെ ആ ദിവസം വരും. ൪ എന്നാൽ തന്റെ കാലത്തിലേ ആ അക്രമക്കാരൻ വെളിപ്പെടു. അവനെ തടുക്കുന്നവൻ വഴിയിൽനിന്നു നീങ്ങിപോകുംവരെ പാപമനുഷ്യന്റെ സമയംവരുന്നതുമല്ല; എന്നത്രെ. (൨ തെസ്സ: ൨: ൧-മുതൽ ൧൦) ൫ അതുകൊണ്ടുതടുക്കുന്നവൻ വഴിയിൽനിന്നു നീങ്ങിപ്പോയേ പാപമനുഷ്യന്റെസമയം വരൂ. ൬ എന്നാൽതടുക്കുന്നവൻ വഴിയിൽനിന്നു നീങ്ങുന്നതു എപ്പോൾ? എന്നുള്ളചോദ്യത്തിന്നു ഉത്തരം വിശ്വാസത്യാഗത്തിന്നു പൂൎണ്ണത വരുമളവിൽ എന്നത്രെ. ൭ അക്രമത്തിന്റെ രഹസ്യം ആദ്യംമുതല്ക്കെ ക്രിസ്തുസഭയിൽ വ്യാപരിച്ചുപോരുന്നു എന്നുള്ളതു സ്പഷ്ടം. ൮ അന്തിക്രിസ്തുവിന്റെ ആത്മാവു ഇപ്പോൾതന്നെ ലോകത്തിലുണ്ടു് എന്നു യോഹന്നാൻപറയുന്നു. (൧ യോഹ: ൪: ൩) ആതുനിമിത്തം ക്രിസ്തുവിന്റെ സാധാരണസഭെക്കു സംഭവിച്ചസങ്കടം ഇത്ര എന്നു ആൎക്കപറവാൻകഴിയും?

൯ എന്തെന്നാൽ ആദ്യംകെട്ടുകിന്നമണിപോലെ ആയിരുന്നക്രിസ്തുസഭ പെന്തക്കൊസ്തദിവസംമുതൽ ആത്മാവിൽ ആരംഭിച്ചു വളൎന്നുവന്ന ആത്മഫലങ്ങളെ അനവധിയായി പുറപ്പെടുവിച്ചു; ൧൦ എങ്കിലും അല്പകാലം കഴിഞ്ഞപ്പോൾ മനുഷ്യരുടെ കൃത്രിമം, അവർ വഞ്ചിപ്പാൻ ഉപായംചെയ്യുന്നതന്ത്രം, എന്ന ദുരുപദേശകാറ്റുകളാൽ അടിപെട്ടു ഉലഞ്ഞിളകി തുടങ്ങിയതിനാൽ ക്രമേണ വഷളായി ജഡത്തിൽ വേരൂന്നിവരികയും ജഡത്തിൻ ഫലങ്ങളെ ബഹുലമായി ഉത്ഭവിപ്പിക്കയുംചെയ്തു. ൧൧ ഇങ്ങനെ സഭ അന്തിക്രിസ്തുവിന്റെ ആത്മാവിനാൽ വശീകരിക്കപ്പെട്ടു ക്രിസ്തുവിന്റെ സ്വാതന്ത്ര്യത്തിൽ സ്ഥിരമായി നില്ക്കാഞ്ഞതിനാൽ വീണ്ടും മോശധൎമ്മത്തിന്നു അടിമപ്പെട്ടുക

ഷ്യം, ക്രിസ്തുവിനെ വിട്ടുപിരിഞ്ഞു കൃപയിൽനിന്ന വീഴുകയും, ശാത്താനിൻകീഴിൽ ആയിതീരികയും ചെയ്തു. ഇവ രണ്ടൊന്നാംകിഴക്കിനും പതിഞ്ഞാറാം ആണ്ടത്തെക്രിസ്തുവിൻ സാധാരണസഭ ഭൊശധമ്മത്തിൻകീഴിൽ ഉൾപ്പെട്ടതിനാൽ മേല്പട്ടക്കാർ ക്രിസ്തുവിനെ അല്ല, അഹംഭാവനെയും; പട്ടക്കാർ അപ്പൊസ്തലരെ അല്ല, ആചാര്യന്മാരെയും; ശുശ്രൂഷക്കാർ സ്തെഫാനോസു മുതലായവരെ അല്ല, ലേവ്യരെയും; ഈ ജനങ്ങൾ ക്രിസ്തുയേശുവിങ്കലുള്ള ആശ്രിതന്മാരെ അല്ല, യഹൂദരെയും; ഫിലിയോനരിമാർ പൌലൂസിനെ അല്ല, അസ്സൂറിയായിലെ രാജാവു ശമറിയായിക്ക അയച്ചആചാര്യനെയും; മതാവലംബികൾ കോർന്നേലിയൂസിനെ അല്ല, ശമര്യരെയും; പിന്തുടന്നു.
ഇത് അതുകൊണ്ട സഭയിലെ ആചാരമര്യാദകളും, ക്രമങ്ങളും, ചട്ടവട്ടങ്ങളും, ആരാധനകളും, സക്രമെന്തുശുശ്രൂഷയും മററും എല്ലാം തന്നെ മേലായുള്ള യറുശലെമിനു അടുത്തതായിട്ടല്ല. ഇത് മക്കളോടുകൂടെ അടിമപ്പെട്ടുപോയ താഴെയുള്ള യറുശലേമിനു ഒത്തതായി തീന്നുപോയി. ഹാ! ഇതു എത്ര ഭയങ്കരം. ഈ ദൈവത്തിന്റെ വചനം സഭയാകുന്നവയലിൽ അഗാധത്തിൽ കുഴിച്ചുവെക്കപ്പെട്ട നിക്ഷേപംപോലെ ആയിപ്പോയി. ഇ ഇങ്ങനെ അന്ധകാരം സഭയെമൂടിയെങ്കിലും തങ്കലേററവൻ വഴിയിൽനിന്നു നീങ്ങിപോകാത്തതുകൊണ്ടു കത്താവു മങ്ങിക്കത്തുന്നതിരിയെ തീരെ കെടുത്തികളവാനൊ ചതഞ്ഞ ഞാങ്ങണയെ അശേഷം മുറിച്ചുകളവാനോ ഏല്പിച്ചു കൊടുത്തില്ല. ഇവ്വ അതുകൊണ്ടു ഏതുപ്രകാരം ബാബേലിന്റെ ശക്തി കീഴ്പ്പെട്ടപ്പോൾ കോരശിന്റെ സഹായംമൂലം ദേവാത്മാവിന്റെ ഉദ്യോഗിപ്പിനാൽ സറോബാബേൽ യോശുവാ മുതലായവരും, പിന്നീടു എസ്രാ നെഹെമിയാമുതലായവരും, മററും എഴുന്നേററു ദേവാലയത്തെ പിന്നെയും പണിയിക്കയും, യറുശലേമിനെ യഥാസ്ഥാനപ്പെടുത്തുകയും ചെയ്തുവൊ; ഇൻ അപ്രകാരം തന്നെ റോമാപാപ്പാവിൻ ശക്തി കുറവാൻ ആരംഭിച്ചപ്പോൾ; ലൂഥർ, മലാങ്കതൻ, സ്വിംഗ്ലി, കൽവീൻ മുതലായവരും; ക്രാന്മർ റിഡ്ലി, ലതിമർ, മുതലായവരും എഴുന്നേററു സഭയെ വീണ്ടും നന്നാക്കുവാൻ ആരംഭിച്ചു.
൨൦ ആ മഹാത്മാക്കൾമൂലം യേശുവിന്റെ സുവിശേഷത്തിനായ

നടത്തിച്ചുവലിയ പ്രവൃത്തിയിൻഫലം ഇതാ ലോകമാസകലം കണ്ടുവരുന്നു. ഓ! ഇതു എത്ര അതിശയിക്കത്തക്കതു എത്ര സ്തുത്യം എത്രനന്മ. ൧൭ എന്തെന്നാൽ എല്ലാഭാഷക്കാരും അവനവന്റെ ഭാഷയിൽ ദൈവത്തിന്റെ മഹത്വമുള്ള കാര്യങ്ങളെ പറവാനും കേൾപ്പാനും ഇടവന്നിരിക്കുന്നു. ൧൮ ക്രിസ്തുസഭ പ്രത്യേകസ്ഥിതിയിൽ ആചാരമര്യാദകളിലും, ക്രമങ്ങളിലും, ചട്ടവട്ടങ്ങളിലും, ആരാധനക്രമങ്ങളിലും, സക്രമെന്തുശുശ്രൂഷകളിലും, മറ്റും ശുദ്ധീകരിക്കപ്പെട്ടിരിക്കുന്നതിനാൽ; ൧൯ ദേവമക്കൾക്കു വെടിപ്പുള്ള മനസ്സാക്ഷിയോടുംകൂടെ ഭയത്തിന്റെയോ ദാസ്യത്തിന്റെയോ ആത്മാവിൻപ്രകാരമല്ല; അബ്ബാ പിതാവെ എന്നു വിളിക്കുന്ന പുത്രസ്വീകാരത്തിന്റെ ആത്മാവിൻപ്രകാരംതന്നെ ദൈവത്തെ ആരാധിപ്പാനും കർത്താവെ ശുശ്രൂഷിപ്പാനും പരിശുദ്ധാത്മാവോടുസംസർഗ്ഗം ചെയ്വാനും സംഗതിവന്നിരിക്കുന്നു. ൨൦ അതുകൊണ്ടു ഇതു എത്രഭാഗ്യം; ൨൧ ഭാഗ്യാവസ്ഥയിലേക്കു എല്ലാവരും വന്നെത്തുവാൻതക്കവണ്ണം എല്ലാ ഭാഷക്കാരുടെ ഇടയിലും പ്രൊത്തസ്താന്തു മിശിയോനരിമാർ അയക്കപ്പെട്ടപ്രകാരം; ൨൨ അല്ലയോ! പ്രിയപ്പെട്ട മലയാളമേ! നിന്റെമക്കളുടെ ഇടയിലും മൂന്നു പ്രൊത്തസ്താന്തുസമൂഹങ്ങളിൽനിന്നും മിശിയോനരിമാർ അയക്കപ്പെട്ടിരിക്കുന്നു.

൨൩ അത്രയുമല്ല നീ ലോകത്തിലുള്ള എല്ലാദേശങ്ങൾക്കും ദൃഷ്ടാന്തമായിരിക്കുന്നു. ൨൪ എന്തെന്നാൽ നിന്നിൽമഹാരാജാക്കന്മാരുടെയും രാജാക്കന്മാരുടെയും അധികാരമുള്ളതു മാത്രമല്ല; പ്രഭുത്വവും സ്വാതന്ത്ര്യവും നാഗരീകത്വവും ദേശാചാരത്വവും വലിമയും എളിമയും ധനികത്വവും നിർദ്ധനത്വവുംകൂടെയുണ്ടു. ൨൫ അല്ലാതെയും പ്രൊത്തസ്താന്തർ, സുറിയാനികൾ, റോമാക്കാർ, യഹൂദർ, മഹമ്മദീയർ, വിഗ്രഹാരാധനക്കാർ എന്നിവരെക്കൊണ്ടു നീ പൂർണ്ണയായിരിക്കുന്നതുകൂടാതെ ഇവരുടെമേലധികാരികളും അധികാരികളും നിന്നിലുണ്ടു. ൨൬ ആകയാൽ ഈ ലോകത്തിലുള്ള എല്ലാവരോടും എന്നുള്ളമുറെക്കു ആകുന്ന നസറായനായയേശുവിന്റെ ദൂതു നിന്നോടു ഉരെപ്പാൻ ഭാവിക്കുന്നതു.



## ൩ാം അദ്ധ്യായം

൧ അല്ലയോ പ്രിയപ്പെട്ട മലയാളമേ! നിന്റെമക്കൾ പല മാർഗ്ഗങ്ങളിലും അനേകമതങ്ങളിലും ഉള്ളവരാകുന്നു എങ്കിലും സൂക്ഷിച്ചുനോക്കിയാൽ രണ്ടുതരത്തിലുള്ള ആളുകൾമാത്രമേ നിന്നിൽ കാണ്മാനുള്ളു നിശ്ചയം. ൨ ഒന്നു ക്രിയാശ്രയന്മാരും മറേറതു കൃപാശ്രയന്മാരും തന്നെ. ൩ ക്രിയാശ്രയന്മാർ അതിബഹുലവും കൃപാശ്രയന്മാർ അത്യല്പവുമെയുള്ളൂയെന്നും, ക്രിയാശ്രയന്മാർ എതിർക്രിസ്തന്റെ ആത്മാവായ പൈശാചികാത്മാവിനാലും കൃപാശ്രയന്മാർ ക്രിസ്താത്മാവായ ദിവ്യാത്മാവിനാലും ആകുന്നു നടത്തിക്കപ്പെടുന്നതു എന്നും ഓൎത്തുകൊൾക. ൪ നസറായനായ യേശുവാകുന്ന നീതിസൂര്യന്റെ കൃപയിൻപ്രകാശം നിന്റെമേൽവീണിട്ടു ഇപ്പോൾ ഏകദേശം ആയിരത്തി എണ്ണൂറുവർഷത്തോളം അല്ലെങ്കിൽ ഇരുനൂററിഅൻപത്തേഴ്-ആഴ്ചവട്ടങ്ങളുടെകാലംവരെ ആയല്ലൊ. ൫ ഇതുവരെ അവനിൽനിന്നു നീ അനുഭവിച്ചുവരുന്ന നന്മ എത്ര അധികം. എത്രനാവുണ്ടെങ്കിലും അതിനെ വർണ്ണിപ്പാൻ കഴിയുമൊ? ൬ നീ ഇതിനെ ഒന്നും ഓൎക്കാതെയും നിന്റെ സ്രഷ്ടാവു നിന്റെ ഭർത്താവാകുന്നു എന്നു വിചാരിക്കാതെയും കണ്ട നീ ജീവനില്ലാത്തമരത്തോടും കല്ലിനോടും മണ്ണിനോടും വെള്ളി പൊൻ മുതലായവസ്തുക്കളോടും കൂടെ വ്യഭിചാരം ചെയ്തതുമാത്രമല്ല; ൭ പുല്ല്, പൂവു, സസ്യം, വൃക്ഷം എന്നിവകൾക്കും നീ നിന്റെനഗ്നതയെ വെളിപ്പെടുത്തി എന്നുപറഞ്ഞാൽമതിയൊ? നീ പക്ഷികളോടും മൃഗങ്ങളോടും കൂടെശയിച്ചു- ഭൂമിയിൽ ഇഴയുന്ന ജന്തുക്കളെയും ജലജന്തുക്കളെയും നീ വരിച്ചു അവയുടെ പിന്നാലെയുംചെന്നു വേശ്യാസംഗംചെയ്തു. ൮ ഹാ! നിന്റെഅശുദ്ധി എത്രഭയങ്കരം! നിന്റെമക്കളുംകൂടെ നിന്റെ ലജ്ജയെ കാണ്മാൻതക്കവണ്ണം നീ അവരെ പഠിപ്പിച്ചുവല്ലൊ. ൯ അതുകൊണ്ടു മഹാവേശ്യാസ്ത്രീയെ! നസറായനായ യേശുമഹാരാജാവു തന്നാത്മാവുമൂലം അറിയിപ്പിച്ചതിനെ കേൾക്ക. ൧൦ ഇരുനൂററിഅൻ

പത്തേഴ- ആണ്ടുവട്ടക്കാലമായി യേശുമഹാരാജാവു നിന്നോടു ക്ഷമ ചെയ്തുവരുന്നതിനാൽ അവൻ്റെ ദീൎഘക്ഷമ നിൻ്റെ രക്ഷയെന്നു ഓൎക്കാതെയും നിൻ്റെ വിഗ്രഹാരാധനയിൽനിന്നു നീ തിരിയാതെയും ഇരിക്കുന്നതുകൊണ്ടു അവൻ്റെ കോപം നിൻ്റെമേൽ പൂൎണ്ണമായി നിവൃത്തിക്കപ്പെടുവാൻ ഇനി ഒരു ആണ്ടുവട്ടക്കാലമെയുള്ളു എന്ന നിശ്ചയം. ഇതു ദൈവസത്യമത്രെ. ൪൭ ആയതുകൊണ്ടു നിൻ്റെ സൂൎയ്യൻ അസ്തമിപ്പാറായി. കൃപയുടെ വാതിൽ നിനക്കുവേഗം അടഞ്ഞുപോകും. ൪൮ നിൻ്റെ മഹാവേശ്യാവൃത്തിയുടെ വെറുപ്പിന്നായി ഇതിന്നുമുമ്പെതന്നെ നീ ജീവനോടു ദഹിപ്പിക്കപ്പെടേണ്ടുന്നതാകുന്നു. ൪൯ എങ്കിലും നാഥൻ അങ്ങിനെ ചെയ്യാത്തതു കൃപാശ്രയന്മാരായ ദേവമക്കൾ അവിടവിടെ നിന്നിൽ പാൎക്കുന്നതുകൊണ്ടാകുന്നു.

൫൰ നസറായനായ യേശുമഹാരാജാവു തനിക്കു ഒരു കോവിലകം നിന്നിൽ എടുപ്പിപ്പാൻ തക്കവണ്ണം നിശ്ചയിച്ചു തൻ്റെ കാൎയ്യസ്ഥൻമൂലം അതിന്നു നല്ലോരടിസ്ഥാനം നിന്നിൽ ഇട്ടിട്ടു ഏകദേശം ആയിരത്തിഎണ്ണൂറു വൎഷമായി. ൫൧ എന്നാൽ നീ കാണുന്ന മേല്പണികളിൽ മുക്കാലെമുണ്ടാണിയും ആ മഹാരാജാവിന്നു ഇഷ്ടമുള്ളതല്ലെന്നു നീ ഓൎക്ക. ൫൨ എന്തെന്നാൽ ആ കാൎയ്യസ്ഥൻ്റെ മേൽവിചാരണയിൻകീഴല്ലാ ആ പണികൾ നടന്നതു. ൫൩ അതുനിമിത്തം മഹാരാജാവിൻ്റെ കാഴ്ചയിൽ ആയവ പുല്ലും താളടിയും പോലെ മാത്രമെ ഇരിക്കുന്നുള്ളു. ൫൪ ആയതുകൊണ്ടു യേശുമഹാരാജാവിൻ കാൎയ്യസ്ഥനായ പരിശുദ്ധാത്മാവു ആയിരത്തിഎണ്ണൂറ്റി എഴുപത്തിമൂന്നാമാണ്ടു സെപ്തംബർമാസം ഏഴാം- കന്നീറ്റിപള്ളിയിൽ ദേവാരാധന സമയത്തു തൻ്റെ പ്രകാശത്തെ അനേകരുടെ ഹൃദയങ്ങളിൽ വീശി ഉണൎത്തുകയും; ൫൫ ആ സമയംമുതൽ അടുത്തുള്ള സ്ഥലങ്ങളിലും, പിന്നീടു അല്പം ദൂരസ്ഥലങ്ങളിലും മറ്റും തൻ്റെ ജ്വാലയെ അയച്ചു പലങ്ങളകളേയും ഉറക്കത്തിൽനിന്നു എഴുന്നേല്പിക്കുകയും ചെയ്തവിവരം നിന്നെ ഗ്രഹിപ്പിക്കുന്നു. ൫൬ ഇതിനാൽ യേശുമഹാരാജാവിൻ്റെ എഴുന്നെള്ളത്തു വേഗം ഉണ്ടാകുമെന്നു സൂചിപ്പിച്ചു. അനേകർ ആയതിന്നു സാക്ഷി പറകയുംചെയ്തു. ൫൭ ഇങ്ങിനെ സഭാത്മാവിൻ്റെ ഉദ്യോഗിപ്പിനാൽ പലർ തങ്ങളുടെ നിലമയെ [illegible]

നസാന്തരത്തിന്നു യോഗ്യമായഫലങ്ങളെ പുറപ്പെടുവിക്കയും; ൧൨. കോവിലകത്തിന്നു ഇട്ടിരിക്കുന്ന നല്ല അടിസ്ഥാനത്തിന്മേൽ തങ്ങൾ ചേൎന്നു പണിയപ്പെടുവാൻ ശുദ്ധാത്മാവിന്റെ വിധേയം തങ്ങളെ ഏല്പിച്ചു കൊടുക്കയും; ൧൩ തക്ക ശില്പികളെ എഴുനീല്പിപ്പാൻ തക്കവണ്ണം പ്രാൎത്ഥന, അപേക്ഷ, പക്ഷവാദം, സ്തോത്രം എന്നിവകളെ കഴിച്ചുകൊണ്ടിരിക്കയും ചെയ്യേണമെ എന്നു; ൧൪ കഴിഞ്ഞ ൧൮൪൭-ാമാണ്ടു മെയിമാസം പന്താം-൹ മുമ്പും പിമ്പുമുള്ള വെള്ളിയാഴ്ചവട്ടത്തിൽ പ്രോത്തസ്ലാന്തുചൎച്ച്മിശിയോൻ സഭയുടെ അദ്ധ്യക്ഷനായ മദ്രാസിലെ തിരുമനസ്സ് അയച്ച സൎക്കലരിൻപ്രകാരം ദിവസംതോറും ഇഷനീററി പള്ളിയിൽ ദേവാരാധന നടന്നുവന്നു. ൧൫ ആ സമയം ശുദ്ധാത്മാവു ശക്തിയോടു വ്യാപരിച്ചതിനാൽ മേൽനടപ്പാനുള്ള അനേകം കാൎയ്യങ്ങൾ വെളിപ്പെടുകയും ആയവയെ പ്രസിദ്ധംചെയ്വാൻ ഇപ്പുഴവിടനാടു കല്പിക്കയും ചെയ്തു.

൧൬ ആയത്തുകൊണ്ടു പ്രിയപ്പെട്ടമലയാളമേ! ഇനിയും കേൾക്ക. യേശുമഹാരാജാവിന്റെ കോവിലകം ഇനിക്ഷണത്തിൽ പണിയപ്പെടും. ൧൭ എന്തെന്നാൽ അവന്റെ കാൎയ്യസ്ഥനായ ശുദ്ധാത്മാവു പണിക്കുവേണ്ടശില്പികളെ എഴുനീല്പിച്ചു അവരെക്കൊണ്ടുതാൻ പണിനടത്തും. ൧൮ എന്നാൽ എതിൎക്രിസ്തന്റെ കാൎയ്യസ്ഥനായ ദുരാത്മാവു എന്നൊരുവനുണ്ടല്ലൊ. അവൻമേല്പറഞ്ഞ പണിക്കുവേണ്ട വിഘ്നംവരുത്തും. ൧൯ എങ്ങിനെ എന്നാൽ യേശുമഹാരാജാവിന്റെ കാൎയ്യത്തിൽ മരവും, പുല്ലും, താളടിയും ആയിരിക്കുന്നവരിൽ ദുരാത്മാവു ബലത്തോടു പ്രവൃത്തിച്ചു അവരെക്കൊണ്ടു ക്രിയനടത്തിക്കുന്നതിനാൽതന്നെ. ൨൦ അതുനിമിത്തം ക്രിസ്തുമാൎഗ്ഗത്തിലുള്ള ഓരോരൊമതക്കാർ അതാതു മതത്തിന്നുവിരോധമായും, ഓരോരൊ സഭക്കാർ അതാതുസഭെക്കു വിരോധമായും, ഓരോകുഡുംബക്കാർ അതാതുകുഡുംബത്തിന്നുവിരോധമായും, പിരിയപ്പെടും; എങ്കിലും കൃപാശ്രയന്മാർ ഒരുകൂട്ടവും ക്രിയാശ്രയന്മാർ ഒരുകൂട്ടവും ആയിത്തീരും. ൨൧ അത്രയുമല്ല കൃപാശ്രയന്മാർ ശുദ്ധാത്മാവിന്റെ നടത്തിപ്പുനിമിത്തം ക്രിയാശ്രയന്മാരുടെ പ്രവൃത്തികൾക്കും മറേറാരൊ ക്രമങ്ങൾക്കും അനുസരിക്കയില്ലാത്തതുകൊണ്ടു ശുദ്ധിമാന്മാരിൽ അശുദ്ധിയേയും വെറുപ്പിനേയും

അപവാദത്തേയുംചുമത്തി ഹിംസിപ്പാൻതുടങ്ങും. ൰൨ ഇങ്ങിനെ(യേശുമഹാരാജാവിന്റെ കോവിലകം ഒരുക്കകാലത്തിൽതന്നെ ആത്മികമായിപണിയപ്പെടുമ്പോൾ) അതിന്റെ പുറമെയുള്ള പ്രാകാരമായ ശുദ്ധിമാന്മാരുടെശരീരങ്ങൾ ചവിട്ടപ്പെടുവാൻതക്കവണ്ണം ദുരാത്മാവിനാൽ നടത്തിക്കപ്പെടുന്നവരുടെകയ്യിലേക്ക ഏല്പിക്കപ്പെടും. ൰൩ അവർ നാല്പത്തിരണ്ടുമാസം അല്ലെങ്കിൽ മൂന്നരവർഷം ശുദ്ധിമാന്മാരെ ഉപദ്രവിക്കയുംചെയ്യും. ആയതു ആയിരത്തിഇരുനൂററിഅറുപതുദിവസംതന്നെ. ൰൪ ൧൨൬൦ദിവസങ്ങൾ അവസാനിക്കുമ്പോൾ യേശുമഹാരാജാവിന്റെ കോവിലകംആകുന്ന വിശുദ്ധ ദൈവാലയത്തിന്റെപണി നിവൃത്തിക്കുന്നതാകയാൽ അപ്പോൾവിശുദ്ധസ്ഥലം വെടിപ്പാകയുംചെയ്യും. ൰൫ അതിനാലിനി(ആയിരത്തെണ്ണൂററിഎഴുപത്തഞ്ച് ഇടവം) രണ്ടായിരത്തിമുന്നൂറുദിവസവും (പിന്നെമുപ്പത്തൊന്നുദിവസവുമെ) യുള്ളു എന്നുനല്ലപോലെ ഓൎത്തുകൊൾക ഇതുദൈവസത്യമത്രെ.

൰൬ അതുകൊണ്ടു പ്രിയപ്പെട്ടമലയാളമേ! നിന്നിലുള്ള ആശ്രേയന്മാർ നിന്നിൽനിന്നു പിരിപ്പെടുന്നു കൊള്ളപ്പെട്ട പരമസന്തോഷതയിലേക്ക പ്രവേശിപ്പാൻതക്കവണ്ണം കാലം സമീപിച്ചിരിക്കയാൽ, നിന്റെ വിഗ്രഹങ്ങളിൽനിന്നും അശുദ്ധക്രിയകളിൽനിന്നും: വേഗംമനംതിരിഞ്ഞുകൊൾക. ൰൭ അല്ലെങ്കിൽ രാജാധിരാജാവും കൎത്താധികൎത്താവുമാകുന്ന നസറായനായ യേശു നിന്റെഅശുദ്ധക്രിയകൾക്കുതക്കവണ്ണം ഇരട്ടിപ്പായി നിന്റെമേൽ പകരംവീട്ടുകയുംചെയ്യും നിശ്ചയം.



൮-ാം അദ്ധ്യായം

൧ ലോകത്തിലുള്ള പ്രോത്തസ്താന്തുസഭകൾ ദൃഷ്ടാന്തമായിരിക്കുന്ന മലയാളത്തിലുള്ള പ്രോത്തസ്താന്തുസഭയേ! പ്രത്യേകം ചൎച്ച്മിശിയോൻസഭയേ! നീയുംനിന്റെമഹാ...യാകുന്നു. നി

ന്നാൽ ഞാൻആദരിക്കപ്പെട്ടുവരുന്നു. ൫ നിന്റെദാസനും മക്കനുമായ ഈ അടിയാൻ നിന്റെ മക്കൾഎല്ലാവരും കേൾക്കെ ഉരത്തസ്വരത്തോടെ കൂകുന്ന ഈ ശബ്ദം അനേകൎക്കു ബുദ്ധിഹീനതയും ഭ്രാന്ത്യവും ആയിതോന്നിയാലും എല്ലാവൎക്കും ആകയില്ലെന്നുഞാൻ പൂൎണ്ണമായിവിശ്വസിക്കുന്നു. ൬ എന്തെന്നാൽനിന്റെമക്കളിൽപലർ വീണ്ടെടുപ്പിന്റെദിവസത്തേക്ക പരിശുദ്ധാത്മാവിനാൽ മുദ്രയിടപ്പെട്ടിട്ടുണ്ടു. ൭ അതുകൊണ്ടു ഞാൻ പറയുന്നവ യേശുവിൻആത്മാവിന്റെ നിയോഗപ്രകാരമാകുന്നു എന്നു അവർഅറിഞ്ഞുകൊള്ളും. മററവർഅറിഞ്ഞില്ലെങ്കിൽ അവർഅറിയാതെയിരിക്കട്ടെ.

൮ പ്രിയപ്പെട്ട അമ്മേ! എന്റെപിതാവും നിന്റെ പ്രാണനാഥനുംആകുന്ന നസറയ്യനായ യേശുമഹാരാജാവു സകല കണ്ണും കാണ്കെ മഹത്വത്തോടെ അഗ്നിമേഘത്തിൽ വെളിപ്പെടുവാൻഇനി(൧൯൭൭ ഇടവം)ആറുവൎഷമേയുള്ളൂ. ൯ ആറുദിവസംകഴിഞ്ഞു ഏഴാംദിവസം സ്വസ്ഥതയാകുംപ്രകാരംഇനി ആറുവൎഷംകഴിഞ്ഞു ഏഴാംവൎഷം നിന്റെപൂൎണ്ണവിശ്വാസികൾക്കു പരമസ്വസ്ഥതയിൽ പ്രവേശിപ്പാൻ തക്കവണ്ണംഉള്ള കാലമാകകൊണ്ടു; ൧൦ സ്നാപകയോഹന്നാൻ മശിഹായുടെ പ്രത്യക്ഷതെക്കു, ആറുമാസംമുമ്പെ വനത്തിൽ കൂകിതുടങ്ങിയതു പോലെ നിന്റെമക്കൾ എല്ലാവരുംകേൾക്കേ വലിയശബ്ദത്തോടുകൂടെ ഞാനിതാകൂകുന്നു. ൧൧ "സ്വൎഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരത്തിന്നു യോഗ്യമായ ഫലങ്ങളെ പുറപ്പെടുവിപ്പിൻ" എന്നത്രേ!

൧൨ ഈ രാജ്യസുവിശേഷം ലോകമെങ്ങും പ്രസിദ്ധപ്പെടുമ്പോൾ അവസാനംവരും. അതിന്റെ ആരംഭകാലമാകുന്നു ഇതു. ൧൩ പൌലൂസ്അപ്പോസ്തലൻ വേദവാക്യങ്ങളിലുള്ള അറിവിനേയും ദീൎഘദൎശനത്തേയും കുറിച്ചു അംശമായുള്ളതു മാഞ്ഞുപോകുന്നതു തികവായുള്ളതു വരുമ്പോളാകുന്നു എന്നുപറഞ്ഞിരിക്കയാൽ തികവായുള്ളതുവരേണ്ടുന്നതിനുള്ള തുടസ്സകാലമാകുന്നു ഇതു. ൧൪ കുറഞ്ഞൊരുകാലമായി കൃപാവരങ്ങളാകുന്ന എണ്ണയെപാത്രത്തിൽവച്ചുകൊണ്ടുഉറങ്ങിപ്പോയബുദ്ധിയുള്ള കന്യകമാരുടെ എഴുന്നേല്പിന്നും ദീപംഉജ്വലിക്കുന്നതിന്നും ഉള്ള കാലമാകുന്നുഇതു. ൧൫ അല്പകാലംമുമ്പെഉണ്ടായ ഉണർവ്വു, മ

ണവാളനെ എതിരേല്പാൻതക്കവണ്ണമുള്ള വിളിയത്രെ. ൧൭ അ തുകൊണ്ടു വേഗം "എഴുനേറ്റു ശോഭിക്ക. എന്തെന്നാൽ നി ന്റെ പ്രകാശം വന്നിരിക്കുന്നു. യഹോവായുടെ മഹത്വവും നി ന്റെമേൽ ഉദിച്ചിരിക്കുന്നു." ൧൮ നീ എഴുന്നേറ്റു ശോഭിക്കിൽ മാത്രമെ അപ്പോസ്തോലർ ദീർഘദർശികൾ എവാൻഗേലിസ്തർ ഇടയർ ഉപദേഷ്ടാക്കൾ എന്നിവരെന്റെ കൈകളിൻ അദ്ധ്വാനി ക്കുകൾക്കു പ്രവൃത്തിപ്പാൻ തക്കവണ്ണം ജീവശക്തി ലഭിക്കു. ൧൯ ആ ശക്തി ലഭിച്ചാൽ മാത്രമെ ശുദ്ധിമാന്മാരുടെ പൂർത്തീ കരണവും ശുശ്രൂഷയുടെ പ്രവൃത്തിയും ക്രിസ്തുവിൻ ശരീരത്തി ന്റെ സ്ഥിരീകരണവും വരു. അങ്ങനെ വന്നില്ലെങ്കിൽ നീ മഹത്വീ കരിക്കപ്പെടുകയുമില്ല.

൨൦ എന്റെ പ്രിയമുള്ള അമ്മേ! മുമ്പെ ജീവിച്ചിരുന്ന എൻ വിശ്വാ സപിതാക്കന്മാരും നിന്റെ പ്രിയപ്പെട്ട കുട്ടികളുമായ ലൂഥർ, മ ലാംക്തൻ മുതലായവരും; ക്രാന്മർ, റിഡ്‌ലി, ലതിമർ മുതലായ വരും നീ വേഗം എഴുന്നേറ്റു ശോഭിപ്പാൻ തക്കവണ്ണം നിന്റെ ഭാരത്തെ തീർത്തു വച്ചിരിക്കുന്നുവല്ലൊ. ൨൧ നിനക്കു വേറെ ക്രമമൊ ചട്ടവട്ടമൊ ആവശ്യമില്ല—ഇതു എത്ര ഭാഗ്യം. ജീവനുള്ള വേദവാക്യം നിന്റെ കയ്യിലുണ്ടല്ലൊ—നോക്കുക. ൨൨ എവ അതി ന്നു വിപരീതമായിട്ടൊ, അതിന്നു തെളിയിപ്പാൻ കഴിയാതെയോ ആയിട്ടൊ; വല്ല സംഗതികൾ നിന്റെ, പള്ളിക്രമത്തിലുണ്ടൊ? ൨൩ എൻ നിന്റെ ജീവനുള്ള ദൈവത്തെ ഈ പ്രകാരമുള്ള ക്രമത്തിൽ ആരാധിപ്പാൻ തക്കവണ്ണം നിന്റെ ഇപ്പൊഴതെ ലിന്നു ഇടവരുത്തിയ ദൈവത്തിന്നു സ്തോത്രം. ൨൪ ആകയാൽ "ഉണരുക, ഉണരുക സ യോനേ! നിന്റെ ശക്തിയെ ധരിച്ചുകൊൾക. വിശുദ്ധപട്ടണമാ യ യരുശലേമേ! നിന്റെ ഭംഗിയുള്ള വസ്ത്രങ്ങളെ ധരിച്ചുകൊൾക."

൨൫ എന്നാൽ നീ റിബെക്കാ എന്നപോലെ ഇരിക്കുന്നു. രണ്ടു കുട്ടികൾ നിന്റെ വയറ്റിൽ ഉണ്ടു. ഒന്നു ജഡമയനായ എശാവും മറ്റെതു ആത്മമയനായ യാക്കോബും തന്നെ. ൨൬ നിന്റെ മഹത്തുക്കൾ മുതൽ എളിയവർ വരെ രണ്ടു ലക്ഷണമുള്ളവർ നി ന്നിൽ ഇരിക്കുന്നതിനാൽ നിനക്കു ഇനി ഒരു വലിയ പോരാട്ട മുണ്ടു. ൨൭ എന്തെന്നാൽ യാക്കോബു എന്നപോലെയുള്ള ന ന്റെ മക്കളിൽ സദാത്മാവു ശക്തിയോടു വ്യാപരിപ്പാനിരിക്കു ന്നതിനാൽ എശാവു എന്നപോലെയുള്ളവരിൽ ദുരാത്മാവും ശ

ക്തിയോടെ വ്യാപരിക്കും നിശ്ചയം. ൨൪ അക്രമത്തിന്റെ ആത്മാവു ഇപ്പോൾതന്നെ നിന്റെമക്കളിൽ വ്യാപരിക്കുന്നുവല്ലൊ. ൨൫ അതിനാൽ പരിഹാസവും നിന്ദയും നിഗളവും സത്യത്തിന്മേലുള്ള അവിശ്വാസവും നശിച്ചുപോകുന്നവരിലുള്ള രീതികേടും നാസ്തികത്വവും പ്രബലമായി അവരിൽ കണ്ടെത്തപ്പെടുന്നു. ൨൬ ഇപ്രകാരമുള്ളവരിൽ ദുരാത്മാവു ശക്തിയോടെ വ്യാപരിക്കുമ്പോൾ സംഭവിക്കുന്നതു എന്തു? വിശ്വാസത്യാഗമല്ലയൊ? അതേ നിശ്ചയം. അതുകൊണ്ടു നിന്റെനാഥന്റെ വചനത്തെ കേട്ടുകൊൾക.

൨൭ പ്രിയപ്പെട്ട അമ്മേ! യേശുവിന്റെ മഹത്വപ്രത്യക്ഷതെക്കു അല്പംമുമ്പെ പലരും തന്റെ നാമത്തിൽ വന്നു “ഞാൻ ക്രിസ്തു” എന്നുപറഞ്ഞുകൊണ്ടും പലരെയും വഞ്ചിക്കും എന്നു നാഥൻ കല്പിച്ചിരിക്കുന്നു. ൨൮ ഒരുവൻ ഇവ്വണ്ണം പറയണമെങ്കിൽ ദുരാത്മാവു ശക്തിയോടുകൂടെ അവനിൽ പ്രവൃത്തിക്കണം. ൨൯ അതുകൂടാതെയും കള്ളക്രിസ്തുക്കളും കള്ളദീർഘദർശിമാരും ഉണ്ടായി തെരിഞ്ഞെടുക്കപ്പെട്ടവരേയും വഞ്ചിപ്പാൻതക്കവണ്ണം അടയാളങ്ങളും അൽഭുതങ്ങളും കാട്ടുമെന്നും പറഞ്ഞിരിക്കുന്നു. ഇതും ദുരാത്മാവിനാലത്രെ. ൩൦ പിന്നെയും യുദ്ധവും യുദ്ധവൎത്തമാനവും കേൾക്കപ്പെടും. രാജ്യം രാജ്യത്തിനും ജാതി ജാതിക്കും വിരോധമായി എഴുന്നേല്ക്കും. ക്ഷാമം, പകരുന്നദീനം, ഭൂകമ്പം, അവിടവിടെ ഉണ്ടാകും. ൩൧ പലരും വിരുദ്ധപ്പെട്ടു ഒരുത്തനെ ഒരുത്തൻ ഒറ്റിക്കൊടുത്തു പകെക്കും. അക്രമം പെരുകുകയും, സ്നേഹം തണുത്തുപോകയും, സംഭവിക്കാത്തമഹാകഷ്ടം അപ്പോൾ ഉണ്ടാകയും, രക്തസാക്ഷിക്കാരായി പലരും മരിക്കയും ചെയ്യും. ൩൨ ഇങ്ങിനെ ദുരാത്മാവു തന്റെ മക്കളെക്കൊണ്ടു ദോഷം പ്രവൃത്തിപ്പിക്കുന്നതിനിടയിൽ സദാത്മാവു ശക്തിയോടുകൂടെ വ്യാപരിച്ചു യാക്കോബു എന്നപോലെയുള്ള നിന്റെമക്കളെ ബലപ്പെടുത്തി ഉറപ്പിക്കും. ൩൩ എന്തുപ്രകാരം ദുരാത്മാവു ഏശാവു എന്നപോലെയുള്ളവരെ അന്തിക്രിസ്തുവിന്നായി ഒരുക്കി പൂൎണ്ണന്മാരാക്കുമൊ, അപ്രകാരം തന്നെ സദാത്മാവും യാക്കോബു എന്നപോലെ ഉള്ളവരെക്രിസ്തുവിന്നായി ഒരുക്കിപൂൎണ്ണന്മാരാക്കും. ൩൪ ഇങ്ങിനെ പൂൎണ്ണതവരുമളവിൽ നാശത്തിന്റെ പുത്രനായ പാപമനുഷ്യൻ വെളി

പ്പെട്ടുകഴിയുമ്പോൾ, മനുഷ്യപുത്രൻ മഹാശക്തിയോടും മഹത്വത്തോടുംകൂടെ മേഘങ്ങളിൽ വെളിപ്പെട്ടു സകലരാലും കാണപ്പെടുകയും പുണ്യന്മാരായ നിയമിതന്മാർ മേഘത്തിൽ എതിരേറ്റുകൊള്ളപ്പെടുകയും ചെയ്യും.



൬ാം അദ്ധ്യായം

൧ എന്നാൽ മുമ്പെ രാജ്യസുവിശേഷഘോഷണം ആരംഭമായിട്ടു ലോകമെങ്ങും വേഗം എത്തുവാൻ തക്കവണ്ണം ബലത്തോടു പുറപ്പെടും. യരുശലേം ഗോത്രത്തിലെ സിംഹം അകവും പുറവും എഴുതപ്പെട്ടും ഏഴു മുദ്രകളാൽ മുദ്രയിടപ്പെട്ടുമിരിക്കുന്ന പുസ്തകത്തിന്റെ ഒന്നാം മുദ്രയെ പൊട്ടിച്ചപ്പോൾ സംഭവിച്ച സംഗതി ആയതിന്നു ലക്ഷ്യമത്രെ. ൨ എങ്ങിനെയെന്നാൽ വെള്ളക്കുതിരയുടെ പുറത്തിരുന്നവൻ രാജ്യസുവിശേഷത്തിൻ സമാധാനം ചെയ്തിട്ടു അറിയിക്കുന്നോർ തന്നെ ലക്ഷ്യവും; ൩ അവന്റെ കയ്യിൽ ഉണ്ടായിരുന്ന വില്ലു സുവിശേഷഘോഷണത്തിനായി അല്ലാതെ തന്നു നല്കപ്പെട്ടിരിക്കുന്ന ആത്മശക്തിക്കു ലക്ഷ്യവും;
൪ കിരീടം കൊടുക്കപ്പെട്ടതു അവന്റെ ജയത്തുങ്കൽ നല്കുവാനിരിക്കുന്ന പ്രതിഫലത്തിന്നു ലക്ഷ്യവും തന്നെ. ൫ ഇങ്ങിനെയുള്ള രാജ്യസുവിശേഷഘോഷണത്തിന്റെ പ്രാരംഭം ഒന്നാം കാലത്തിൽ സംഭവിക്കും.

൬ പിന്നെ രണ്ടാം മുദ്ര പൊട്ടിക്കപ്പെട്ടപ്പോൾ ഭൂമിയിൽനിന്നു സമാധാനം എടുത്തുകളവാനും അതിനാൽ തമ്മിൽതമ്മിൽ കുല ചെയ്വാനും അധികാരം പ്രാപിച്ച യുദ്ധദൂതൻ ചുവന്നകുതിരപ്പുറത്തു കരേറിയവനായി കാണപ്പെടുകയും അധികാരം നടത്തുവാൻ അവന്നു ഒരു വലിയ വാൾ നല്കപ്പെടുകയും ചെയ്തു. ൭ ഇതു ജാതിക്കു ജാതിയും രാജ്യത്തിന്നു രാജ്യവും വിരോധമായി എഴുന്നേറ്റു യുദ്ധം ചെയ്കയും അനേകർ മരിച്ചുവീഴുകയും ചെയ്വാനിരിക്കുന്ന സംഗതിക്കു ലക്ഷ്യമത്രെ. ഇതു രണ്ടാം കാലത്തിൽ സംഭവിക്കും.

൮ പിന്നെ മൂന്നാം മുദ്ര പൊട്ടിക്കപ്പെട്ടപ്പോൾ കാരിരുമ്പു

ക്കുപ്പുറത്തു കരേറി കയ്യിൽ തുലാസും പിടിച്ചുകൊണ്ടുള്ളൊരു ക്ഷാമഭൂതൻ കാണപ്പെട്ടു. ൫൦ ആയവന്നു പണത്തിന്നു ഇടങ്ങഴി ക്കോതമ്പും പണം ഒന്നിന്നു മൂന്നിടങ്ങഴി യവവും ആക്കിക്കളവാൻ തക്കവണ്ണം അനുവാദം കിട്ടി. ൫൧ എന്നാൽ എണ്ണയും മധുരരസവും നഷ്ടമാക്കുവാൻ അവന്റെ പാക്കൽ ഏല്പിക്കപ്പെട്ടില്ലതാനും. ൫൨ ഇവ യുദ്ധംനിമിത്തം അവിടവിടെ ഉണ്ടാകുന്ന ക്ഷാമത്തിന്നു ലക്ഷ്യങ്ങളത്രെ. ഇവ മൂന്നാംകാലത്തിൽ തുടങ്ങും.

൫൩ പിന്നെ നാലാംമുദ്ര പൊട്ടിക്കപ്പെട്ടപ്പോൾ മഞ്ഞിച്ച കുതിരപ്പുറത്തു കരേറിപുറപ്പെട്ട മരണഭൂതനും അവനെപിൻതുടൎന്നു പാതാളഭൂതനും കാണപ്പെട്ടു. ൫൪ അവർ വാൾ, ക്ഷാമം, മരണം, കാട്ടുമൃഗം എന്നിവകളെക്കൊണ്ടു പ്രവൃത്തിപ്പാൻ തക്കവണ്ണം തങ്ങൾക്കു ലഭിച്ച അധികാരത്താൽ ഭൂമിയിൽ കാലംശത്തെ കൊന്നുകളഞ്ഞു. ൫൫ ഇവ "സംഭവിക്കാത്ത മഹാകഷ്ടം അപ്പോൾ ഉണ്ടാകും" എന്നുള്ളതിന്നു ലക്ഷ്യമാകുന്നു. ഇവ നാലാംകാലത്തിൽ തുടങ്ങും.

൫൬ പിന്നെ അഞ്ചാം മുദ്ര പൊട്ടിക്കപ്പെട്ടപ്പോൾ ദൈവവചനവും തങ്ങൾ പറഞ്ഞ സാക്ഷിയുംനിമിത്തം അറുത്തുകളയപ്പെട്ടവരുടെ ദേഹികൾ കാണപ്പെട്ടു. ൫൭ ഇക്കാര്യം "അവർ നിങ്ങളിൽ ചിലരെ കൊല്ലിക്കയും ചെയ്യും" എന്നുള്ളതിന്നു ലക്ഷ്യം തന്നെ. അഞ്ചാം കാലത്തിൽ ഇവ തുടങ്ങും.

൫൮ പിന്നെ ആറാംമുദ്ര പൊട്ടിക്കപ്പെട്ടപ്പോൾ വലിയഭൂകമ്പം, സൂൎയ്യൻ കരിമ്പടംപോലെ കറുക്ക, ചന്ദ്രൻ രക്തതുല്യമാക, നക്ഷത്രങ്ങൾ ഭൂമിമേൽ ഉതിരുക, വാനം പുസ്തകച്ചുരുൾപോലെ ആക, മലകൾ ദ്വീപുകൾ സ്വസ്ഥലങ്ങളിൽനിന്നു ഇളകിപോക, രാജാവുമുതൽ അടിയാർവരെയുമുള്ളവർ അമ്പരന്നൊളിപ്പിടം അന്വേഷിക്ക, ഇങ്ങിനെയുള്ളവ കാണപ്പെട്ടു. ൫൯ ഇവ വിശ്വാസത്യാഗത്തിന്റെ പൂൎത്തിക്കും നാശപുത്രനായ പാപമനുഷ്യന്റെ വെളിപ്പാടിന്നും ലക്ഷ്യമത്രെ. ൬൦ അതിന്റെശേഷം ഉപദ്രവമാകുന്നകാററു ഇസ്രായേല്യരെ മുദ്രയിടുന്നതുവരെ ഊതായ്വാൻ നാലുകാററിൻ ഭൂതന്മാൎക്കു കിഴക്കുനിന്നു കരേറിവരുന്ന സമാധാനദൂതൻ വരുതികൊടുത്തു ഇസ്രായേല്യൎക്കു രാജ്യസുവിശേഷം ഘോഷിക്കുന്നതാകയാൽ; ൬൧ അവർ പരിശുദ്ധാത്മാവിനാൽ മുദ്രയിടപ്പെടുകയും സ

കലജാതികളിലുമുള്ള നിയമിതന്മാർ ഒന്നിച്ചു ചേൎത്തുകൊള്ളപ്പെടുകയും ചെയ്യും. ഇവ ആറാംകാലത്തിൽ സംഭവിക്കും

൨൨ പിന്നെ ഏഴാം മുദ്ര പൊട്ടിക്കപ്പെട്ടപ്പോൾ സ്വൎഗ്ഗത്തിൽ അരമണിക്കൂർ മൌനതയുണ്ടായി. ൨൩ ഇതു കൎത്താവിന്റെ അഗ്നിമേഘത്തിലുള്ള മഹത്വപ്രത്യക്ഷതെക്കുലക്ഷ്യം തന്നെ. ൨൪ ഏതെന്നാൽ ആ സമയത്തുള്ള മഹത്വതേജസ്സിൻ പ്രബലതനിമിത്തം സ്വൎഗ്ഗസേനകളുംകൂടെ സ്തംഭിച്ചുപോയി എന്നുകാണിക്കുന്നു. ഇതു ഏഴാംകാലത്തിൽ സംഭവിക്കും.

൨൫ ഇങ്ങനെ ഏഴുമുദ്രകൾ പൊട്ടിക്കപ്പെടുന്നതിന്നു രണ്ടായിരത്തിമുന്നൂററിമുപ്പതു ദിവസങ്ങൾ ഉണ്ടെന്നു ദാനിയേലും വെളിപ്പാടും സാക്ഷീകരിക്കുന്നതാകയാൽ രാജ്യസുവിശേഷഘോഷണത്തിന്റെ പ്രാരംഭംമുതൽ മഹത്വപ്രത്യക്ഷതവരെ കാലം ഏഴാകകൊണ്ടു; ൨൬ ഇനി(൧൮൭൦ മെയി) ആറു വൎഷം കഴിഞ്ഞു ഏഴാം വൎഷം മശിഹാ അഗ്നിമേഘത്തിൽ വെളിപ്പെടും എന്നു പ്രസംഗിക്കപ്പെടുന്നു.

൨൭ ആകയാൽ മേൽപറഞ്ഞ സംഭവങ്ങൾ ഇനി ആറു കാലംകൊണ്ടു ക്രമേണ ഉണ്ടാകുവാനിരിക്കുന്നതും ഏഴാംകാലത്തിന്റെ ആരംഭത്തുങ്കൽ കൎത്താവു അഗ്നിമേഘത്തിൽ വെളിപ്പെടുവാനിരിക്കുന്നതും ദിവ്യസത്യമത്രെ.

൨൮ ശുദ്ധസ്ഥലമായ സഭയും സൈന്യമായ വിശ്വാസികളുടെ സംഘവും അന്തിക്രിസ്തുവിന്റെ കാൎയ്യസ്ഥനായ ദുരാത്മാവിനാൽ നടത്തിക്കപ്പെടുന്നവരുടെ പാദത്തിൻകീഴിലായി സമ്പൂൎണ്ണമായി ചവിട്ടപ്പെടും. ൨൯ പിന്നീടു ൧൨൬൦ാം ദിവസംവരെ പോഷിപ്പിപ്പാനായി ദൈവത്താൽ ഒരുക്കപ്പെട്ടസ്ഥലത്തിൽ പറന്നുപോകുന്നതിന്നു; പൂൎണ്ണവിശ്വാസികൾ മറുരൂപമായി മേഘത്തിൽ എടുത്തുകൊള്ളപ്പെടുന്നതിന്നും(൨൩ ൩൧)ദിവസമെ ഇനിയുള്ളു. ൩൦ അപ്പോൾ മക്കളോടുകൂടെ അടിമപ്പെട്ടുപോയ താഴെയുള്ള യരുശലേമിന്നു ഒത്തിരിക്കുന്നക്രിസ്തുസഭയിൽ ന്യായപ്രമാണചടങ്ങാചാരമായ ബലിയും നാശലംഘനവും നിവൃത്തിക്കയും ചെയ്യും. അതിനാൽ—

൩൧ പ്രിയപ്പെട്ടഅമ്മേ! യാക്കോബു എന്നപോലെയുള്ള നിൻമക്കൾക്കു ഉദ്ധാരണവും ഏശാവു എന്നപോലെയുള്ള നിൻമക്കൾക്കു വീഴ്ചയും അടുത്തിരിക്കുന്നു. ഇനി നിനക്കു ഒരുവലിയ

പോരാട്ടം ഉണ്ട. ൩൨ അതുകൊണ്ട നിന്മക്കളായ എന്റെ പിതാക്കന്മാരും, അധികാരികളും, സഹോദരന്മാരും, സഹോദരിമാരും, അമ്മമാരും, മക്കളും, ശൈശവങ്ങളുടെ ആശ്രയമുള്ളോരെ! രാജാക്കന്മാരും, പ്രഭുക്കന്മാരും ആശ്രയമുള്ളോരേ! വലിയവരും, ചെറിയവരും, ധനവാന്മാരും, ദാരിദ്ര്യപ്പെട്ടവരും ആശ്രയമുള്ളോരേ! ൩൩ "നിങ്ങൾ സീയോനിൽ കാഹളം ഊതുവിൻ. ഉപവാസത്തെ ശുദ്ധീകരിപ്പിൻ. ജനസംഘത്തെ വിളിപ്പിൻ. ജനത്തെ കൂട്ടുവിൻ. സഭയെ ശുദ്ധീകരിപ്പിൻ. മൂപ്പന്മാരെ കൂട്ടിവരുത്തുവിൻ. ശൈശവങ്ങളെയും മുലകുടിക്കുന്നവരെയും കൂട്ടുവിൻ. ൩൪ മണവാളൻ മണിയറയെയും മണവാട്ടി തന്റെ അറയെയും വിട്ടുപുറപ്പെടട്ടെ. യഹോവായുടെ ശുശ്രൂഷക്കാരായ ആചാര്യന്മാർ പൂമുഖത്തിന്റെയും ബലിപീഠത്തിന്റെയും ഇടയിൽ കരയട്ടെ. ൩൫ നിങ്ങൾ നിങ്ങളുടെ വസ്ത്രങ്ങളെ അല്ല നിങ്ങളുടെ ഹൃദയങ്ങളെ കീറി നിങ്ങളുടെ ദൈവമായ യഹോവായുടെ അടുക്കൽ തിരിവിൻ"



## ൩ാം അദ്ധ്യായം

൧ പ്രിയപ്പെട്ട സുറിയാനി സഭയേ! ഞാൻ അന്യനായിരുന്നപ്പോൾ രക്ഷകനെ എനിക്ക അറിയിച്ചത നിന്റെ മക്കളായിരുന്നു. ക്രിസ്തുവിങ്കലേക്ക എന്നെ വഴിനടത്തിയവരും അവരത്രെ. ൨ അതുകൊണ്ട എനിക്ക പാപബോധം വരുത്തി ക്രിസ്തുവിന്റെ ആശ്രയമായിത്തീരുവാൻ തക്കവണ്ണമുള്ള നല്ലവഴിയെ എനിക്ക കാണിച്ചുതന്നത നീ ആകയാൽ ഞാൻ നിനക്ക താഴ്മയുള്ള അഭിവാദ്യം ചൊല്ലുന്നു. ൩ എന്നെ ക്രിസ്തുവിന്റെ അടുക്കലേക്ക വഴിനടത്തിയ ഗുരുസ്ഥാനം നിന്നിൽ ഇരിക്കയാൽ നീയും എന്റെ മാതാവത്രെ. എന്റെ പ്രാർത്ഥനകളിൽ ഒക്കെയും ഞാൻ നിന്നെ മറക്കാതിരിക്കുന്നില്ല. ൪ അതുകൂടാതെയും ചർച്ച് മിശിനോനാകുന്ന എന്റെ പ്രിയമുള്ള അമ്മ നിന്നെ സ്നേഹിച്ച നിനക്കുവളരെ നന്മകൾ ചെയ്തുവരുന്നതിനാൽ എന്നാൽ കഴിയുമ്പോലെ നിന്റെ ശ്രേയസ്സിനായി പ്രവൃത്തിക്കേണ്ടത എന്റെ പ്രത്യേക

മുറയുംകൂടെആകുന്നു. ൯ അതുകൊണ്ടു ഒരംശാടിയാന്റെ ഗുണ
ദോഷത്തെ നീ ധിക്കരിച്ചുകളയരുതെ ഞാൻ ഒന്നിനുംകൊള്ളു
രുതാത്തമനുഷ്യൻതന്നെ എങ്കിലും ഒരംശമിനിന്നോടുപറയുന്നതു ന
സറാണിനായ യേശുമഹാരാജാവിന്റെ ദൂതാകുന്നുഎന്നു നീന
ല്ലപോലെഓൎത്തുകൊൾക.

൰ പ്രിയപ്പെട്ടഅമ്മേ! നിനക്കുമലയാളത്തിൽ അടിസ്ഥാന
മുണ്ടായിട്ടു ഏറിയോരുകാലമായി: എന്നാൽ നീ ആദ്യംപണി
ചെയ്യപ്പെട്ടതുഅപ്പോസ്തോലന്മാരുടെയും ദീൎഘദൎശിമാരുടെ
യും അടിസ്ഥാനത്തിന്മേൽആയിരുന്നു. ൧ ഇങ്ങനെനീആത്മാ
വിൽ ആരംഭിക്കപ്പെട്ടുഎങ്കിലും കാലക്രമംകൊണ്ടു നിന്റെ
ആശ്രയം ജഡത്തിൽആയിത്തീൎന്നു. ൨ എന്തെന്നാൽ നീആദ്യം
മോശധൎമ്മത്തിന്നുമരിച്ചും ക്രിസ്തുധൎമ്മത്തിന്നു ജീവിച്ചും ഉള്ളവ
ളായിരുന്നു. ൩ പിന്നീടൊരുനേരംമറിച്ചു ആത്മപ്രകാരംക്രിസ്തു
ധൎമ്മത്തിന്നുമരിച്ചും ജഡപ്രകാരംമോശധൎമ്മത്തിനു ജീവിച്ചും
ഇരിക്കുന്നു. ൧൪ ആയതിന്നു ഇടയായതു ക്രിസ്തുധൎമ്മത്തിന്നു കീ
ഴ്പ്പെട്ടിരുന്നാൽ മാത്രം പോരാ, മോശധൎമ്മത്തിന്നുകൂടെ കീഴ
പ്പെട്ടിരിക്കണമെന്നുവിചാരിച്ചു ആയതിലേക്കു മറിഞ്ഞതിനാ
ൽതന്നെ. ൧൫ ഇങ്ങനെനീ ഇരുതോണിയിൽ കാലു ചവുട്ടിയ
തിനാൽ ക്രിസ്തുവിന്റെ കൃപയിൽനിന്നുവീണു മോശധൎമ്മത്തി
ന്റെ ശാപത്തിൻകീഴിൽആയിഭവിച്ചു. ൧൬ എന്നാൽനിന്റെ
ശരീരം ആകപ്പാടെ നോക്കുമ്പോൾ ശൈത്യം എല്ലാടിക്കിലും
ഒരുപോലെവ്യാപിക്കാതെയും അല്പമുള്ള ഉഷ്ണത്താൽപിടിച്ചു
ശൈത്യം നീങ്ങാതെയും ഇരിക്കുന്നു. ൧൭ ഇപ്രകാരംനീ ശീത
വതിയുംഅല്ല, ഉഷ്ണവതിയുമല്ല – ശീതോഷ്ണവതിയായിരിക്കനിമി
ത്തം തുപ്പിക്കളയപ്പെടുവാൻ യോഗ്യയത്രെ. ൧൮ എങ്കിലുംനി
ന്റെ കൈപ്പു ഓൎക്കുമ്പോൾ ഇറക്കുവാനൊ മധുരം ഓൎക്കുമ്പോ
ൾതുപ്പിക്കളവാനൊ പാങ്ങില്ലാത്തസ്ഥിതിയിൽഎന്റെപിതാ
വും നിന്റെനാഥനുമായ നസറാണിനായയേശുമഹാരാജാവുമി
പ്പോൾ നന്നാകൊഴഞ്ഞുവലയുന്നു. ൧൯ എന്നാൽനീമോശധ
ൎമ്മത്തിൽനിന്നുഅശേഷം ശുദ്ധീകരിക്കപ്പെട്ടില്ലെങ്കിൽമശിഹാ
നിന്നെ തീരെഛൎദ്ദിച്ചുകളയുംനിശ്ചയം എന്നുനീ നല്ലപോലെ
ഓൎത്തുകൊൾക.

൨൰ പ്രിയപ്പെട്ടഅമ്മെ! നിന്റെആകപ്പാടെയുള്ളതൽക്കെ

ൾ സ്ഥിതിയെ നോക്കുമ്പോൾ നീ യഹൂദിയായെ പോലെയും ശമറിയായെപോലെയും ഇരിക്കുന്നു. യഹൂദിയാ തെക്കും ശമറിയാ വടക്കും ആകുന്നു എന്നു ലോകപ്രസിദ്ധമല്ലൊ. ൧൭ അതു കൊണ്ടു നിന്റെ മുഖം യഹൂദിയാ. ഉടൽ ശമറിയാ അത്രെ. മുഖത്തു ഉള്ളതെല്ലാം ശത്രുകൈകളിലും ഉടൽ തങ്ങൾ തന്നെ ഇരിക്കുന്നു. ഉടലിലുള്ള തണുപ്പിന്നു മുഖത്തുള്ള ചൂടിനേയും മുഖത്തുള്ള ചൂടിന്നു ഉടലിലുള്ള തണുപ്പിനെയും നീക്കിക്കളവാൻ കഴിയുന്നതുമല്ല. കഴികയുമില്ല. ൧൮ എന്നാൽ മുഖം ഉടലിൽനിന്നു വേർപിരിയട്ടെ എന്നു പറഞ്ഞാൽ അതു മരണത്തെ ആകുന്നു സംഭവിക്കുന്നു.

൧൯ പിന്നെയും നിന്റെ പ്രത്യേകമായുള്ള തൽക്കാല സ്ഥിതിയെ നോക്കി കാണുമ്പോൾ ബേതേലിൽനിന്നു പുറപ്പെട്ടിട്ടുള്ള പൂർണ്ണഗർഭിണിയായ റാഹേൽ എന്നപോലെ നീ ഇരിക്കുന്നു. നീ വേഗം പ്രസവിക്കും; മരിക്കയും ചെയ്യും. ൨൦ നീ പ്രസവിപ്പാനുള്ള കുട്ടിക്ക നീ ഇടുന്ന പേരിൻ പ്രകാരം വിളിക്കപ്പെടുകയില്ല. എന്തെന്നാൽ "ദൈവമായ കർത്താവു നിന്നെ കൊന്നു തന്റെ ഭൃത്യന്മാരെ വേറൊരു നാമത്താൽ വിളിക്കും" എന്നു എഴുതപ്പെട്ടിരിക്കുന്നു. ആയതു ലേയായുടെ മകനായ യഹൂദായുടെ പേരിൻ പ്രകാരമത്രെ. ൨൧ എന്തെന്നാൽ യാക്കോബിന്നു "ലൊരുഹാമാ" (പ്രിയപ്പെടാത്തവൾ) ആയിരുന്ന ലേയാ പിന്നീടു "രുഹാമാ" (പ്രിയപ്പെട്ടവൾ) ആയി ഭവിച്ചതിനാലും റാഹേൽ പ്രിയപ്പെട്ടവൾ എങ്കിലും അവർക്കുള്ള വിഗ്രഹം നിമിത്തം ശാപഗ്രസ്തയായി തീർന്നതിനാലും റാഹേൽ മരിച്ചു ബന്യാമിൻ ലേയായുടെ വിധേയം ആയതിനാലും തന്നെ. ൨൨ അതുകൊണ്ടു നീ യാക്കോബിൽനിന്നു ഗർഭം ധരിച്ച റാഹേൽ എന്നപോലെ മശിഹായിൽനിന്നു ഗർഭം ധരിച്ചും, മോശധർമ്മാശ്രയം നിമിത്തം ശാപഗ്രസ്തയായും പ്രസവിപ്പാൻ അടുത്തും ഇരിക്കയാൽ നീ ആരിൽനിന്നു ഗർഭം ധരിച്ചിരിക്കുന്നുവൊ ആ കുട്ടിയെ നീ വേഗം ഇനി പ്രസവിക്കും. അപ്പോൾ നീ ജീവനില്ലാത്തവളായും തീരും.

൨൩ പ്രസവിച്ച കുട്ടി നിന്നെ മാതാവെന്നു വിളിക്കാതെ; ലേയായെ അമ്മെയെന്നു വിളിക്കും. അവൻ ജഡപ്രകാരം സ്വന്ത സഹോദരനായ യോസേഫിനോടല്ല യഹൂദായോടത്രെ യോജിച്ചു പോകുന്നതു. ൨൪ പിന്നെയും നിന്റെ ഉടൽ ശമറിയാ എന്നുള്ള മുറയ്ക്കു നീ ഇസബെൽ എന്നപോലെയും ഇരിക്കുന്നു.

൨൭ ബാലിന്നു മുട്ടുകുത്താത്ത ഏഴായിരംആത്മാക്കൾ നിന്നിൽ ഉണ്ടെങ്കിലും വിഗ്രഹപൂജിതങ്ങളെ ഭക്ഷിപ്പാനും മോശധർമ്മമായ ജാരഭർത്താവിനോടു കൂടെ വ്യഭിചാരം ചെയ്വാനും തക്കവണ്ണം നീ നിന്റെ ആചാര്യന്മാർമൂലം ഉപദേശിച്ചു അവരെ വഞ്ചിച്ചു കൊണ്ടിരിക്കുന്നു. ൨൮ അതിനാൽ അവരുടെ നാഥനാകുന്ന യേശു ഏലിയാ എന്നപോലെ ഒരുവനെ (കൂട്ടാരപ്പള്ളിയിൽ തൊമ്മൻ) നിന്നിൽനിന്നു എഴുന്നേല്പിച്ചിരിക്കുന്നു. അവൻമൂലം ആ നാഥൻ ആ ഏഴായിരംപേരെ നിന്നിൽനിന്നു ക്ഷണം വേർതിരിക്കും നിശ്ചയം. ൨൯ എന്നാൽ നീ അവനെ കൊല്ലുവാൻ അന്വേഷിക്കും എങ്കിലും അതു സാധിക്കയില്ല. എന്തെന്നാൽ നസറായനായ യേശു തന്റെ ഉള്ളങ്കയ്യിൽ അവനെ വച്ചിരിക്കുന്നു. തന്റെ കണ്ണിന്മണിയെപ്പോലെ സൂക്ഷിച്ചുകൊള്ളുകയും ചെയ്യും. ൩൦ അത്രയുമല്ല ദൈവകോപമാകുന്ന യേഹുവിന്റെമേൽ ശിക്ഷാവിധിയെ നടത്തുവാൻ വരുംമുമ്പെ നാഥൻ അവനെ എടുത്തുകൊള്ളും നിശ്ചയം. ആയതുകൊണ്ടു,

൩൧ വഴിപിഴച്ചുപോയ സുറിയാനിസഭയെ! നിന്റെ ഭയങ്കരസ്ഥിതിയെ ഓർത്തു അലറുക. നീ രാജപുത്രിയും രാജ്ഞിയുമായിരുന്നാലും ശാപഗ്രസ്തയായിരിക്കുന്നു. യാക്കോബിന്നു പ്രിയഭാര്യയായ റാഹേൽ ആയിരുന്നാലും നീ ശാപഗ്രസ്തതന്നെ വ്യത്യാസമില്ല.



## ൭-ാം അദ്ധ്യായം

### ഒന്നാംഭാഗം

൧ ഫിനീയും നിന്റെ ഭരണത്തിന്റെ സ്ഥിതിയെക്കുറിച്ചു വിചാരിക്കുമ്പോഴും ഭയങ്കരംതന്നെ. എന്തെന്നാൽ നീ റാഹേൽ എന്നുള്ള മുറയ്ക്കു നിന്റെ ഭർത്താവു യാക്കോബായിരുന്നാലും നിന്റെ ഇടയന്മാർ ബിംബങ്ങളായിപോയി. "ആട്ടിൻകൂട്ടത്തെ വിട്ടുകളയുന്ന ബിംബമാകുന്ന ഇടയന്നു ഹാകഷ്ടം" ൨ ഇസബേൽ എന്നുള്ള മുറയ്ക്കു നിന്നിൽ ഏഴായിരം ആത്മാക്കൾ

ദൈവമക്കളായിട്ടുണ്ടു. എങ്കിലും നിന്നെ ഭരിക്കുന്നവൻ ആഹാ
ബു ആത്രെ. ൩ പിന്നെയും നിന്റെ മൂലം യഹൂദിയാവുന്നാളു
ഖറസ്സു ശമറിയായ്ക്കു കൊട്ടണത്തുപോലെ നാഥൻ നിനക്കു
പോഷണം ചീട്ടുതന്നിട്ടില്ലെങ്കിലും, നിന്നെ ഭരിക്കുന്നവൻ ആഹാ
സു ആയിരിക്കുന്നതിനാൽ; ൪ ഏശായെ ദീർഘദർശിമൂലം ഉണ്ടായ ക
ർത്താവിൻ വചനം നിരസിക്കപ്പെട്ടുവാനും അസൂറിലെ രാജാ
വായ തിഗ്ലാത്തുപിലേസർ നിനക്കു ബന്ധുവായി ചമവാനും
ഇടവന്നുപോയി. ൫ പിന്നെയും നിന്റെ ഉടൽ ശമറിയാ ആ
കുന്നു മറ്റും നിന്റെ ശിരസ്സു രമലിയായുടെ പുത്രനായ പെ
ക്കഹ ആകുന്നു. നിന്റെ മക്കൾ എഫ്രായിമ്യരും നിന്റെ മഹാ
പ്രധാനി സുറിയായിലെ രാജാവായ റസിനും തന്നെ. ൬ അതു
മല്ലാ ഇവർ തബയേലിന്റെ പുത്രനെ യഹൂദായുടെ മേൽ രാ
ജാവാക്കണം എന്നു വിചാരിച്ചിട്ടുമുണ്ടു. ഈ പ്രകാരമാകുന്നു നി
ന്റെ രണത്തിന്റെ സ്ഥിതി. ൭ ഈ സ്ഥിതിയിൽനിന്നു നിന
ക്കു വല്ല നന്മയും ഉണ്ടാകുമൊ? ഒരു ഭവനം തന്നിൽതന്നെ ഛിദ്രി
ച്ചാൽ അതു നിലനില്ക്കുമൊ? ൮ നിന്റെ മഹത്തുക്കൾ നി
ന്നെ ന്യായപ്രമാണ ശാപത്തിൽനിന്നു സുവിശേഷസത്യത്തി
ലേക്കു വഴിനടത്തുവാനൊ അല്ലെങ്കിൽ നിന്റെ കൊഴുപ്പിനെ
രക്ഷിച്ചുംകൊണ്ടു നിന്നിൽ കർത്തവ്യം ചെയ്വാനൊ വിചാരിക്കുന്ന
തു? ൯ നോക്കുക എഫ്രായിം സുറിയായോടു ചേർന്നതിനാൽ
ഉണ്ടാവിച്ചോരു ശക്തി നിന്നിൽ കാണപ്പെടുന്നു സ്പഷ്ടം. ൧൦ എ
ന്നാൽ യഹൂദിയാ അസൂറിയായോടുള്ള സഖ്യതനിമിത്തം ലഭി
ച്ചുവന്നശക്തിയും നിന്നിൽ ഉണ്ടു. അതിനാൽ സമാധാനത്തി
നുള്ള കാലം പൊയ്പ്പോയി. യുദ്ധകാലമാകുന്നു തുടങ്ങിയിരിക്കു
ന്നതു. ൧൧ ഈ യുദ്ധത്തിൽ വച്ചു യേശു തന്റെ മക്കളെ നിന്നി
ൽനിന്നു വേർതിരിക്കും തന്റെ ഇഷ്ടപ്രകാരം ഇടയന്മാരെ അ
യച്ചവരുടെമേൽ അരുളുകയും ചെയ്യും. ൧൨ എന്നാൽ എഫ്രാ
യിം സാവധാനത്തോടുകൂടെ ഒഴുകുന്ന യേശുവിൻ കൃപാവെ
ള്ളങ്ങളെ നിഷേധിച്ചു റസിനിലും രമലിയായുടെ പുത്രനിലും
സന്തോഷിക്കുന്നതുകൊണ്ടു; ൧൩ അസൂറിയായാകുന്ന സമുദ്ര
ത്തിൽനിന്നു പൊങ്ങിവരുന്നതായ വിശ്വാസത്യാഗമാകുന്ന പ്ര
ളയം റസിനിലും രമലിയായുടെ പുത്രനിലും ഇവരുടെ ആശ്രി
തന്മാരിലും കവിഞ്ഞൊഴുകുന്നതു മാത്രമല്ല; ൧൪ യഹൂദിയാ

അശൂറിയായോടു ചേൎന്നുകൊണ്ടതിനാൽ ആഹാരവും ജലവും നദികളിൽനിന്നും, സമുദ്രത്തിൽനിന്നും കരേറിവരുന്ന രോഞ്ചുകളാകുന്ന ബാധകളാൽ നന്നാ ബാധിക്കപ്പെട്ടിട്ടു അവയുടെ ദേവനും മൃഗവും ആയവന്റെ ക്ഷൗരകത്തിയാൽ അപമാനം സഹിക്കയും ചെയ്യും.

൫൭ അതുകൊണ്ടു ഇപ്രകാരമുള്ള കഷ്ടം നിനക്കു വരുവാനിരിക്കുന്നതിനാൽ ഓൎത്തു ആലോചിക്ക. ൫൮ അയ്യോ നിന്റെ ഏതു ക്രിയയിലാകുന്നു മോശധൎമ്മത്തിൻ കൈപ്പു കലരാതിരിക്കുന്നതു? സൂക്ഷിച്ചു വിചാരിക്ക. ൫൯ യഹൂദറബ്ബിമാർ വേദം വായിക്കയും ചില സ്വഭാഷയിൽ പൊരുൾതിരിക്കയും ചെയ്യുമ്പോലെ നിന്റെ പട്ടക്കാർ സുറിയാണിഭാഷയിൽ ചൊല്ലുകയും ചിലപ്പോൾ പൊരുൾതിരിക്കയും ചെയ്യുന്നു. ഇതു എന്തിനു? നിനക്കു നാവുണ്ടല്ലോ. അതു അശുദ്ധമോ? ൬൦ പിന്നെയും പട്ടക്കാർ തിരുസ്നാനം കൊടുക്കുന്നുണ്ടല്ലോ. ആത്തു വെള്ളംകൊണ്ടു മാത്രമായാൽ ശുദ്ധമാകയില്ലെന്നു കണ്ടതി എണ്ണകൊണ്ടും അഭിഷേകം ചെയ്യുന്നു. ഇതു ആൎക്കുള്ള ക്രിയ? യഹൂദന്മാൎക്കുള്ളതല്ലയൊ? അങ്ങിനെ ആയാൽ നീ ഇതു എന്തിനാക്കുന്നു? ൬൧ പോകട്ടെ. നമ്മുടെ കൎത്താവു വേഷധാരികൾ പള്ളിയിൽനിന്നുംകൊണ്ടു പ്രാൎത്ഥിപ്പാൻ പ്രിയപ്പെടുന്നതുപോലെ നിങ്ങളുടെ പ്രാൎത്ഥന ആകരുതെന്നു കല്പിച്ചിരിക്കെ നീ നിന്നുകൊണ്ടു പ്രാൎത്ഥിക്കുന്നതു എന്തു? ൬൨ പിന്നെയും കേൾക്ക. നാഥന്റെ മരണംമൂലം മറകീറിപ്പോയി എന്നു നീ നല്ലപോലെ അറിഞ്ഞിരിക്കെ നീ മറകെട്ടി തൂക്കിയല്ലോ. ൬൩ നീ നിഴലിനെയൊ പൊരുളിനെയൊ ശുശ്രൂഷിക്കുന്നതു? പൊരുളിനാകുന്നു എങ്കിൽ നീ ധൂപവും ദീപവും കാണിക്കുന്നു? ൬൪ നിന്റെ വസ്ത്രങ്ങളുടെയും മേറാംമാതൃക നീ ആരിൽനിന്നു കണ്ടുപഠിച്ചു? ആയതു അഹറോനിൽനിന്നത്രെ. നാഥനിൽനിന്നാകുന്നു എങ്കിൽ നിനക്കു വെള്ളനിലയങ്കി കണ്ടേനേ. ൬൫ രാത്രിഭക്ഷണത്തിന്റെ ശുശ്രൂഷക്കു മേശ വേണം. എന്നാൽ നീ എന്തിനു ബലിപീഠം പണിതു?

രണ്ടാംഭാഗം

൨൪ ഈ ആയിരത്തിഎണ്ണൂറ്റിഎഴുപത്തഞ്ചു ജൂലൈ ൧൦ നു കഴിഞ്ഞശേഷം എഴുതീട്ടുള്ളതായാകുന്നു. ൨൫ കർത്താവു അപ്പോൾ നടപ്പായിരിക്കുന്ന തോപ്പമാകുന്ന രാത്രിഭക്ഷണാന്തരങ്ങൾ ഒഴിച്ചുമറിച്ചുകൊടുത്തതു. ൨൬ അങ്ങിനെയിരിക്കെ ഈ കാഴ്ചയപ്പംപോലെ തോപ്പുമുണ്ടാക്കി കുരിശിന്റെ ആകൃതിയിൽ മുറിച്ചുവച്ചു വീഞ്ഞിനെപകരട്ടി മറ്റോരോരോ ശോഷ്ടികൾ കാണിക്കുന്നതുകൂടാതെ, വീഞ്ഞിൽ വെള്ളത്തെ ചേർക്കയും, ബലിപീഠത്തിന്മേൽ സ്ഥാപിച്ചുവച്ചു കല്ലുപലകയിന്മേൽ പാനപാത്രംവെക്കയുംചെയ്യുന്നു. ൨൭ ഇങ്ങിനെ ഓരോന്നായി വിവരിപ്പാൻപോയാൽ സമയം പോരായെന്നുവരും. അതുകൊണ്ടു മോശധർമ്മത്തിന്റെ നുകത്തടിയുടെകീഴിൽനിന്നു നിവേഗംതിരിഞ്ഞുകൊള്ളുകയും യേശുമശിഹായുടെ ഇമ്പമായുള്ള നുകത്തെമാത്രം ഏറ്റുകൊണ്ടു അവനിൽനിന്നു തന്നെ പഠിച്ചുകൊള്ളുകയും ചെയ്യേണ്ടുന്നതാകുന്നു എന്നു ചുരുക്കത്തിൽ ഞാൻപറയുന്നു.

൨൮ പ്രിയപ്പെട്ടഅമ്മേ! കാലത്തെനോക്കിയാൽനാഥന്റെ വരവുസമീപിച്ചിരിക്കുന്നു എന്നുപറഞ്ഞാൽമാത്രം മതിയൊ? നോഹ കുഡുംബത്തോടുകൂടെ പെട്ടകത്തിലേക്കു പ്രവേശിച്ചു സമയംപോലെഅല്ലയൊ ഒരംനാളുകൾഇരിക്കുന്നതു? ൨൯ എങ്ങിനെയെന്നാൽ നോഹായുടെനാളുകളിൽ ഏതുപ്രകാരമൊ ആപ്രകാരംതന്നെ മനുഷ്യപുത്രന്റെ നാളുകളിലും ഉണ്ടാകും എന്നുകർത്താവു അരുളിച്ചെയ്തിരിക്കുന്നു. ൩൦ നോഹയുടെ നാളുകളേയും മനുഷ്യപുത്രന്റെ നാളുകളേയും ശോധനചെയ്തു നോക്കുമ്പോൾ നോഹപെട്ടകത്തിലേക്കു പ്രവേശിച്ചസമയംപോലെ ആകുന്നു ഇക്കാലം ഇരിക്കുന്നതു എന്നു സ്പഷ്ടമായിട്ടറിയാം. ൩൧ ആയതുകൊണ്ടു രക്ഷിക്കപ്പെടുവാൻ ആഗ്രഹമുള്ളവർ തങ്ങളുടെ പാപങ്ങളെ ഏറ്റുപറഞ്ഞുകൊണ്ടു ഇടുക്കമുള്ള വാതിലിൽകൂടെ ഉൾപ്രവേശിക്കട്ടെ. ൩൨ ഇതു ഒരു പുതിയകാര്യമത്രെ. ഇതിനെ നിരസിക്കുന്നവർ സംശയംകൂടാതെ നശിച്ചുപോകുംനിശ്ചയം. ൩൩ പ്രിയപ്പെട്ടഅമ്മേ! നിന്റെമണവീടു

ജകളോടുകൂടെ നിന്റെ രക്തത്തെ കലക്കുവാൻ തക്കവണ്ണം പീഡാത്തോടും നിന്റെ പ്രാണികളെ ശോധന ചെയ്യേണ്ടതിന്നു ഭൂകമ്പം, അഗ്നി, കൊടുങ്കാറ്റു, പെരുവെള്ളം എന്നിവകൾ വരുന്നതിനാൽ നിന്റെ ഗോപുരവും നിന്റെമേൽ വീഴുവാൻ അടുത്തിരിക്കുന്നതിനാൽ വേഗം മനംതിരിഞ്ഞു അനുതാപത്തിനു യോഗ്യമായ ഫലങ്ങളെ പുറപ്പെടുവിക്ക. ൩൪ "നിങ്ങൾ അനുതാപപ്പെടുന്നില്ലെങ്കിൽ നിങ്ങൾ എല്ലാവരും ഇപ്രകാരം തന്നെ നശിച്ചുപോകും" എന്നു നാഥനായ യേശു അരുളിച്ചെയ്തിരിക്കുന്നു.

൩൫ വിശേഷിച്ചും നിനക്കു നന്നായിരിക്കേണ്ടുന്നതിന്നും, നിന്റെ ഭാരം നീങ്ങി ആയതു ലഘുവാകേണ്ടതിന്നും, നിന്റെ മക്കളെ നീ വേഗം പ്രസവിക്കേണ്ടതിന്നും, നീ വെടിപ്പാകേണ്ടതിന്നും, ൩൬ നീ ജീവിച്ചു ശക്തിപ്പെടേണ്ടതിന്നും, ആപത്തൊഴിഞ്ഞുപോകേണ്ടതിന്നും, എന്റെ സ്വന്തമാതാവിന്റെ പള്ളിക്രമമാകുന്ന നീ ഇപ്പോൾ അംഗീകരിച്ചുകൊള്ളേണ്ടതു. അപ്പോൾ നിനക്കു നന്മയായിരിക്കും. ൩൭ എന്തെന്നാൽ നിന്റെ പ്രധാനമക്കൾക്കു അതിനെ വെടിപ്പാക്കുവാനൊ നിന്റെ പള്ളിക്രമത്തെ സുവിശേഷസത്യത്തോടു എത്രയും യോജിപ്പിച്ചാക്കുവാനൊ പ്രയാസമുള്ള കാര്യമാകുന്നു. ൩൮ ആകയാൽ കർത്താവിൽനിന്നു കൃപ ലഭിച്ച പ്രകാരം നിന്റെ ഒരു ദാസൻ നിന്നോടു പറയുന്നതിനെ ധിക്കരിച്ചുകളയാതെ അംഗീകരിച്ചുകൊള്ളുവാറാകണം, എന്നു അപേക്ഷിച്ചുകൊണ്ടു ഒരു എഴുത്തു അവസാനിപ്പിക്കുന്നു.



## ൨ാം അദ്ധ്യായം

൧ ഇററ ആയിരത്തിഎണ്ണൂററിഎഴുപതാം മെയി മുതൽ കൊഗസ്തുവരെ എഴുതീട്ടുള്ളതു —

൨ പ്രിയപ്പെട്ട റോമ്മാസഭയേ! — നീ എന്റെ മാതാമഹിയാകയാൽ ഞാൻ നിനക്കു വന്ദനം ചൊല്ലുന്നു. ഞാൻ നിന്റെ ദൌഹിത്രൻ ആകുന്നു. എങ്കിലും എനിക്കു നിന്നോടു അധികപരിച

യാം ഉണ്ടായിട്ടില്ല. ൧൦ എന്തെന്നാൽ ഞാൻ അന്യനായിരുന്ന
പ്പോൾ നിന്റെ സഹോദരിയായ ധാൎമ്മികാമ്മയാർ എന്നെക്ക
ണ്ടു ഗുണദോഷിച്ചു പാപബോധം വരുത്തി നിന്റെ പുത്രിയാ
യ ആത്മികാമ്മയാർ അരികത്തു എന്നെ നടത്തിക്കയും; ൩ അ
വർ സ്വന്തമകനായിട്ടു എന്നെ ചേൎത്തുകൊണ്ടു എന്റെ പിതാ
വിനെ അറിവാൻതക്കവണ്ണം എന്നെ പഠിപ്പിച്ചു വളൎത്തിക്കൊ
ണ്ടുവരികയും; ൪ എന്റെ ശൈശവകാലത്തു അങ്ങുമിങ്ങും പോ
കുവാൻ സ്വാതന്ത്ര്യത്തിൽ എന്നെ വിടാതെ നിന്റെ സൂത്രത്തെ
അറിവാൻതക്കവണ്ണം എന്നെ പരിചയിപ്പിക്കയും ചെയ്തതിനാ
ൽ മറ്റുള്ളവരോടു എന്നപോലെ മാത്രമേ നിന്നോടു സംബ
ന്ധം ഉണ്ടായിട്ടുള്ളൂ. ൫ എന്നാൽ നിന്റെ പ്രാണനാഥൻ എന്നു
നീ വന്ദിക്കുന്ന സത്യനായ യേശുമഹാരാജാവു നിനക്കു എഴു
തുവാൻതക്കവണ്ണം തന്മകനാകുന്ന ഒരംശാരിഷ്ടപാപിക്കു തുവാ
ലിനെ നൽകിയിരിക്കയാൽ അവന്റെ നിയോഗപ്രകാരം ഇ
താ ഞാൻ എഴുതുന്നു.

൬ പ്രിയമുള്ള മാതാമഹി! യേശുമഹാരാജാവിന്റെ ദൂതി
നെ കേൾക്ക. നീ അകമേയും പുറമേയും വൃദ്ധയായിരിക്കുന്നു
എന്നു അവൻ പറയുന്നു. ൭ എന്തെന്നാൽ നീ ഉണ്ടായിട്ടു
൧൭൦൦-റിൽ ചില്വാനം വൎഷമാകയാൽ നിന്റെ ഉള്ളാൾക്കു പാ
പത്തിലും വെളിയാൾക്കു വയസ്സിലും മൂത്തു ഭവിച്ചിരിക്കകൊ
ണ്ടു; ൮ നിന്റെ കണ്ണു മങ്ങിയും ചെവി അടഞ്ഞും ഹൃദയം തടി
ച്ചും ഇരിക്കനിമിത്തം സത്യവചനത്തിന്റെ സാക്ഷാൽ പൊ
രുളായ രംഗത്തിനെ നിന്നെ അറിയിപ്പിച്ചുകൊൾവാൻ ബഹുപ
ണിയത്രെ.

൯ എന്നാലോ നീ ബാല്യകാലത്തു നിന്റെ പാതിവ്രത്യ
ധൎമ്മത്തെ കാത്തതിനാൽ നാഥൻ പ്രിയത്തോടുകൂടെ നിന്നിൽ
രമിക്കയും അവന്റെ ഛായയിൽ നിനക്കു കുട്ടികൾ ജനിക്കയും
നീ അവരെ സ്നേഹിക്കയും അവരുടെ കൈകളിൽ രുചിയുള്ള
ആഹാരം നീ ഉണ്ടാക്കിക്കൊടുത്തു പിതാവിന്റെ ആടുകൾ അ
യയ്ക്കയും താനം ഭക്ഷിച്ചും ദാനം ചെയ്തു അവരെ അനുഗ്രഹിക്ക
യും ചെയ്തു. ൧൦ എന്നാൽ നീ കാലക്രമം കൊണ്ടു ജഡമോഹം
കണ്ണിൻമോഹം ആയുസ്സിൻവമ്പു എന്നിവകളാൽ ആകൎഷിക്ക
പ്പെട്ടു ഉലകപ്രഭുവിൻ ആത്മാവിനാൽ നടത്തപ്പെട്ടു സ്വദേശം

വിൻ നിയമത്തെ ലംഘിച്ചതിനാൽ നീ വ്യഭിചാരിണിയായി തീൎന്ന അതിൽനിന്ന നിനക്കഅനേകമക്കളും ജനിച്ചു. ൧൨. ഇങ്ങനെ നീ സ്വപുരുഷനെ കൈകഴിച്ചുംകൊണ്ടു പരപുരുഷനെ ജാരനാക്കിയതിനാൽ നാഥനാം നിന്റെക്രിയകളെ പരസ്യമാക്കുവാനും തന്റെമക്കളെനിന്നിൽനിന്ന വേർപിരിപ്പാനമായിട്ടു തിരുവചനത്തിന്റെ ജീവശക്തിയെഗ്രഹിപ്പാൻ തക്കവണ്ണമുള്ള ജ്ഞാനത്തെ നിന്നിൽനിന്ന എടുത്തുകളകയും തിരുനാമത്തെ വായിൽ എടുപ്പാൻ അധികാരമില്ലാതാക്കുകയുംചെയ്തു. ൧൩ എങ്ങനെയെന്നാൽ നാഥനെ നീ വഞ്ചിച്ചതുപോലെ നാഥനുംനിന്നെ വഞ്ചനയിൻ ആത്മാവിൻ വിധേയം ആക്കിയതിനാൽ ദൈവവചനത്തെക്കാൾ മനുഷ്യവചനത്തിലും ദൈവജ്ഞാനത്തെക്കാൾ ലോകജ്ഞാനത്തിലും നീ പ്രിയപ്പെട്ടു നാഥധൎമ്മത്തിൽവിരോധപ്പെട്ടും വരികനിമിത്തം; ൧൪ നിന്നിലുണ്ടായിരുന്ന ദൈവവചനജ്ഞാനജ്വാല ക്രമേണ അടങ്ങി ശമിച്ചുപോകയും മനുഷ്യവെപ്പുകളും ലോകജ്ഞാനവും ഉജ്ജ്വലിച്ചുവരികയും ചെയ്തതുമാത്രമല്ല; ൧൫ നിന്റെ വഞ്ചനപ്രവൃത്തി എല്ലാവരും അറിവാൻതക്കവണ്ണം നിന്റെ ഉലകമക്കൾപെരുകി ജഡഫലങ്ങളെ ധാരാളമായി പുറപ്പെടുവിക്കയും അവസ്പഷ്ടമായി തെളിഞ്ഞുവരുവാൻ തക്കവണ്ണം ശേഷിപ്പായ ദേവമക്കൾ അത്യല്പമായി തീരേണ്ടതാകയാൽ കടുകിൻമണി പരുവമാകുംവരെ കുറഞ്ഞുവരികയുംചെയ്തു.

൧൬ തക്കകാലംവന്നപ്പോൾ ദിവ്യവിത്തായ കടുകിൻമണി ജൎമ്മനിവയലിൽനിന്നമുളച്ചുപൊങ്ങുകയുംദൈവകൃപഅതിന്മേൽ പൊഴിഞ്ഞതിനാൽ വളൎന്നവന്ന ൧൭ ഏറെറകാലത്തുകായ്ക്കയും ആ കനിയെ അനേകർതിന്നതിനാൽ മങ്ങിയകണ്ണു പ്രകാശിക്കയും അടഞ്ഞചെവി തുറന്നുവരികയും തടിച്ചഹൃദയം ദ്രവിതമാകയുംചെയ്തു. ൧൮ ഇങ്ങനെ നിന്റെ ദുഷ്ക്രിയകൾ അതുളപ്പാടിൻപ്രകാശംമൂലം തെളിഞ്ഞുവരികയും നിന്നിൽഉണ്ടായിരുന്ന ദിവ്യസത്തു നിന്നിൽനിന്ന വേർതിരിഞ്ഞുകൊള്ളുകയും ചെയ്തതിനാൽ നീ കിട്ടാംശമായി തീരുകയും ചെയ്തു. ൧൯ അതു നീ ആദ്യം ദേവമക്കളുടെകയ്യിൽ കൊടുത്തയച്ച രുചിയുള്ള ആഹാരം പിന്നീടുനീകൊടുത്തയച്ചഅരോചകമായആഹാരത്താൽ അരുചിപ്പെടുകനിമിത്തം നാഥൻ

സത്തിനെമാത്രം അതിൽനിന്ന പരിഗ്രഹിച്ചുകൊണ്ട പുറത്തുതള്ളിക്കളവാൻ വേർപിരിക്കുന്ന റിശാട്ട എന്നപോലെയാകുന്നു ഇരിക്കുന്നതു. ൧൯ അതുകൊണ്ട സത്തു ഇനി നിന്നിൽ അല്പമെങ്കിലും. നാഥൻ അതിനെ ക്ഷണത്തിൽ ഈ നിന്നിൽനിന്ന പിഴിഞ്ഞെടുത്തുകൊള്ളുവാനിരിക്കുന്നതാകയാൽ നീ വേഗം പുറത്തുതള്ളപ്പെടും നിശ്ചയം. ൨൦ ഇങ്ങനെ നീ വൃഥാവും പിശട്ടും ആയിരിക്കകൊണ്ടു നാഥനു നിന്നിൽ പ്രേമമില്ലെന്നു നീ ധരിക്ക.

൨൧ അല്ലാതെയും നീ വലുതായ പൈൻവൃക്ഷംപോലെ ആകുന്നു ഇരിക്കുന്നതു. നീ കാഴ്ചക്കു എല്ലാം വർണ്ണവും പൊക്കവും ഉള്ളവൾ തന്നെ. എങ്കിലും നിന്റെ ഉള്ളുകളെയും പൊള്ളയത്രെ. ൨൨ എന്തെന്നാൽ നിന്റെ പശ നാഥനു സുഗന്ധധൂപത്തിനായി നിന്നിൽനിന്ന എടുത്തുകൊള്ളപ്പെട്ടതിനാൽ നീ നിസ്സാരയായിതീർന്നു. ൨൩ പശമുറവും അററുപോകത്തതുകൊണ്ടു നിന്റെ ഇലകൾ പച്ചയായി കാണപ്പെടുന്നു. ൨൪ എങ്കിലും ഉള്ള പശ നിന്നിൽനിന്നു വാർന്നുവരുവാൻതക്കവണ്ണം നാഥൻ തന്റെ പണിക്കാരെ ഉളിയും കൊട്ടുവടിയും കൊടുത്തയച്ചും അവർവന്നു നിന്നെ അവിടവിടെ മുറിച്ചു തഴമ്പുകളാക്കുകയും ചെയ്യുന്നതിനാൽ, അല്പമുള്ള പശകളെയും അശേഷം വാർന്നുവീഴുകയും നീ ക്ഷണത്തിൽ ഉണങ്ങിപ്പോകയും ചെയ്യും.

൨൫ അതുകൊണ്ട തീയ്ക്കു ശേഷിപ്പായിരിക്കുന്ന പൈൻവൃക്ഷമെ! നാഥന്റെ വചനത്തെ കേൾക്ക. "ഇതാ ചൂളപോലെ എരിയുന്ന ദിവസം വരുന്നു. അതു നിന്റെ വേരിനെയും കൊമ്പിനെയും ശേഷിപ്പിക്കാതെ നിന്നെ അശേഷം ദഹിപ്പിക്കയും ചെയ്യും".

൨൬ പിന്നെയും നിന്റെ തൽക്കാലസ്ഥിതിയെക്കുറിച്ചു വിചാരിക്കുമ്പോൾ എത്ര ഭയങ്കരമായിരിക്കുന്നു. എന്തെന്നാൽ നിന്റെ പീഠം ശീലോയും നിന്റെ ശിരസ്സു എലിയും നിന്റെ ഇരുഭുജങ്ങൾ ഹോഫ്നിയും ഫിനഹാസുമത്രെ. ൨൭ ഇതാ കേൾക്കുന്നവരുടെ ചെവികൾ രണ്ടും മുഴങ്ങത്തക്കവണ്ണം നാഥൻ നിന്റെമേൽ ദോഷത്തെ വരുത്തുവാൻ നിശ്ചയിച്ചിരിക്കുന്നു. അതു ഒരു ദിവസത്തിൽ തന്നെ സംഭവിക്കും നിശ്ചയം. ൨൮ എന്തെന്നാൽ അതി ഭയങ്കരമായൊരു ശബ്ദം ഇതാ! നിന്റെ മേൽ വ

ഉന്നു. നിന്റെ ഉത്തുംഗങ്ങളും ഛേദിക്കപ്പെടും. നിന്റെശിരസ്സു വീഴും. നിന്റെമഹത്വവും നിന്നിൽനിന്നു പൊയ്പ്പോകും. നീയുംമരിക്കും. ൧൯ എന്നാൽ നിന്റെമരണസമയത്തു നിനക്കു ഒരുകുട്ടിജനിക്കും. അതിന്നു നീ "ഇഖാബോദ്" എന്നുപേരിടുകയുംചെയ്യും. ൨൦ "ഇഖാബോദ്"ജനിപ്പാൻ ഫവ്വരെ ഇടവംമുതൽ ൨൮ വർഷമെയുള്ളു നിശ്ചയം. ൨൧ അതുകൊണ്ടു "ആഗ്രഹിക്കപ്പെടാത്തജാതിയായുള്ളോവേ! തീർപ്പുണ്ടാകുന്നതിന്നു മുമ്പെയും ദിവസം പതിരുപോലെ കടന്നുപോകുന്നതിന്നു മുമ്പെയും യഹോവയുടെ കടുപ്പമായുള്ളകോപം നിങ്ങളുടെമേൽ വരുന്നതിന്നു മുമ്പെയും കർത്താവിന്റെകോപദിവസംനിങ്ങളുടെമേൽ വരുന്നതിന്നുമുമ്പെയും; ൨൨ നിങ്ങൾഒന്നിച്ചു കൂടിക്കൊൾവിൻ. അതെഒന്നിച്ചു കൂടിക്കൊൾവിൻ. ൨൩ യഹോവായുടെ ന്യായത്തെപ്രവൃത്തിച്ചവരായി ഭൂമിയിലുള്ള എല്ലാസൌമ്യന്മാരുമായുള്ളോരെ! അവനെ അന്വേഷിപ്പിൻ; നീതിയെഅന്വേഷിപ്പിൻ, സൌമ്യതയെ അന്വേഷിപ്പിൻ; പക്ഷെനിങ്ങൾ യഹോവായുടെ കോപദിവസത്തിൽ മറെക്കപ്പെട്ടിരിക്കും".



൪൦. അദ്ധ്യായം

൧ പെരികെ പെരികെ ബഹുമാനപ്പെട്ട മലങ്കരഇടവകയുടെ മാർഅത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ സന്നിധാനത്തുങ്കലേക്കു എഴുതിബോധിപ്പിച്ചുകൊള്ളുന്നതു.

൨ നസറായനായ യേശുവിൽ പ്രിയപിതാവേ! കഴിഞ്ഞ വെണ്മയാഴ്ചവട്ടത്തിൽ ബിഷോപ്പു സായ്പവർകളുടെ സർക്കുലരിൻപ്രകാരം ബുധനാഴ്ചമുതൽബുധനാഴ്ചവരെയും; ഇപ്പള്ളിയിൽ ദൈവശുശ്രൂഷ ഉണ്ടായിരുന്നു. ൩ ചെങ്കൊള്ളത്തു തൊമ്മച്ചനും വെള്ളിയാഴ്ചമുതൽ ഒരേ ശുശ്രൂഷയിൽകൂടി. ശനിയാഴ്ച ഉപവാസദിനമായിരുന്നു. വെള്ളിയാഴ്ചമുതൽ ആത്മാവു ശക്തിയോടുകൂടി ക്രിയനടത്തിയതിനാൽ ൪ വിശുദ്ധാത്മാവിന്റെ നിയോഗപ്രകാരം വെളിപ്പെട്ട സംഗതികളെ പ്രസിദ്ധ

പ്പെടുത്തുവാൻ ആരംഭിച്ചിരിക്കുന്നു.
൪ ഇക്കാൎയ്യത്തിൽ ഞാൻ ലജ്ജിക്കുന്നില്ല. എന്തെന്നാൽ ഞാൻ വിശ്വസിച്ചു. അതുകൊണ്ടു പറയുന്നു. ൫ ഞാൻ ഇതിനെ ഉള്ളിൽ സംഗ്രഹിക്കും എന്നു പറഞ്ഞാൽ അപ്പോൾ എന്റെ വയറു വചനം കൊണ്ടു നിറഞ്ഞിരിക്ക കൊണ്ടു അതു പൊട്ടുമ്പോളത്തെപ്പോലെയുള്ള വ്യസനം എനിക്കുണ്ടു. ആകയാൽ എനിക്കു അടക്കുവാൻ കഴികയില്ല. ഞാൻ സംസാരിക്കും. ൬ ഞാൻ ഒരുത്തന്റെയും മുഖത്തെ നോക്കുകയൊ ഒരു മനുഷ്യന്റെയും ഇഷ്ടത്തെ പറകയൊ ചെയ്യാതിരിക്കുമാറാകട്ടെ. ഞാൻ ചെയ്താൽ ക്ഷണത്തിൽ എന്നെ എടുത്തുകളയും. ൭ "ആത്മാവിന്റെ പ്രകാശം" പ്രയോജനമുള്ളവരെ എനിക്കു കാണിച്ചുതരികയും "സൎവ്വശക്തന്റെ ആവേശം" എന്നെ തിരിച്ചറിയുമാറാക്കുകയും ചെയ്തു. ൮ അതുകൊണ്ടു ഒന്നിനും കൊള്ളരുതാത്ത ഇമ്മനുഷ്യനല്ല; നസറായക്കാരനായ യേശുവത്രെ ഇപ്പൂഴ്വെക്കൊണ്ടു തന്റെ ആത്മാവുമൂലം പറയിപ്പിക്കുന്നതു. അവന്നു തന്നെ എന്നന്നേക്കും മഹത്വം ഉണ്ടാകട്ടെ.
൯ ഇതാ! ഞാൻ ആത്മാവിൽ കണ്ടു. കണ്ടാലും! ഏറിയ വിശുദ്ധന്മാരോടുകൂടെ നസറായക്കാരനായ യേശു മഹത്വത്തോടു വെളിപ്പെടുവാൻ ഒരുങ്ങിനില്ക്കുന്നു. ൧൦ അവൻ ഭൂമിയിലുള്ള തന്റെ ദേവാലയത്തിലേക്കു വേഗം എഴുന്നെള്ളും. അതു നിശ്ചയം. അവൻ വേഗം എഴുന്നെള്ളും. ൧൧ എന്തെന്നാൽ അവന്റെ വരവു താമസിച്ചിരിക്കുന്നു എന്നോൎത്തു ബുദ്ധിയില്ലാത്തവരോടുകൂടെ ബുദ്ധിയുള്ളവരും (അവർ തങ്ങളുടെ പാത്രത്തിൽ എണ്ണ എടുത്തിട്ടുണ്ടെങ്കിലും.) അവിശ്വാസമയക്കം നിമിത്തം ഏറിയനാളായി ഉറക്കസ്ഥിതിയിൽ ആയിരിക്കെ; ൧൨ തന്നെ എതിരേല്പാൻ തക്കവണ്ണം യേശു മണവാളൻ ആത്മാവുമൂലം വിശേഷാൽ ഇപ്പോൾ അവരെ ഉണൎത്തിയിരിക്കുന്നു. ൧൩ ആയതു തന്റെ മണവാട്ടി അവളുടെ മേലുള്ള മലിനതകളും അശുദ്ധികൾ ഇപ്രകാരമുള്ള അവമാനത്തെ നോക്കിക്കൊണ്ടു തിരുരക്തത്താൽ കഴുകപ്പെടുകയും വിശുദ്ധാത്മ വെള്ളത്തിൽ സ്നാനമേല്ക്കയും ചെയ്തു; ൧൪ ഇനിമേൽ മനുഷ്യകല്പന ഉപദേശം എന്ന നിയമത്തിന്നു കീഴ്പെടാതെയും അപ്രകാരമുള്ള വേഷക്കാരുകളാൽ ബലാത്കാരപ്പെടാതെയും

ങ്ങു തലയാകുന്ന മണവാളങ്കലേക്ക സകലത്തിലും വളരുവാൻ തക്കവണ്ണം. ൧൫ വിശ്വാസം ദൈവപുത്രനെക്കുറിച്ചുള്ള ജ്ഞാനം എന്നിവയുടെ ഐക്യതയിൽ വൎദ്ധിച്ചു മണവാളന്റെ പൂൎണ്ണ വളൎച്ചയുടെ അളവിൽ വരുന്നതുകയും അവൻ വരുമ്പോൾ തികഞ്ഞ അവസ്ഥയിൽ ആയിരിക്കയും ചെയ്യേണ്ടുന്നതിന്ന തന്നെ.

൧൬ ഈ കാൎയ്യത്തിന്നായിട്ടത്രെ. നസറായക്കാരനായ യേശു ഉയരത്തിലേക്ക കരേറിയപ്പോൾ മനുഷ്യൎക്ക ദാനങ്ങളെ കൊടുത്തു. ൧൭ അവൻ ചിലരെ അപ്പോസ്തോലന്മാരായിട്ടും ചിലരെ ദീൎഘദൎശികളായിട്ടും ചിലരെ ഏവൻഗേലിസ്തന്മാരായിട്ടും ചിലരെ ഇടയന്മാരായിട്ടും ഉപദേഷ്ടാക്കന്മാരായിട്ടും നിയമിച്ചു എന്നല്ലയൊ. ൧൮ ഇവ ആയത ശുദ്ധിമാന്മാരുടെ പൂൎത്തീകരണവും ശുശ്രൂഷയുടെ പ്രവൃത്തിയും ക്രിസ്തുവിൻ ശരീരത്തിന്റെ സ്ഥിരീകരണവും വരേണ്ടുന്നതിന്ന തന്നെ. ആയതു ഇതുവരെയും വന്നിട്ടുണ്ടൊ? ഇല്ല. ൧൯ എന്തെന്നാൽ ഇനിയും ശുദ്ധിമാന്മാർ ഉണ്ടായി പൂൎണ്ണന്മാരായ നീതിമാന്മാരുടെ ആത്മാക്കളോടു ചേൎന്നുകൊൾവാൻ തക്കവണ്ണം ആയതിനുള്ള ശുശ്രൂഷയുടെ പ്രവൃത്തി ലോകത്തിൽ നടന്നും അതിനാൽ ക്രിസ്തുവിന്റെ ശരീരത്തിന്റെ സ്ഥിരീകരണം വന്നുംകൊണ്ടെ ഇരിക്കണം. ൨൦ ഇങ്ങനെ ഒരു ജ്ഞാനഗൃഹം ജീവനുള്ള കല്ലുകളാൽ പണിയപ്പെട്ടു നിറവേറിയിൽ ആയിവരുമ്പോൾ ക്രിസ്തുനാഥന്റെ മൂലക്കല്ലായിരിക്കും പ്രകാരം തന്നെ അവൻ ക്ഷണത്തിൽ വെളിപ്പെട്ടുവന്നു നാഥന്റെ മകുടമായും തീരും. ൨൧ അതിനാൽ അപ്പോസ്തോലർ, ദീൎഘദൎശിമാർ, ഇടയർ, ഏവൻഗേലിസ്തർ, ഉപദേഷ്ടാക്കൾ എന്ന യേശുവിൻ സ്ഥാനാപതികൾ മണവാട്ടി മഹത്തപ്പെടുംവരെ എന്നും സഭെക്ക ആവശ്യമില്ലയൊ? ഇല്ലെന്ന ആൎക്ക പറവാൻ കഴിയും? ൨൨ എന്നാൽ പിന്നെ എവിടെ എന്ന ചോദിക്കുന്ന പക്ഷം അതിന്നു ഖേദം തന്നെ ഉത്തരം നൾകും. ൨൩ എന്തെന്നാൽ ബുദ്ധിയുള്ളവർ പൊതുവെ വന്ന മയക്കം നിമിത്തം എണ്ണയും ഹൃദയപാത്രത്തിൽ വെച്ചുംകൊണ്ടു ഉറങ്ങിപ്പോയതിനാൽ കുറെഞ്ഞൊരുകാലം ദീപം പ്രകാശിക്കാതെയിരുന്നു എന്നല്ലാതെ; ൨൪ ക്രിസ്തുവിന്റെ ദാനത്തിന്റെ അളവിൻപ്രകാരം സഭയ്ക്കു നൽകപ്പെട്ടിരിക്കുന്ന കൃപയായ എണ്ണ ഇല്ലാതെയിരുന്നുവൊ? ൨൫ ബുദ്ധിയുള്ളവർ ഉണൎന്നപ്പോ

ളം പാത്രത്തിലുള്ള എണ്ണയൊഴിച്ചു ദീപത്തെ ഉജ്വലിപ്പിച്ചില്ല
യൊ? ൨൬ എണ്ണ ഞങ്ങൾക്കുംകൂടെ തരെണമെന്നു ബുദ്ധിയി
ല്ലാത്തവർ ചോദിച്ചില്ലയൊ? ൨൭ അതുകൊണ്ടു കൃപാവര
ങ്ങളും നിന്നുപോയി എന്നു പറയുന്നവരുടെ നാവുകളെ ഇ
രുമുനവാളാൽ ഞങ്ങളും വെട്ടുന്നു. അവരുടെവായ് അടഞ്ഞു
പോകട്ടെ. ൨൮ ഇതാ! നസറായക്കാരനായ യേശുതന്റെ
ആത്മാവുകൊണ്ടു നമ്മെയ ഉണർത്തിയിരിക്കുന്നു. അവൻഉണർന്നു
തന്റെപാത്രത്തിലുള്ള എണ്ണയെ മങ്ങിപ്പോയ ദീപത്തിൽ പ
കർന്നു തന്റെകയ്യിലുള്ള ദീപത്തെ എല്ലാവരുംകാണ്കെ ഇതാ!
ഉജ്വലിപ്പിക്കുന്നു. ൨൯ ഇനിഅവരുടെമക്കൾ എഴുനേറ്റ
വളെ പണിയും. പ്രധാനശില്പികളായ അപ്പൊസ്തൊലർ അവ
യ്ക്കു നല്ലഅടിസ്ഥാനത്തെ ഇട്ടു. അവരെ പിന്തുടന്നവർ പൊ
ന്നുകൊണ്ടു അവകളെപണിവാൻ ആരംഭിച്ചു. പിൻവന്നവർവെ
ള്ളികൊണ്ടും വിലയേറിയ കല്ലുകളെക്കൊണ്ടും മേല്പണിനട
ത്തിവന്നു. ൩൦ എന്നാൽപിന്നീടുസഭയ്ക്കു മയക്കംപിടിച്ചതു
കൊണ്ടു തുമ്പുകേടായിട്ടാകുന്നു പണിനടന്നുവന്നതു. ൩൧ എ
ന്തെന്നാൽ വെന്തുപോകാത്ത വസ്തുക്കളെക്കൊണ്ടല്ലൊ അവ
കളെപണിവാൻ. അതിന്നുപകരം പിടിച്ചമയക്കംനിമിത്തം ചി
ലർ ഇതാ! മരംകൊണ്ടുപണിതു. മയക്കംവർദ്ധിച്ചപ്പോൾ വേ
റെചിലർ ഓടിച്ചെന്നു പുല്ലുപുഴുത്തുകൊണ്ടുവന്നു.അല്പകാലംക
ഴിഞ്ഞപ്പോൾ മറ്റുചിലർതാളടികൊണ്ടുപണിനടത്തി. ഇവ
മേല്പണിക്കുന്നതൊ? ൩൨ അതുകൊണ്ടുഉണരാതെഇരിക്കുന്നതു
ആരൊ അവൻദിവ്യവേലയ്ക്കുയോഗ്യനല്ല. ദൈവംകൃപയോടുകൂ
ടെപ്രകാശത്തെതരച്ചിരിക്കുമ്പോൾഉണരുവാൻമനസ്സില്ലാതെ
കിടക്കുന്നപണിക്കാരെ അവൻതള്ളിക്കളയും. ൩൩ അവർ ഉ
ണർന്നില്ലെങ്കിൽഅവരെനിശ്ചയമായിത്യാജ്യമനസ്സിലേക്കു അവ
ൻ ഏല്പിച്ചുകളകയുംചെയ്യും. ൩൪ എന്നാൽ തന്റെപണി
ക്കായി അവൻ വേറെചിലരെ നിയമിച്ചിരിക്കുന്നു. ത
ന്റെ ആത്മാവുകൊണ്ടു അവരെതന്മയത്തു വിളിച്ചിട്ടുണ്ടു. ഇ
നിയും വിളിക്കയുംചെയ്യും. ൩൫ അവൎക്കു നസറായക്കാരനാ
യ യേശു അപ്പൊസ്തൊലന്മാരുടെയും ദീർഘദർശിമാരുടെയും ആ
ത്മാവും ശക്തിയും നൽകിനടത്തിപ്പാനിരിക്കുന്നതിനാൽ അവ
ൎക്കു സഭയുടെവാസം പണിയും. ൩൬ എന്തെന്നാൽആ

ർ ജനങ്ങൾക്കു ഉത്സാഹിപ്പിക്കും. അപ്പോൾ അവരുടെ ആത്മാക്ക
ൾ ഉള്ളകും. അവർവേഗം പണിയെ നടത്തും. ക്ഷണത്തിൽ പ
ണിയപ്പെടുകയും ചെയ്യും. ൩൭ ആയത്തു മയക്കത്തിൽ പണി
ചെയ്യു മരം, പുല്ലു, താളടി എന്നിവയിന്മേലല്ലാതാനും. അവ
യ്യുള്ള പരിശോധനയുടെ സമയമാകുന്നുഇതു. ൩൮ എന്തെ
ന്നാൽ പണിനടത്തുവാൻ ആക്കപ്പെടുന്ന വേലക്കാരുടെ ഉള്ളി
ൽ യേശു നൽകിയ ആത്മാവു ആയവയെ ശോധനചെയ്തു;
൩൯ ഉത്തമരം, അത്തുപുല്ലു, ആയത്തുതാളടിയെന്നു ബോധപ്പെ
ടുന്നതുകൂടാതെ; പൊൻ വെള്ളി വിലയേറിയകല്ലുകൾ എ
ന്നിവകൾകൊണ്ടു ആത്മനിയുക്തന്മാർ പണിചെയ്യുവതിന്മേ
ൽ വെന്തുപോകാത്ത വസ്തുക്കൾകൊണ്ടു മേല്പണിനടത്തുവാൻ
കല്പിക്കയുംചെയ്യും. ൪൦ അതുകൊണ്ടു ഇതു വേർപിരിവിന്നുള്ള
സമയവുംകൂടെയാകുന്നു.



## ൧൭ാം അദ്ധ്യായം

൧ അതിനാൽ പ്രിയപിതാവേ! തിരുമനസ്സുസംബന്ധിച്ചു
വിശുദ്ധാത്മാവു തൊമ്മച്ചന്റെ വായിമൂലം വെളിപ്പെടുത്തുക
യും അവയെക്രമമായി എഴുതുവാൻ ഇപ്പുഴവിന്റെ ഉള്ളിൽ
തോന്നിക്കയും ചെയ്തവറെ ൧൭൦ നികൃഷ്ടപാപി വിടകൊണ്ടിരി
യിക്കുന്നു.

൨ നസറായക്കാരനായയേശു താൻ തെരിഞ്ഞെടുത്ത അ
പ്പോസ്തോലർക്കു ആരുമൂലം കല്പനകൊടുത്തുവോ ആ സർവ്വശക്ത
നായ പരിശുദ്ധാത്മാവു കല്പിക്കുന്നു.

൩ "നീ വയററിൽ ഉരുവാകുന്നതിന്നുമുമ്പെ ഞാൻ നിന്നെ
അറിഞ്ഞു. നീ ഗർഭത്തിൽനിന്നു പുറത്തുവരുന്നതിന്നുമുമ്പെ നി
ന്നെ ഞാൻ ഇടയനായി നിയമിച്ചു. നിന്റെ മാതാവിന്റെ ഗർഭ
ത്തിൽനിന്നു ഞാൻ നിന്നെ വേർതിരിച്ചു. എന്റെ മുൻനിശ്ചയ
പ്രകാരം ഞാൻ നിന്നെ വിളിച്ചു. ൪ ഞാൻ നിന്നെ പൊടി
യിൽനിന്നു എഴുന്നേല്പിക്കയും കുപ്പയിൽനിന്നു ഉയർത്തുകയും ചെ
യ്തു. ൫ എന്റെ ജനത്തെ മേയിപ്പാൻ തക്കവണ്ണം എന്റെ വെ

ടിയെ നിന്റെ കയ്യിൽ തന്നു. ൯ നിന്റെ മുഷിഞ്ഞ വസ്ത്ര ത്തെ നിന്നിൽനിന്നു ഞാൻനീക്കി മാററുവസ്ത്രം കൊണ്ടു ഞാ ൻനിന്നെ ഉടുപ്പിച്ചു. നിന്റെ തലയിൽ ഭംഗിയുള്ള മുടിയെ ഞാ ൻ വച്ചു. അതിന്നു ഒത്ത വസ്ത്രം കൊണ്ടു ഞാൻ നിന്നെ ധരി പ്പിച്ചു.൧൦ ഞാൻ നിന്നോടു പറഞ്ഞു. നീ എന്റെവഴികളിൽ നടക്കയും എന്റെ നിയമത്തെ പ്രമാണിക്കയും ചെയ്താൽ അ പ്പോൾനീഎന്റെഭവനത്തോടു ന്യായംവിസ്തരിച്ചു എന്റെമു റ്റങ്ങളെകാത്തുകൊള്ളും. ഞാൻനിനക്കു സമീപത്തുനില്ക്കു ന്നവരുടെഇടയിൽ നടപ്പാൻസ്ഥലങ്ങളെ തരികയുംചെയ്യും. ൧൧ അത്രയുമല്ല നീ യേശുവിന്റെ വലകയ്യിന്മേലുള്ള നക്ഷ ത്രമായി നിന്റെപ്രകാശം രാജാക്കന്മാൎക്കും, പ്രഭുക്കന്മാൎക്കും, അധികാരികൾക്കും വിളങ്ങിയതുമാത്രമല്ല എളിയവരുടെമേ ലുംവീശി. ൧൨ നിന്റെദേശമാകുന്ന സ്വദേശത്തും പരദേശത്തുംഉള്ള ജനങ്ങളിന്മേലും, പട്ടക്കാർ അദ്ധ്യക്ഷർ എന്നിവരിലുംഎ ത്തി. ഇങ്ങനെ നീ പ്രകാശിച്ചു അധികരിക്കയുംചെയ്തു. ഞാൻ ഇ വണ്ണംനിനക്കുവെളിയാക്കി നീ ആരംഭിച്ചതൊക്കയും നിവൃ ത്തിക്കയുംചെയ്തു.

൧൩ 'എന്നാൽ നീ എന്നെ ബാല്യകാലത്തുങ്കൽ "ഇഷി"(എ ന്റെഭൎത്താവു) എന്നുവിളിച്ചു. അപ്പോൾഒരുയൌവനക്കാരൻ കന്യകയെ വിവാഹംചെയ്യുന്നപ്രകാരം നിന്റെദൈവം നി ന്നിൽസന്തോഷിച്ചു. ൧൪ പിന്നീടൊരുപശുക്കിടാവുഎന്ന പോലെ പിന്തിരിഞ്ഞു ദ്രവ്യഗ്രഹംമുതലായ വിഗ്രഹങ്ങളോ ടുചേൎന്നതിനാൽ വേശ്യാദോഷവും വീഞ്ഞും പുതിയവീഞ്ഞും നിന്റെഹൃദയത്തെ അപഹരിച്ചുകളഞ്ഞു. ൧൫ ധൎമ്മത്തി ന്റെകിരീടവും അന്തസ്സാരംകൂടാതെഇരിക്കുന്ന കപടമില്ലാത്ത പ്രാവുമായ നിന്റെമേൽഅവർമായാവലകളെ ഇട്ടതിനാൽ നീഅതിൽകുടുങ്ങി. ൧൬ അതുകൊണ്ടു നീവീണതിനാൽ വി ഴുങ്ങപ്പെട്ടു ലഹരിയുള്ളപാനംകൊണ്ടു വഴിവിട്ടുപോയതി നാൽ നിന്റെമേശപീഠങ്ങൾഎല്ലാം വെടിപ്പുള്ള ഒരുസ്ഥ ലവും ഇല്ലാതവണ്ണം ഛൎദ്ദിയും ചെളിയുംകൊണ്ടുനിറഞ്ഞു. ൧൭ ആത്മാക്കളെനായാട്ടുന്നവർ നിന്നെനായാടി. നിന്റെ അവയവങ്ങളെഎല്ലാം കീറിക്കളഞ്ഞു. നിന്റെസ്നേഹിതന്മാർ നിന്നെചതിച്ചു. ഇപ്രകാരം നീ എന്നൊവിട്ടു പരവശമായി

ളപ്പായി. എങ്കിലും ഞാൻ നിന്നെ കൈവിട്ടില്ലെന്നു സൎവ്വശക്തിയുള്ള ദൈവം പറയുന്നു.

൧൫ ഏതെന്നാൽ നിന്നോടുള്ള എന്റെ ഉടമ്പടിയെ സമ്മതത്തെ നീ ലംഘിക്കയും എന്റെ ആണയെ ധിക്കരിക്കയും ചെയ്തപോലെ ഞാൻ നിന്നോടു ചെയ്യും; എന്നു എന്റെ വിശുദ്ധവാക്കിൽ ഞാൻ പറഞ്ഞു. ൧൬ എങ്കിലും നിന്റെ ബാല്യദിവസങ്ങളിൽ നിന്നോടുള്ള എന്റെ ഉടമ്പടിസമ്മതത്തെ ഓൎത്തു ആയതിനെ നിന്നോടു സ്ഥിരപ്പെടുത്തും; അപ്പോൾ ഞാൻ കൎത്താവു എന്നു നീ അറിയും; എന്നു തീൎക്കദൎശിമാരുടെയും അപ്പോസ്തോലന്മാരുടെയും ദൈവം പറയുന്നു.

൧൭ അതുകൊണ്ടു റമലിയായുടെ പുത്രനായ പെക്കഹു നിന്നെയും നീ ആരുടെമേൽ ശരിക്കുന്നുവോ ആ സഭയോടും നേരെ യുദ്ധം ചെയ്വാൻ കയറിവന്നു. ൧൮ അപ്പോൾ നിന്റെയും നിന്റെ ജനത്തിന്റെയും ഹൃദയം ഇളകിയതിനാൽ ഞാൻ മുമ്പിൽ കൂട്ടി നിനക്കു ഉണ്ടാക്കിയിരിക്കുന്ന കോട്ടയിൻനിമിത്തം അവർ പ്രബലപ്പെട്ടില്ല. ൧൯ എന്നാൽ അപ്പോൾ നീ എന്നെ വിട്ടു ഞാൻ നിനക്കായി ഉണ്ടാക്കിയിരിക്കുന്ന കോട്ടയിന്മേൽ നിന്റെ ആശ്രയത്തെ വെച്ചു. ൨൦ എന്നാൽ ആ മിസ്രയക്കാർ മനുഷ്യരത്രെ ദൈവമല്ല. അവരുടെ കുതിരകളും ജഡമാകുന്നു, ആത്മാവല്ല എന്നുള്ള വിചാരം നിനക്കുണ്ടായോ? ഇല്ല. ൨൧ അതുകൊണ്ടു റമലിയായുടെ പുത്രൻ എപ്രായിംകാരോടു കൂടെ ആലോചന ചെയ്തു സുറിയായിലെ രാജാവായ റസീനോടു വിവരം പറകയും, ഇവർ മൂന്നു കക്ഷിക്കാരും കൂടെ തബേലിന്റെ പുത്രനെ യഹൂദായുടെമേൽ രാജാവായി ഭരിപ്പാൻതക്കവണ്ണം തെരഞ്ഞെടുക്കയും ചെയ്തതിനാൽ ഇതാ! അവൻ കയറിവന്നിരിക്കുന്നു. ൨൨ പ്രത്യയത്തിന്റെ ജനങ്ങളും അവന്റെ പക്ഷത്തിൽ ഉണ്ടു. അവൻ നിന്റെമേലും നിന്റെ ജനത്തിന്റെമേലും വീഴുവാൻതക്കവണ്ണം ക്രോധത്തോടു പാഞ്ഞുവരുന്നു. ൨൩ ഞാൻ നിനക്കു ഉണ്ടാക്കിയിരുന്ന കോട്ടയിന്മേൽ നീ ആശ്രയിക്കകൊണ്ടു ആ മൺകോട്ടയെ നീ ഒഴിപ്പാൻതക്കവണ്ണം ഞാൻ അതിനെ ഇടിച്ചുംവരുന്നു. ൨൪ ഫറവോന്റെ ശക്തി നിനക്കു നാണമായും മിസ്രയീമിന്റെ നിഴൽ നിനക്കു നിന്ദയായും തീരുവാനിരിക്കുന്നതുകൊണ്ടു നീ ശീഹോരിലെ വെള്ളങ്ങളെ കുടിപ്പാൻ മിസ്രമിയിലെ വഴിയിൽ നിനക്കു എന്തു?

ഷ്ടനും ആയിരിക്കണം എന്നു തന്നെ. അതുകൊണ്ടാകുന്നു അവൻ ഈ പ്രകാരം ഉപദേശിച്ചതു. ൫൬ ആകയാൽ ഒന്നാം ആദാമിനും രണ്ടാം ആദാമിനും ഉള്ള ജനങ്ങളുടെമേൽ നിലയാം എന്നപോലെ ഇഷ്ടനായി വ്യാപരിച്ചു അവരെ ഒന്നായി യോജിപ്പിച്ചു നടത്തുവാൻ വിചാരിച്ചാൽ രണ്ടാം ആദാമാകുന്ന യേശു തന്റെ കോപവാളെ നിങ്ങളുടെമേൽ അയപ്പാൻ തക്കവണ്ണം മൂർച്ചകൂട്ടുന്നു എന്നു നിങ്ങൾ നല്ലപോലെ ഓർത്തുകൊൾവിൻ.

൫൭ 'അതുകൊണ്ടു പ്രധാനാചാര്യനായ യോശുവായേ! ഞാൻ നിന്നെ നിയമിച്ചതും വേർതിരിച്ചതും മുടിചൂട്ടിയതും ഉയർത്തിയതും ഇതിനായിട്ടാകുന്നു. ൫൮ എന്റെ ജനത്തെ അവരിൽനിന്നു വേർതിരിപ്പാനും എന്റെ ഭവനത്തെ പണിയിപ്പാനും തന്നെ. ൫൯ അതുകൊണ്ടു ഉറപ്പും ധൈര്യവുമുള്ളവനായിരിക്ക; ഞാൻ നിന്നോടുകൂടെ ഉണ്ടു എന്നു ദീർഘദർശിമാരുടെയും അപ്പോസ്തലന്മാരുടേയും ദൈവമായ മഹത്വത്തിന്റെ ആത്മാവാകുന്നവൻ അതെ നസറായക്കാരനായ യേശുവിന്റെ ആത്മാവു തന്നെ പറയുന്നു."

൬൦ പ്രിയപിതാവേ! ൟ അടിയാൻ തിരുമനസ്സോടു അപേക്ഷിച്ചുകൊള്ളുന്നതു ഇതു അപൂർവമെന്നു ഭ്രമിക്കരുതേ എന്നു തന്നെ. ൬൧ തിരുമനസ്സു സംബന്ധിച്ചു ദൈവത്തിന്റെ ജീവപുസ്തകത്തിൽ എഴുതീട്ടുണ്ടു. ൬൨ ആയവയെ അല്പംതൊമ്മയുടെ വായിമൂലം പറവാനും, അവയെ ക്രമമായി എഴുതുവാൻ ഒന്നിനും കൊള്ളരുതാത്ത ഇമ്മണ്ണിൽ ജ്ഞാനത്തെ നല്കുവാനും നസറായക്കാരനായ യേശുവിന്റെ ആത്മാവിനു ഇഷ്ടമായി, അവനു തന്നെ എന്നെന്നേക്കും മഹത്വം ഉണ്ടാകട്ടെ.

൬൩ ഇപ്രകാരം സമവിശ്വാസത്തിൽ തിരുമനസ്സിലെ സ്വന്ത പുത്രനും യസ്സാസ്യയോസേഫും ആയ അടിയാൻ താഴ്മയുള്ള വന്ദനംചെയ്തു ൟ എഴുതുന്നു.

൬൪ മേല്പറഞ്ഞവ ഒക്കെയും ദിവ്യസത്യവും വിശ്വാസ്യവും ആകുന്നു എന്നു നസറായക്കാരനായ യേശുവിന്റെ നാമത്തിൽ ഞാൻ കൊള്ളുന്നു. കന്നിറ്റി-ഫവ്യതെ-മെയി-മറ-ാം.



## ൧ാം അദ്ധ്യായം

൧ മലയാള സുറിയാനിസഭെക്കു ഒക്കെയും പ്രധാനമേലദ്ധ്യക്ഷതയും മേലദ്ധ്യക്ഷതയും ലഭിച്ച അന്ത്യോഖ്യായിലെ സിംഹാസനത്തിന്മേലും മലങ്കര സിംഹാസനത്തിന്മേലും വാണരുളും മാർ ഇഗ്നാത്യോസ് പാത്രിയർക്കീസുബാവായുടെ തിരുസന്നിധിയിലും, മാർ അത്താനാസ്യോസ് മെത്രാപ്പൊലീത്തായുടെ തിരുമുമ്പാകെയും, അഞ്ചുരെണ്ടു ഇടവകെക്കു അദ്ധ്യക്ഷതയുള്ള മാർ കൂറിലോസ് മെത്രാച്ചന്റെയും മലങ്കരെ ഇടവകയ്ക്കു അദ്ധ്യക്ഷതയുള്ള മാർ ദീവന്നാസ്യോസ് മെത്രാച്ചന്റെയും മാർ തോമാസ് അത്താനാസ്യോസ് മെത്രാച്ചന്റെയും സമക്ഷത്തിലും എഴുതിബോധിപ്പിച്ചുകൊള്ളുന്നതു.

൨ ഈ ശൊമശിഹായിൽ പ്രിയപിതാക്കന്മാരെ! ഈ അടിയാൻ വിടകൊണ്ടു അറിയിക്കുന്നവ നസറായനായ യേശുവിന്റെ വിശുദ്ധാറൂഹായുടെ നിയോഗപ്രകാരമാകുന്നു. ൩. എന്തെന്നാൽ അവൻ സുറിയാനിസഭയിൽനിന്നു ഒരുവനെ (കൂരാരപ്പള്ളിൽ തൊമ്മച്ചനെ) ദീർഘദർശിയായി എഴുന്നേല്പിച്ചുവെച്ചു ഉശിയോൻ സഭയുടെ അവയവമാകുന്ന ഈ അടിയാനോടുകൂടെ ഏകആത്മാവിലും ഒരു ഐക്യതയിലും യോജിപ്പിക്കയും; ൪ ആ വിശുദ്ധാറൂഹാ ഏതുപ്രകാരം ആയാളിൽ ദീർഘദർശനത്തിന്റെ ആത്മാവായി വ്യാപരിക്കുന്നുവൊ ആവകയെക്രമമായി എഴുതുവാൻ തക്കവണ്ണം ഒന്നിനും കൊള്ളരുതാത്ത ഈ അടിയാനിൽ ജ്ഞാനത്തിന്റെ ആത്മാവായി പ്രവൃത്തിക്കയും ചെയ്യുന്നതിനാൽതന്നെ.

൫ പ്രിയപിതാക്കന്മാരെ! ഈ മലയാളത്തിൽ സുറിയാനിസഭ സ്ഥാപിച്ചിട്ടു ഏകദേശം ൧൮൦൦-വർഷത്തിന്നകം ആയല്ലൊ. ൬ ഇതിന്നിടയിൽ ഇപ്പോൾ എന്നപോലെ ഈ സഭയെ കാക്കാനായി അന്ത്യോഖ്യായുടെ സിംഹാസനത്തിങ്കൽ നിന്നു ആരും ഈ മലയാളത്തിൽ എഴുന്നെള്ളീട്ടുള്ള പ്രകാരം കേ

ട്ടുകോംവിയില്ല. അതുകൊണ്ടു ഇതു ഒരു പുതിയകാലമത്രെ.

൭ സുറിയാനിസഭയാകുന്ന ഈമാതാവിന്നു ഇപ്പോൾ പ്രധാനികളായ അഞ്ചുമക്കളുണ്ട്. ൮ അവരിൽ പ്രധാനി ആള്ളെങ്കിൽ മൂത്തമകൻ മാർ ഇഗ്നാത്യോസു പാത്രിയർക്കീസുബാവായായ വലിയതിരുമനസ്സും, രണ്ടാമൻ മാർ അത്താനാസ്യോസുമെത്രാപ്പോലീത്തായായ ഏളയതിരുമനസ്സും, പിന്നെ അഞ്ഞൂരെ മെത്രാച്ചനായ മാർ കൂറിലോസു മൂന്നാംതിരുമനസ്സും, പുലിക്കോട്ടുമെത്രാച്ചനായ മാർ ദിവന്നാസ്യോസു നാലാംതിരുമനസ്സും, പാലക്കുന്നത്തു മെത്രാച്ചനായ മാർതോമാസു അത്താനാസ്യോസു അഞ്ചാംതിരുമനസ്സും തന്നെ. ൯ മാനയായ ഈമാതാവിന്നു പ്രവൃത്തിപ്പാൻ തക്കവണ്ണം ഈ അഞ്ചു തിരുമനസ്സുകളും തൻവാലകല്പിച്ചുള്ള അഞ്ചു വിരലുകളായി എണ്ണപ്പെട്ടിരിക്കുന്നു. സഭയുടെവീട്ടുവാഴ്ചെക്കു ഈ അഞ്ചും ആവശ്യം തന്നെ. ൧൦ എന്തെന്നാൽ നമ്മുടെ കർത്താവായ ഈശോമശിഹാ ഉയരത്തിലേക്കു കരേറിയപ്പോൾ സഭയുടെ വീട്ടുവാഴ്ചെക്കായി തന്റെ ദാസന്മാരെ അഞ്ചു സ്ഥാനത്തിങ്കൽ നിയമിച്ചിട്ടുണ്ടല്ലൊ. ൧൧ ആയതു അപ്പോസ്തോലർ, ദീർഘദർശിമാർ, ഏവാൻഗേലിസ്തർ, ഇടയർ, ഉപദേഷ്ടാക്കൾ എന്നത്രെ. ൧൨ ഇവരുടെ പ്രവൃത്തികൾ വെവ്വേറെ ആകുന്നു എങ്കിലും അവരിൽ വ്യാപരിച്ചുവന്ന റൂഹാദക്കുദശാ ഒരുവൻതന്നെ. ൧൩ അവർ ആദ്യകാലം ആത്മാവിന്റെ ഐക്യതയിൽ ഒന്നായി യോജിച്ചുകൊണ്ടു സഭയുടെ വീട്ടുവാഴ്ച നടത്തിവന്നുവല്ലൊ.

൧൪ ആയതുകൊണ്ടു അപ്പോസ്തോലന്റെയും, ദീർഘദർശിയുടെയും, ഏവൻഗേലിസ്തന്റെയും, ഇടയന്റെയും, ഉപദേഷ്ടാവിന്റെയും, സ്ഥാനത്തിന്മേൽ ഇരിക്കുന്ന സുറിയാനിസഭാമാതാവിൻ പ്രധാനമക്കളും തൻവാലകല്പിച്ചുള്ള അഞ്ചുവിരലുകളും പിതാക്കന്മാരുമായുള്ളോരേ!.

൧൫ "നിങ്ങൾ സഹോദരന്മാരാകുന്നു. നിങ്ങൾ തമ്മിൽ തമ്മിൽ എന്തിന്നു അന്യായം ചെയ്യുന്നു" (അപ്പൊ; ൭;൨൬) ൧൬ "കണ്ടാലും സഹോദരന്മാർ ഐകമത്യത്തോടു ഒരുമിച്ചുവസിക്കുന്നതു എത്ര നന്നു. എത്ര സന്തോഷം. ൧൭ അതു തലയിലേക്കു അഹറോന്റെ താടിയിലേക്കു ഒലിച്ചതായി അവന്റെ അങ്കി

കളുടെ വായകളിലോളം എത്തിയതായി തലയിന്മേലുള്ള വിലയേറിയ തൈലംപോലെയും; ഹവ്വ ഹെർമ്മോന്റെ മഞ്ഞുപോലെയും, സിയോൻ മലകളിന്മേൽ പൊഴിയുന്ന മഞ്ഞുപോലെയുമാകുന്നു, എന്തെന്നാൽ അവിടെ യഹോവാ എന്നേക്കും ജീവനാകുന്ന അനുഗ്രഹത്തെ കല്പിച്ചിരിക്കുന്നു."
(൧൩൩ സങ്കീ) ൧൯ അതുകൊണ്ടു "സകല കൈപ്പും ക്രോധവും കോപവും കലമ്പലും ദൂഷണവും സകല ദുഷ്ടതയോടും കൂടെ നിങ്ങളിൽനിന്നു ഒഴിഞ്ഞുപോകട്ടെ. ൨൦ നിങ്ങൾ തമ്മിൽതമ്മിൽ ദയയുള്ളവരായി മനസ്സലിവുള്ളവരായി ദൈവം ക്രിസ്തുവിന്റെ നിമിത്തം നിങ്ങളോടു ക്ഷമിച്ചതുപോലെ തമ്മിൽതമ്മിൽ ക്ഷമിക്കുന്നവരായിരിപ്പിൻ." (എഫെ ൪:൩൧-൩൨.) ൨൧ ഈ പ്രകാരം ഇരിപ്പാൻ മനസ്സില്ലെങ്കിൽ "നിങ്ങൾ ഇപ്പോഴും ജഡമയന്മാരാകുന്നു. നിങ്ങളുടെ ഇടയിൽ അസൂയയും വിവാദവും ഭിന്നതകളും ഇരിക്കുമ്പോൾ നിങ്ങൾ ജഡമയന്മാരായിരിക്കയും മനുഷ്യപ്രകാരം നടക്കയും ചെയ്യുന്നില്ലയൊ?" (൧ കോറി;൩,൩) ൨൨ "എന്നാൽ നിങ്ങൾ ക്രിസ്തുവിനെ ഗ്രഹിച്ചതു ഈ പ്രകാരമല്ല. ൨൩ നിങ്ങൾ അവനിൽനിന്നു കേട്ടു യേശുവിലുള്ള സത്യപ്രകാരം അവനാൽ ഉപദേശിക്കപ്പെട്ടു എങ്കിൽ, വഞ്ചനയുള്ള മോഹങ്ങളിൻപ്രകാരം വഷളതയുള്ള പഴയമനുഷ്യനെ മുമ്പിലത്തെ നടപ്പിനെ സംബന്ധിച്ചു ഉപേക്ഷിക്കയും; ൨൪ നിങ്ങളുടെ മനസ്സിൻ ആത്മാവിൽ പുതുക്കപ്പെട്ടു ദൈവത്തിൻപ്രകാരം നീതിയിലും സത്യത്തിന്റെ വിശുദ്ധിയിലും സൃഷ്ടിക്കപ്പെട്ടിരിക്കുന്ന പുതിയമനുഷ്യനെ ധരിക്കയും ചെയ്യുന്നേ." (എഫെ ൪:൨൦-മുതൽ ൨൪ വരെ) ൨൫ "അതുകൊണ്ടു ജഡത്തിലുള്ളവർക്കു ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴികയില്ല." (റോമാ. ൮;൮) ൨൬ "അവരുടെ അവസാനം നാശമാകുന്നു." (ഫിലി. ൩;൧൯) ൨൭ "സമാധാനം നടത്തുന്നവർ ദേവമക്കൾ" (മത്തായി ൫;൯) ൨൮ "സൌമ്യതയുള്ളവരേ ഭൂമിയെ അവകാശമായനുഭവിക്കും" (മത്തായി ൫;൫) ൨൯ "ജഡത്തിന്നും രക്തത്തിന്നും ദേവരാജ്യത്തെ അവകാശമാക്കുവാൻ കഴികയില്ല" (൧ കോറി ൧൫,൫൦) ൩൦ "മനുഷ്യരുടെ ഇടയിൽ മഹാശ്രേഷ്ഠമായി വിചാരിക്കപ്പെട്ടിരിക്കുന്നതു

ദൈവത്തിന്റെ മുമ്പാകെ ശ്രേഷ്ഠതയാകുന്നു" (ലൂ: ൧൬; ൧൫.) ൨൭ "ആരെങ്കിലും വലിയവനാകുവാൻ ഇച്ഛിച്ചാൽ അവൻ ശുശ്രൂഷക്കാരനാകട്ടെ. പ്രമാണിയാകുവാൻ ഇച്ഛിക്കുന്നവൻ വേലക്കാരനാകട്ടെ" (മത്താ ൨൦; ൨൬, ൨൭.) ൨൮. "വിരുദ്ധങ്ങൾ ഹേതുവായിട്ടു ലോകത്തിന്നു ഹാ കഷ്ടം എന്തുകൊണ്ടെന്നാൽ വിരുദ്ധങ്ങൾ വന്നേതീരൂ. എന്നാലും വിരുദ്ധം ആരാൽ വരുന്നുവൊ ആ മനുഷ്യന്നു ഹാ കഷ്ടം."
൨൯. ആയതുകൊണ്ടു മൂന്നുലക്ഷത്തിൽപരം ഉള്ള സുറിയാനി ജനങ്ങളിൽവച്ചു ഒരു ഈശോമശിഹായിൽ വിശ്വസിക്കുന്ന ഒരു ചെറിയ പൈതലിനെ ആരെങ്കിലും വിരോധപ്പെടുത്തിയാൽ ഒരു തിരികല്ലു അവന്റെ കഴുത്തിൽ തൂങ്ങി അവൻ സമുദ്രത്തിന്റെ ആഴത്തിൽ മുങ്ങിപോകുന്നതു അവന്നു ഏറെ നല്ലതായിരിക്കും. (മത്താ ൧൮; ൬.)



## ൧൨-ാംഅദ്ധ്യായം

൧ പ്രിയപിതാക്കന്മാരെ! "അപ്പോസ്തോലന്മാരിൽ നിന്നു കൈക്കൊണ്ടിട്ടുള്ള പാരമ്പൎയ്യപ്രകാരം" (൨ തെസ്സ ൨; ൧൫.) സുവിശേഷസ്വാതന്ത്ര്യത്തിൽ സ്ഥിരമായി നിൽക്കാതെ; ൨ നിങ്ങളുടെ പിതാക്കന്മാരിൽനിന്നു (അനേകം ബാവാമാർ) പാരമ്പൎയ്യത്താൽ പ്രാപിച്ച വ്യൎത്ഥനടപ്പാകുന്ന (൧ പത്രൊ ൧; ൧൮.) അടിമനുകത്തോടിയുടെ കീഴിൽ അടിമപ്പെട്ടു (ഗലാ ൫; ൧.) കിടക്കുന്ന നിങ്ങളുടെ മാതാവിന്നു നിങ്ങൾ എന്തുചെയ്യാൻ ഭാവിക്കുന്നു. ൩ അവൾ പൂൎണ്ണഗൎഭിണിയും കൂടെയാകുന്നു എന്നു വിചാരിപ്പിൻ. അവൾക്കു പൈതങ്ങൾ ജനിപ്പാനുള്ള സമയം സമീപിച്ചു എന്നാൽ പ്രസവിപ്പാൻ ശക്തിയില്ലാതാനും. ൪ അതുകൂടാതെയും അവളുടെ മുഖം ശത്രുദിയാ ഉടൽശമറിയാ, (ആയതു തെക്കും വടക്കുമുള്ള ഭാഗം തന്നെ) എന്നുള്ള മുറെക്കു വടക്കരായ ഇസ്രായേല്യരും തെക്കരായ യഹൂദരും തമ്മിൽ ബദ്ധവൈരികൾ. ൫ അതിനാലും പ്രതികൂലമുള്ള ഇസ്രായേല്യർ, പുണ്യവാ

ന്മാർ കാനോൻചട്ടം, പാരമ്പൎയ്യന്യായം, മുതലായവയോടു വ്യഭിചാരം ചെയ്തിട്ടുള്ള സകലസംഗതികളുടെ നിമിത്തവും അവരുടെ മാതാവായ ശമറിയായ്ക്കു് ഈശോമശിഹായിൽനിന്നു ഉപേക്ഷണച്ചീട്ടു കിട്ടിപ്പോയി. ൨ അതിനാലും യഹൂദർ അതിനെ കണ്ടിട്ടും ഭയപ്പെടാതെ കൂടെ ചെന്നു വേശ്യാസംഗം ചെയ്തുവരുന്നതിനാൽ അവരുടെ മാതാവായ യഹൂദിയായെ നാഥൻ സംഹരിപ്പാൻ നിശ്ചയിച്ചിരിക്കുന്നു. (യഹ. ൨൩:൨.) ൩ അതിനാലും സുറിയാനിസഭ നന്നാവലഞ്ഞു ക്ഷീണിച്ചു മൃതപ്രായയായും കൂടെയിരിക്കുന്നു. ൪ എങ്കിലും ബാലിന്നു മുട്ടുകുത്താത്ത ഏഴായിരം ആത്മാക്കൾ അവളുടെ ഉള്ളിൽ ഉണ്ടു നിശ്ചയം. അവൾ അവരെ വേഗം പ്രസവിക്കുകയും ചെയ്യും.

൯ ഇങ്ങനെ മോശധൎമ്മത്തിൻ നുകത്തടിയുടെ ഭാരത്താലുമന്നും പ്രസവിപ്പാൻ ശക്തിയില്ലാതെ നന്നാവലഞ്ഞും വടക്കരും തെക്കരുമായ തൻ മക്കളുടെ തമ്മിൽ തമ്മിലുള്ള ശണ്ഠയും പൊളവും നിമിത്തം ഏറ്റവും ദുഃഖിച്ചും വ്യഭിചാരം നിമിത്തം ഉപേക്ഷണച്ചീട്ടു ലഭിച്ചും തന്റെ സംഹാരം അടുത്തിരിക്കയാൽ അമ്പരന്നും കൊണ്ടിരിക്കുന്ന ഈ മാതാവിന്നു പ്രധാനമക്കൾ ചെയ്യേണ്ടുന്ന മുറയിതാകുന്നു. ൧൦ ഒന്നാമതു — മോശധൎമ്മത്തിൻ നുകത്തടിയുടെ ഭാരത്തെ ഇല്ലാതാക്കി സഭയെ കലൎപ്പു കൂടാത്ത ക്രിസ്തുധൎമ്മത്തിൻ നുകത്തിന്റെ കീഴാക്കണം. പുതിയതു പഴയതിനോടു ചേരുകയില്ല നിശ്ചയം. ൧൧ രണ്ടാമതു — ആത്മാവിന്നു ആരോഗ്യം വരുത്തുന്ന ഉപദേശങ്ങളെ നൽകി കൃപയിൽ ശക്തിപ്പെടുത്തണം. ൧൨ മൂന്നാമതു — സമാധാനം നടത്തണം. ൧൩ നാലാമതു — സ്വവിശേഷ സത്യത്തിൻ പ്രകാരം നല്ലൊരു പള്ളിക്രമം ഉണ്ടാക്കി സഭയെ ശുദ്ധീകരിക്കണം.

൧൪ ഇപ്രകാരമുള്ള മുറയെ നടത്താതെ മാതാവിന്നു ഭാരത്തോടു ഭാരത്തെയും, ദുഃഖത്തോടു ദുഃഖത്തെയും, ശണ്ഠയോടു ശണ്ഠയെയും, അശുദ്ധിയോടു അശുദ്ധിയെയും, കോപത്തോടു കോപത്തെയും കൂട്ടുവാൻ തക്കവണ്ണം പ്രധാനമക്കൾ രണ്ടു കക്ഷികളായി പിരിഞ്ഞു കീഴിലുള്ളവരെക്കൊണ്ടു യുദ്ധത്തെ നടത്തികൊൾവാൻ തുനിയുന്നപക്ഷം ; ൧൫ ഈശോമശിഹാ തന്റെ സന്താനങ്ങളെ അവളിൽനിന്നു വേർതിരി[illegible]

ടെ കീഴിലാക്കുകയും ഫറവോനെയും പ്രജകളെയും ആഴത്തിൽ മുക്കി കൊന്നുകളവാൻ ഹൃദയകാഠിന്യത്തിൽ ഏല്പിച്ചതുപോലെ ശേഷമുള്ള എല്ലാവരെയും ത്യാജ്യമനസ്സിലേക്കു ഏല്പിച്ചുകളകയും ചെയ്യും. ൧൩ അങ്ങനെ വരാതിരിപ്പാൻ തക്കവണ്ണം ൧൪ ഈശോമശിഹാ തന്റെ കൃപയെ പാത്രിയർക്കീസ് ബാവായുടെമേലും മാർത്തനാസ്യോസ് മെത്രാപ്പൊലീത്തായുടെ മേലും മററു ഇടയതിരുമനസ്സുകളുടെ മേലും എല്ലാവരിലും തന്നെ ധാരാളമായി പകരട്ടെ.

൧൫ അയ്യോ അടിയങ്ങൾക്കു സഹിപ്പാൻ വഹിയാ. എന്തെന്നാൽ എപ്രേമും വിഗ്രഹങ്ങളോടു ചേർന്നു സുറിയായുടെ ശക്തിയിൽ ആശ്രയിച്ചു. ൧൬ എന്നാൽ യഹൂദായോ തന്റെ ദ്രോഹത്തെ വിട്ടുമാറുവാൻ മനസ്സില്ലാതെ അസ്സൂറിയായെ തന്റെ ആശ്രയസ്ഥാനമാക്കി വച്ചിരിക്കുന്നു. ൧൭ ഇങ്ങനെ എപ്രേമും യഹൂദായും തങ്ങളുടെ ജീവനാഥനെ ബലമാക്കി വെക്കാതെ മനുഷ്യാശ്രയത്തിന്മേൽ മറിഞ്ഞുപോയതിനാൽ ൧൮ രണ്ടു ശക്തിയും തമ്മിൽ പൂർണ്ണമായി എതൃക്കുമ്പോൾ എന്തുണ്ടാകും? നാശം തന്നെ. ൧൯ അസ്സൂറിയാ സുറിയായെയും എപ്രേമിനെയും നശിപ്പിക്കുന്നതുമാത്രമല്ല, യഹൂദായെയും നശിപ്പിക്കുമല്ലൊ. അതുകൊണ്ടു വരുവാനുള്ള കോപം എത്ര ഭയങ്കരമായിരിക്കുന്നു. ആർക്കു സഹിപ്പാൻ കഴിയും?

൨൦ ആകയാൽ പിതാക്കന്മാരെ! കർത്താവിലും അവന്റെ ശക്തിയുടെ ബലത്തിലും ശക്തിപ്പെട്ടിരിപ്പിൻ. ൨൧ നിങ്ങൾ പിശാചിന്റെ ഉപായതന്ത്രങ്ങളോടു മറുത്തുനില്പാൻ പ്രാപ്തിയുള്ളവരാകേണ്ടുന്നതിനായിട്ടു ദൈവത്തിന്റെ സർവ്വായുധവർഗ്ഗത്തെ ധരിച്ചുകൊൾവിൻ. ൨൨ എന്തുകൊണ്ടെന്നാൽ നമുക്കു മല്പിടിയുള്ളതു ജഡത്തോടും രക്തത്തോടും അല്ല. ൨൩ ആയതുകൊണ്ടു നിങ്ങൾ ദോഷമുള്ള ദിവസത്തിൽ എതൃത്തുനില്പാനായും സകലത്തെയും ചെയ്തുതീർത്തിട്ടു നില്പാനും നിങ്ങൾക്കു കഴിയേണ്ടുന്നതിന്നു ദൈവത്തിന്റെ സർവ്വായുധവർഗ്ഗത്തെ എടുപ്പിൻ. (എഫെ. ൬. ൧൦ - ൧൩) ൨൪ ബലവാനായ ശൌവുലിൽ നിന്നു ലഭിച്ച ആയുധങ്ങളെ ദൈവം നീക്കിക്കളഞ്ഞിട്ടു ദാവീദിന്റെ ആയുധങ്ങളാകുന്ന സ്വീകരിച്ചുംകൊണ്ടു "ഞാൻ ..."

ള്ള ദൈവത്തിൻകൂട്ടത്തെ മേയിച്ചു വിചാരിപ്പിൻ. ൩ നിർബന്ധത്തോടല്ല. മനസ്സോടത്രെ. ദുർല്ലാഭത്തിന്നായിട്ടല്ല. ജാഗ്രതയുള്ള മനസ്സോടത്രെ. ദൈവത്തിന്റെ അവകാശത്തെ കർത്തവ്യപ്പെടുത്തുന്നവരായിട്ടല്ല ആട്ടിൻകൂട്ടത്തിന്നു ദൃഷ്ടാന്തക്കാരായിട്ടത്രെ. ൪ എന്നാൽ പ്രധാനഇടയൻ പ്രത്യക്ഷനാകുമ്പോൾ നിങ്ങൾ മഹത്വത്തിന്റെ വാടിപ്പോകാത്ത കിരീടം പ്രാപിക്കയും ചെയ്യും. ൫ അപ്രകാരം തന്നെ ഇളയവരായുള്ളോരെ മൂപ്പന്മാൎക്ക കീഴടങ്ങിയിരിപ്പിൻ. ൬ അത്രയുമല്ല നിങ്ങൾ എല്ലാവരും തമ്മിൽ തമ്മിൽ കീഴടങ്ങി മനോവിനയംകൊണ്ടു അലങ്കരിക്കപ്പെട്ടിരിപ്പിൻ. ൭ എന്തെന്നാൽ ദൈവം അഹങ്കാരികളോട എതിൎത്തുനില്ക്കുന്നു; വിനയമുള്ളവൎക്ക കൃപയെ നല്കുന്നുതാനും. ൮ അതുകൊണ്ടു ദൈവം തക്ക കാലത്തിൽ നിങ്ങളെ ഉയൎത്തുവാനായിട്ട അവന്റെ ശക്തിയുള്ള കയ്യിൻകീഴിൽ വിനയപ്പെട്ടിരിപ്പിൻ" (൧ പത്രോസ ൫;൨ മുതൽ ൬ വരെ.)

൧൨൫ വിശേഷിച്ചും നസറായനായ യേശുമഹാരാജാവിന്റെ അഗ്നിമേഘത്തിലുള്ള മഹത്വപ്രത്യക്ഷതയും ഇനി(൧൮൭൭. ഇടവം)ആറുമാസ്സങ്ങൾക്കുള്ളിൽ നിശ്ചയം. ൧൨൬ ഏഴാംവൎഷംപൂൎണ്ണവിശ്വാസികൾ ഒരുക്കപ്പെട്ട പരമസ്ഥാനത്തിൽ പ്രവേശിപ്പാൻ തക്കവണ്ണം ശാബത്തുണ്ടായിട്ട യേശുവിനാൽ നിയമിക്കപ്പെട്ടിരിക്കയാൽ; ൧൨൭ "സ്വൎഗ്ഗരാജ്യം സമീപിച്ചിരിക്കകൊണ്ടു മാനസാന്തരപ്പെട്ടുകൊൾവിൻ".

൧൨൮ ഇപ്രകാരം നസറായനായ യേശുവിന്റെ വിശുദ്ധഹോയുടെ നിയോഗപ്രകാരം എഴുതി തിരുമുമ്പാകെ താഴ്മയുള്ള വന്ദനത്തോടുകൂടെ വിടകൊണ്ടു ബോധിപ്പിച്ചുകൊള്ളുന്നത്. നിങ്ങളുടെ അടിയാരുടെ അടിയാനും കന്നിറ്റിഇടവകപട്ടക്കാരനുമാകുന്ന യുസ്തൂസയോസേഫ.

൧൨൯ ഇവ സത്യവും വിശ്വാസ്യവുമാകുന്നു എന്നുള്ളതിന്ന അടിയാനൊപ്പുകയ്യൊപ്പു. കന്നിറ്റിൽനിന്നും ൧൮൭൭ ഇടവം.

ന്നപോലെതന്നെ ൨൰ം അവസാനകാലത്തിങ്കലും തന്റെറഞ്ഞ
ത്ഥാവുമൂലം തിരുസഭയിൽ പ്രവൃത്തിപ്പാൻ ആരംഭിച്ചിരിക്ക
കൊണ്ടു ഇനി ശക്തിയാലും അധികാരത്താലും തിരുസഭയെ
ഭരിപ്പാൻ ആൎക്കും കഴികയില്ല. ൰൨ കൎത്താവുതന്റെ കല്പിലു
ള്ള വീൎയ്യമുറംകൊണ്ടു വിശിമംകം മണിയും വേർതിരിച്ചു നാശ
ത്തിനായുള്ളതു നാശത്തിനും ജീവനായുള്ളതു ജീവനും ആക്കി
തീൎക്കും. ൰൩ ആകയാൽ നാശത്തിന്നായുള്ളവയെ അന്തിക്രി
സ്തു ഭരിക്കും; ജീവനുള്ളവയെ നമ്മുടെ നാഥനാം ഭരിക്കും. ൰൪ നാം
നമ്മെ ക്രിസ്ത്യാത്മാവിന്റെ വിധേയം ഭരമേല്പിക്കാം. ആ വിശു
ദ്ധറൂഹാ നടത്തിക്കുന്നപ്രകാരംതന്നെ നാം നടക്കുമാറാക.

൰൫ പ്രിയപിതാവേ! തിരുമനസ്സുകൊണ്ടു എന്തിനാപ്രയാ
സപ്പെടുന്നു? എത്രപ്രയാസപ്പെട്ടാലും ഫലം വല്ലതുംസിദ്ധിക്ക
യുമെന്നോ? ൰൬ എന്തെന്നാൽ തിരുസഭ ഇനി ശീതോഷ്ണവ
തിയായിരിക്കയില്ലനിശ്ചയം. ആയതുകൊണ്ടു വ്യൎത്ഥവേലയെ
തീരെ ഉപേക്ഷിച്ചു പ്രാൎത്ഥന, ഉപവാസം, വേദവായന, ഏക
യധ്യാനം എന്നിവകളിൽ ഉററിരിപ്പാൻ അടിയാൻ കരഞ്ഞു
കൊണ്ടു അപേക്ഷിക്കുന്നു. ൰൭ ലൌകീക കാൎയ്യങ്ങളിൽനിന്നു
അശേഷം ഒഴിഞ്ഞിരിക്കേണമേ. അപ്പോൾ വിശുദ്ധറൂഹാ തിരുമ
നസ്സിലേക്കു സാക്ഷിപകരും നിശ്ചയം. ൰൮ അല്ലാതെയും തിരുമ
നസ്സിലെ കുടുംബം പ്രത്യേകം ദൈവം സ്നേഹിച്ചകുടുംബ
മാകയാൽ അവർ വിശുദ്ധറൂഹായോടുള്ള പോരിനെ ഉപേക്ഷി
ച്ചു. ൰൯ ശാന്താഹൃദയന്മാരായി സൌമ്യതയോടുകൂടെ പ്രാൎത്ഥ
നയിലും ഉപവാസത്തിലും ഉററിരുന്നു തിരുമനസ്സിലേക്കുവേ
ണ്ടിയും ൨൰ം സംഗതികൾക്കായിട്ടും തങ്ങളുടെ യാചനകളെ
സ്വൎഗ്ഗത്തിലെ പൊന്നുതമ്പുരാന്റെ തിരുസന്നിധിയിൽ എ
ത്തിക്കട്ടെ. ൨൰ അങ്ങനെ ചെയ്വാൻ തക്കവണ്ണം തിരുമനസ്സു
കൊണ്ടു ഓരോ കുടുംബത്തിൽ എഴുതിഅറിയിപ്പാൻ തിരുമ
നസ്സിലെ കാരണവരും വിശ്വാസത്തിൽ ഞങ്ങളുടെ പിതാവു
മായുള്ള അബ്രഹാം മല്പാനച്ചന്റെ ഭയത്തെക്കൊണ്ടു ഇതാ!
അടിയാൻ ആണയിടുന്നു.

൨൰൧ അയ്യയ്യോ ഇതാ! നശിപ്പിക്കുന്ന ദൂതൻ പുറപ്പെട്ടിരിക്കു
ന്നു. അവന്റെ വാൾ മിന്നൽപ്പിണർപോലെ തിളങ്ങുന്നതിനാ

നീസാൻ. ൧൮൭൫- ഏപ്രിൽ- ൧൮ാംനു-



## ൧൮ാമതൊദ്ധ്യായം

൧ പെരികെ പെരികെ ബഹുമാനപ്പെട്ട മലങ്കരെ ഇടവകയുടെ മാർഅത്താനാസ്യൊസ മെത്രാപ്പൊലീത്തായുടെ സന്നിധാനത്തിങ്കൽ അടിയാൻ ബോധിപ്പിച്ചുകൊള്ളുന്നത്.

൨ ശ്ലൊമൊ ശിഹായിൽ പ്രിയപിതാവെ!. തിരുമനസ്സുകൊണ്ട നമുക്ക ഇല്ലെ പൊന്നുതമ്പുരാന്റെ തിരുമുമ്പാകെ കണ്ണുനീരൊടുകൂടെ വെച്ചിരിക്കുന്ന സങ്കടഹൎജിക്ക കല്പന പുറപ്പെട്ടിരിക്കുന്നു എന്നും; ൩ (ശ്ലൊമൊ അടിയങ്ങൾക്ക തിരുമനസ്സിലെ മുഖം കാണ്മാൻ വളരെ ആഗ്രഹമായിരിക്കുന്നു എന്നാൽ ശ്ലൊമൊ അടിയങ്ങൾ പ്രത്യെകം ഉപവാസത്തിൽ ഇരിക്കയാൽ അതുകഴിയുന്നതുവരെ ഇറങ്ങിവിട്ടുപിരിവാൻ പാങ്ങില്ല.) ൪ ലോകത്തിലുള്ള തന്റെ സഭയ്ക്കു ദൃഷ്ടാന്തമാക്കി വെച്ചിരിക്കുന്ന മലയാളത്തിലുള്ള തിരുസഭയുടെ ഭൂതനാകുന്ന തിരുമനസ്സുക്ഷണത്തിൽ കണ്ട ഇന്നിന്നപ്രകാരം പറയണമെന്നും വിശുദ്ധ റൂഹായുടെ അരുളപ്പാടുകളായിരിക്കയാൽ അടിയാൻ തിരുമനസ്സറിയിക്കുന്നു. ൫ ശ്ലൊമൊ ഉപവാസത്തിൽ തിരുമനസ്സും കൂടെ ഉൾപ്പെടണമെന്നും ഉൾപ്പെടുവാൻ ഇടയാകണമെന്നും അടിയങ്ങൾ അപേക്ഷിച്ചിട്ടുണ്ട. ൬ വിശുദ്ധ റൂഹായാകുന്ന തിരുമനസ്സിലെ തള്ള തന്റെ ഉക്കത്തിൽ മകനെ എടുത്തുകൊണ്ട എന്റെ പൊന്നുമകനെ! എന്നു പറയുന്നു. ൭ തന്റെ ബാഷ്പംകൊണ്ട മകന്റെ ഉടുപ്പെല്ലാം നനഞ്ഞുപോയി. ബാഷ്പത്തിന്റെ ചൂടുകൊണ്ട തണുപ്പുനീങ്ങുന്നു. ൮ അതിനാൽ ജീവിച്ചുകൊണ്ടിരിക്കുന്നു. ഇപ്രകാരമുള്ള കുഞ്ഞിനോട തള്ള കോപിക്കുമൊ ശാസിക്കുമൊ ൯ ഇതാ! തള്ള തന്റെ കുഞ്ഞിനെ ചിറകിന്റെകീഴിൽ ചേൎത്തും തന്റെ മാറിൽ അണച്ചുംകൊണ്ട പറയുന്നു. ൧൦ എന്റെ പൊന്നുകുഞ്ഞെ! നിന്റെ അപ്പന്റെ വരവു ഇന്നാളെപ്പൊൾ ഉണ്ടെന്നു നീ കേട്ടതു സാക്ഷാൽ സത്യമാകുന്നു. നീ ഉറപ്പായി വിശ്വസിക്ക.

൧൧ നിന്റെ അപ്പൻ ആകാശത്തിൽ ലക്ഷ്യം കാണിപ്പാനിരിക്കുന്നതു പുറജാതിക്കാൎക്കു രക്ഷയുടെ വാതിലിനെ തുറക്കേണ്ടതിന്നാണ്. ൧൨. ഇതാ! നിനക്കു അവൻ സാക്ഷിനൽകീട്ടുണ്ടല്ലൊ. അതുകൊണ്ടു ആകാശത്തിലെ ലക്ഷ്യത്തിന്നു നോക്കി കാത്തുകൊണ്ടിരിക്കേണമോ? അയ്യൊ അസമാധാനം ഉണ്ടാകും. ൧൩. പാപിയുടെ ഹൃദയം വീണ്ടും ജനിക്കുന്നതിനെക്കാൾ വലിയതൊരു ലക്ഷ്യം? മറുജനനമല്ലയൊ അതിശയിക്കത്തക്കശക്തി? ഇതാ ഞാൻ നിന്നെ ജനിപ്പിച്ചിരിക്കുന്നു. ൧൪ ശേഷം എല്ലാം ലോകക്കാരാൽ മരണംപോലെ വിചാരിക്കപ്പെട്ടുന്ന തൊമ്മനും യുസ്തുസ്സുയോസേഫും സഹോദരന്മാരും പറയും എന്നത്രെ.

൧൫ പ്രിയപിതാവേ ഇതിന്നു മറുപടി കൊടുത്തയപ്പാറാകണം. ൧൬ ഇപ്രകാരം താഴ്മയുള്ള വന്ദനത്തോടുകൂടെ വിടകൊണ്ടു അറിയിച്ചുകൊള്ളുന്നതു തിരുമനസ്സിലെ മകൻ യുസ്തുസ്സുയോസേഫു. (കനീററിൽനിന്നും ൧൮൭൫ - കൎക്കടകം - ൨൨ ൨൦൩)





ശ്രീയേശുമയം



സ്വർഗ്ഗത്തിലുള്ള സഹായങ്ങളോടുകൂടിയ
ത്രിയേക ദൈവത്തിന്റെ
വിശുദ്ധവെളിച്ചം



## ൧ാം അദ്ധ്യായം

### പീഠിക

൧ സയ്യിദ് അഹമ്മദ് സാഹെബമകൻ സ. സനാവുല്ലാ മക്കത്തിയാൽ ചമയ്ക്കപ്പെട്ട കഠോരകഠാരം ഒന്നാംഖണ്ഡം അജ്ഞാനവാധം എന്ന പുസ്തകം ഞാൻ ശ്രദ്ധയോടുവായിച്ചു. ൨ അതിൽ ആയാൾ കാണിച്ചിരിക്കുന്ന പ്രധാനസംഗതി ദൈവത്തിന്നു ത്രിയേകത്വമില്ലെന്നാകുന്നു. ൩ അതിന്നു ആയാൾ ക്രിസ്ത്യാനിവേദത്തിൽനിന്നു ആറു രേഖകളെ ആധാരമാക്കിക്കൊണ്ടു; മറ്റനേകവാക്യങ്ങളാലും, ഓരോ വ്യാഖ്യാനികളുടെ എഴുത്തുകൾമൂലമായും, യൂനിറ്റേറിയന്മാർമുതലായവരുടെ അഭിപ്രായങ്ങൾ വഴിയായും; ൪ തന്റെ അഭിപ്രായത്തെ തെളിയിച്ചു യേശുവിനെ മറ്റുള്ള പ്രവാചകന്മാർ എന്നപോലെ ദൈവത്വമില്ലാത്ത ഒരു മഹാനെന്നു സാക്ഷിയായി കാണിക്കുന്നു. ൫ യേശുവിൽ ഇസ്ലാംകാർ കല്പിതഭാവമുണ്ടെന്നു മറ്റുള്ളവർക്ക് തോന്നുവാൻതക്കവണ്ണം കഠോരകഠാരത്തിൽ കാണിച്ചപോ

ണ്ടിരിക്കുന്ന സകല ഉന്നതകാര്യങ്ങളെയും എല്ലാ തർക്കങ്ങളെയും നിലംപരിചാക്കി; ൧൫ സകലവിചാരങ്ങളെയും യേശുക്രിസ്തുവിന്റെ അനുസരണത്തിലേക്കു അടിമപ്പെടുത്തുന്ന ശൗര്യരവും സർവ്വരിലും ഒരുപോലെ കരുണയെ പൊഴിക്കുന്ന പുണ്യമേഘവുമാകുന്നു. ൧൬ കാരണം ത്രിയേകദൈവമായ സ്നേഹാത്മാവു തൻ ഐക്യാത്മാവുമൂലം ഇതിനെ എനിക്കു വെളിപ്പെടുത്തിയതിനാൽ ഞാൻ എഴുതിയതത്രെ.

൧൭ ആതിനാൽ കഠോരകുഠാരത്തിനു മാത്രമല്ല; അതുപോലെയുള്ള എല്ലാപുസ്തകങ്ങൾക്കും വേണ്ട പരിഹാരമടങ്ങീട്ടുള്ളതും വിജ്ഞാനവെണ്മഴയാകുന്ന കൃപാവല്ലിയെ സർവ്വമനുഷ്യർക്കും ഒരുപോലെ ഒരു പന്തായപ്പൊരുളായി ഇതാ! ഞാൻ പ്രതിഷ്ഠിച്ചിരിക്കുന്നു. ൧൮ ഇതിനെ വായിക്കുന്നവരും കേൾക്കുന്നവരും ഇതിൽ പറഞ്ഞിരിക്കുന്നവറ്റെ പ്രമാണിക്കുന്നവരും ധന്യരത്രെ. എന്നു സകലരുടെയും പാദശുശ്രൂഷക്കാരൻ യുയോമാ, ലിസൻ വിളപാൻകുളി. കന്നിററിൽനിന്നും ൧൯വ്വൻ നവ: ൧൫.



## ൨ാം അദ്ധ്യായം

### ഒന്നാം ലേഖനം.

൧ "കഠോരകുഠാരം" എന്നൊരുപുസ്തകം ചമച്ചു നാസ്തികമത് സാഹെബമകൻ സ. സനാവുല്ലാമക്കൊതിക്കു എന്റെ സലാം.

൨ താങ്കൾ ചമച്ചു അച്ചടിപ്പിച്ച "കഠോരകുഠാരം" ഒന്നാം ഖണ്ഡം "അജ്ഞാനവധം" എന്നപുസ്തകം ൧൦൦യിട യദൃച്ഛയാ കാണ്മാനും വായിപ്പാനും എനിക്കു സംഗതിയായി. ൩ ഇതിനെപ്പററി താങ്കളെ ബോധപ്പെടുത്തുവാൻ തക്കതായനേക സംഗതികളെ ത്രിയേകസ്നേഹാത്മാവാം ദൈവം എന്റെ ഹൃദയത്തിൽ തെളിയിച്ചിരിക്കയാൽ അവന്റെ അനുഗ്രഹപ്രകാരമാൻ താങ്കൾക്കു എഴുതുന്നു. അവനാൽ നിത്യതേജസ്സുണ്ടെ

വുന്നാക്കട്ടെ. ആമേൻ.

൪ ഞാൻ താങ്കളെപ്പോലെ ഉള്ളവനാകയാൽ താങ്കൾ എന്നെപ്പോലെ ആകണം എന്നു അപേക്ഷിക്കുന്നു. ൫ ഞാൻ താങ്കളെ കുറ്റം വിധിക്കയില്ല. നിങ്ങളെ നിങ്ങൾ തന്നെ കുറ്റം വിധിക്കേണമെന്നു മാത്രമെ പറയുന്നുള്ളു. ൬ എന്തെന്നാൽ ക്രിസ്ത്യാനിസമൂഹമാകുന്ന വൃക്ഷത്തെ അശേഷം മുറിച്ചുകളവാൻ തക്കവണ്ണം താങ്കളുടെ കയ്യിൽ എടുത്തിട്ടുള്ള കഠോരകാരത്തെ മഹമ്മദീയസമൂഹമാകുന്ന വൃക്ഷത്തെ അശേഷം മുറിഞ്ഞു വീഴുവാൻ തക്കവണ്ണം അതിന്റെ ചുവട്ടിൽ താങ്കൾ പ്രയോഗിച്ചാൽ എത്ര കഷ്ടം. ൭ ക്രിസ്ത്യാനികൾ അംഗീകരിച്ചുവരുന്ന ഏക ദൈവത്തിലുള്ള ത്രിത്വകത്വത്തിലെ വിശ്വാസത്തെ ഉന്മൂലമാക്കുവാനായി താങ്കൾ ചമച്ച ശരം ആയുധം നിങ്ങളിലുള്ള ഏകദൈവത്തിലെ വിശ്വാസത്തെ ഇതാ! നിർമ്മൂലമാക്കിയിരിക്കുന്നു. ഇതു എത്ര പരിതാപം.

൮ മത്തായി; ൭: ൨ ൽ. "നിങ്ങൾ വിധിക്കുന്ന വിധിതന്നെ നിങ്ങൾക്കും വിധിക്കപ്പെടും. നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും അളക്കപ്പെടും". എന്നു പറയുന്ന വാക്യത്തെ ഈ പുസ്തകത്തിനു താങ്കൾ ആധാരമാക്കി; ൯ "സയ്യത് സനാവുല്ലാ ബീൻ സയ്യത് അഹമ്മത് സാഹെബായ ഞാൻ അന്യവേദമൊ ശാസ്ത്രമൊ ചേർക്കാതെ സുവിശേഷങ്ങളിൽ നിന്നു തന്നെ ചില വാക്യങ്ങളെ എടുത്തു നിയമാനുസരണമായി ക്രിസ്ത്യാനികൾ അളവരുന്ന അളവിനാൽ തന്നെ അവർക്കും അളക്കുന്നു ദൈവം തുണയ്ക്കട്ടെ. ആമീൻ" എന്നു താങ്കൾ പറഞ്ഞിരിക്കുന്നു.

൧൦ എന്റെ പ്രിയസ്നേഹിതരേ! ലോകത്തിൽ രണ്ടുതരം പ്രവൃത്തികളുണ്ടു—ഒന്നു ദൈവം അയച്ചവന്റെ പ്രവൃത്തി. അതു ആത്മീകപ്രവൃത്തിയത്രെ. മറേറതു ദൈവം അയക്കാത്തവന്റെ പ്രവൃത്തി. അതു ജഡപ്രവൃത്തിയുമാകുന്നു. ൧൧ ദൈവം അയച്ചവൻ ദൈവമൊഴികളെ പറയുന്നു ദൈവം അയക്കാത്തവൻ സ്വന്തമൊഴികളെ പറയുന്നു എന്നു ഞാൻ താങ്കളെ ഗ്രഹിപ്പിക്കുന്നു.

൧൨ താങ്കൾ കാണിച്ചിരിക്കുന്ന വാക്യത്തിൽ "വിധിക്കപ്പെടു"മെന്നും "അളക്കപ്പെടു"മെന്നും പറഞ്ഞിരിക്കുന്നു. ൧൩ ഇവരണ്ടും ആരുടെ ക്രിയകൾ? മനുഷ്യന്റേതല്ല; ദൈവത്തിന്റെ

ന്നുതന്നെ എന്ന എത്രയൊ നിശ്ചയം. ൫൪ എന്നാൽ ഇവ ആര് നടത്തും എന്നു ചോദിക്കുന്നുവൊ? ദൈവം അയച്ചവൻ തന്നെ എന്നുത്തരം. ൫൫ ആ അയക്കാത്തവൻ അവയെ നടത്തിയാൽ അവന്റെ വിധിയും അളവും അവന്നുതന്നെ വരും എന്നല്ലാതെ ഇവൻ ഉദ്ദേശിച്ചു പറയുന്നവന്റെമേൽ ഒരിക്കലും വരികയില്ല എന്നുള്ളതും നിശ്ചയം.

൫൬ ഞാൻ സുവിശേഷ നിയമാനുസരണമായി ക്രിസ്ത്യാനികൾക്ക അളക്കുന്നു. ദൈവം തുണയ്ക്കട്ടെ ആമീൻ എന്നു താങ്കൾ പറഞ്ഞുവല്ലൊ. ൫൭ വിധിയും അളവും ദൈവത്തിന്നുള്ളതാകുന്നു. അവൻ ഇതു രണ്ടിനെയും നിവൃത്തിക്കും എന്നു അറിഞ്ഞു കൊണ്ടൊ അറിയാതെയൊ ഇതു താങ്കൾ പറഞ്ഞതു? ൫൮ അറിഞ്ഞു പറഞ്ഞു എന്നു ഞാൻ എണ്ണുന്നില്ല. എന്തെന്നാൽ താങ്കൾ ഇവയെ അറിഞ്ഞിരുന്നു എങ്കിൽ ദൈവം നിവൃത്തിക്കണം താനെ ഞാൻ നിവൃത്തിക്കുന്നു എന്നു താങ്കൾക്കു പറവാൻ കഴികയില്ല. ൫൯ പിന്നെ ദൈവം അയച്ചിട്ടത്രെ ഞാൻ ഇങ്ങനെ പറഞ്ഞതു എന്നു ചൊല്ലുമായിരിക്കും—ശരി— ൬൦ ദൈവം അയച്ചവൻ ദൈവമൊഴികളെ പറയുന്നു. ൬൧ അതുകൊണ്ടു താങ്കളുടെ ഇപ്പുസ്തകം ദൈവവചനം എന്നു വിശ്വസിപ്പാൻ താങ്കൾക്ക ഇതുവരെയും പാത്രത സിദ്ധിക്കാതെ ഇരിക്കെ ഇപ്പുസ്തകം ദൈവവചനം എന്നു ഞാൻ പറഞ്ഞാൽ താങ്കൾ എങ്ങനെ വിശ്വസിക്കും? ൬൨ അതുകൊണ്ടു ദൈവം അനുവദിക്കാതെ ദൈവപദത്തിൽ കയറിയിരുന്നുകൊണ്ടു വിധിക്കയും അളക്കയും ചെയ്തിട്ടു ദൈവമാററാനായി താങ്കൾ കാണപ്പെടുന്നുവൊ?.

൬൩ ഒരുവൻ താങ്കളോടു "ത്രിയേകത്വമില്ലെന്നു പറഞ്ഞുവല്ലൊ ത്രിത്വമില്ലാത്ത ഏകദൈവമുണ്ടെങ്കിൽ കാണിക്കണം" എന്നു ചോദിച്ചാൽ എന്തുത്തരം പറയും? ൬൪ "ത്രിയേകത്വ വിശ്വാസമുള്ള ക്രിസ്ത്യാനികൾക്ക അവരുടെ പ്രവൃത്തികൾക്കു തക്കവണ്ണം അളന്നുകൊടുപ്പാൻ ഏകദൈവം തന്റെ സ്ഥാനത്തെ നമുക്കു തന്നിരിക്കുന്നു" എന്നു വേണമല്ലൊ താങ്കൾ ഉത്തരം പറവാൻ. ൬൫ ഇങ്ങനെ അറിയായ്മയിൽ താങ്കൾ അളക്കുന്നതിന്നു ദൈവം തുണയ്ക്കുമൊ? ആമീൻ എന്നുള്ള പദം ആ

തിന്നു മുദ്രയാകുമൊ?

൧൬ "ക്രിസ്ത്യാനികൾ ഞങ്ങളെ ദുഷിക്കുന്നതിനാൽ പകരം ദുഷിപ്പാനായി ചമെച്ച പുസ്തകമത്രെ ഇതു" എന്നു താങ്കൾ പറയുമായിരിക്കും_ശരി_ ൧൭ വിധിയും അളവും ദൈവത്തിന്നുള്ളതാകയാൽ നിങ്ങൾ പകരം ദുഷിക്കാതെ അടങ്ങിപ്പാൎത്താൽ ദൈവം നിങ്ങളെ ഉയൎത്തുമായിരുന്നു. ൧൮ അതിന്നു പകരം ദുഷിപ്പാൻ ഒരുമ്പെട്ടു വിശുദ്ധ ത്രിയേകത്വത്തിന്റെ നേരെ ഏറ്റുള്ള ഏകദൈവത്തിന്റെ സ്ഥാനത്തിൽനിന്നു അവനെ തള്ളി ആ സ്ഥാനത്തിൽ താങ്കൾ കയറി ഇരുന്നു അജ്ഞാനത്താൽ തന്നെത്താനെ വധം ചെയ്തുകൊൾവാൻ തക്കവണ്ണം ഒരു കഠോരകഠോരം ചമെപ്പാൻ ആരു പറഞ്ഞു? ൧൯ ക്രിസ്ത്യാനി പറഞ്ഞതല്ല നിശ്ചയം. പക്ഷെ ഹിന്ദു പറഞ്ഞതായിരിക്കും; ൨൦ മറെറാരുത്തന്റെ വാക്കിനെ കേട്ടു തന്റെ ജീവനായ ഏകദൈവത്തെ അവന്റെ സ്ഥാനത്തിൽനിന്നു പിഴുക്കി തന്നെത്താൻ ദൈവമാക്കിക്കൊള്ളുന്നതു എത്ര ബുദ്ധിഹീനത! ൨൧ ഞാൻ അങ്ങിനെ ചെയ്തിട്ടില്ല ക്രിസ്ത്യാനി നിയമം ആധാരമാക്കിക്കൊണ്ടു ത്രിയേകത്വമില്ലെന്നു പറഞ്ഞതെയുള്ളു" എന്നു താങ്കൾ പറയും.

൨൨ സ്നേഹിതരെ! ആന്തരമറിയാതെ ഒരു സംഗതിയെ സ്വീകരിക്കുന്നതും തള്ളുന്നതും ഒരുപോലെ അത്രെ. ൨൩ താങ്കൾ ത്രിയേകത്വത്തെ നിഷേധിച്ചതുപോലെ ഇരിക്കുന്ന ഏകത്വത്തെ അംഗീകരിച്ചതു. ൨൪ മത്താ_൭. ൧ൽ വിധിക്കും അളവിന്നും കൎത്താവു ദൈവമാകുന്നു എന്നു തെളിഞ്ഞിരിക്കെ മനുഷ്യനാകുന്ന താങ്കളത്രെ എന്നു താങ്കളുടെ സ്വല്പബുദ്ധിക്കു തോന്നിപ്പോയതു നോക്കുമ്പോൾ ആ മാൎഗ്ഗത്തെ കുറിച്ചുള്ള അറിവു താങ്കൾക്കു സ്വല്പം പോലും ഇല്ല എന്നല്ലാതെ ഉണ്ടെന്നുള്ളതിന്നു ഇനി ഒരു സാക്ഷിയുമില്ല. ൨൫ (ഇതു നിങ്ങൾ ഇപ്പോൾ സമ്മതിക്കില്ലായിരിക്കും ക്രമശാൽ തെളിയിക്കാം ക്ഷമിപ്പിൻ)

൨൬ അതുകൊണ്ടു ഒരു മാൎഗ്ഗത്തെക്കുറിച്ചു തീരെ അറിവില്ലാത്തവർ അതിനെ ആധാരമാക്കി അതിൽ പറയുന്ന സംഗതികളെ [illegible]ന്നു വാദിക്കുന്നിടത്തോളം ലോകത്തിൽ പൈത്യം ഏതുള്ളു ൨൭ അതുകൊണ്ടു താങ്കളുടെ അറിയായ്മയെ ഞാനും ഏ[illegible] ദൈവവും കണക്കിടുന്നില്ല. ൨൮ യേശുക്രിസ്തുമൂലം ദൈ

വചസ്ത്രാം താങ്കൾക്കും ഉള്ളതിനാൽ ദൈവഷാത്മാവിനെ അശേഷം ഉപേക്ഷിച്ചു ത്രിയേകസ്നേഹാത്മാവിൽ വേഗം മനംതിരിഞ്ഞുകൊൾവാൻ അപേക്ഷിച്ചുംകൊണ്ടു ൧൦ എഴുത്തുകളെ അവസാനിപ്പിക്കുന്ന ശേഷം പിന്നാലെ എന്നുസകലരുടെയും പാദശുശ്രൂഷക്കാരൻ യയൊരാലിസൻ വിദ്വാൻകുട്ടി കന്നീററിൽ നിന്നും ൧൮൮൯ സെപ്ത ൧൦.



## ൩ാം അദ്ധ്യായം

## രണ്ടാം ലേഖനം

൧ കഠോരകഠാരം ചമച്ച പ്രിയസ്നേഹിതരെ! സലാം. താങ്കൾ ൧൨ എഴുതിയ ആദ്യലേഖനത്തിൽ "കഠോരകഠാരം" എന്നപുസ്തകം ചമച്ചതിന്റെ താങ്കൾക്കുള്ള ആന്തരം പിഴച്ചുപോയി എന്നു കാണിച്ചുവല്ലൊ. ൨. എങ്കിലൊ ആന്തരം പിഴച്ചതല്ലാതെ പുസ്തകം പിഴച്ചതാണെന്നു ഞാൻ ഒരിക്കലും പറകയില്ല. ൩. എന്തെന്നാൽ താങ്കളുടെ പുസ്തകംമൂലം എന്റെ ഹൃദയം ഇടുക്കം തീർന്നു കടൽപോലെ വിശാലമായിത്തുറന്നിരിക്കുന്നു. ൪ താങ്കൾ കാണിച്ചിരിക്കുന്ന ഒരു സംഗതിയിലും എന്റെ ഹൃദയം ഭാരപ്പെട്ടു ഇടുങ്ങിയിരിക്കുന്നില്ല. ൫ ഇങ്ങനെ ത്രിയേകദൈവം എന്റെ ഹൃദയത്തെ വിശാലമായി തുറപ്പാൻ തക്കവണ്ണം താങ്കളെക്കൊണ്ടാൽ അയച്ചിട്ടുള്ള ഇപ്പുസ്തകം ദിവ്യപ്രവൃത്തിയായി എനിക്കു തോന്നുന്നതിനാൽ അതേപ്രകാരം ഞാൻ അതിനെ അംഗീകരിച്ചിരിക്കുന്നു.

൬ എന്റെ ഇപ്പാത്രത താങ്കൾക്കു ഇതുവരെയും സിദ്ധിച്ചിട്ടില്ല. ൭ കാരണം താങ്കളുടെ ൧൨ പ്രവൃത്തിയാൽ ക്രിസ്ത്യാനിലോകം അശേഷം അന്ധകാരപ്പെട്ടുപോയി എന്നും വെളിച്ചം ഇനി അതിൽനിന്നു ഒരിക്കലും ഉണ്ടാകയില്ലെന്നുമത്രെ താങ്കളുടെ സാക്ഷാലെണ്ണം എന്നുള്ളതിനാൽ; ൮ കഠോരകഠാരം ൧൧ാം പുറത്തിൽ "നിങ്ങളുടെ പഴയതും, പുതിയതുമായ നിയമങ്ങളി

ലെ ഓരൊവചനങ്ങളെ ആ നിയമങ്ങളിലെ ഓരൊ വചനങ്ങളെക്കൊണ്ടു തന്നെന്യായംപറഞ്ഞു എണ്ണിഎണ്ണി ഖണ്ഡപ്പെട്ട ചൂണ്ടിക്കാണിക്കേണ്ടതിലേക്കുള്ള ധൈൎയ്യം ധാരാളമായിരിക്കുന്നു” എന്നുതാങ്കൾ താങ്കൾതന്നെ പറഞ്ഞിരിക്കുന്നതു തക്ക സാക്ഷിയാകുന്നു.

എൻ പ്രിയ സ്നേഹിതരെ! ഞാൻ എന്റെ ഇരുപത്തഞ്ചാം വയസ്സിൽക്രിസ്ത്യാനിമാൎഗ്ഗം അനുസരിച്ചു; ഇരുപത്തഞ്ചു വൎഷംയേശുക്രിസ്തുനിൽ ജീവിക്കുന്നതു, ക്രിസ്ത്യാനിവേദത്തെമാത്രം ദൈവവചനംഎന്നു അംഗീകരിച്ചു മററുസകലവചനങ്ങളെയും പൈശാചികംഎന്നുവിധിച്ചു തള്ളേണ്ടുന്നതിന്നല്ല. ഹാ അപ്പോസ്തലർ യഹൂദവെദമാകുന്ന പഴയനിയമത്തെ യേശുക്രിസ്തന്റെ നാമത്തിൽ സ്ഥാനംഏല്പിച്ചുക്രിസ്ത്യാനിവേദമായി അംഗീകരിച്ചിരിക്കുന്നതിൻവണ്ണം മററു സകല വചനങ്ങളേയുംതിരുസ്നാനംമൂലംക്രിസ്ത്യാനിവേദമാക്കിഅവയ്ക്കൊക്കയുംദൈവവചനംഎന്നു നാമംകൊടുത്തു ജീവിപ്പിച്ചു അവയെ അംഗീകരിക്കേണ്ടുന്നതിന്നുതന്നെ. ഹാ അതുകൊണ്ടു ത്രിയേകസ്നേഹാത്മാവു തന്റെ പുത്രനും എന്റെപിതാവുമായ യേശുക്രിസ്തന്റെ ഉയിൎപ്പിൻ വെള്ളമായ അമൃതത്തെ എന്റെകയ്യിൽ തന്നിരിക്കയാൽ അതിൽനിന്നു അവന്റെ അനുവാദപ്രകാരം ഞാൻ താംകളുടെപുസ്തകത്തിൽ പ്രൊക്ഷിച്ചുശുദ്ധീകരിച്ചു ദൈവവചനം എന്നുനാമംകൊടുത്തു അതിനെ അംഗീകരിച്ചിരിക്കുന്നു- ആമേൻ.

ഹാ താംകൾക്ക ഒരു പാത്രത സിദ്ധിച്ചിരുന്നു എങ്കിൽക്രിസ്ത്യാനിവേദത്തെ പരിശോധന ഏല്പിച്ചു കൊറാനായി കൈക്കൊള്ളുമായിരുന്നു. ഹാ അങ്ങിനെചെയ്യാതെ “ഇതു മത്തായിയുടെയും പൌലുസിന്റെയും കെട്ടാകുന്നു.” എന്നു കറോരക്കാരം വെ-ാംപുറത്തിലും “ഇത് പത്രൊസു ഉണ്ടാക്കിതീൎത്തതാകുന്നു” എന്നു ന്റ-ാംപുറത്തിലും മററുംകാണിച്ചു ക്രിസ്ത്യാനിവേദത്തെ ദൈവവചനമല്ലെന്നു പറഞ്ഞുതാംകൾ തള്ളിക്കളഞ്ഞു. ഹാ കൊറാനെ ഏകദൈവ വചനമെന്നു താംകൾ വിശ്വസിച്ചിരുന്നു എംകിൽ ക്രിസ്ത്യാനിവേദത്തെയും ഞാൻ കാണിച്ചുവണ്ണം ദൈവവചനമെന്നു വിശ്വസിക്കുമായിരുന്നു. ഹാ കൊറാനിൽ വിശ്വാസമില്ലാത്തതു ഏകദൈവത്തിൽ വിശ്വാസമില്ലാ

ആയതുകൊണ്ടുതന്നെ. ൧൬ ഏകദൈവത്തിൽ വിശ്വാസമില്ലാത്തവർ തന്നെത്താൻ ദൈവമാക്കിക്കൊണ്ടതിനാലത്രെ.

൧൭ അതുകൊണ്ടു ഞാൻ കൊറാനെയും ഹിന്ദു വേദത്തെയും സ്ഥാനംകഴിപ്പിച്ചു ക്രിസ്ത്യാനിവേദമാക്കി ദൈവ വചനമായി അംഗീകരിച്ചിരിക്കയാൽ ക്രിസ്ത്യാനിവേദത്തെ ദൈവ വചനമല്ലെന്നാക്കുവാൻ താങ്കൾക്ക എങ്ങിനെകഴിയും? ൧൮ ഞാൻമനുഷ്യർപറയുന്ന സകല വചനങ്ങളെയും തിരസ്കാരംമൂലം ശുദ്ധീകരിച്ച് ദൈവ വചനമായി അംഗീകരിച്ചിരിക്കെ; ൧൯ എൻ ദൈവം താങ്കളെയുംകൂടെ തന്റെസന്തതിയാക്കി വളർത്തുവാൻതക്കവണ്ണം എന്റെകയ്യിൽ തന്നിരിക്കയാൽ എന്റെ പാദശുശ്രൂഷയിൽനിന്നു താങ്കൾക്ക വേർപെട്ടിരിപ്പാൻ എങ്ങിനെകഴിയും?

൨൦ ആകയാൽ അറിയാതെസഹായഹത്തിചെയ്യാൻ ചമച്ചുവച്ചിട്ടുള്ള ശരംകരൊരകഠാരത്തെ താങ്കളുടെകയ്യിൽനിന്നും മററുള്ളവരുടെകയ്യിൽനിന്നും വാങ്ങിച്ചുകൊണ്ടു അതിന്റെമൂർഛയെ താങ്കളുടെനേരെ ഞാൻ ഇതാ! തെളിയിക്കുന്നു. ൨൧ താങ്കളെ വെട്ടുവാനല്ല: ദോഷാത്മാവിൽനിന്നു താങ്കളെ രക്ഷിപ്പാനത്രെ. ൨൨ അതിനാൽ ഞാൻ ഇനി താങ്കളെ യേശുക്രിസ്തുനിൽ ഒരുസഹോദരനെന്നേവിളിക്കു.

൨൩ സഹോദരാ! ഞാൻതാങ്കളെ എന്നെപ്പോലെ ആക്കുവാൻ ഒരുമഹാഭീയനായല്ലൊ. താങ്കൾ ഒരുക്രിസ്ത്യാനി ആകുമൊ? ൨൪ ദൈവംതാങ്കളെയുംഎന്റെശുശ്രൂഷയ്ക്കു കീഴാക്കിയിരിക്കയാൽഎന്റെനാവെന്നപോലെതാങ്കളുടെ നാവിനെയും ഞാൻ ആക്കുന്നില്ലാഎങ്കിൽ ദൈവംഎനിക്കുതന്നിരിക്കുന്ന ശരംവലിനെ പ്രയോഗിക്കാതെ താഴെവെച്ചുകൊള്ളുന്നു.

൪ ാം അദ്ധ്യായം

൧ ഒന്നു കൊറി: ൧൫: അ: ൯ാം ൧൦ാം വാക്യങ്ങളിൽ "ഞാ

ശമായിഅറിയുന്ന അംശമായി പ്രവചിക്കയുംചെയ്യുന്നു തിക വായുള്ള ഉറവുമ്പോഴൊ അംശമായുള്ളു മാഞ്ഞുപോകും" എന്നുപറയുന്നു. ൨ ഒരുസമയം ഒരാൾക്കറിവു അംശമായെ ഇരിക്കുന്നുള്ളു: എന്നാൽതികവായുള്ള ഉറവുമപ്പോൾ അംശമായുള്ള ഉറവിങ്ങിപ്പോകണം.

൩ "കറൊരക്കാരം" എന്നുള്ളതു താങ്കൾചമച്ചു അച്ചടിപ്പിച്ചൊരുപുസ്തകം എന്നുള്ള അറിവുഅംശമത്രെ. ൪ എന്തെന്നാൽനാവിൽനിന്നുപുറപ്പെടുന്ന അക്ഷരങ്ങൾക്കു അടയാളങ്ങളായ അച്ചുകളിലുള്ള മഷിപതിഞ്ഞ കടലാസുകളായിരിക്കുന്നുപുസ്തകം: (എന്നുവെച്ചാൽ സാക്ഷാലുള്ളതിന്റെ പടം എന്നതാല്പര്യം) ൫ എന്നല്ലാതെ ദൈവാത്മാവിന്റെ വ്യാപാരംമൂലം ജീവാത്മാവുള്ളവർ നാവിൽനിന്നു പുറപ്പെടുവിക്കുന്ന വചനങ്ങളായിരിക്കുന്നില്ലാ അക്ഷരങ്ങളുടെ അടയാളംപതിഞ്ഞ എഴുത്തുരേഖകളും എന്നുള്ളതുസ്പഷ്ടം. ൬ അതുകൊണ്ടു കറൊരക്കാരത്തിന്റെ പടമത്രെ അച്ചടിച്ചകടലാസുകൾ; ൭ ഞാൻ ആ പടത്തെ സ്ഥാനമെല്ലിച്ചു എന്നല്ല, പടത്തിന്റെ പൊരുളിനെ സ്ഥാനമെല്ലിച്ചു എന്നത്രെ പറഞ്ഞതു. ൮ (എന്നുവെച്ചാൽ "കറൊരക്കാരം" എന്നതാംകളുടെ വചനം ദൈവാത്മാവിന്റെ പ്രേരണമൂലം ഉണ്ടായതാകുന്നു എന്നുതാൻ ഏറ്റുപറഞ്ഞു ദൈവവചനമായി കൈക്കൊണ്ടു എന്നതാല്പര്യം.)

൯ അതുകൊണ്ടു അച്ചടിച്ചകടലാസുകളെ കറൊരക്കാരത്തിന്റെ പടമായിട്ടല്ലാതെ പൊരുളായി ഇനിതാംകൾഅറിയരുതു. ൧൦ പടത്തെപൊരുളെന്നു സാധിപ്പാൻ തക്കവണ്ണം താംകളുടെഅറിവു ഇനിചിതാൽ ഉള്ളഅറിവും പൊയ്പ്പോകും അതുതാംകൾക്കു അതികഷ്ടവുമായിതീരും.

൧൧ പീഠിക കഴിഞ്ഞു ഏഴാംപുറത്തിൽ "സദ്ഗുണപരിപൂർണ്ണനായ ഏകദൈവം" എന്നുതാംകൾ പറഞ്ഞിരിക്കുന്നു; ഇതു അംശമായുള്ള പ്രവചനമത്രെ. ൧൨ പ്രവചനം രണ്ടുപ്രകാരത്തിലുണ്ട്. ഒന്നു തന്നിലുള്ള ദിവ്യാത്മാവിന്റെ പ്രേരണയെഅറിഞ്ഞു പറയുന്നതും, മറ്റേതു അറിയാതെ പറയുന്നതുംതന്നെ. (യോഹ ൧൧; ൪൯, ൫൧.) ൧൩ അറിഞ്ഞു പറയുന്നതിലെ ഉ

ആ ദിവ്യപ്രേരണ അറിയാതെ പറയുന്നതിൽ ഇല്ലെന്നു:ആകയം പറഞ്ഞുകൂടാ. ൧൪ ഒന്നിന്റെ പടത്തെ നോക്കി പ്പറയുന്നതു തന്നെ അംശമായപ്രവചനം; പൊരുളിനെ നോക്കിപ്പറയുന്നതു നിറവായ പ്രവചനവുമാകുന്നു.

൧൫ ദൈവത്തിന്റെ പടം ആദാമെന്നു മൊശസാക്ഷിക്കുന്നു "നാം നമ്മുടെസാദൃശ്യത്തിൽ നമ്മുടെസ്വരൂപത്തിൻപ്രകാരം മനുഷ്യനെ ഉണ്ടാക്കുക"എന്നത്രെ.(ആദ്യ. ൧: ൨൬.)൧൬ ഇപ്പടത്തെ നോക്കിയത്രെ"ഏകദൈവംസൎവ്വഗുണപരിപൂൎണ്ണൻ"എന്നു താങ്കൾപ്രവചിച്ചതു. ൧൭ ദൈവലക്ഷണത്തെ താങ്കൾ ഇങ്ങനെ കാണിപ്പാനുള്ളആന്തരം ദൈവം ത്രിയേകനല്ലെന്നു സാധിപ്പാൻതന്നെ; ആയതു ആദാമിനെ ഏകമനുവായിമാത്രം താങ്കൾ കണ്ടതിനാലുമാകുന്നു. ൧൮ എങ്കിലൊ ആദാം ഏകമനുവായി മാത്രമല്ല; ഏകത്രിയേകമനുവായിട്ടാണ ഇരുന്നതു. ൧൯ എങ്ങിനെഎന്നാൽ ആദാമെന്നവൻ ഒരുത്തൻ, അവന്റെ ഉള്ളിലുള്ള ഹവ്വാഎന്നവൾ ഒരുത്തി, ഇവർ രണ്ടുപേരുടെയും ഉള്ളിലുള്ള സന്തതി ഒന്നു. ൨൦ ഇവർമൂന്നുപേരും ആദാമത്രെ. "അവർ സൃഷ്ടിക്കപ്പെട്ടനാളിൽ അവൎക്കആദാമെന്നുപേരിടുകയുംചെയ്തു." എന്നു ആദ്യ ൫: ൨. ൽ പറയുന്നു. ൨൧ ഇങ്ങനെ ആദാമൊന്നായും മൂന്നായും മൂന്നൊന്നായും ഇരുന്നു എന്നുള്ളതു സ്പഷ്ടം. ൨൨ ആദ്യമനുഷ്യനും ഹവ്വായും ഇവരുടെ സന്താനവും ആദാമാകുന്നു. മൂന്നുംമൂന്നാളുകൾതന്നെ. എങ്കിലൊ ഒരുആദാമെയുള്ളു. ൨൩ ആദാമും ആദാംതന്നെ;ഹവ്വായും ആദാംതന്നെ. സന്താനവുംആദാംതന്നെ; ആദാംഹവ്വായാകുന്നില്ല. ഹവ്വാആദാമാകുന്നതുമില്ല. ഇവർരണ്ടുപേരുമാകുന്നില്ല സന്തതി ൨൪ എന്തെന്നാൽ പുരുഷന്റെലക്ഷണംവേറെ, സ്ത്രീയുടെലക്ഷണംവേറെ, സന്തതിയുടെലക്ഷണംവേറെ; എങ്കിലൊമൂന്നും ആദാമത്രെ എന്നുള്ളതുഏത്രയൊനിശ്ചയം.

൨൫ ഇപ്രകാരം ഒന്നുമൂന്നായും മൂന്നുഒന്നായുംഇരുന്നആദാം ഒന്നുമൂന്നായും മൂന്നൊന്നായുംഇരിക്കുന്ന ദൈവത്തിന്റെ പടവുമാകുന്നു. ൨൬ "ദൈവംമനുഷ്യനെ സൃഷ്ടിച്ചനാളിൽ ദൈവത്തിന്റെ ഛായയായിഅവനെഉണ്ടാക്കി" എന്നു ആദ്യ ൫: ൧ലും "ദൈവംതന്റെസാദൃശ്യത്തിൽ മനുഷ്യനെസൃഷ്ടിച്ചു. ആ

ണും പെണ്ണുമായി അവരെ സൃഷ്ടിച്ചു" എന്നു ആദ്യ ൧: ൨൭ ലും പറഞ്ഞിരിക്കുന്നു. ൨൭ ദൈവം ആദാമിന്നും ഹവ്വായ്ക്കും അവരുടെ സന്തതികൾക്കും ഒരു പോലെ സൎവ്വഗുണപരിപൂൎണ്ണനായി ഇതാ! വെളിപ്പെട്ടിരിക്കയാൽ; ൨൮ ത്രിയേകത്വമില്ലെന്നു സാധിപ്പാനായി ആദാമെന്ന പടത്തെ മാത്രം നോക്കി ഖുറാനരത്തൊടു കൂടെ ഏകദൈവം സൎവ്വഗുണപരിപൂൎണ്ണനെന്നു താങ്കൾ ഇനി അംശമായി പ്രവചിക്കരുതു. ൨൯ നിറവായി പ്രവചിപ്പാൻ തക്കകാലം വന്നിരിക്കയാൽ അംശമായുള്ളതു മാഞ്ഞു പോകെണ്ടുന്നതാകുന്നു. ൩൦ അതുകൊണ്ടു ഇനി അംശമായുള്ള പ്രവചനത്തെ എടുത്തുകൊണ്ടു താങ്കൾ യുദ്ധത്തിന്നു മുതിരുന്നപക്ഷം നിരിശരനാകും സന്ദെഹമില്ല. ൩൧ എങ്കിലൊ പ്രവചനാത്മാവു താങ്കളുടെ നാവിൽ ഏതു വചനത്തെ തരുന്നുവൊ അതിനെ അല്ലാതെ മറ്റൊരു വചനത്തെ പറവാനൊ തരുന്ന വചനത്തിൽ നിന്നു ഒരു വള്ളിയൊ പുള്ളിയൊ വിസൎഗ്ഗമൊ മാറ്റി ഉച്ചരിപ്പാനൊ താങ്കൾക്കു കഴിയുന്നതുമല്ലാ നിശ്ചയം.

൩൨ എന്തെന്നാൽ "സൎവ്വഗുണപരിപൂൎണ്ണനായ ഏകദൈവം" എന്നത്രെ താങ്കളുടെ പ്രവചനമൊഴി. ൩൩ ഈ ഏകത്വത്തിൽ ത്രിത്വവും ത്രിത്വത്തിൽ ഏകത്വവുമുള്ള ക്രിസ്തീയ ദൈവമല്ല താങ്കളുടെ ദൈവമെന്നും; ൩൪ ഏകത്വത്തിൽ ത്രിത്വമില്ലാതെയും ത്രിത്വത്തിൽ ഏകത്വമില്ലാതെയുമുള്ള മഹമ്മദീയ ദൈവമല്ല ക്രിസ്തീയ ദൈവമെന്നും; ൩൫ മഹമ്മദീയ ദൈവം സകലഗുണപരിപൂൎണ്ണനായിരിക്കുന്ന പ്രകാരം ക്രിസ്തീയ ദൈവം സകലദോഷപരിപൂൎണ്ണനാകുന്നു എന്നും കാണിക്കുന്നു ൩൬ അതിനാൽ ക്രിസ്ത്യാനികളുടെ ദൈവം മഹമ്മദീയരുടെ ദൈവത്തിന്നും മഹമ്മദീയരുടെ ദൈവം ക്രിസ്ത്യാനരുടെ ദൈവത്തിന്നും വിരൊധം എന്നല്ലാതെ അനുകൂലവും ഐക്യവുമായിരിക്കുന്നു എന്നു തെളിയുന്നില്ല. ൩൭ സകലമനുഷ്യൎക്കും ദൈവം പൊതുവെ ഏകനായിരിക്കെ തമ്മിൽ തമ്മിൽ വിരൊധമുള്ള രണ്ടു ദൈവമുണ്ടെന്നു തൊന്നുവാൻ കാരണമെന്തെന്നു ചിന്തിക്കുന്നൊൾ ൨ കൊറി ൪: ൪ ൽ "ഇഹലൊകത്തിന്റെ ദൈവം വിശ്വസിക്കാത്തവരുടെ ബുദ്ധികളെ കുരുടാക്കി" എന്നുള്ള സത്യമൊഴി പ്രകാരമത്രെ നമുക്കു തെളിയുന്നു. ൩൮ ആ

തിനാൽ പൌലൊസിന്റെനാവിൽ ഈമൊഴിയെകൊടുത്ത പ്രവചനാത്മാവുതന്നെ താങ്കളുടെനാവിലും "സൎവ്വഗുണപരിപൂൎണ്ണനായ ഏകദൈവം" എന്നുള്ളമൊഴിയെ നല്കിയത്രെ. ഞാൻ ഇതിന്നകത്തും പുറത്തും എഴുത്തുകളുണ്ടു. ൪൦ പുറത്തെഴുതെപ്പെട്ട ത്രിയേകദൈവം സൎവ്വസൽഗുണപരിപൂൎണ്ണനെന്നും, ൪൧ അകത്തെഴുതെപ്പെട്ട ക്രിസ്ത്യാനികൾക്കു ത്രിയേകൻ മഹമ്മദീയൎക്കു ഏകൻ എന്നുകാണിക്കുന്ന ഇഹലോകദൈവം എന്നനാമമുള്ള ഏകസാത്താൻ സൎവ്വദുൎഗ്ഗുണ പരിപൂൎണ്ണനെന്നും ആകുന്നു. ൪൨ അവൻമഹാസൎപ്പമായികാണപ്പെട്ടു.(വെളി ൧൨:൯.) അവൻ സമുദ്രത്തിൽനിന്നു കരേറിയ മൃഗമായുംകാണപ്പെട്ടു. (വെളി ൧൩:൧) അവൻതന്നെ ഭൂമിയിൽനിന്നു കരേറിയമൃഗമായുംകാണപ്പെട്ടു.(വെളി. ൧൩:൧൧:) ൪൩ ഈമൂന്നുംമൂന്നാകുന്നുവെന്നല്ല. എങ്കിലും ഒരുവൻതന്നെ മൂന്നുവേഷത്തിൽ കാണപ്പെട്ടു. ൪൪ പാമ്പുംപാമ്പല്ല ഏകസാത്താൻതന്നെ. ഏഴുതലയും പത്തുകൊമ്പുമുള്ള മൃഗവും മൃഗമല്ല ഏകസാത്താൻതന്നെ. കുഞ്ഞാടിന്നൊത്ത രണ്ടുകൊമ്പുള്ളമൃഗവുംമൃഗമല്ലഏകസാത്താൻതന്നെ. ൪൫ അതുകൊണ്ടു ഏകത്രിയേകത്വത്തെ സാക്ഷാൽ കണ്ടു അതെപ്രകാരം വിവരിപ്പാൻകഴിയാതവണ്ണം ക്രിസ്ത്യാനരെയും; ൪൬ സകലത്തിന്നും ഏകനായിരിക്കുന്ന ദൈവത്തെ സാക്ഷാൽകണ്ടു അതെപ്രകാരം വിവരിപ്പാൻ കഴിയാതവണ്ണം മഹമ്മദീയരെയുംഭ്രമിപ്പിക്കുന്ന സാത്താൻ ഏകൻതന്നെ ത്രിയേകനല്ല. ൪൭ എന്നുവിവരിച്ചുകാണിപ്പാനായി ക്രിസ്ത്യാനിവേദത്തിൽനിന്നു എടുത്തഅനേകസാക്ഷികളാൽ അലങ്കരിപ്പിച്ചിട്ടുള്ള താങ്കളുടെപുസ്തകം എന്റെകണ്ണുകളെ തുറന്നിരിക്കുന്നു. ൪൮ താങ്കൾപിന്നീടു കാണിപ്പാൻതക്കവണ്ണം സകലസംഗതികൾക്കും ഉപയോഗമായിരിപ്പാൻ പ്രയോഗിച്ചിട്ടുള്ള "സൎവ്വഗുണപരിപൂൎണ്ണനായ ഏകദൈവം" എന്നുള്ളമൊഴി ദൈവത്തെയും സാത്താനെയും എത്രസ്പഷ്ടമായി ഇനിക്കുതെളിയിക്കുന്നു.

൪൯ ആകയാൽക്രിസ്ത്യാനിസമൂഹത്തിന്നു ഒരുദൈവം മഹമ്മദീയസമൂഹത്തിന്നു വേറൊരുദൈവം എന്നല്ല ഇവർരണ്ടു കക്ഷിക്കാൎക്കുംകൂടെ ഏകദൈവമെയുള്ളു; അവൻസൎവ്വഗുണ

പരിപൂൎണ്ണനാകുന്നു എന്നാണ് താങ്കളുടെ പ്രവചനത്തിന്നുള്ള ശുദ്ധാൎത്ഥം. ൪൯ ഏകദൈവം എന്നപോലെ സാത്താനും ഒന്നെ ഉള്ളൂ; അവൻ ഏകത്വത്തിലുള്ള ത്രിത്വത്തിന്നും ത്രിത്വത്തിലുള്ള ഏകത്വത്തിന്നും എതിരായിരുന്നുംകൊണ്ടു ദൈവത്തോടു ഭിന്നംഭിന്നമായി കാണിക്കുന്നതിനാൽ അവൻ സൎവ്വദോഷപരിപൂൎണ്ണൻ എന്നത്രെ മറെറാരൎത്ഥം.

൫൦ അതിനാൽ താങ്കൾ പുറമെ ഏകദൈവവിശ്വാസി എന്നപോലെ കാണപ്പെട്ടാലും ഉള്ളിൽ സാത്താന്റെ പീഠമുണ്ടെന്നു വെളിപ്പെട്ടിരിക്കയാൽ; ൫൧ ആ അവനെയും അവന്റെ പീഠത്തെയും ഉപേക്ഷിച്ചു ത്രിയേകദൈവത്തിൽ മനം തിരിഞ്ഞുകൊൾവാൻ അപേക്ഷിച്ചുകൊണ്ടു ൨൦൨൧൫ എഴുത്തു അവസാനിപ്പിക്കുന്നു. ശേഷം പിന്നാലെ. എന്നു നുകലങ്ങളുടെയും പാദശുശ്രൂഷക്കാരൻ യുയോരാലിസൻ-വിദ്വാൻകുട്ടി കന്നിററിൽനിന്നും ൧൮൫൫ മെയ്ക്കു ൧൦.



൫ ാം അദ്ധ്യായം

# മൂന്നാം ലേഖനം

൧ കരൊരകൂാരംചമച്ച പ്രിയസഹൊദരന്നു സലാം. താങ്കൾക്കെഴുതിയ രണ്ടാമത്തെ ലേഖനത്തിൽ കരൊരകൂാരം എന്ന പുസ്തകത്തിന്റെ പടത്തെയും പൊരുളിനെയും പററിയും താങ്കൾ പറഞ്ഞ പ്രവചനത്തിന്റെ ആദ്യഭാഗമായ "സൎവ്വഗുണപരിപൂൎണ്ണനായ ഏകദൈവം" എന്നതിനെപ്പററിയും ഞാൻ കാണിച്ചുവല്ലൊ. ൨ എന്നാൽ ഇതിൽ താങ്കളുടെ പ്രവചനത്തിന്റെ രണ്ടാംഭാഗമായ "ജീവിനിജ്ജീവി എന്നിങ്ങനെ എണ്പത്തിനാലുലക്ഷം സൃഷ്ടികളെ സൃഷ്ടിച്ചു" എന്നതിനെപ്പററിയാകുന്നു. ഞാൻ കാണിക്കുന്നതു. ൩ താങ്കൾ ഇതിൽ ദൈവത്തെ സൃഷ്ടികൎത്താവായും സൃഷ്ടികളെ ജീവിനിജ്ജീവി എന്നു രണ്ടുതരമായും അവയുടെ കൂട്ടം എണ്പത്തിനാലുലക്ഷമായും കാണിക്കുന്നു

൬ ഇങ്ങിനെ താങ്കൾ പ്രവചിച്ചു ആകാശം ഭൂമി എന്നിവ ഉണ്ടായി എന്നുള്ളതുസ്പഷ്ടം. ൧ ആദ്യ. ൧:൧ൽ "ആദിയിൽ ദൈവം ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചു" എന്നു മൊശ പ്രവചിച്ചിരിക്കുന്നു. ആ മൊശ പ്രവാചനാത്മാവിന്റെ പ്രേരണയെ അറിഞ്ഞു പറഞ്ഞു. താങ്കൾ അറിയാതെ പറഞ്ഞു എന്നുള്ളതത്രെ തമ്മിലുള്ള വ്യത്യാസം.

൭ സങ്കീ ൯൦:൪ ൽ "ദൈവത്തിന്റെ രഥങ്ങൾ ഇരുപതിനായിരവും അനേകായിരങ്ങളും തന്നെ" എന്നു പറഞ്ഞവാണ്ണം എണ്ണമില്ലാത്ത സൃഷ്ടികൾ എന്നു കാണിപ്പാനായി എൺപതിനാലു ലക്ഷം സൃഷ്ടികൾ എന്നു താങ്കൾ പറഞ്ഞതായിരിക്കും എന്നല്ലാതെ സൃഷ്ടികളെ സൂക്ഷ്മമായി എണ്ണി അറിഞ്ഞു ഇത്രകയെ താങ്കൾ പറഞ്ഞതാകുന്നു എന്നു വിചാരിപ്പാനിടയില്ല. ൮ അഥവാ രേഖാമൂലം ഇത്രക സൂക്ഷ്മം തന്നെ എന്നു ദൃഷ്ടാന്തപ്പെടുത്തി കാണിക്കുന്നപക്ഷം അതെപ്രകാരം അംഗീകരിപ്പാൻ യാതൊരു വിരൊധവുമില്ല. ൯ ജീവിനിർജ്ജീവി എന്നു താങ്കൾ പറഞ്ഞിരിക്കുന്നതു ചരാചരങ്ങൾ എന്നായിരിക്കും.

൰ എങ്കിലൊ പ്രവചനാത്മാവിന്റെ പ്രേരണമൂലം താങ്കൾ ഇങ്ങിനെ പ്രവചിച്ചതാണെന്നു താങ്കൾ അറിയാത്തവൻ എങ്കിലും ഞാൻ അറിഞ്ഞിരിക്കയാൽ ഇതിനെ ഞാൻ താങ്കൾക്കു വിവരിച്ചു കാണിക്കേണ്ടതാകുന്നു. ൰൧ "പ്രവാചകം ഒന്നും സ്വയമായി വ്യാഖ്യാനമുള്ളതല്ല" എന്നു ൨ പത്രൊ: ൧:൨൦ ൽ കാണിച്ചിരിക്കുന്നതിന്മണ്ണം എന്റെ സ്വയത്തിൽനിന്നു ഞാൻ ഒന്നും പറകയില്ല എന്നു മുൻകൂട്ടി പറഞ്ഞുകൊള്ളുന്നു.

൰൨. ജീവിനിർജ്ജീവി എന്നു രണ്ടുതരത്തിൽ സൃഷ്ടികളുണ്ടെന്നല്ലൊ താങ്കളുടെ പ്രവചനം കാണിക്കുന്നതു. ജീവി എന്നതു ജീവനുള്ളതും നിർജ്ജീവി ജീവനില്ലാത്തതും തന്നെ. ൰൩ ജീവനുള്ളതു മനുഷ്യൻ, മൃഗം, പക്ഷി മുതലായവ തന്നെ എന്നു താങ്കൾ പറയുമായിരിക്കും. എങ്കിലൊ ജീവനില്ലായ്മയെ വരുത്തുന്ന മരണം അവയിൽ വ്യാപരിക്കുന്നതിനാൽ സാക്ഷാൽ ജീവികൾ എന്നു അവയെ പറഞ്ഞുകൂടാ. സാക്ഷാൽ ജീവികളുടെ പടം എന്നു അവയെ പറയാം. ൰൪ ജീവനില്ലാത്തതു വൃക്ഷം, സസ്യം, ഭൂമി, വെള്ളം മുതലായവ തന്നെ എന്നു വിചാരിക്കുന്നു



## ൩൰ാം അദ്ധ്യായം

൧ പിശാച്ചുതന്നും അവന്റെ സേനകളും എന്നവാക്കിന്നും പിശാചുതന്നും അവന്റെ സേനകളുമുണ്ടു. ൨ അവനെ ദേവാത്മാവെന്നും ക്രിസ്ത്വാത്മാവെന്നും ക്രിസ്തുനെ മരിച്ചവരിൽനിന്നു ഉയിർപ്പിച്ചവന്റെ ആത്മാവെന്നും റോമ: ൮: ൯ മുതൽ ൧൧ വരെ വാക്യങ്ങളിൽ പറഞ്ഞിരിക്കുന്നു. ൩ ഇവൻ ഇരുഖെറുബിമാരുടെ മദ്ധ്യത്തിൽ സന്നിധീകരിച്ചവൻ എന്നു മോശ ഉണ്ടാക്കിയ സാക്ഷിപ്പെട്ടിയുടെ മൂടിയായ കൃപാസനമാകുന്ന പടത്തെ നോക്കിയാൽ അറിയാം. ൪ അതിൽ രണ്ടുഖെറുബിമാരുണ്ട്: ദൈവമഹത്വമാകുന്ന ഷെക്കീനാ ആ രണ്ടു ഖെറുബിമാരുടെ മദ്ധ്യത്തിൽ ആവസിച്ചിരുന്നു. പുറ: ൨൫: ൧൮ മുതൽ ൨൦ വരെ സങ്കീ. ൮൦: ൧ വാക്യങ്ങളെ നോക്കണം.

൫ അതുകൊണ്ടു ദൈവം മൂന്നുഖെറുബിമാരെ സൃഷ്ടിച്ചു. ഇരു കണ്ണുകളുടെ മദ്ധ്യത്തിൽ ബോധമാകുന്ന കണ്ണു ഇരിക്കുന്നതിൻ വണ്ണംതന്നെ. ൬ മദ്ധ്യത്തിലുള്ള കണ്ണു വിരുദ്ധപ്പെട്ടതിനാൽ ദൈവം ആ സ്ഥാനത്തിൽ നിന്നു അവനെ തള്ളി ഇരുഖെറുബിമാരുടെ മദ്ധ്യത്തിൽ തന്റെ ശക്തിയിൽ ജീവാവിയെ പകർന്നു; അവൻ തന്നെ ഐക്യാത്മാവു. ൭ ഈ ഇരുഖെറുബിമാരുടെ മദ്ധ്യം ദൈവത്തിന്റെ ആദിനിത്യവാസസ്ഥലവുമാകുന്നു: ഈ വാസസ്ഥലത്തിൽ ഇരുന്നുകൊണ്ടാകുന്നു, ദൈവം പൂഴികൊണ്ടു മനുഷ്യനെ ഉണ്ടാക്കി, അവന്റെ മൂക്കിൽ ജീവശ്വാസമൂതിയതു. ൮ ജീവാത്മാവായിതീർന്ന മനുഷ്യൻ ജീവിപ്പിക്കുന്ന ആത്മാവിനെ അറിഞ്ഞു. അവനോടു ഐക്യമാകുവാനായിട്ടാകുന്നു പാമ്പിൽ കേറിയ സാത്താൻ തന്റെ മരണശ്വാസത്തെ മണ്മയനിൽ ഊതിയതു; അപ്പോൾ മണ്മയൻ മരണാത്മാവായിതീർന്നു. ൯ ഇങ്ങിനെ ആദാമിൽ ജീവാത്മാവായിതീർന്ന ആത്മമയനും മരണാത്മാവായിതീർന്ന മണ്മയനും ദൈവത്തിൽനിന്നും സാത്താനിൽനിന്നും ഉണ്ടായതിനാൽ, ദൈവം മൺമയനെ ദൈവസഭയാകുന്ന തോട്ട

ത്തിൽനിന്ന പുറത്താക്കുകയും ആത്മമയനെ തന്നൊടുചേൎത്തു കൊള്ളുകയും ചെയ്തു. ൧൦ ഇക്കാൎയ്യമൊക്കയും ഏദെനെന്ന നന്ദനോദ്യാനമാകുന്ന പടത്തെ നോക്കിയാൽ, സ്പഷ്ടമായിഅറിയാം_ ആദ്യപുസ്തകം രണ്ടും മൂന്നും അദ്ധ്യായങ്ങളെ ഉററു നോക്കണം.

൧൧ ഇവ്വണ്ണം ഇരുകെരുബിമാരുടെ മദ്ധ്യത്തിൽസന്നിധീകരിച്ച ത്രിയേകദൈവത്തിന്റെ ശക്തിയിൻ പരമൈക്യാത്മാവു ആദാമിന്റെയും ഹവ്വായുടെയും ജീവാത്മക്കോട്ടയിൽ ഒരു പോലെ തന്റെ ഇരുകെരുബിമാരായ രണ്ടുദൂതന്മാരെയുംകാവലിട്ടു, ൧൨ മിന്നൽപോലെ എല്ലാടവുംതിരിഞ്ഞുജ്വലിക്കുന്നൊരു ൻവായിൻ ആത്മാവിനാൽ പ്രകാശത്തെ നല്കി. ൧൩ ആ മാതാപിതാക്കന്മാരുടെ ഐക്യവഴിയായി മുദ്രയിടപ്പെട്ടിട്ടുള്ളതൻ ജീവാത്മാക്കളുടെ തുകയെ ഒരേന്നായി എണ്ണി ആകയുള്ളുക ഇത്രയുണ്ടെന്നു വെളിപ്പെടുത്തിയിരിക്കുന്നു. ൧൪ അവൻ നക്ഷത്രങ്ങളുടെ സംഖ്യയെ എണ്ണുന്നു "അവൻ അവെക്കു ഒക്കെയും പേരുകൾവിളിക്കുന്നു.,, എന്നാദിസങ്കീ: ൧൪൭: ൪ ൽ കാണിക്കുന്നു.

൧൫ എങ്കിലൊ യൂദ: ൧൩ൽ "എന്നേന്നേക്കും അന്ധതമസ്സു വെക്കപ്പെട്ടിരിക്കുന്ന വക്രനക്ഷത്രങ്ങൾ,, എന്നു കാണിച്ചിരിക്കയാൽ ആദാം ഹവ്വാ മുതലായ സകലമനുഷ്യന്മാരിലുമുള്ള മരണാത്മാക്കളായ വക്രനക്ഷത്രങ്ങളെയും ജീവാത്മാക്കൾക്കുള്ള തുകയ്ക്കു തക്കവണ്ണം എണ്ണി അവയേയും പരമൈക്യാത്മാവു വെളിപ്പെടുത്തിയിരിക്കുന്നു. ൧൬ ആ മരണാത്മാക്കളുടെ പെരുപ്പത്തെയും അവയുടെമേൽ വന്ന ശിക്ഷയേയുംപററി വെളി_ ൨൦: ൭_മുതൽ ൧൫ വരെ കാണിച്ചിരിക്കുന്നതു കൂടാതെ സകലജീവാത്മാക്കളുടെ വലിയപ്പുരുവായ പരമൈക്യാത്മാവിന്നും അവന്റെ സേനകൾക്കും ഉള്ള സൌഭാഗ്യത്തെയും പററി വെളി_ ൨൧: ൧ മുതൽ ൭ വരെ പറഞ്ഞിരിക്കുന്നു_

൧൭ ഈ രണ്ടുതരത്തിലുമുള്ള ജീവികൾക്കും നിൎജ്ജീവികൾക്കും അകത്തും പുറത്തും രേഖകൾ പതിഞ്ഞ പൊത്തുപ്പടമായിട്ടാകുന്നു കാണുന്നആകാശഭൂമികൾ ഇരിക്കുന്നതു. ൧൮ (എന്നുവെച്ചാൽ ജീവികൾക്കും നിൎജ്ജീവികൾക്കും ഒരു കാലംവരെ വേൎപിരിയാതവണ്ണം പൊതുവിൽ ആത്മജീവശരീരശക്തിനാമഗ്രഹ

രാജ്യങ്ങളായിട്ടാകുന്ന കാണപ്പെടുന്ന സകലവുമിരിക്കുന്നതു എ
പ്രേല്ലിം.) ൧൯ ൦൦ അളവിൽ "ആദിയിൽ ദൈവം ആകാ
ശത്തെയും ഭൂമിയെയുംസൃഷ്ടിച്ചു.„ എന്നാണു മോശപ്രവചിച്ചു
തു. ൨൦ അതേപ്രകാരംതന്നെ താംകെളും "സർവ്വഗുണപരിപൂർണ്ണ
നായ ഏകദൈവം ജീവിനിർജ്ജീവി എന്നിങ്ങനെ എൺപത്തി
നാലുലക്ഷം സൃഷ്ടികളെ സൃഷ്ടിച്ചു„എന്നപ്രവചിച്ചുതു. ൨൧ ഇ
വനിറവായുള്ള പ്രവചനമല്ല. അംശമായുള്ളവതന്നെ. നിറവാ
യുള്ളതുവരുമ്പോൾ അംശമായുള്ളതു നീങ്ങിപ്പോകേണ്ടുന്നതാക
യാൽ "ഇതാ! ഞാൻ പുതിയവാനവും പുതിയഭൂമിയും കണ്ടു. ഒ
ന്നാമത്തെവാനവും ഒന്നാമത്തെ ഭൂമിയുമൊഴിഞ്ഞുപോയല്ലോ.
സമുദ്രവുമിനി ഇല്ല.„ എന്ന വെളി: ൨൧: ൧ൽ പറയുന്ന ആസം
ഗതിയെ ഞാൻ താംകൾക്കു കാണിക്കുന്നു. ൨൨ ആയതു പഴയ
ഭൂവാനങ്ങളിൽനിന്നു താംകൾ അശേഷാമാറി പുതിയ ഭൂവാന
ങ്ങളിൽ സംകേതംപ്രാപിച്ചുകൊൾവാൻ തന്നെ. ൨൩ പഴയ
ഭൂവാനങ്ങൾ എന്നുപറഞ്ഞാൽ നിർജ്ജീവികളായ നിത്യമരണാ
ത്മാക്കൾ പാർക്കുന്ന വെറും ജഡം എന്നർത്ഥം. ൨൪ പുതിയഭൂവാ
നങ്ങൾ ജീവികളായ നിത്യജീവാത്മാക്കൾപാർക്കുന്നഐക്യാത്മാ
വിന്റെ നിത്യവാസസ്ഥലംതന്നെ. ൨൫ ൦൦ വാസസ്ഥലത്തെ
പൌൽ മൂന്നാമത്തെ സ്വർഗ്ഗമെന്നുപറഞ്ഞിരിക്കുന്നു. (൨: കൊ
റി: ൧൨: ൨: ) ൨൬ യോഹന്നാൻ കർത്താവിന്റെ ദിവസത്തിൽ
ആത്മാവിലായിഎന്നും, വെളി: ൧: ൧൦ൽപറഞ്ഞിരിക്കകൊണ്ടു;
൨൭ സഹോദര! വേഗംതാങ്കൾ ജഡത്തിൽനിന്നു ആത്മാവിൽ
മനംതിരിഞ്ഞുകൊള്ളണമെന്നു അപേക്ഷിച്ചുകൊണ്ടു ൦൦ എഴു
ത്തു ആസാനിപ്പിക്കുന്നു, ശേഷംപിന്നാലെ എന്നു സകലരുടെ
യും പാദശുശ്രൂഷക്കാരൻ യുയോരാഖിസൻ വിദ്വാൻകുട്ടി. കന്നി
റ്റിൽനിന്നും ൧൮൭൪. ഒക്തോ: ൧൯.



## ൧൦ാം. അദ്ധ്യായം

## നാലാം ലേഖനം

൧ കൊരൊരകാരം ചമച്ച പ്രിയസഹോദരന്നു സല്ലാപം — താങ്കൾക്കു എഴുതിയ മൂന്നാമത്തെ ലേഖനത്തിൽ താങ്കൾ പറഞ്ഞ പ്രവചനത്തിന്റെ രണ്ടാം ഭാഗത്തെ പററി വിവരിച്ചു കാണിച്ചുവല്ലൊ. ൨ എന്നാൽ ഇതിൽ കാണിക്കുന്നതു ആ പ്രവചനത്തിന്റെ മൂന്നാം ഭാഗമാകുന്നു; ആയതു "അവയിൽ ദിവ്യാത്മാവുകൊണ്ടും ഗുണദോഷപരിജ്ഞാനിയായ ബുദ്ധിയെക്കൊണ്ടും മനുഷ്യനെ അലംകരിപ്പിച്ചു" എന്നത്രെ.

൩ ദൈവത്തെ സൃഷ്ടികൎത്താവായിട്ടു മാത്രമല്ല മനുഷ്യനെ അലംകരിപ്പിച്ചവനായും താങ്കൾ ഇതിൽ കാണിക്കുന്നു. ൪ ആയതു മററുള്ള സൃഷ്ടികളെ പോലെ അല്ല; "അവയിൽ" എന്നാൽ സൃഷ്ടികളിൽ വെച്ചു മനുഷ്യനെ ദിവ്യാത്മാവുകൊണ്ടും ബുദ്ധിയെകൊണ്ടും അലംകരിപ്പിച്ചു എന്നത്രെ. ൫ ആത്മാവു ദിവ്യമെന്നും ബുദ്ധി ഗുണദോഷപരിജ്ഞാനി എന്നും താങ്കൾ ഇവിടെ പറഞ്ഞിരിക്കുന്നു. ൬ ഇതു ആദാം പുറത്താക്കപ്പെടുന്നതിന്നു മുൻപെ വസിച്ചിരുന്ന ഏദൻ എന്ന നന്ദനോദ്യാനമാകുന്ന പടത്തെ നോക്കീട്ടുണ്ടാകുന്ന താങ്കൾ പ്രവചിച്ചതു. ൭ അതിൽ ജീവന്റെ വൃക്ഷവും നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷവുമുണ്ടായിരുന്നു എന്നു മോശ പറഞ്ഞിരിക്കുന്നു. (ആദ്യ: ൨: ൯.) ൮ താങ്കൾ പറഞ്ഞ ദിവ്യാത്മാവിന്റെ പടം ജീവവൃക്ഷവും ഗുണദോഷപരിജ്ഞാനിയായ ബുദ്ധിയുടെ പടം നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷവുംതന്നെ. ൯ "അലംകരിപ്പിച്ചു" എന്നുള്ളതു കാരണക്രിയയാകയാൽ ദൈവം തനിച്ചു ആ ക്രിയ നടത്തി എന്നല്ല തന്റെ ആൾപ്പേർമൂലം നടത്തി എന്നു കാണുന്നു. ൧൦ ദൈവം തനിച്ചു നടത്തിയാലും ആൾപ്പേർമൂലം നടത്തിയാലും ആ ക്രിയ ദൈവത്തിന്റെ ക്രിയതന്നെ. "അവൻ ത

ന്റെ ആത്മാവിനെ അയയ്ക്കുന്നു. അവ സൃഷ്ടിക്കപ്പെടുന്നു." എന്നു സങ്കി: ൧൦൪: ൩൦ ലും കാണിക്കുന്നു. ൧൧ ദൈവം തന്റെ ആത്മാവുമൂലം സകലത്തെയും സൃഷ്ടിച്ചു എന്നും രണ്ടു വേദവാക്യം കാണിക്കുന്നതുകൊണ്ടു സൃഷ്ടിച്ചതു ദൈവമല്ല എന്നു വരികയില്ല. ൧൨ അതേപ്രകാരം "അലങ്കരിപ്പിച്ചു" എന്നു താങ്കൾ പറയുന്നതുകൊണ്ടു സൃഷ്ടിച്ചതു ദൈവമാകുന്നു അലങ്കരിച്ചതു മറ്റൊരുത്തനാകുന്നു എന്നും വരികയില്ല നിശ്ചയം. സൃഷ്ടിച്ചവൻ തന്നെ അലങ്കരിച്ചതും. ആയതു ആത്മാവു കൊണ്ടും ബുദ്ധി കൊണ്ടും തന്നെ. ൧൩ ഇങ്ങനെ ഇരുവക അലങ്കാരം മനുഷ്യനുണ്ടെന്നുള്ളതിന്നു പൌൽ താൻ ആത്മാവു കൊണ്ടും ബുദ്ധി കൊണ്ടും പ്രാർത്ഥിക്കയും പാടുകയും ചെയ്യുമെന്നു പറഞ്ഞിരിക്കുന്നതു തക്കസാക്ഷിയത്രെ. (൧ കൊറി: ൧൪: ൧൫.)

൧൪ ദൈവം ആദാമിനെ ഇവ്വണ്ണം അലങ്കരിപ്പിച്ചു എങ്കിലും സാത്താൻ ആദാമിന്റെ ബുദ്ധിയെ കുരുടാക്കി എന്നുള്ളതിന്നു അവൻ ദൈവം വിലക്കിയ കനിയെ ഭക്ഷിച്ചതു തക്കസാക്ഷിയത്രെ. (ആദ്യ: ൩: ൬, ൭.) ൧൫ അതിനാൽ അവരുടെ ഇരുപേരുടെയും കണ്ണുകൾ തുറന്നു എന്നു എഴുതപ്പെട്ടിരിക്കുന്നു. ൧൬ നന്മതിന്മകളെ കുറിച്ചുള്ള അറിവിൻ വൃക്ഷം ഗുണദോഷപരിജ്ഞാനിയായ ബുദ്ധിയുടെ പടമാകയാൽ അതിന്നു കേടു വന്നു, എന്നു സ്പഷ്ടമായി തെളിയുന്നു. എന്നല്ലാതെ ദൈവം ആദാമിനെ അലങ്കരിപ്പിച്ച ദിവ്യാത്മാവിന്നു കേടു വന്നു എന്നു കാണുന്നില്ല. ൧൭ എന്തെന്നാൽ ദിവ്യാത്മാവിന്നു പടമാകുന്ന ജീവവൃക്ഷത്തിൽനിന്നും കൂടെ പറിച്ചു ഭക്ഷിച്ചു തന്നിൽ അലങ്കരിപ്പിച്ച ദിവ്യാത്മാവിന്നു കേടു വരുത്തി ആ സ്ഥിതിയിൽ എന്നും ജീവിക്കാതെ ഇരിപ്പാനായിട്ടു ദൈവം ആദാമിനെ പുറത്താക്കി എന്നെഴുതപ്പെട്ടിരിക്കുന്നു. (ആദ്യ: ൩: ൨൨, ൨൩) ൧൮ എങ്കിലൊ "മനുഷ്യൻ നന്മതിന്മകളെ അറിവാൻ നമ്മിൽ ഒരുത്തനെ പോലെ ആയിത്തീൎന്നു." എന്നു യഹോവയായ ദൈവം പറഞ്ഞു. എന്നു താങ്കൾ ചോദിക്കുമായിരിക്കും. ൧൯ ഇതു ഐക്യാത്മാവാകുന്ന ദൈവം തന്റെ ഇരുപെരുമ്പിമാരെ ചൂണ്ടി അരുളിച്ചെയ്ത വചനമത്രെ. എന്നു ൨൬ാം വാക്യം വായിച്ചാൽ അറിയാം. ൨൦ "നമ്മിൽ ഒരുത്തൻ" എന്നുള്ളവിടെ കാണിച്ചിരി

ക്കുന്നതു “അവൻ ഞങ്ങളോടുകൂടെ എണ്ണപ്പെട്ടു ഠരം ശുശ്രൂഷയിൽ പാംകപ്രാപിച്ചിരുന്നു” എന്നു പത്രൊസ യൂദാസ്കറിയോത്തിനെ പററി പറഞ്ഞവണ്ണമത്രെ. (അപ്പൊ: ൧: ൧൭) ൨൧ “അവൻ ഞങ്ങളോടുകൂടെ എണ്ണപ്പെട്ടു” എന്നു പറഞ്ഞാൽ അപ്പോസ്തോലരിൽ ഒരുത്തനായി യൂദാസ്കറിയൊത്തും എണ്ണപ്പെട്ടു എന്നു താല്പൎയ്യം. ൨൨ സാത്താനായവൻ ഇരുചെരുബിമാരൊടു കൂടെ മൂന്നാംചെരുബിയായി എണ്ണപ്പെടുകയും ആ സ്ഥാനത്തിൽ ഐക്യാത്മാവു സന്നിധികരിക്കയും ചെയ്കതിനാൽ ആ സ്ഥാനാധിപതി എന്നുള്ള മുറെയ്ക്കു ഐക്യാത്മാവു നമ്മിൽ ഒരുത്തൻ എന്നു അരുളിച്ചെയ്തു. ൨൩ ആ മൂന്നു ചെരുബിമാരിൽ ഒരുത്തനായവൻ എന്നപോലെ മനുഷ്യനും ആയിത്തീൎന്നു ( എന്നുവച്ചാൽ പിഴച്ചദൂതനെപോലെ ആയിതീൎന്നുഎന്നുതാല്പൎയ്യം) ൨൪ എന്നാൽ സാത്താനു തന്നിൽ തന്നെ കേടു വന്നപ്രകാരം മനുഷ്യനും തന്നിൽതന്നെ കേടുവരാസ്യാൻ അവനെ കൃഷി ചെയ്വാനായിട്ടു ദൈവം പുറത്താക്കി. ൨൫ അതുകൊണ്ടു ആദാം ദൈവകല്പന ലംഘിച്ചപ്പോൾ അവന്റെ ബുദ്ധിയിൻ കണ്ണിന്നു കേടു ഭവിച്ചതിനാൽ നന്മതിന്മകളെ അറിവാൻ സാത്താനെന്നപോലെ ആയിതീൎന്നു. ൨൬ എന്തെന്നാൽ സകല ജന്തുവിലുംവെച്ചു അതികൌശലമുള്ള പാമ്പിന്റെ ആംഗികവും മനുഷ്യാക്ഷരങ്ങളിൽ പുറപ്പെടാത്ത അതിൻശബ്ദവുംനിമിത്തം നന്മതിന്മകളെ കുറിച്ചുള്ള അറിവിൻ വൃക്ഷത്തെ നന്മയിൻ അറിവുള്ളവൃക്ഷംഎന്നുമാത്രംആദാം അറിഞ്ഞു. ൨൭ പിന്നിട്ടു അവൻ ആ വൃക്ഷത്തെ അതിൽനിന്നുള്ള അനുഭവത്താൽ തിന്മയിൻഅറിവുള്ളവൃക്ഷംഎന്നു മാത്രംഅറിഞ്ഞു. ൨൮ അതിന്റെ ശേഷമൊ ജീവവൃക്ഷത്തെ മരണവൃക്ഷമായും തന്നിച്ചുള്ള മരണ വൃക്ഷത്തെ ജീവവൃക്ഷമായും അറിഞ്ഞു. ൨൯ ഇങ്ങനെ ഗുണദോഷപരിജ്ഞാനിയായ ബുദ്ധി സാത്താനൊടു അനുരൂപപ്പെട്ടതിനാൽ ഗുണത്തെ ഗുണമായും ദോഷത്തെ ദോഷമായുംതിരിച്ചറിയേണ്ടുന്നതിന്നുപകരം ഗുണത്തെ ദോഷമായും ദോഷത്തെഗുണമായും തിരിച്ചറിവാൻ ആദാമിന്റെ ബുദ്ധിയിൻ കണ്ണുതുറന്നു എന്നുള്ളതുസ്പഷ്ടം.

൩൦ ഇച്ചുണ്ണറ്റം ആദാമിന്നു സംഭവിച്ചതു സാത്താന്റെ ഉ

ദ്യോഗിപ്പൂനിമിത്തം തനിക്കു ദൈവത്തെപോലെ ആയിത്തീരണംഎന്നുള്ള മോഹം തന്നിൽ ഉളവായതിനാൽ തന്നെ. (ആദ്യ: ൩: ൫) ൩൧ അതിനാൽ ആദാം ദൈവം എന്നപോലെ നന്മതിന്മകളെ തിരിച്ചറിവാൻ പ്രാപ്തനാകുന്നതിനു പകരം സാത്താനെന്നപോലെ നന്മതിന്മകളെ അറിവാൻ പ്രാപ്തനായി. ൩൨ "കണ്ടാലും നന്മതിന്മകളെഅറിവാൻ നമ്മിൽഒരുത്തനെന്നപോലെ ആയിത്തീൎന്നു" എന്നു ദൈവംപറഞ്ഞു എന്നുണ്ടല്ലൊ

൩൩ ആകയാൽസഹോദര! "ദിവ്യാത്മാവുകൊണ്ടും ഗുണദോഷപരിജ്ഞാനിയായ ബുദ്ധിയെക്കൊണ്ടും മനുഷ്യനെഅലംകരിപ്പിച്ചു" എന്നു താങ്കൾപ്രവചിച്ചതു എതുമനുഷ്യനെഉദ്ദേശിച്ചിട്ടാണ. ൩൪ ആയതു ആദാമിനെത്തന്നെ എന്നുതാങ്കൾ പറയുമായിരിക്കും അവന്റെ ബുദ്ധിക്കു ഇപ്രകാരം കേടു ഭവിച്ചിരിക്കെകൊണ്ടു ആയതുഅവനാകുന്നതു എങ്ങിനെ? ൩൫ പിന്നെ ആദാം ആരാകുന്നു എന്നുചോദിക്കുന്നപക്ഷം അവൻ വരുവാനിരിക്കുന്നവന്റെ സ്വരൂപം അല്ലെംകിൽ പടം എന്നാകുന്നു ഉത്തരം. (റോമ: ൫: ൧൪,)

൩൬ ഇനി ഞാൻ ആദാമിനെയും വരുവാനിരിക്കുന്നവനെയും പററിയാണ പറവാൻപോകുന്നതു. ൩൭ താങ്കളുടെപ്രവചനത്താൽ ദിവ്യാത്മാവുകൊണ്ടും ഗുണദോഷ പരിജ്ഞാനിയായ ബുദ്ധിയെകൊണ്ടുംആർഅലംകരിപ്പിക്കപ്പെട്ടവനായികാണപ്പെടുന്നുവൊ അവനത്രെ താംകൾ ഉദ്ദേശിച്ചുപറഞ്ഞ മനുഷ്യൻ എന്നുതെളിയുന്നു. ൩൮ ആത്മാവുകൊണ്ടുമാത്രം പോരാ ബുദ്ധികൊണ്ടും അലംകരിപ്പിച്ചിരിക്കണം. ബുദ്ധികൊണ്ടു മാത്രം പോരാ ആത്മാവുകൊണ്ടുംഅലംകരിപ്പിച്ചിരിക്കണം. ൩൯ അങ്ങനെ ആർകാണപ്പെടുമൊ അവൻതന്നെ ആ മനുഷ്യൻ. അല്ലാതെ കാണപ്പെടുന്നതു സാക്ഷാലുള്ളവന്റെ പടമത്രെ പൊരുളല്ല. ൪൦ പിന്നയും ആദാമെന്നുള്ള നാമം അവനു മാത്രമല്ല സന്തതികൾക്കും കൊള്ളുന്നതാകുന്നു എന്നുഞാൻ മുമ്പിൽ കാണിച്ചിട്ടുണ്ടുതാനും.



## ൮ാം അദ്ധ്യായം

൧ ഒന്നാമതു ദിവ്യാത്മാവു, ഇതു രണ്ടുപ്രകാരത്തിലുണ്ടു ജീവാത്മാവും ജീവിപ്പിക്കുന്ന ആത്മാവും തന്നെ. ൨ (ജീവിപ്പിക്കുന്ന ആത്മാവെ ഐക്യാത്മാവായിട്ടും ദൈവശ്വാസമായിട്ടും ദൈവശരീരമായിട്ടും ജ്ഞാനിതിൽ കാണിക്കും) ൩ ജീവാത്മാവിൽ ആദിനിത്യവും ജീവിപ്പിക്കുന്ന ആത്മാവിൽ അനാദിനിത്യവും ആകുന്നു വ്യാപരിക്കുന്നതു. ൪ എങ്കിലൊ മരിപ്പിക്കുന്നആത്മാവിൽ അനാദിനിത്യത്വം ഇല്ലതാനും. ൫ ജീവിപ്പിക്കുന്ന ആത്മാവിൽനിന്നു ജീവാത്മാവു ഉത്ഭവിച്ചുവണ്ണം മരിപ്പിക്കുന്ന ആത്മാവിൽ നിന്നു മരണാത്മാവുംഉണ്ടായി. ൬ ഓരൊ ജീവാത്മാവും ജ്ഞാനത്തിൽ വൎദ്ധിച്ചു ജീവിപ്പിക്കുന്ന ആത്മാവിൽ പൂൎണ്ണതപ്പെടുന്നവണ്ണം ഓരൊമരണാത്മാവും അജ്ഞാനത്തിൽ വൎദ്ധിച്ചു മരിപ്പിക്കുന്ന ആത്മാവിൽ പൂൎണ്ണതപ്പെടുന്നു. ൭ ജീവിപ്പിക്കുന്ന ആത്മാവു ജീവാത്മാക്കളുടെ പിതാവായിരിക്കുന്ന വണ്ണം മരിപ്പിക്കുന്ന ആത്മാവു മരണാത്മാക്കളുടെ പിതാവുമാകുന്നു. ൮ ജീവിപ്പിക്കുന്നആത്മാവു പിതാവു പുത്രൻ വിശുദ്ധാത്മാവു എന്നത്രിയേകദൈവത്തിന്റെ സമ്മുഖദൂതനായിരിക്കുന്നപ്രകാരം മരിപ്പിക്കുന്നആത്മാവു പിശാചു അന്തിക്രിസ്തൻ കള്ളപ്രവാചകൻ എന്നത്ര്യേകസാത്താൻതന്നെ. ൯ ജീവിപ്പിക്കുന്ന ആത്മാവു സകലജീവാത്മാക്കളുടെമേലും ഐക്യാത്മാവായി വ്യാപരിക്കുന്നവണ്ണം മരിപ്പിക്കുന്ന ആത്മാവു സകല മരണാത്മാക്കളുടെ മേലും അനൈക്യാത്മാവായി വ്യാപരിക്കുന്നു. ൰ ജീവിപ്പിക്കുന്ന ആത്മാവു ത്രിയേകദൈവത്തിന്റെ ഹൃദയത്തെ മുഴുവനും അറിഞ്ഞു വെളിപ്പെടുത്തുന്നതുമാത്രമല്ല സാത്താന്റെ അഗാധങ്ങളെയും അറിഞ്ഞു വെളിപ്പെടുത്തുന്നവനാകയാൽ അവൻ സൎവ്വജ്ഞനത്രെ. ൧൧ അവൻ ദൈവഹൃദയത്തിലുള്ളവണ്ണം സകല കാൎയ്യങ്ങളെയും പ്രവൃത്തിക്കുന്നവനാകയാൽ (എന്തുവെച്ചാൽ സൃഷ്ടിസ്ഥിതിസംഹാരം മുതലായ സകല വേലകളെയും നിവൃ

ത്തിക്കുന്നവൻ എന്നു താല്പൎയ്യം) അവൻ സൎവ്വജ്ഞനാകുന്നു. ൧൨ അതിനാൽ അവൻ സൎവ്വവ്യാപി; സൎവ്വജ്ഞത, സൎവ്വശക്തിത്വം, സൎവ്വവ്യാപകത്വം എന്നിവ മരിപ്പിക്കുന്ന ആത്മാവിന്നില്ല നിശ്ചയം. ൧൩ മരണാത്മാക്കളൊടു കൂടെ മരിപ്പിക്കുന്ന ആത്മാവെ അശേഷം ഒന്നായി അനൈക്യതയിൽ ബന്ധിച്ചു തീരുമ്പോൾ ഏകസാത്താൻ നിത്യസംഹാരത്തിൽ ആയിതീൎന്നു. ൧൪ അവനെ അവ്വണ്ണം ആക്കുന്നതു ജീവിപ്പിക്കുന്ന ആത്മാവത്രെ. ആയതു ജീവാത്മാക്കളെ അവൻ അശേഷം തന്നിൽ ഒന്നായിചേൎത്തു പൂൎണ്ണതപ്പെടുത്തുമ്പോൾ സംഭവിക്കും.

൧൫ സകലസൃഷ്ടിക്കും മുമ്പെ ആദ്യം തന്നെ ദൈവാ തന്നിൽ സകലത്തെയും ആരംഭിച്ചു തന്നിൽ തന്നെ സകലത്തെയും നിവൃത്തിച്ചിരിക്കയാൽ ആദിവ്യഹൃദയത്തിൽ ഏതെല്ലാം പതിഞ്ഞിട്ടുണ്ടൊ ആ സകല അക്ഷരങ്ങളുടെയും വചനസ്വരൂപനാകുന്നു ജീവിപ്പിക്കുന്നആത്മാവു. ൧൬ (എന്നുവച്ചാൽ ത്രിയേകദൈവത്തിന്റെ അനാദിനിത്യജീവശ്വാസം എന്നു താല്പൎയ്യം) ആ ശ്വാസത്തെ ആകുന്നു താങ്കൾ ദിവ്യാത്മാവെന്നു പറഞ്ഞതു. ൧൭ ആയതു യോഹന്നാന്റെ പ്രവചനാത്മാവു താങ്കളുടെ നാവിൽ ഠരം മൊഴിയെ തന്നതിനാൽ തന്നെ. അതു താങ്കൾ അറിഞ്ഞിട്ടില്ല. യോഹന്നാനൊ അറിഞ്ഞു താനും. ൧൮ അവൻ ദിവ്യാത്മാവിനെപ്പറ്റി "ആദിയിൽ വചനമുണ്ടായിരുന്നു ആ വചനം ദൈവത്തോടുകൂടെ ആയിരുന്നു. ആ വചനം ദൈവവുമായിരുന്നു" എന്നു യോഹ: ൧: ൧ൽ പറഞ്ഞിരിക്കുന്നു.

൧൯ വചനസ്വരൂപനായ ഠരം ജീവിപ്പിക്കുന്നആത്മാവു ത്രിത്വത്തിന്റെ രണ്ടാമത്തെ ആൾ തന്നെ (എന്നുവച്ചാൽ ത്രിയേകദൈവത്തിന്റെ കാൎയ്യസ്ഥൻ എന്നു താല്പൎയ്യം) ൨൦ ഇരുകെരുബിമാരുടെ മദ്ധ്യത്തിൽ നിന്നു പിഴച്ചുവീണു മരിപ്പിക്കുന്നആത്മാവു എന്നവണ്ണം ത്രിത്വത്തിലുള്ള ജീവപദം ആത്മപദത്തിന്റെയും അക്ഷരപദത്തിന്റെയും മദ്ധ്യത്തിൽ നിന്നു ഭൂമിയിൽ വീണു മനുഷ്യനായി അവതരിച്ചു എന്നല്ല; ൨൧ അങ്ങനെ ചിലൎക്കു തോന്നിപ്പോയതു ത്രിത്വത്തെപ്പറ്റി സാക്ഷാലുള്ള അറിവു അവൎക്കു വരാഞ്ഞതിനാൽ തന്നെ "അംശമായെ അറിയുന്നുള്ളു" എന്നുണ്ടല്ലൊ. ൨൨ നിറവായ അറിവു വരുമ്പോൾ അംശമായതറി

വു എത്തുകയൊ എന്നില്ലാ; കാരണം അംശമായ അറിവുമൂലം നിറവായ അറിവുവരുന്നു. നിറവുഅംശത്തെ തെറെറന്നു വിധിക്കുന്നതുമില്ല. അംശത്തെ പൂൎത്തിവരുത്തുന്നതെയുള്ളു. അതിനാൽ അംശത്തിന്നു ദുഃഖംവരുവാനൊ കോപമുണ്ടാകുവാനൊ കാരണമെന്തു? ൧൫ മത്താ: ൫: ൧൭ൽ "വേദപ്രമാണത്തെ എങ്കിലും ദീൎഘദൎശികളെ എങ്കിലും ഇല്ലായ്മ ചെയ്വാൻ ഞാൻ വന്നിരിക്കുന്നു എന്നു നിങ്ങൾനിരുപിക്കേണ്ടാ ഇല്ലായ്മ ചെയ്വാനല്ല നിവൃത്തിയാക്കുവാനത്രെ ഞാൻവന്നിരിക്കുന്നതു" എന്നുപറഞ്ഞിരിക്കുന്നു. ൧൬ വേദപ്രമാണമെന്ന മോശധൎമ്മത്തിലും ദീൎഘദൎശികളെന്ന ദാവീദ മുതലായവരുടെ പുസ്തകങ്ങളിലും അംശമായിപറഞ്ഞും കാണിച്ചുമുള്ള പ്രവചനങ്ങളെ തള്ളിക്കളയാതെ അവയെ പൂൎത്തിവരുത്തിട്ടുള്ള പുതിയനിയമത്തോടു താങ്കൾക്കു ഇനി കോപമുണ്ടാകരുതു. ൧൭ എന്തെന്നാൽ പഴയനിയമത്തിലുള്ള സകലവാക്യവും പുതിയനിയമത്തോടു കോപിക്കാതെ പരസ്പരം ഇണങ്ങികൊണ്ടു പൂൎത്തിയെപ്രാപിച്ചിരിക്കയാൽ താങ്കൾ ഇനികോപിക്കാമൊ? ൧൮ അതുകൊണ്ടു നിറവുവരുവാൻ സമയം വന്നിരിക്കയാൽ അല്പജ്ഞത്വം മാറ്റുപോകട്ടെ.

൧൯ "ത്രിയേകദൈവത്തിന്റെ സാക്ഷാലുള്ള അറിവിൽവന്നെത്തിട്ടുള്ള പുരുഷാധമ!" എന്നുതാങ്കൾ എന്നെപറയുമായിരിക്കും സഹോദര! കോപിക്കരുതു എന്റെപരമാൎത്ഥം പറയാം. ൨൦ എന്റെകിഞ്ചിൽജ്ഞത്വം ഇനിക്കുള്ളപൂൎണ്ണതയൊടു എത്തുകയാതെ സകലത്തെയും വിശ്വസിക്കുന്നു. എന്നുവച്ചാൽ ക്രിസ്ത്യാനിവേദത്തിന്നുനേരെ എതിരായിചമച്ചു ഒരുകഠോരകഥയെയുംകൂടെ ദൈവവചനമെന്നു ഞാൻവിശ്വസിക്കുന്നഎന്നതാല്പൎയ്യം. ൨൧ അതുകൊണ്ടു ഞാൻ മനുഷ്യഭാഷയിലുരച്ചു കേൾക്കുന്നസൎവ്വവചനത്തെയും ദൈവവചനമായി വിശ്വസിച്ചിരിക്കയാൽ ഒരു വിശ്വാസമാകുന്നു എന്റെഅറിവിന്നകാരണം. ൨൨ ഞാൻഅറിഞ്ഞല്ലവിശ്വസിക്കുന്നതു; വിശ്വസിച്ചാകുന്ന അറിയുന്നതു. ഏകദൈവത്തെ അറിഞ്ഞു വിശ്വസിച്ചുകൊണ്ടു ആ ദൈവത്തെ ഉപേക്ഷിച്ചുകളവാൻതക്കവണ്ണമുള്ള വിശ്വാസത്യാഗത്തിന്നാത്മാവു എന്നിൽനിന്നു അശേഷം

പൊയ്പോയി.

൩൧ അതുകൊണ്ടു ഞാൻകേൾക്കുന്നതൊക്കയും വിശ്വസിക്കുന്നു. ആ വിശ്വാസത്തിന്നാത്മാവു ഈനിക്കഅറിവിനെ പൂൎണ്ണമായിനൾകുന്നു. അതിനാൽ എന്റെഅറിവിന്നും താങ്കളുടെ അറിവിന്നും വ്യത്യാസമുണ്ടു.

൩൨ അതുകൊണ്ടു "സൎവാത്മാക്കളുടെയും ആത്മജീവശരീരങ്ങളുടെ ഉത്ഭവസ്ഥാനമായ ആത്മപദം ജീവപദം ശരീരപദം എന്ന ത്രിപദം അന്യോന്യാധെയാധാരമായൊരേകപദവും അനാദിയുമായിട്ടുള്ളതാകുന്നു. ൩൩ അനാദിയായിജനിപ്പിച്ചുളള ആത്മപദവും അതിൽനിന്ന അനാദിയെ തത്തുല്യമായി ജനിച്ചുളള ജീവപദവും അതുവഴിയായി അതുകണക്കെ സ്വത്രപപ്പെട്ടു അനാദിയായി പുറപ്പെട്ടുളള ശരീരപദം അല്ലെങ്കിൽ ആകാരപദവുമാകയാൽ ഈ പരിശുദ്ധ ത്രിപദൈകപദം ഏകസ്നേഹാത്മാവിന്റെ ആദിനിത്യ വാസസ്ഥലമാകുന്നു" എന്നു നിത്യസുവിശേഷവിവരണം ഒന്നാം അദ്ധ്യായം൩ത്തിൽകാണിച്ചിട്ടുണ്ടു. ൩൪ ജനിപ്പിച്ചവനു പിതാവെന്നും ജനിച്ചവന്നുപുത്രനെന്നും പുറപ്പെട്ടവനു പരിശുദ്ധാത്മാവെന്നും ക്രിസ്ത്യാനിവേദത്തിൽ പറഞ്ഞിട്ടുണ്ടു. ൩൫ ഈ ത്രിപദൈകപദം സകലത്തിന്റെയും ഉത്ഭവസ്ഥാനമാകയാൽ ഏകസ്നേഹാത്മാവിന്നു പിതാവെന്നും, അവന്റെ അനാദിനിത്യജീവശ്വാസത്തിന്നു പുത്രനെന്നും, അവനിൽനിന്നുപുറപ്പെട്ടു സകലജീവാത്മാക്കൾക്കും താൻ വാസസ്ഥലമായിരിക്കയാൽ ആ അനാദിനിത്യവാസസ്ഥലത്തിന്നു പരിശുദ്ധാത്മാവെന്നുംനാമമുണ്ടു. ൩൬ "കൎത്താവേ! നീ തലമുറതലമുറയായി ഞങ്ങളുടെ വാസസ്ഥലമായിരിക്കുന്നു" എന്നു സങ്കീ: ൯൦: ൧ ലും, "നാം ജീവിക്കുന്നതും ചരിക്കുന്നതും വസിക്കുന്നതും അവനിലല്ലൊ ആകുന്നതു"എന്നു അപ്പൊ: ൧൭: ൨൮ ലും, "ദൈവം സകലത്തിലുംസകലവുമാകും" എന്നു ൧ കൊരി: ൧൫: ൨൮ ലും പറഞ്ഞിരിക്കുന്നു. ൩൭ ഏകസ്നേഹാത്മാവു അനാദിനിത്യൻ; ജീവശ്വാസം അനാദിനിത്യം; ആ ദിവ്യ ശ്വാസം വ്യാപരിക്കുന്ന സ്ഥലം അനാദിനിത്യം; സ്നേഹം, ആത്മാവു, ശ്വാസം, ജീവൻ, സ്ഥലം ശരീരം.

൩൮ സ്ഥലത്തെപ്പററി അല്പംപറഞ്ഞുകൊള്ളട്ടെ. ദൈവം

സകലത്തെയും സൃഷ്ടിക്കുന്നതിന്നു മുമ്പെ താൻ സൃഷ്ടികൾക്കൊക്കയും വാസസ്ഥലമായിതീൎന്നു. കാരണം ൟ അഖണ്ഡവിരിവിൽ അഖിലാണ്ഡങ്ങളും നില്ക്കുന്നു. ൟ സൃഷ്ടമായ എല്ലാഭൂതാണ്ഡങ്ങളെയും അഖണ്ഡവിരിവിന്റെ ഒരു ഭാഗത്തിൽനിന്നു നീക്കിയാൽ സൃഷ്ടമായതൊന്നും ആ സ്ഥലത്തില്ലെന്നു നാമറിയുന്നു. സ്ഥലം എന്നുപറയുമ്പോൾ അഖണ്ഡവിരിവു എന്നു താല്പൎയ്യം. ൪൦ അതു ഭൂമിയും ആകാശവുമല്ല: അതു സൂൎയ്യ ചന്ദ്രനക്ഷത്രങ്ങളും ഗ്രഹോപഗ്രഹങ്ങളുമല്ല: അതു ഭൂതാണ്ഡങ്ങളുമല്ല: അതു ഏതുവിധഗാസുകളും ഏതുവിധ ആവികളുമല്ല: എങ്കിലൊ അതു സകലത്തിന്നും സകലവുമായി തീൎന്നിരിക്കുന്നു. ൪൧ അതു ദൈവത്തിന്റെ ജീവശ്വാസം വ്യാപരിക്കുന്ന സ്ഥലമത്രെ. സ്നേഹാത്മാവു അതിൽസദാ ഉജ്ജ്വലിച്ചുകൊണ്ടു ഇരിക്കുന്നു. സകലജീവാത്മാക്കളും അതിൽ നക്ഷത്രങ്ങൾപോലെ തിളങ്ങുന്നു. ൪൨ എങ്കിലൊ ദൈവശരീരമായപരിശുദ്ധാത്മാവാകുന്ന ൟ വാസസ്ഥലത്തിന്നു അകവും പുറവുമുണ്ടു. പുറം ഇഹലോകവും അകം പരലോകവുമത്രെ.

൪൩ ത്രിപദൈക പദസ്ഥനായ ഏകസ്നേഹാത്മാവു തന്റെ ജീവിപ്പിക്കുന്ന ശ്വാസംമൂലം തന്റെ ശരീരവഴിയായി താൻമണ്ണുകൊണ്ടു നിൎമ്മിച്ചിട്ടുള്ള മനുഷ്യന്റെ നാസികാരന്ധ്രങ്ങളിൽ ജീവശ്വാസം ഊതി. മനുഷ്യൻജീവാത്മാവായി തീരുകയും ചെയ്തു. എന്നുമോശ പ്രവചിച്ചിരിക്കുന്നുവല്ലൊ. ൪൪ ഇതുതച്ചുപണിക്കാരനായയോസേഫിന്റെയും, മറിയയുടെയുംപുത്രനായ യേശുവാകുന്നു എന്നു ഞാൻ ഇനിതാങ്കൾക്കു കാണിപ്പാൻ പോകുന്നു.

൪൫ ആദാം ഇവന്റെപടമത്രെ. അതുകൊണ്ടു ആദാമും യേശുവും എന്നുരണ്ടു ആളുകൾ ഇതാ ഇരിക്കുന്നു. താങ്കൾ പറഞ്ഞ ഗുണദോഷപരിജ്ഞാനിയായബുദ്ധിയും ഇവിടെഉണ്ടു. ൪൬ സഹോദര! നോക്കണം ആദാം നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെവൃക്ഷത്തിൽനിന്നു ഭക്ഷിച്ചതിനാൽ അവന്റെ ബുദ്ധിക്കു കേടുവന്നു എന്നു ഞാൻകാണിച്ചുവല്ലൊ.



## ൯ാം അദ്ധ്യായം

൧ രണ്ടാമതു ഗുണദോഷപരിജ്ഞാനിയായ ബുദ്ധി- ആദാമിന്റെ ജീവാത്മാവു ദൈവത്തിനുള്ളതാകുന്നു. എങ്കിലും ബുദ്ധി ദൈവത്തിനുള്ളതായിരിക്കാതെ സാത്താനുള്ളതായിഭവിച്ചു എന്നുള്ളതുസ്പഷ്ടം. ൨ അതുകൊണ്ടു ജീവാത്മാവും ബുദ്ധികേടുമുള്ള മനുഷ്യൻ പറഞ്ഞതും പ്രവൃത്തിച്ചതും അതേപ്രകാരമായിഭവിച്ചു. ൩ മനുഷ്യന്റെ പറച്ചിലിലും പ്രവൃത്തിയിലും ആത്മാവു അന്തർഭവിച്ചുംബുദ്ധികേടതെളിഞ്ഞുംകാണുന്നു എന്നു താല്പര്യം. അതിനാകുന്നു പ്രവചനം എന്നുപേർ. ൪ ദൈവശാസ്ത്രത്തിന്റെപ്രവചനപ്രേരണമൂലംജീവാത്മാവിൽനിന്നുപുറപ്പെടുന്നവചനത്തെ മനുഷ്യൻ ബുദ്ധികേടായി പറയുന്നു. അതേപ്രകാരം ആത്മാവു ഇച്ഛിക്കുന്നതിനെ ബുദ്ധികേടായി പ്രവൃത്തിക്കയുംചെയ്യുന്നു. ൫ ഇപ്രകാരമുള്ളആപത്തിനെ പൌൽ കണ്ടുമനുഷ്യനു പറവാൻ കഴിയാത്തതും ചൊല്ലിക്കൂടാത്തതുമായ വചനങ്ങളെന്നും (൨ കൊറി: ൧൨:൪ൽ )താൻ ഇച്ഛിക്കുന്നതിനെ ചെയ്യുന്നില്ല വെറുക്കുന്നതിനെ ചെയ്യുന്നു എന്നും (റോമ: ൭: ൧൫ ൽ)പറഞ്ഞിരിക്കുന്നു. ൬ ദൈവം ആദാമിനോടു നീഎവിടെ എന്നുചോദിച്ചു. അതിനു ഞാനിവിടെയുണ്ടുഎന്നുപറയുന്നതിനുപകരം ഞാൻ നഗ്നനാകകൊണ്ടു ഒളിച്ചു എന്നുത്തരംപറഞ്ഞു. ൭ നീ നഗ്നനെന്നു നിന്നോടുആർ പറഞ്ഞു എന്നദൈവത്തിന്റെ ചോദ്യം; അതിനു ആദാമുത്തരം പറഞ്ഞില്ല. ൮ ഭക്ഷിക്കരുതെന്നുനിന്നോടുകല്പിച്ചിട്ടുള്ളവൃക്ഷത്തിൽനിന്നു ഭക്ഷിച്ചുവൊ എന്നു ദൈവത്തിന്റെചോദ്യം. അതിനു ആദാം ഞാൻഭക്ഷിച്ചു എന്നുത്തരം പറയേണ്ടുന്നതിനുപകരം സ്ത്രീതന്നു ഞാൻഭക്ഷിച്ചു എന്നുത്തരംപറഞ്ഞു. ൯ നീ ഇച്ചെയ്തതെന്തെന്നു ദൈവം സ്ത്രീയോടു ചോദിച്ചതിനു ഇതു കല്പനലംഘനം എന്നു പറയേണ്ടുന്നതിനുപകരം പാമ്പു വഞ്ചിച്ചു ഞാൻതിന്നുപോയി എന്നുസ്ത്രീഉത്തരം പറഞ്ഞു. ൧൦ അതുകൊണ്ടു

ദൈവം ചോദിച്ചതൊന്ന അവരുടെ ഉത്തരം മറെറാന്നു. ൧൫ ദൈവം ആദാം എടുക്കപ്പെട്ട നിലത്തു കൃഷി ചെയ്യാനായിട്ടാകുന്നു തോട്ടത്തിൽനിന്ന അവനെ പുറത്താക്കിയതു. എങ്കിലൊ ആദാം തോട്ടത്തിൽനിന്നിറങ്ങിയ ഉടനെ തന്നിൽനിന്ന എടുക്കപ്പെട്ട നിലമായ ഹവ്വായിൽ കൃഷിചെയ്യാനായിട്ടാകുന്നു ആരംഭിച്ചതു- (ആദ്യ: ൪: ൧) ൧൬ പിന്നെയും സകല ജീവാത്മാക്കളുടെ സാക്ഷാൽപിതാവു ദൈവശ്വാസമായ ജീവിപ്പിക്കുന്ന ആത്മാവും മാതാവുദൈവശരീരമായ പരിശുദ്ധാത്മാവുമായിരിക്കെ ആദാം തന്റെ ഭാൎയ്യയ്ക്കു ജീവനുള്ള എല്ലാവരുടെയും മാതാവെന്നു അൎത്ഥംകൊള്ളുന്ന ഹവ്വാ എന്ന പേരിട്ടതിനാൽ അവളെ അവൻ ദൈവശരീരമെന്നു അറിഞ്ഞു. ൧൭ ഹവ്വായൊ ദൈവത്തിൽ നിന്നുതനിക്കു പുരുഷൻ ലഭിച്ചു എന്നൎത്ഥംകൊള്ളുന്ന കായിൻ എന്നുതന്റെ മൂത്തപുത്രനു പേരിട്ടതിനാൽ ആദാമിനെ ജീവിപ്പിക്കുന്ന ആത്മാവായ ദൈവശ്വാസം എന്ന അവൾ അറിഞ്ഞു.

൧൮ ഇപ്രകാരം ആത്മാവുള്ള ആദ്യ മാതാപിതാക്കന്മാൎക്കു സംഭവിച്ചബുദ്ധികേട അവരിൽമാത്രമല്ല. അവരുടെ സന്തതികളിലും വ്യാപരിച്ചു. ൧൯ എന്തെന്നാൽ "നിനക്കും സ്ത്രീക്കും നിന്റെ സന്തതിക്കും അവളുടെസന്തതിക്കും ഞാൻ ശത്രുതയെ ഉണ്ടാക്കും; അതുനിന്റെ തലയെ ചതയ്ക്കും നീ അതിന്റെ കുതികാലിനെ ചതയ്ക്കും" എന്ന ആദ്യ: ൩: ൧൫ൽ എഴുതപ്പെട്ടിരിക്കുന്നു. ൨൦ ഇതിൽ സൎപ്പത്തിന്നും സ്ത്രീക്കും സന്തതിയുണ്ടെന്നു കാണുന്നു. ൨൧ സൎപ്പം എന്നപോലെ സ്ത്രീയും പുരുഷനും സാത്താന്റെ വാഹനമായിത്തീൎന്നതിനാൽ ആ പുരുഷനിൽനിന്ന ആ സ്ത്രീവഴിയായി സൎപ്പമാകുന്ന സാത്താന്റെ സന്തതിയുണ്ടായി. ൨൨ സാത്താന്റെ വാഹനമായ ആപുരുഷന്റെയും ആസ്ത്രീയുടെയും ദുരൈക്യത്തിന്നു പഴയാദാമെന്നും പിശാചുഎന്നുംപേരുണ്ടു. ൨൩ ൻ സന്തതിക്കുസൎപ്പസന്തതിയെന്നും പിശാചിന്റെമക്കളെന്നും പഴയാദാമിന്റെ മക്കളെന്നുംപേരുണ്ടു. കായിൻ ആ സന്തതിക്കുപടമത്രെ.

൨൪ ഇരുകെരൂബിമാരുടെ മദ്ധ്യം എന്നപോലെ സ്ത്രീയും പുരുഷനും ദൈവത്തിന്റെവാഹനമാകുന്നതിനാൽ ആ പുരുഷനിൽ

നിന്ന ആസ്ത്രീവഴിയായി ദൈവത്തിന്നുംഒരു സന്തതിയുണ്ടു. അത്രെ സ്ത്രീയുടെസന്തതി. ൨൧ ദൈവവാഹനമായ ആപുരുഷന്റെയുംആസ്ത്രീയുടെയും സംദൈക്യത്തിന്ന പുതിയആദാമെന്നുംആത്മാവെന്നും പിതാവെന്നും നാമമുണ്ടു. ൨൨ സന്തതിക്ക ദൈവസന്തതിയെന്നും ആത്മസന്തതിയെന്നും വിശുദ്ധസന്തതിയെന്നും പേരുണ്ടു. ഹാബേൽ ആസന്തതിക്ക പടമത്രെ.

൨൩ ഇങ്ങനെദൈവത്തിന്നും സാത്താനും വാഹനമായി ഭവിച്ച ആദ്യമാതാപിതാക്കന്മാരുടെ സന്തതികൾ ഒക്കയും ദൈവത്തിന്നും സാത്താന്നും വാഹനമായിത്തീൎന്നു. ൨൪ അതിനാൽ ഇന്നവൻ ഇന്നാൾ അല്ലെങ്കിൽ ഇന്ന ജാതിക്കാർ ദൈവസന്തതിയെന്നൊ പിശാചിൻ സന്തതിയെന്നൊ ഇനിതാങ്ങൾ പറയരുതു. എന്തെന്നാൽ സൎവ്വരും ദൈവമക്കളും സൎവ്വരും പിശാചിന്മക്കളുമത്രെ. ൨൫ അതിനാൽ "ആയവർ ദൈവത്തിന്റെ ജനങ്ങളല്ല." എന്ന ഏതുപുസ്തകത്തിൽ ചൊല്ലപ്പെട്ടിട്ടുണ്ടൊ അവിടെതന്നെ "അവർജീവനുള്ള ദൈവത്തിന്റെ മക്കളെന്നും വിളിക്കപ്പെടും." എന്നു റൊമ: ൯: ൨൬ൽ പറഞ്ഞിരിക്കുന്നു. ഹോശ: ൧: ൧൦ ാം വാക്യവും ൨: ൨൩ ാം വാക്യവും ഉറ്റുനോക്കണം.

൨൬ ആയതുകൊണ്ടു ആദ്യമാതാപിതാക്കന്മാരിൽ വന്ന ബുദ്ധികേടു അവരുടെ സന്തതികളിലും വ്യാപരിച്ചുവന്നു എന്നുള്ളതുസ്പഷ്ടം. ൨൭ ഇങ്ങനെ ഇഹലോകത്തിൽ ജനിക്കുന്നസൎവ്വരിലും തങ്ങളുടെ മാതാപിതാക്കന്മാർ വഴിയായി വന്ന ജീവാത്മാവും ബുദ്ധികേടും അവരുടെമരണംവരെ അവരൊടുകൂടെഇരിക്കുന്നു. ൨൮ എങ്കിലും ദൈവശരീരത്തിനുള്ളിൽ നിന്നു ആർ വീണ്ടും ജനിക്കുമ്പോൾ അവരുടെ ബുദ്ധികേടു മാറിമാറി വരുന്നു. ൨൯ "ഒരുത്തൻവീണ്ടും ജനിക്കുന്നില്ല എങ്കിൽ സ്വൎഗ്ഗരാജ്യംകാണ്മാൻകഴികയില്ല" എന്നും വെള്ളത്തിൽനിന്നുംആത്മാവിൽനിന്നും ജനിക്കുന്നില്ലാഎങ്കിൽ സ്വൎഗ്ഗരാജ്യത്തിൽ പ്രവേശിപ്പാൻകഴികയില്ലാ എന്നും യൊഹ: ൩: ൩ മുതൽ ൭. വരെഉള്ളവാക്യങ്ങളിൽ പറഞ്ഞിരിക്കുന്നു. ൩൦ ഒരം ജനനം മൂന്നുപ്രകാരത്തിലുണ്ടു. ആത്മാവിൽനിന്നും വെള്ളത്തിൽനിന്നും രക്തത്തിൽ നിന്നും തന്നെ. "ഭൂമിയിൽ സാക്ഷിപ്പെടുത്തുന്നവർ മൂന്നാകുന്നു ആ

ത്മാവും രക്തവും വെള്ളവും: ഈ മൂവ്വരും ഒന്നിൽചേരുന്നു” എ
ന്നു ൧ യോഹ: ൫: ൮ൽ പറഞ്ഞിരിക്കുന്നു.

൩൧ ആത്മജനനം ആത്മപ്രകാരം ദൈവശരീരത്തിന്നുള്ളി
ലായി ജനിക്കുന്നതും വെള്ളത്തിൽനിന്നുള്ള ജനനം ആത്മജീവ
പ്രകാരം ദൈവശരീരത്തിന്നുള്ളിലായി ജനിക്കുന്നതും രക്തത്തി
ൽനിന്നുള്ള ജനനം ആത്മജീവ ശരീരപ്രകാരം ദൈവശരീരത്തി
ന്നുള്ളിലായി ജനിക്കുന്നതും ആകുന്നു. ൩൨ ഇവ്വണ്ണംതന്റെസ
ന്തതികളെക്കൂടെജനിപ്പിപ്പാൻ ബുദ്ധികേടു വന്നിട്ടുള്ള ആദ്യ
മാതാപിതാക്കന്മാൎക്ക കഴികയില്ലഎന്നുള്ളതുംസ്പഷ്ടം. ൩൩ അ
വർബുദ്ധികേടുവന്നിട്ടുള്ള തങ്ങളുടെശരീരങ്ങളെ ഉപേക്ഷിച്ചുത
ങ്ങൾക്കുള്ള ജീവാത്മാക്കളോടുകൂടെ ദൈവ ശരീരത്തിന്നുള്ളിൽ
പുക്ക ഉയിൎപ്പിൻഉല്പാദനത്തിംകൽവന്നെത്തീരിക്കുന്നു എന്നുള്ള
തുംസ്പഷ്ടം. ൩൪ “മുമ്പെറായിരുന്നപ്രകാരം തന്നെ മണ്ണു ഭൂമിയി
ലേക്കുതിരിയും ആത്മാവു അതിനെനല്കിയദൈവത്തിന്റെഅ
ടുക്കലേക്കുതിരിച്ചുചെല്ലുകയുംചെയ്യും” എന്നുപ്രസം: ൧൨: ൭ലും;
൩൫ “ഞാൻ നഗ്നനായി എന്റെമാതാവിന്റെ ഗൎഭത്തിൽ നി
ന്നുപുറപ്പെട്ടു ഞാൻ നഗ്നനായിട്ടുതന്നെ അവിടെക്കുതിരിയും”
എന്നു യോബു; ൧: ൨൧ലും പറഞ്ഞിരിക്കുന്നു. ൩൬ ഇതേപ്രകാ
രംതന്നെ അവരുടെ സന്തതികളും മരണാനന്തരം തങ്ങളുടെജീ
വാത്മാക്കളോടുകൂടെ ദൈവശരീരത്തിന്നുള്ളിൽ സംകേതം പ്രാ
പിച്ചു. ൩൭ ഇഹലോകത്തിന്റെദൈവമായി തീൎന്നസാത്താ
ന്നു ഒരു മനുഷ്യന്റെ ജീവാത്മാവിനെയും തങ്കൽ ആകൎഷിച്ചു
കൊൾവാൻ കഴിഞ്ഞതുമില്ല കഴികയുമില്ല. ൩൮ കാരണം ഇ
രുഖെരുബിമാരുടെ മദ്ധ്യത്തിൽ ആവസിച്ചു ജീവിപ്പിക്കുന്നആ
ത്മാവത്രെ ജീവാത്മാക്കളെ കാത്തുരക്ഷിക്കുന്നതു. ൩൯ മരിപ്പി
ക്കുന്ന ആത്മാവു മരണാത്മാവുവഴിയായുള്ള തന്റെ പ്രവൃത്തി
കളാൽ മനുഷ്യനെ എത്രകുറപ്പെടുത്തിയൊ അതിലധികമായി
ജീവിപ്പിക്കുന്ന ആത്മാവു ജീവാത്മാവുമൂലമുള്ള തന്റെപ്രവൃത്തി
കളാൽ മനുഷ്യനെ ഇടുതംകം പോലെ ശുദ്ധീകരിച്ചു. ൪൦
“പാപംവൎദ്ധിച്ചെടത്തു കൃപ ഏററമധികമായിവൎദ്ധിച്ചു” എ
ന്നു റോമ: ൫: ൨൦ൽ പറഞ്ഞിരിക്കുന്നു. അതിനാൽസാത്താനി
ൽനിന്നു മനുഷ്യനിൽ വന്നമരണാത്മാവത്രെ പാപംചെയ്യുന്ന

ത്തു. ൪൧ "പാപം ചെയ്യുന്നവനെല്ലാം പിശാചിൽനിന്നാകുന്നു" എന്നു ൧ യോഹ: ൩: ൮ൽ പറഞ്ഞിരിക്കുന്നു. പാപം ചെയ്യുന്ന ഓരോ മരണാത്മാവും നിത്യമരണം അനുഭവിക്കും.

൪൨ ത്രിപദൈകപദസ്ഥനായ ഏകശുദ്ധാത്മാവു തന്റെ ജീവിപ്പിക്കുന്ന ശ്വാസംമൂലം തന്റെ ശരീരത്തിൻ അന്തർഭാഗത്തിലുള്ള ഓരോ സംഗതികളെ ഇഹലോകത്തിലുള്ള മനുഷ്യന്നു വെളിപ്പെടുത്തിവന്നു. ൪൩ ആയതു മനുഷ്യനെ തന്നിൽനിന്നു വീണ്ടും ജനിപ്പിക്കേണ്ടുന്നതിന്നു തന്നെ. ൪൪ കായിനും ഹാബേലും ദൈവത്തിന്നു കാഴ്ചകൊണ്ടുവന്നു എന്നും (ആദ്യ: ൪: ൩,൪) ജനങ്ങൾ ദൈവനാമത്തിൽ വന്ദിപ്പാൻ അപ്പോൾ തുടങ്ങി എന്നും (ആദ്യ: ൪: ൨൬) എഴുതപ്പെട്ടിരിക്കയാൽ ദൈവവന്ദനയ്ക്കുള്ള ഒരു, ക്രമം ദൈവം ആദാമിന്നു വെളിപ്പെടുത്തി എന്നു നമുക്കു നിശ്ചയിക്കാം. ൪൫ ആ ക്രമം അനുസരിച്ചു ദൈവം ഹനോക്കിനെ ശരീരത്തോടുകൂടെ തന്റെ ആത്മശരീരത്തിനുള്ളിൽ ചേൎത്തുകൊണ്ടു. ഇതു എന്താകുന്നു എന്നതാങ്കൾ ഇപ്പോൾ എന്നോടു ചോദിക്കരുതു. പിന്നീടു തെളിയിക്കാം. ൪൬ നോഹയ്ക്കും ചില നിയമങ്ങളെ ദൈവം വെളിപ്പെടുത്തി. ജലപ്രളയം, പെട്ടകം, ബലി, മാംസഭക്ഷണം, മുതലായവ തന്നെ. ൪൭ അബ്രഹാമിന്നു ദൈവം വെളിപ്പെടുത്തിയതു പുത്രവാഗ്ദത്തം. കനാൻദേശവാഗ്ദത്തം പരിഛേദനമുതലായവ തന്നെ. ൪൮ മോശെക്കു ദൈവാലയം- ആചാൎയ്യത്വം- പലബലികൾ. പലവിധസ്നാനങ്ങൾ- രാജകീയന്യായങ്ങൾ- ഓരോസന്മാൎഗ്ഗങ്ങൾ- ഓരോ ശുദ്ധീകരണങ്ങൾ- വിശുദ്ധസമയങ്ങൾ- ഓരോശിക്ഷാരക്ഷകൾ- ഓരോപരിഹാരങ്ങൾ സകലത്തിന്റെയും ഉല്പത്തികൾ മുതലായവ തന്നെ. ൪൯ ഇവ്വണ്ണം ദാവീദു, ശലോമോൻ, എശായാ, എലിയാ, മുതലായവൎക്കും ദൈവം വെളിപ്പെടുത്തി. ൫൦ ഇങ്ങനെയുള്ള പഴയനിയമം മുഴുവനും ദൈവ ശരീരത്തിന്നുള്ളിലുള്ള പൊരുളുകളെ കാണിക്കുന്ന പടങ്ങൾ എന്നല്ലാതെ സാക്ഷാൽപൊരുളല്ല നിശ്ചയം. ൫൧ മോശെ തനിക്കു കാണിക്കപ്പെട്ട മാതൃകപ്രകാരം ദൈവാലയത്തെയും അതിന്റെ സകല ഉപകരണങ്ങളെയും തീൎത്തു. (പുറ: ൨൫: ൪൦: ൨൬ അ; ൩൦: ൨൭ അ: ൮.)

൫൨ ദൈവം മോശെ മരിച്ചശേഷം ആ ശരീരത്തെ ആക്കി

ക്കൊള്ളുകയും ഏലിയാവെ ശരീരത്തോടു കൂടെ തന്നാത്മശരീരത്തിന്നുള്ളിൽ ചേൎത്തുകൊള്ളുകയും ചെയ്തു എന്നുള്ളതു സാദൃശ്യം. ആയതു ഹാനൊക്കെ എന്നപോലെതന്നെ. ൫൨ ഇവർ മൂന്നുപേരുടെയും ഇഹലോകജനനം ആത്മജനനമായിരുന്നില്ല. ജഡജനനമായെ ഇരുന്നുള്ളു. കാരണം ഇവർ മൂന്നുപേൎക്കും മാതാപിതാക്കന്മാർ ആദ്യമാതാപിതാക്കന്മാർ തന്നെ. ൫൩ എങ്കിലൊ മററുള്ളവരുടെ എന്നപോലെ ഇവരുടെ ജീവാത്മാക്കളെ മാത്രം ദൈവം തന്റെ ശരീരത്തിന്നുള്ളിൽ ചേൎത്തുകൊണ്ടതുമാത്രമല്ല; ഇവരുടെ ശരീരങ്ങളെയും ആത്മശരീരമായി ചേൎത്തുകൊണ്ടു. ൫൪ എങ്കിലും ഇവർ ഭൂമിയിലിരുന്നപ്പോൾ പ്രവാചകന്മാരായിരുന്നതല്ലാതെ സിദ്ധന്മാരായിരുന്നില്ല. ൫൫ പ്രവാചകന്മാർ തങ്ങളുടെ വചനങ്ങളെക്കൊണ്ടും പ്രവൃത്തികളെക്കൊണ്ടും വരുവാനുള്ളവനെ ചൂണ്ടിക്കാണിക്കുന്നവരത്രെ, വരുവാനിരിക്കുന്നവൻ തന്റെ വചനം പ്രവൃത്തി എന്നിവകളെക്കൊണ്ടു താൻ അവനാകുന്നു എന്നു കാണിക്കുന്നു.



## ൧൦ാം അദ്ധ്യായം

൧ വരുവാനിരിക്കുന്നവനെ സ്ത്രീയുടെ സന്തതി എന്നത്രെ പ്രവചിച്ചിരിക്കുന്നതു. സ്ത്രീയുടെ സന്തതി എന്നു വച്ചാൽ ഉല്പാദനം മുതൽ പിശാചിൻ സന്തതിയോടു യാതൊരു കലൎപ്പും ഇല്ലാതെ സ്ത്രീയുടെ സന്തതിയായി മാത്രം ഇരിക്കുന്ന വിശുദ്ധ സന്താനം എന്നൎത്ഥമാകുന്നു. ൨ സ്ത്രീ എന്നു വച്ചാൽ ആദാം ഹവ്വാ എന്നവരുടെ ജീവാത്മാക്കളുടെ ഐക്യം എന്നൎത്ഥം. അതു ദൈവത്തിന്റെ വിശുദ്ധ സഭയാകുന്നു. ഹവ്വാ ആ സഭയുടെ ഒരു പടവുമത്രെ. ൩ സഭ ഹവ്വായാകുന്നമുറയ്ക്കു അതിന്റെ ഭൎത്താവായ ദൈവം ആദാമുമാകുന്നു. അതുകൊണ്ടു സ്ത്രീയുടെ സന്തതി ദൈവത്തിന്റെയും തന്റെ തിരുശരീരത്തിന്റെയും സന്താനമാകുന്നു. ദൈവപുത്രനെന്നൎത്ഥം. ൪ ജീവാത്മാക്കളുടെ ഐക്യം ദൈവത്തിന്റെ തിരുസഭയാകയാൽ ആ ആനന്ദൈക്യം ചൊന്നോരുശരീ

രമത്രെ ദൈവസന്തതിയുടെ മാതാവു. ഇഹലോകസഭ സാ
ക്ഷാലുള്ളതിന്റെ പടമാകുന്നു. ൭ അതുസാക്ഷാലുള്ള ദൈവ
ശരീരത്തിന്റെ പുറത്തെഭാഗത്താകുന്നു വാസംചെയ്യുന്നതു. അ
കത്തുവാസംചെയ്യുന്ന ഒരുസഭയുണ്ടു. അതാകുന്നു സാക്ഷാൽ
ദൈവസഭ. അതുജീവാത്മാക്കളുടെ ഐക്യവുമാകുന്നു. ൯ ആ
ഐക്യമൊ എന്നാൽ ആത്മശരീരികളായ മോശയും ഏലി
യാവുമാകുന്നു. ഇരുഖെറുബിമാരോടു കൂടെ എണ്ണപ്പെടുന്ന മൂ
ന്നാംഖെറുബിയും ആത്മശരീരിയുമായ ഹാനോക്കുമത്രെ. ൧൦ ഈ
മൂന്നുപേരിലും ഒരുപോലെ ജീവിപ്പിക്കുന്ന ആത്മാവാം പര
മൈക്യാത്മാവു വാഹനമേറിയിരിക്കയാൽ "സ്വർഗ്ഗത്തിൽസാ
ക്ഷിപ്പെടുത്തുന്നവർ മൂന്നുപേർ" എന്നു ൧ യോഹ: ൫: ൭ൽ പറ
ഞ്ഞിരിക്കുന്നു. ൧൧ ദൈവത്തോടുകൂടെ നടന്ന ഹാനോക്കും ൧൦
തിരുസഭയ്ക്കു അന്നു ഭൂമിയിൽ ആൾപ്പേരായിരുന്നു. ദൈവത്തോ
ടുള്ള സംസർഗ്ഗത്തിൽ ഇരുന്നു മുഖം പ്രകാശിച്ചിട്ടുള്ള മോശയും
തിരുസഭയ്ക്കു ഭൂമിയിൽ ആൾപ്പേരായിരുന്നു. ഇവ്വണ്ണം തന്നെ
ഏലിയാവും.

൧൨ ഇവർ ഭൂമിയിൽ ഇരുന്നപ്പോൾ ആത്മാവിലായിദൈവ
മഹത്വത്തെ കണ്ടവരായിരുന്നു. എന്നുമാത്രമല്ല ഇവരുടെശരീര
ങ്ങളെയും ദൈവം തനിക്കു ആത്മശരീരങ്ങളാക്കിത്തീർക്കയുംചെ
യ്തു. എങ്കിലുംഇവർദൈവശക്തിഉല്പാദിച്ചുജനിച്ചവരല്ല. ൧൩ ഇ
വരെന്നപോലെ അനേകം പ്രവാചകന്മാർ അവർക്കശരീരം ഇ
രുന്നപ്പോൾതന്നെ ആത്മാവിലായി ദൈവമഹത്വംകണ്ടിട്ടു
ണ്ടു എന്നുമാത്രമല്ല പുരുഷന്മാരെന്നപോലെ സ്ത്രീകളുംആത്മാ
വിലായി തിരുസഭയ്ക്കു ആൾപ്പേരായിട്ടുണ്ടു. ൧൪ ദബോറാ
എന്ന പ്രവാചകി ഇസ്രായേലിനു ന്യായംവിചാരിച്ചുഎന്നുന്യാ
യ: ൪: ൪ൽ പറഞ്ഞിരിക്കുന്നു. ഹുൽദാ എന്നൊരു പ്രവാച
കി യോശിയാരാജാവിന്റെ കാലത്തുണ്ടായിരുന്നു; എന്നു ൨ രാ
ജാ ൨൨: ൧൪,ൽ പറഞ്ഞിരിക്കുന്നു. ൧൫ അതുകൊണ്ടു പുരുഷ
ന്മാരാകട്ടെ സ്ത്രീകളാകട്ടെ അവർ പ്രവചനാത്മാവിലാകുമ്പോ
ൾ തിരുസഭയുടെ ആൾപ്പേരായിഭവിക്കുന്നു. ൧൬ ദൈവാത
ന്റെ സന്തതിയെ ഇഹലോകസഭയിൽ ഉല്പാദിപ്പിക്കുമ്പോൾ
ചെതലഹോം എന്നൊരുകന്യകയെ ഉയർത്തും എന്നും, അവളി

ൽനിന്നു ദൈവസന്തതി പുറപ്പെട്ടുവരുമെന്നും മീഖാപ്രവാചകൻപറഞ്ഞിരിക്കുന്നു. (മീഖാ ൫:൨)

൧൪ അതുപ്രകാരം കാലംതികഞ്ഞപ്പോൾ ബേതലഹേംകാരനായ യോസേഫിന്റെ ഭാൎയ്യയായമറിയഎന്ന ഒരുസ്ത്രീയെ ദൈവംതന്റെ തിരുസഭയുടെ ആൾപ്പേരായി ബെതലഹേം എന്ന ഒരു വിശുദ്ധ കന്യകയായി തന്നെ ഇതാ! ഉയൎത്തുന്നു. ൧൫ അവൾ ഭൎത്താവായ യോസേഫിനെ അതുവരെയും അറിയാതിരുന്നപ്രകാരം അവളുടെനാമത്താൽ കുറിക്കപ്പെട്ട ബേതലഹേം എന്ന സഭയായകന്യകയും പഴയാദാമാകുന്ന പുരുഷനെ അറിയാഞ്ഞവളത്രെ. കാരണം സ്ത്രീയാകുന്നസഭയും സൎപ്പമാകുന്ന പഴയ ആദാമുംതമ്മിൽ ബദ്ധവൈരികളത്രെ. ൧൬ ഹാനോക്കിന്റെയും മോശയുടെയും ഏലിയാവിന്റെയും ഏക ഐക്യതയിൽനിന്നു ദൈവത്തിന്റെ ഒരു ദൂതു ഇതാ! മറിയയ്ക്കുണ്ടാകുന്നു. ആ ദൂതിൻവചനം അവളെ ആത്മാവിലാക്കുന്നതിനാൽ ആത്മാവു അവളിൽ വരുന്നു. ൧൭ ഇങ്ങനെദൈവത്തിൽനിന്നു വചനവും, ആ വചനത്തെ ശുശ്രൂഷിക്കുന്ന ഗബ്രിയേലിൽ നിന്നു കേൾവിയും, ആ കേൾവിയിൽനിന്നു വിശ്വാസവുംമറിയയ്ക്കുണ്ടായി എന്നുള്ളതിന്നു അവൾദൂതനോടു "നിന്റെമൊഴിയിൻപ്രകാരം ഇനിക്കുണ്ടാവൂതാക" എന്നുപറഞ്ഞതു സാക്ഷിയത്രെ. (ലൂക്കൊ: ൧: ൩൮.)

൧൮ ഈ ദൈവവചനത്തിന്റെ കേൾവിയിൽ നിന്നുണ്ടാകുന്ന വിശ്വാസമാകുന്ന സാക്ഷാലുള്ളവിശ്വാസം "വിശ്വാസം കേൾവിയാലും കേൾവി ദൈവത്തിന്റെ വചനത്താലും ഉണ്ടാകുന്നു" എന്നു റോമ: ൧൦: ൧൭ൽപറഞ്ഞിരിക്കുന്നു. ൧൯ കേട്ടതിനെ ഒരുവൻവിശ്വസിക്കാതെ അവന്റെ കെട്ടബുദ്ധിയാൽ അതിനെ ആലോചിച്ചറിഞ്ഞു വിശ്വസിപ്പാൻ വിചാരിക്കുന്നപക്ഷം സാക്ഷാലുള്ള വിശ്വാസം അവനിൽ ഉണ്ടാകുവാൻ കഴികയില്ല. ൨൦ കേട്ടതിനെ ഒരുവൻ ദൈവവചനം എന്ന ആത്മാവുകൊണ്ടു വിശ്വസിച്ചു ആത്മാവിൽ ആലോചിക്കുന്നപക്ഷം ദൈവം അതിനെ തന്റെആത്മാവുമൂലം ആയവന്നു വെളിപ്പെടുത്തുന്നതിനാൽ അവന്റെബുദ്ധികേടുമാറി ഉള്ളതിനെ ഉള്ളവണ്ണവും ഇല്ലാത്തതിനെ അതിന്മണ്ണവും അറിവാൻഅവന്റെ ബുദ്ധിയി

ൻകണ്ണു ദൈവപ്രകാരം തുറക്കപ്പെടുന്നു. ൨൧ ഇങ്ങനെദൈവം തന്റെ വചനാത്മാവുമൂലം വിശ്വാസത്തെ നല്കി മനുഷ്യന്റെബുദ്ധികേടിനെ മാററി ഉൾക്കണ്ണിനെ തുറക്കുന്നതിനാൽ "ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ അവർ ദൈവത്തെക്കാണും" എന്നു മത്താ: ൫: വ്യ ലും; ൨൨ "കൎത്താവിൽ നിന്നു തന്നോടുരച്ചവററിനു നിവൃത്തിഉണ്ടാക"മെന്നും "വിശ്വസിച്ചവൾഭാഗ്യവതി" എന്നും ലൂക്കൊ: ൧: ൪൫ ലും പറഞ്ഞിരിക്കുന്നു. ൨൩ ദൈവം ഹൃദയത്തെതുറന്നാൽ അതിനെ ആൎക്കുംഅടപ്പാൻകഴികയില്ലെന്നു വെളി: ൩: ൭.൮ വ്യ. വാക്യങ്ങളിലുംകാണിച്ചിരിക്കുന്നു.

൨൪ ദൈവവിശ്വാസം ജീവാത്മാവിന്റെ ഹൃദയക്കണ്ണിൽപ്രകാശമായി വിളങ്ങി ജീവനെയും ശരിരത്തെയും ശുദ്ധീകരിക്കയും ആദാമിന്റെ വീഴ്ചയിൽനിന്നു അവന്റെ സന്തതിവഴിയായിവന്നിരിക്കുന്ന സകലകേടുകളെയും അശേഷംനീക്കി മനുഷ്യന്റെ സകലത്തെയും പുതിയതാക്കുകയും ചെയ്യുന്നതിനാൽ; ൨൫ വിശ്വാസത്തിൽനിന്നു പാപമോചനവും, നീതികരണവും, അശുദ്ധിനീങ്ങി ശുദ്ധീകരണവും, ശാപം നീങ്ങി അനുഗ്രഹവും, ൨൬ സഹോദരദ്വേഷംമാറിസ്നേഹവും, സ്വദ്വേഷംമാറി ആത്മസ്നേഹവും, ഉള്ളിൽനിന്നു ഊറിവരുന്ന അന്ധതാമിസ്രംമാറി മഹാപ്രകാശവും, തന്നിലുള്ള പഴയഭ്രവാനങ്ങൾ മാറി പുതുവാനഭൂമികളും മനുഷ്യനു ലഭിക്കുന്നു. ൨൭ എന്തെന്നാൽ "വിശ്വാസത്താൽ നീതിമാൻ ജീവിക്കും" എന്നു ഹബ: ൨: ൪ൽ എഴുതപ്പെട്ടിരിക്കുന്നു.

൨൮ ഇവ്വണ്ണമുള്ളവിശ്വാസം ഒരുവനിൽ ആരംഭിക്കുന്നതിനു മുമ്പെ തനിക്കു പാപമില്ലെന്നുപറഞ്ഞാൽ തന്നെത്താനെവഞ്ചിക്കുന്നു. അവനിൽ സത്യവുമില്ല. ൨൯ വിശ്വാസം വന്നശേഷമൊ അവൻദൈവത്തിൽ നിന്നു ജനിച്ചിരിക്കയാലും ദൈവത്തിന്റെവിത്തു ആയവനിൽ വസിക്കുന്നതിനാലും അവനു പാപം ചെയ്വാൻ കഴികയില്ല. ൧ യോഹ: ൧: വ്യ, ൩: ൯ാം വാക്യവും നോക്കണം. ൩൦ എങ്കിലൊ പാപഫലമായ മരണം പാപം ചെയ്യാത്തവരുടെമേലും ഒരു സമയംവരെ വാണുകൊണ്ടിരിക്കും. ൩൧ കാരണം മോശയുടെ ധൎമ്മവെപ്പുണ്ടായതുവരെ ആ

ദാമിന്നു കൊടുത്തധൎമ്മവെറ്റുല്ലാതെ വേറെഒരുധൎമ്മവെപ്പുവിശേഷാൽ ഉണ്ടായില്ല. ഉണ്ടെങ്കിലും നീതിമാനായ നോഹയുംവിശ്വാസികളുടെ തലവനായ അബ്രഹാമും അവയെ ആചരിച്ചു എന്നുകാണുന്നു. ൩൨ ആദാമിന്നുള്ള കല്പനയെ അവൻ മാത്രം ഒരിക്കൽ ലംഘിച്ചു എന്നല്ലാതെ പിന്നീടു അവനാകട്ടെ അവന്റെ മക്കളാകട്ടെ ആ ലംഘനത്തിൽ ഉൾപ്പെട്ടില്ലാ എന്നുംമോശവരയും കല്പന ഉണ്ടാകാഞ്ഞതിനാൽ മനുഷ്യരുടെ പ്രവൃത്തികൾ ലംഘനമായി എണ്ണപ്പെട്ടില്ല എന്നും നാം അറിയുന്നു. ൩൩ എങ്കിലുംആദാംമുതൽ മോശവരയും തങ്ങളുടെപ്രവൃത്തികൾപാപമായി എണ്ണപ്പെടാത്തവരുടെമേലുംമരണംവാണു. കാരണം പിശാചിൻ വിത്തു അവരിൽ ഇരിക്കുന്നതിനാൽ തന്നെ. (റോമ: ൫: ൧൪) ൩൪ അതേപ്രകാരം ദൈവത്തിന്റെവിത്തുഒരുവനിലിരുന്നാൽ അവനു പാപംചെയ്വാൻ കഴികയില്ല എങ്കിലും ശരീരം പാപസാദൃശ്യത്തിൽ ഇരിക്കുന്നതിനാൽ മരണം ശരീരത്തിൽ വ്യാപരിച്ചുവരുന്നു.

൩൫ അതുകൊണ്ടു മറിയ മേലിൽനിന്നു ജനിക്കുന്നതിന്നു മുൻപെ പാപിതന്നെഎങ്കിലും അവൾ വിശ്വാസംമൂലംആത്മാവിലാകയും ആത്മാവു അവളിലാകയും ചെയ്തു; തിരുസഭയുടെ ആദ്യപ്പേരായി ഭവിച്ചശേഷം അവൾക്കു പാപംചെയ്വാൻ കഴികയില്ല. ൩൬ എങ്കിലും ശരീരം പാപസാദൃശ്യത്തിൽ ഉള്ളതുതന്നെ. ആത്മാവൊ നീതിനിമിത്തം ജീവനത്രെ.(റോമ: ൮: ൧൦) ൩൭ ഈ വിണ്ണമുള്ളസ്ത്രീയിൽ ദൈവത്തിന്റെ വിത്തുണ്ടു. അതിനെ മഹോന്നതനായവന്റെ ശക്തിയെന്നു ലൂക്കൊ: ൧: ൩൫ൽ പറഞ്ഞിരിക്കുന്നു. ൩൮ ദൈവശക്തിയെന്നതുദൈവശരീരമായപരിശുദ്ധാത്മാവിന്റെ ഉള്ളവും, ദൈവശ്വാസമാകുന്ന പുത്രന്റെവാസസ്ഥലവും, സ്നേഹാത്മാവാകുന്ന പിതാവിന്റെജീവനുമായ ത്രിയേകദൈവത്തിൻ ഹൃദയമായതിൽ സ്വശക്തിയോടു കൂടെ അക്ഷരവും ജീവനും ആത്മാവുമായി പതിഞ്ഞിട്ടുള്ള ദൈവസാദൃശ്യം അല്ലെങ്കിൽ ദൈവസ്വരൂപം എന്നത്രെ. ൩൯ ഒരംശാനാദി നിത്യജീവകലയെ ദൈവം തന്റെ ജീവശ്വാസമാകുന്ന ഐക്യാത്മാവുമൂലം ദൈവശരീരമാക്കിയ ഹാനോക്കു മോശ ഏലിയാവു എന്നവരുടെ ഐക്യവഴിയായി മറിയയുടെഗൎഭപാ

ത്രത്തിൽ ഇതാ! പകരുന്ന. ൪൦ ( എന്നുവച്ചാൽ ദൈവം പരലോകസഭയാകുന്ന തന്റെആത്മശരീരത്തിൽനിന്നു ഇഹലോകസഭയാകുന്ന ജഡശരീരത്തിൽ തന്റെപുത്രനെജനിപ്പിച്ചുഎന്നർത്ഥം) ൪൧ ആയതുതന്റെ ജഡശരീരത്തെ ആത്മശരീരമാക്കുവാൻതന്നെ. ൪൨ ഹാനോക്ക മോശ ഏലിയാവു എന്നവരുടെ ഐക്യംഭൂമിയിൽനിന്നു ഇരുകെറുബിമാരുടെ മദ്ധ്യവഴിയായി വീണ്ടെടുത്തിട്ടുള്ള ജീവാത്മാക്കളുടെ വാസസ്ഥലമാകയാൽ ആദ്യ ദൈവത്തിന്റെ ആത്മശരീരമത്രെ. ൪൩ ഭൂമിയിൽ സകലമനുഷ്യരുടെയും ഉള്ളിൽസ്ഥാപിച്ചിട്ടുള്ള ഇരുകെറുബിമാരുടെ മദ്ധ്യം ഇഹലോകവാസികളായ സകലജീവാത്മാക്കളുടെയും വാസസ്ഥലമാകയാൽ അതു ദൈവത്തിന്റെ ജഡശരീരവുമാകുന്നു. ൪൪ അതുഭൂലോകവാസികളായ സർവ്വ മനുഷ്യരുമത്രെ. അതിന്റെപടമാകുന്നു യഹൂദസഭ. മറിയ അതിന്റെപ്രതിനിധിയുമാകുന്നു. ൪൫ അവളുടെ അവയവങ്ങൾ യഹൂദന്മാർ എങ്കിലൊ സകലമനുഷ്യരുമത്രെ. ൪൬ അതിനാൽ മറിയയിൽനിന്നു അവതരിച്ച യേശു മറിയയുടെമാത്രം പുത്രനല്ല; യോസേഫിന്റെപുത്രനും അപ്രകാരമുള്ള സകല ദമ്പതിമാരുടെപുത്രനുമാകുന്നു. ൪൭ അവരുടെ മക്കളായവൎക്കൊക്കയും താൻഒരു സഹോദരനുമാകുന്നു. (മത്താ ൧൨: ൪൬- ൫൦ ) ൪൮ അതുമാത്രമല്ല പരലോകവാസികളായതിരുസഭതന്റെനാക്കനാൽ മാതാവാകയാൽ അതിന്റെഅവയവങ്ങളായിതീൎന്ന സകലജീവാത്മാക്കളും തന്റെ പൂൎവ്വ പിതാക്കന്മാരുമാകുന്നു. (മത്താ; ൧: ൧. ലൂക്കൊ: ൩:൨൩ _ ൩൮) ൪൯ എങ്കിലൊപരിശുദ്ധാത്മാവിന്റെ അകത്തും പുറത്തും വസിക്കുന്ന ദൈവത്തിന്റെ പരലോകസഭയും ഇഹലോകസഭയും യഹൂദായും ഇസ്രായെലും അല്ലെങ്കിൽ ജനവും ജാതിയും എന്നപോലെ ദൈവമായ ആദാമിന്നു ഏകഹവ്വായാകയാൽ ആ സ്ത്രീയുടെ സന്തതിയത്രെയേശു; അവന്റെപിതാവു ദൈവവുമാകുന്നു (മൎക്കൊ ൧: ൧)

൫൦ ഒരുപുരുഷന്നു തന്റെഭാൎയ്യയിൽ നിന്നു സന്തതിയുണ്ടാകുമ്പോൾ പിതാവിന്റെ ജീവൻഇല്ലാതെ ആയിപ്പോയി എന്നു പറയുന്നവൻ മാത്രമെ ദൈവത്തിന്നു സന്തതിഉണ്ടാകുമ്പോൾ

൩ യേശുവിന്റെ പിതാവു ദൈവമെന്നും, മാതാവു സ്വർഗ്ഗത്തിലുള്ള മൂന്നുസാക്ഷികളുടെ ഐക്യതയിൽ ആവസിക്കുന്ന ജീവാത്മാക്കളും ഭൂമിയിൽ ദൈവഇഷ്ടംമാത്രം പ്രവൃത്തിപ്പാൻകഴിയുന്ന ദൈവവിശ്വാസികളുടെ സംഘവുമാകുന്നു എന്നും, ൪ മറിയ ൧൦൦ വിശുദ്ധമാതാവിന്നു ആൾപ്പേരാകുന്നുഎന്നും, അവളുടെ ഭൂമിക്കടുത്തശരീരം പാപസാദൃശ്യമാകുന്നു എങ്കിലും അവൾ ദൈവത്തിൽനിന്നു വീണ്ടുംജനിച്ചിരിക്കയാൽ അവൾക്കു പാപം ചെയ്വാൻകഴികയില്ലാഎന്നും ഞാൻകാണിച്ചിട്ടുണ്ടു. ൫ അതുകൊണ്ടു ദൈവീകന്യായത്തിൽ മറിയയും യോസേഫും യേശുവിന്റെമാതാവും ദൈവം പിതാവുമാകുന്നു. ൬ ലൌകീകന്യായത്തിൽ യേശുവിന്റെ മാതാപിതാക്കന്മാർ മറിയയും യോസേഫും തന്നെ. ൭ മറിയയെന്നപോലെ യോസേഫും വീണ്ടുംജനിച്ചനീതിമാനാകയാൽ ൧൦൦ മാതാപിതാക്കന്മാരുടെ പാപജഡത്തിന്റെ സദൃശമത്രെ യേശു. ൮ ദൈവം പാപജഡത്തിന്റെ സദൃശത്തിൽ തന്റെ പുത്രനെഅയച്ചു എന്നു റോമ: ൮: ൩ൽ പറഞ്ഞിരിക്കുന്നു. ൯ എങ്കിലൊ യേശു ദൈവപുത്രനാകയാൽ അവൻ ദൈവത്തിന്റെ സാദൃശ്യവും സ്വരൂപവുംതന്നെ. ൧൦ അതുകൊണ്ടു യേശുവിന്റെ ജീവാത്മാവും ജീവനും ശരീരവും വീണ്ടുംജനിച്ച മനുഷ്യമാതാപിതാക്കന്മാരുടെ സദൃശവും സ്വരൂപവും ആ മൂന്നും ആധേയപ്പെട്ടിരിക്കുന്നയേശുവിന്റെ ഉള്ളിലുള്ള ശക്തി ത്രിയേകദൈവത്തിന്റെഅനാദിവിത്യശക്തിയുമാകുന്നു. ൧൧ ൧൦൦ ശക്തി ജനനംമുതൽ യേശുവിനല്ലാതെ ആദാമിന്നും അവന്റെ സന്തതികൾക്കുമില്ല നിശ്ചയം. ൧൨ ആദാം തന്റെസ്വരൂപംപോലെ തനിക്കുസദൃശനായ ഒരുപുത്രനെ ജനിപ്പിച്ചുഎന്നു ആദ്യ. ൫: ൩ൽ പറഞ്ഞിരിക്കുന്നു. ൧൩ അപ്രകാരംതന്നെ ഹാനോക്കും നോഹയും അബ്രഹാമും ദാവീദുമുതലായവരും തങ്ങൾക്കു മക്കളെ ജനിപ്പിച്ചുള്ളു. ൧൪ മനുഷ്യരിൽ ആരും ദൈവസാദൃശ്യത്തിലും സ്വരൂപത്തിലും തങ്ങൾക്കു മക്കളെ ജനിപ്പിച്ചിട്ടില്ല. ഉണ്ടെന്നുപറയുന്നപക്ഷം സാക്ഷാൽസദൃശവും സ്വരൂപവുമല്ല. അവയുടെപടമത്രെ. എന്തെന്നാൽ ആദാം വരുവാനിരിക്കുന്നവന്റെ പടമാകുന്നു. ൧൫ അവൻ ദൈവത്തിന്റെ സാദൃശ്യത്തിലും സ്വരൂപ

ത്തിലും സൃഷ്ടിക്കപ്പെട്ടിരുന്നു എങ്കിൽ അവൻ അതേപ്രകാരം തന്നിക്കുമക്കളെ ജനിപ്പിക്കുമായിരുന്നു. അങ്ങനെ അല്ല ആദാം തന്റെ സാദൃശ്യത്തിൽ മകനെ ജനിപ്പിച്ചു എന്നത്രെ പറഞ്ഞിരിക്കുന്നതു. ൧൬ അതിനാൽ ആദാം ദൈവത്തിന്റെ സാദൃശ്യത്തിലും സ്വരൂപത്തിലുമുള്ളവന്റെ പടമത്രെ. ൧൭ അവന്റെ ഉള്ളിൽ വരുവാനുള്ളവന്റെ ശരീരം അതിന്റെ നിഴലോടുകൂടെ ഉണ്ടായിരുന്നതിനെ എടുത്തുകൊള്ളുവാനായിട്ടത്രെ ദൈവശക്തി മറിയയിൽ നിഴലിച്ചതു. ൧൮ അവൻ അബ്രഹാമിന്നു ഇസ്സാക്കും; ദാവീദിന്നു ശലോമോനും, എന്നപോലെ അവർ രണ്ടുപേരുടെയും വിശുദ്ധസന്തതി തന്നെ. ൧൯ എംകിലൊ തന്നിക്കു ശക്തി അവരിൽ നിന്നല്ല ത്രിയേക ദൈവത്തിൽ നിന്നാകയാൽ "നിന്നിൽ നിന്നു ജനിപ്പാനിരിക്കുന്ന പരിശുദ്ധവസ്തു ദൈവത്തിന്റെ പുത്രനെന്നു വിളിക്കപ്പെടുമെന്നു മറിയയ്ക്കു അരുളപ്പാടുണ്ടായി: (ലൂക്കാ: ൧: ൩൫.)

൨൦ ഗുരു സർവ്വകലാ സമ്പന്നനായിരുന്നാലും ശിഷ്യന്റെ പാത്രതയ്ക്കു തക്കവണ്ണമെ അവനെ നടത്തിക്കുന്നുള്ളു എന്നുള്ളതു സ്പഷ്ടം. ൨൧ അതേപ്രകാരം മറിയയിൽ ആച്ഛാദിച്ച ദൈവശക്തി എലിശബെത്തിന്റെ മുമ്പാകെനിന്നു ദൈവസ്തുതി പാടുവാൻ തക്കവണ്ണം മറിയയുടെ നാവിൽ പ്രവചനാത്മാവായി വെളിപ്പെട്ട സമയം മുതൽ ൨൭൦ ദിവസം കൊണ്ടു യേശുവിന്നു അവളിൽ നിന്നു ശരീരത്തെ മനഞ്ഞു പൂർണ്ണതപ്പെടുത്തികൊണ്ടു; ൨൨ ൨൭൦ ദിവസങ്ങൾ അവസാനിച്ചുടൻ സകലകണ്ണുകൾക്കും കാണ്മാൻ തക്കവണ്ണം അവനെ വെളിപ്പെടുത്തുന്നു. ൨൩ ൨൭൦ ജനനം ബേത്ലഹേം എന്ന സ്ഥലത്തുണ്ടായതു പ്രവചനനിവൃത്തിക്കുള്ള പടമത്രെ. എന്തെന്നാൽ ബേത്ലഹേം എന്ന സ്ഥലം വിശേഷകിറി അവിടെനിന്നു ഇസ്രായേലിനെ ഭരിപ്പാനുള്ളവൻ പുറപ്പെട്ടുവരുമെന്നല്ല: ബേത്ലഹേം എന്ന സഭയുടെ ഉള്ളിൽ നിന്നു അവൻ പുറപ്പെടുമെന്നത്രെ പ്രവചനത്തിന്റെ താല്പര്യം. ൨൪ മറിയ ബേത്ലഹേം എന്ന സഭയുടെ പ്രതിനിധിയാകയാൽ അവളിൽ നിന്നു ജനിച്ചതത്രെ പ്രവചനത്തിന്റെ സാക്ഷാൽ നിവൃത്തി. ൨൫ ൨൭൦ ജനനം ഒരു സ്ത്രീയിൽ നിന്നുണ്ടായതു സ്ത്രീപുരുഷന്മാരുടെ ആത്മസംയോജിപ്പായ തിരുസ്ഭയിൽ നിന്നായി

ട്ടുള്ള സാക്ഷാൽനിവൃത്തിക്കു പടമത്രെ. ൨൬ വചനമാകുന്ന ദൈവശക്തി ജഡശരീരത്തെ എടുത്തതു അല്ലെങ്കിൽ മനുഷ്യത്വത്തെ അവലംബിച്ചതു പ്രവചനത്തിന്റെ സാക്ഷാൽ നിവൃത്തിയാകയാൽ (അവന്നു എമ്മാനുവേൽ എന്നു പേർവിളിക്കപ്പെടുമെന്നുണ്ടു) അതു നിവൃത്തിക്കപ്പെടുമത്രെ ജഡശരീരത്തിൽ കാണപ്പെട്ടജനനം. ൨൭ ൧ാം ജനനസമയത്തു ഒരുദൂതൻ ഇടയർക്കു മഹത്വത്തിൽ കാണപ്പെടുകയും സ്വർഗ്ഗസേനകൾ പാടുകയുംചെയ്തു. ഇതു പടമത്രെ. ൨൮ ശിമയോൻ എന്നവൃദ്ധൻ മറിയ യോസേഫ് എന്നവരുടെശിശുവിനെകൈയ്യിലേന്തിക്കൊണ്ടു ഹന്നാമുതലായവരോടുകൂടെ ദൈവത്തെ സ്തുതിപ്പാനും; ൨൯ ജാതികൾക്കു പ്രകാശവും ഇസ്രയേലായ ജനത്തിനു മഹത്വവുമായവന്റെ രക്ഷയെ കണ്ണുകൾകൊണ്ടു കാണ്മാനുതക്കവണ്ണം ശിശുകാണപ്പെട്ടസമയം അവനിൽനിന്നു ആത്മാവു ആയവരിൽ പകരപ്പെട്ടതത്രെ സാക്ഷാലുള്ളനിവൃത്തി. ൩൦ ഇവ്വണ്ണം ശിശുവിനെ കണ്ട ഇടയന്മാൎക്കും ആത്മാവുപകരപ്പെടുകയും അവർ അവനെ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ൩൧ അവതാരസമയത്തു ആകാശത്തു ഒരുവിശേഷനക്ഷത്രം കാണപ്പെട്ടു മാഗരെകിഴക്കുനിന്നു പടിഞ്ഞാറു യരുശലേംവരെ നടത്തിയും അവിടെനിന്നു ബേതലഹേംവരെ വഴികാട്ടിയായി തീരുകയുംചെയ്തതു നിവൃത്തിക്കു പടമത്രെ. ൩൨ മാഗർ ശിശുവിനെകണ്ടസമയം അവനെകാഴ്ചവച്ചു കുമ്പിട്ടുവന്ദിപ്പാനും മറ്റൊരുവഴിയായി സ്വദേശത്തിലേക്കു മടങ്ങുവാനുതക്കവണ്ണം ശിശുവിൽനിന്നു നക്ഷത്രംപോലെ ആത്മാവു അവരിൽ വിളങ്ങിയതാകുന്നു സാക്ഷാലുള്ള നിവൃത്തി. ൩൩ അതുകൊണ്ടു ദൈവമഹത്വമുള്ള സമ്മുഖദൂതനാകുന്ന യേശു എന്നു പ്രത്യക്ഷപ്പെടുന്നതിനാൽ അവന്റെജനനം ആത്മജനനമത്രെ.

൩൪ അവൻ എട്ടാംദിവസം പരിഛേദന ഏല്ക്കയും യേശു എന്നനാമകരണം അവന്നുണ്ടാകയും ചെയ്തു. പരിഛേദന; ത്രിയേകദൈവത്തിൽനിന്നുള്ള ജനനത്തിന്നു പടമാകയാൽ താൻ അതിനെ കൈക്കൊണ്ടതു ആത്മാവിൽനിന്നും വെള്ളത്തിൽനിന്നും രക്തത്തിൽനിന്നും താൻ ദിവ്യജനനം പ്രാപിച്ച ദൈവപുത്രൻ എന്നുള്ള സാക്ഷിയെ കൈക്കൊള്ളേണ്ടുന്നതിന്നത്രെ.

൩൦ യേശുഎന്ന നാമമൊപടമല്ല സാക്ഷാൽ പൊരുളു ത്രെ. എന്തെന്നാൽ നാമം ആളുകളെ തിരിച്ചറിവാനുള്ളു ഒരു സംജ്ഞയത്രെ. ൩൧ മനുഷ്യന്റെ വീഴ്ചയോടുകൂടെ അവന്റെ നാമവും പിഴച്ചുപോയതിനാൽ ഓരൊമനുഷ്യനു ഇട്ടിരിക്കുന്ന നാമം അവനവനിലുള്ള ദുഷ്ടന്റെയും നല്ലവന്റെയും നാമമായിതീൎന്നുപോയി. ൩൨ കായിൻ എന്നുള്ളനാമത്താൽ അവനിലുള്ള ദുഷ്ടനെയും ഹാബേൽ എന്നുള്ള നാമത്താൽ അവനിലുള്ള നല്ലവനെയും അറിയുന്നതുപോലെ ആ ഇരു നാമങ്ങളാൽ കായിനിലുള്ള നല്ലവനെയും ഹാബേലിലുള്ള ദുഷ്ടനെയും അറിയേണ്ടുന്നതാകുന്നു. ൩൩ ആകയാൽ ദുഷ്ടനെ ദുഷ്ടനായും നല്ലവനെ നല്ലവനായും തിരിച്ചറിഞ്ഞു ദുഷ്ടന്റെ നാമത്തിൽനിന്നു നല്ലവന്റെനാമത്തെ നവീകരിക്കേണ്ടുന്നതാകയാൽ ഇ പ്രകാരമുള്ളൊരു തിരിച്ചറിവും നാമത്തിന്നു നവീകരണവും സകലൎക്കുമുണ്ടാകുവാനായി ദൈവം തന്റെപുത്രനു യേശുവെന്നനാമംകൊടുത്തു. (മത്താ: ൧: ൨൧. ലൂക്കൊ: ൨൧: ൨) ൩൪ ഠരം നാമം ആദാമെന്ന നാമംപോലെ അല്ല. എന്തെന്നാൽ അതു ദുഷ്ടന്റെ നാമമായുംതീൎന്നു. യേശുവിൽ ദുഷ്ടനില്ല നല്ലവനെ ഉള്ളു. പിന്നീടു ആദാമിൽ വന്നദുഷ്ടൻ യേശുവിൽ കയറീട്ടുമില്ല. കയറുവാൻ കഴിഞ്ഞിട്ടുമില്ല എന്നുപിന്നീടുതെളിയിയ്ക്കാം. ൪൦ ആദാമെന്ന നാമം അവന്റെസന്തതികളായ സകലരിലും വ്യാപരിച്ചു ഓരോരുത്തനുള്ള നാമത്തെ ദുഷ്ടനും നല്ലവനും നാമമാക്കിതീൎത്തപ്രകാരം; ൪൧ യേശുഎന്നനാമം അവന്റെ സന്തതികളാകുന്ന ആദാം മുതലായ സകലരിലും വ്യാപരിച്ചു ഓരോരുത്തനുള്ള നാമത്തെദുഷ്ടനിൽനിന്നു വേർപിരിച്ചുനല്ലവനാക്കിത്തീൎത്തു, സകല നാമത്തെയും ശുദ്ധീകരിക്കയുംചെയ്യും അതിനാൽ യേശുഎന്നനാമം പടമല്ല പൊരുളത്രെ.



൧൨ാം അദ്ധ്യായം

൧ പിതാവാകുന്ന ദൈവവും മാതാവാകുന്ന പരലോകസ

യും തന്റെപുത്രനെ ഇഹലോകസഭയ്ക്കു മനഃപൂൎവ്വമായി ന ല്കിയിരിക്കുന്നു എന്നുള്ള നിവൃത്തിയെ കാണിപ്പാനായിട്ടാകു ന്നു യോസേഫും മറിയയും ശുദ്ധീകരണദിവസം കഴിഞ്ഞശേ ഷം ശിശുവിനെ ബലിയോടുകൂടെ യരുശലേം എന്ന ദൈവാലയ ത്തിൽ സമൎപ്പിച്ചതു. ൫ ദൈവം തന്റെ പുത്രനെ ജാതികളാ യ മിസ്രയക്കാരുടെ ജീവാത്മാക്കൾക്കു പ്രകാശവും ജന്മമായ യ ഹൂദന്മാരുടെ ജീവാത്മാക്കൾക്കു മഹത്വവുമായി നല്കിയിരിക്കു ന്നതുമാത്രമല്ല ഒരു രണ്ടുകക്ഷിക്കാരിലുമുള്ള മരണാത്മാക്കൾക്കു അന്ധകാരവും നിത്യമരണവും നല്കുവാൻ കൂടെ അയച്ചിരിക്കു യാൽ; ൬ ആ നിവൃത്തിയെ സൂചിപ്പിപ്പാനായിട്ടാകുന്നു മാതാ പിതാക്കന്മാർ ശിശുവിനെ ബേതലഹേമിൽനിന്നു മിസ്രയി ലേക്കു കൊണ്ടുചെന്നതും അവിടെനിന്നു നസ്രേത്തിലേക്കുകൊ ണ്ടുവന്നതും. ൭ ബേതലഹേമിൽ പ്രകാശം ഉദിച്ചവണ്ണം അ ന്ധകാരവുമുദിച്ചു. ജീവമാതാവായ മറിയ സന്തോഷിച്ചവണ്ണം മ രണമാതാവായ റാഹേൽ ദുഃഖിച്ചതുമുണ്ടു. ൮ അതേപ്രകാരം യാക്കോബിന്റെ പുത്രനായ യോസേഫിൽ പ്രകാശത്തിന്റെ ദൂ തുവന്നവണ്ണം ഏശാവിന്റെ പുത്രനായ ഹെറോദാവിൽ അ ന്ധകാരത്തിന്റെ ദൂതനും വന്നു. ൯ എന്നാൽ “ദൈവത്തിന്റെ പരിശുദ്ധൻ” എന്നൎത്ഥംകൊള്ളുന്ന നസറായൻ തന്റെമാതാ പിതാക്കന്മാരുടെ സ്വദേശമായ നസറേത്തിൽ പാൎത്തുവളൎന്നു ജ്ഞാനത്തിൽ നിറഞ്ഞു ആത്മാവിൽ ബലപ്പെടുകയും ദൈവ കൃപ അവനോടുകൂടെ ഇരിക്കയും ചെയ്തു. ൧൦ ആയതു ഒരു നന്മ യും ഉണ്ടാകുവാൻ കഴികയില്ലെന്നു എല്ലാവരും പൊതുവെ വി ചാരിക്കുന്ന സ്ഥലമായ നസ്രേത്തിൽനിന്നു നന്മയും ഉദി ച്ചുകാണ്മാൻതന്നെ. ൧൧ അതുനിമിത്തം “ഫീലിപ്പോസു നഥാ നയേലിനോടു മോശയും ദീൎഘദൎശിമാരും ആരെക്കുറിച്ചു എഴുതി യിരിക്കുന്നുവൊ അവനെ ഞങ്ങൾ കണ്ടു നസറായനായ യേശു വെതന്നെ,, എന്നു പറഞ്ഞു (യോഹ: ൧: ൪൫) ൧൨ അതുകൊണ്ടു ദൈവത്തിന്റെപുത്രൻ മനുഷ്യനായി അവതരിച്ചു ഭൂമിയിൽ പാൎത്തുവളൎന്നു എന്നുള്ള നിവൃത്തിയുടെ പടമത്രെ അവൻ നസ്രേ ത്തിൽ പാൎത്തതു. ൧൩ അവനു ൧൨ വയസ്സായാറെ മാതാപി താക്കന്മാരോടുകൂടെ അവൻ പെസഹാ ഉത്സവത്തിന്നു യരുശ

ലെമിലെക്ക പോയതും ഗുരുജനങ്ങളുടെ മദ്ധ്യെ ഇരുന്നുകൊണ്ടു അവരിൽനിന്നു കേട്ടതും ചോദിച്ചതും പിന്നീടു മാതാപിതാക്കന്മാരോടുകൂടെ മടങ്ങിവന്നു അവരെ അനുസരിച്ചപാൎത്തതുമായ സംഗതികൾ, ൫൨ യേശു ജ്ഞാനത്തിലും വളൎച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും വൎദ്ധിച്ചിട്ടുള്ള സാക്ഷാൽനിവൃത്തിയെ ചൂണ്ടിക്കാണിക്കുന്നതാകുന്നു.

൫൩ ഇങ്ങനെ യേശുവിലുള്ള ദൈവശക്തി താൻ കൈക്കൊണ്ട യേശുവിൻ മനുഷ്യത്വത്തെ അതിന്റെ പാത്രതയ്ക്കു തക്കവണ്ണം ക്രമംക്രമമായി പൂൎണ്ണതപ്പെടുത്തിക്കൊണ്ടുവന്നു. ൫൪ ആയതു തന്റെ ദിവ്യാത്മാവുകൊണ്ടും ബുദ്ധിയെക്കൊണ്ടും അവനെ ഒരുപോലെ അലങ്കരിപ്പിച്ചുകൊണ്ടുതന്നെ. അതിനാൽ യേശുവിന്നു ഒരു സംഗതിയിലും വീഴ്ചയുണ്ടായില്ല. ൫൫ എങ്കിലൊ അവൻനിവൃത്തിക്കേണ്ടുന്ന പ്രവൃത്തികളുണ്ടു: ആയതു മൂന്നു പ്രകാരത്തിലാകുന്നു. പ്രവചനം, രാജത്വം, പൌരോഹിത്യം എന്നിവകൾതന്നെ. ൫൬ ഈ മൂന്നുപ്രവൃത്തികളും ദൈവത്തിന്നുള്ളതാകയാൽ ഇവയെ നിവൃത്തിപ്പാനായിട്ടു അവൻ തനിക്കു ഒരു വാസസ്ഥലത്തെ ഇതാ! ഒരുക്കിതീൎത്തു. ആ വാസസ്ഥലമൊ യേശുവിന്റെ മനുഷ്യത്വമത്രെ. അല്ലെങ്കിൽ ദൈവശക്തി കൈക്കൊണ്ട യേശുവിലെ മനുഷ്യത്വം. ൫൭ ഈ മനുഷ്യത്വത്തിന്നും അതിനെ എടുത്ത ദൈവശക്തിക്കും പൊതുപ്പേരായിട്ടാകുന്നു യേശു എന്ന നാമമിടിക്കുന്നതു എന്നുതാങ്കളെ ഒന്നുകൂടെ ഓൎമ്മപ്പെടുത്തുന്നു. ൫൮ ഈ വാസസ്ഥലത്തെ ദൈവം ആദാംമുതൽ ആരംഭിച്ചു. കാലത്തികവു വന്നപ്പോൾ ൩൦ വൎഷം കൊണ്ടു അതിനെ തന്റെ പ്രവൃത്തി ആരംഭിപ്പാൻ തക്കവിധത്തിൽ ആക്കിതീൎത്തു. ആയതു താൻ അതിൽ എഴുന്നെള്ളി ഇരുന്നുകൊണ്ടു തന്റെ ഭൃത്യന്മാരാൽ പണിനടത്തിയതിനാൽതന്നെ. ൫൯ ഇവ്വണ്ണമുള്ള ആലയത്തെ ദൈവശുശ്രൂഷയ്ക്കായി പ്രതിഷ്ഠിപ്പാൻ തക്കവണ്ണം ആത്മാവു സ്നാപക യോഹന്നാനിൽ അവന്റെ ജനനംമുതലെ ക്രിയനടത്തിക്കൊണ്ടു വന്നതിനാൽ ഈ പ്രതിഷ്ഠയ്ക്കു ൬ മാസംമുമ്പെ അവൻ മാനസാന്തരത്തിന്റെ ഘോഷണത്തോടുകൂടെ ജലസ്നാനം ആരംഭിച്ചു നടത്തിവന്നു, ൬൦ ജനങ്ങളും അവന്റെ സ്നാനത്തിലുൾപ്പെട്ടു വരുവാനിരിക്കു

ന്നവനെ നോക്കി കാത്തുകൊണ്ടിരുന്നു. യോഹന്നാനൊ താൻ വരുവാനുള്ളവനല്ലെന്നും അവന്റെ മുൻദൂതനായി അയയ്ക്കപ്പെട്ടവനത്രെ എന്നും ജനങ്ങൾക്ക സാക്ഷികൊടുത്തു.

൨൦ ഇങ്ങനെ ആത്മാവു യോഹന്നാനെക്കൊണ്ടു പ്രവൃത്തിപ്പിച്ചു വന്നതു ദൈവം ഒരുക്കിവന്ന ആ വിശുദ്ധമന്ദിരത്തെ ദൈവാലയമായി പ്രതിഷ്ഠിച്ചു അതിൽ താൻ ഒരുക്കിയ ജനങ്ങളോടുകൂടെ ദൈവശുശ്രൂഷയെ നടത്തേണ്ടുന്നതിന്നായിരുന്നു. ൨൧ എങ്കിലൊ യോഹന്നാൻ ആ ആലയത്തെ അറിഞ്ഞില്ല. വെള്ളത്തിൽ സ്നാനമേല്പിപ്പാൻ അവനൊടു കല്പിച്ചവൻ ആത്മാവു സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങി ഏതാലയത്തിൽ വസിക്കുന്നതിനെ കാണുമൊ ആ ആലയത്തിൽനിന്നു വിശുദ്ധാത്മാവു പുറപ്പെടുമെന്നു അരുളിച്ചെയ്തിട്ടുണ്ടായിരുന്നു.

൨൨ ആ കാലം വന്നപ്പോൾ ഇതാ! യേശു യോഹന്നാനാൽ സ്നാനമേല്പാൻ അവന്റെ അടുക്കെ വരുന്നു. ൨൩ ആത്മാവു താൻ മുൻപുകൂട്ടി സൂചിപ്പിച്ച പുരുഷൻ ഇതാ! എന്നു യോഹന്നാനെ കാണിച്ചാറെ താൻ അവനാൽ സ്നാനമേൽക്കണമെന്നുള്ള ആഗ്രഹത്തെ പരീക്ഷക്കാരൻ യോഹന്നാന്റെ ഉള്ളിൽ ഉളവാക്കിയതിനാൽ തന്റെ ആഗ്രഹത്തെ നിവൃത്തിപ്പാൻ തക്കവണ്ണം അവൻ യേശുവൊടു പറഞ്ഞു അവനെ തടുക്കുന്നു. ൨൪ ഇതു ഒരു പരീക്ഷയെന്നു യോഹന്നാൻ അറിഞ്ഞില്ല. അവൻ തന്റെ പരമാൎത്ഥത്തിൽ ഇവ്വണ്ണം പറഞ്ഞതേയുള്ളു. ൨൫ എങ്കിലൊ മായമില്ലാത്ത ആത്മാവും തെളിഞ്ഞ ബുദ്ധിയുമുള്ള യേശു ബുദ്ധികേടായി പറഞ്ഞിട്ടുള്ള യോഹന്നാനോടു; ൨൫ "നീ എന്റെ സ്നാപകനാവാൻ ഇപ്പോൾ സമ്മതിക്കണം. ഇവ്വണ്ണമാകുന്നു നമുക്ക സകലനീതിയും നിവൃത്തിക്കേണ്ടതു, ഇതത്രെ ഉചിതം" എന്നു പറഞ്ഞാറെ യോഹന്നാൻ സമ്മതിച്ചു താൻ യേശുവിന്റെ സ്നാപകനാകയും ചെയ്തു. ൨൬ ഉടനെ ആത്മാവു പ്രാവുപോലെ യേശുവിന്റെമേൽ ആവസിച്ചാറെ താൻ ദൈവപുത്രനെന്നുള്ള സാക്ഷി വാനങ്ങളിൽ നിന്നുണ്ടാകയും ചെയ്തു.

൨൭ ഒരം സ്നാനം പ്രവചനം, രാജത്വം, പൌരോഹിത്യം എന്ന സ്ഥാനത്തിന്നടുത്ത പ്രവൃത്തികളെ ആരംഭിച്ചു നിവൃത്തിപ്പാനായി ദൈവശക്തിയിൻ ജീവാവി യേശുവിനെ ജീവപ്രകാ

ത്വം ജനിപ്പിച്ചിട്ടുള്ള നിവൃത്തിക്കു ഒരു പടമത്രെ. ൨൯ വാനം തുറന്നതു യേശുവിന്റെ ജീവനാകുന്ന ഹൃദയം തുറന്നു എന്നുള്ള, തിന്നു പടവും ആത്മാവു ദേഹരൂപമായി പ്രാവുപോലെ വാനത്തിൽനിന്നു യേശുവിന്റെമേൽ ഇറങ്ങിയതു അവന്റെ തുറക്കപ്പെട്ട ഹൃദയത്തിൽ ശക്തിയിൻ ജീവാവി ആവസിച്ചു എന്നുള്ളതിന്നു പടവുമാകുന്നു. ൩൦ വാനത്തിൽനിന്നു യേശു ദൈവ പുത്രൻഎന്നുള്ള സാക്ഷിയിൻ വചനമുണ്ടായതു അവന്റെആത്മസ്ഥാനത്തിൽനിന്നു ത്രിയേകദൈവം യേശുവിന്റെ വാസ്സഴിയായി ലോകത്തിന്നു സാക്ഷിപകരുവാനുള്ള ദൈവവചനത്തിന്നു പടവുമാകുന്നു. ൩൧ യോഹന്നാന്റെ സാക്ഷിയൊ അവനിൽ പ്രവചനം രാജത്വം പൌരോഹിത്യം എന്നിവകളെ നടത്തുവാൻ തക്കവണ്ണം പകരപ്പെട്ടിട്ടുള്ള ഏലിയാവിൻ ആത്മാവു യേശുവിന്റെമേൽ അഭിഷേകാത്മാവായി ആവസിച്ചതിനുള്ള പടവുമാകുന്നു.

൩൨ എങ്കിലൊ യോഹന്നാൻ ഏലിയാവല്ല; ഏലിയാവിന്റെ ആത്മാവിലും ശക്തിയിലും പ്രവൃത്തിപ്പാൻ തക്കവണ്ണം (എന്നുവച്ചാൽ മാനസാന്തരത്തിലേക്കു വരുത്തുവാൻ എന്നു താല്പൎയ്യം) യോഹന്നാനിൽ വ്യാപരിച്ച പരിശുദ്ധാത്മാവത്രെ ഏലിയാവു. ൩൩ അവൻ യോഹന്നാന്റെ ജനനത്തിന്നു മുമ്പെ ഗൎഭത്തിലിരിക്കുമ്പോഴുംതന്നെ അവനിൽ വ്യാപരിച്ചു. ൩൪ അതുകൊണ്ടു സ്ത്രീകളിൽ ജനിച്ചവരിൽ അവനെക്കാൾ ഒരു വലിയ പ്രവാചകൻ ഉദിച്ചിട്ടില്ല. എങ്കിലും അവൻ മഹോന്നതനായവന്റെ ശക്തിയല്ല. മനുഷ്യശക്തിയത്രെ. മനുഷ്യശക്തിക്കു ബുദ്ധികേടുണ്ടുതാനും.

൩൫ എന്തെന്നാൽ യേശുവിനെ വെള്ളത്തിൽ സ്നാനമേല്പിക്കേണ്ടുന്നവൻ യോഹന്നാനത്രെ. അതാകുന്നു ഉചിതമായുള്ള നീതി. അല്ലാതെ യേശു യോഹന്നാനെ വെള്ളത്തിൽ സ്നാനമേല്പിക്കുന്നതു അനുചിതവും നീതികേടുമത്രെ എന്നുള്ളതു സ്പഷ്ടം. ൩൬ ഇക്കാൎയ്യമറിയാതെ ആകുന്നു യോഹന്നാൻ ബുദ്ധികേടായി യേശുവിനെ വിലക്കി. "നിന്നാൽ സ്നാനമേല്പാൻ എനിക്കു ആവശ്യമുണ്ടു" എന്നുപറഞ്ഞതു. ൩൭ പിന്നെയും സ്നാനാനന്തരമാകുന്നു യേശുവിന്റെമേൽ ആത്മാവു ഇറങ്ങിയതും യോഹന്നാ

ൻ അതിനെ കണ്ടതും; അതിന്മുമ്പെ കണ്ടില്ല. ൩൨ എങ്കിലൊ ആത്മാവു യോഹന്നാൻ യേശുവെ കണ്ട സമയം താൻ മുമ്പുകൂട്ടി സൂചിപ്പിച്ച പുരുഷൻ ഇവനത്രെ എന്നു കാണിച്ചു എന്നുള്ളതിന്നു യോഹന്നാൻ യേശുവെ വിലക്കിയതു തക്കസാക്ഷി. ൩൩ അതുകൊണ്ടു യേശുവിന്റെമേൽ ആത്മാവു ഇറങ്ങുന്നതിനെ കണ്ടശേഷം അവനോടു യോഹന്നാൻ ആത്മസ്നാനത്തിന്നായി അപേക്ഷിക്കുന്നതു ഉചിതവും നീതിയുമാകുന്നു. അതിന്മുമ്പു അപേക്ഷിക്കുന്നതു അനുചിതവും നീതികേടും തന്നെ. ൩൪ ഇക്കാൎയ്യത്തെപ്പററി യേശു യോഹന്നാനോടു പറഞ്ഞു എങ്കിലും തന്നിൽ ആ സമയം വന്ന പരീക്ഷനിമിത്തം പിന്നീടു അവൻ യേശുവോടു ആത്മസ്നാനത്തിന്നായി അപേക്ഷിച്ചു എന്നൊ അവനെ പിന്തുടൎന്നു എന്നൊ കാണുന്നില്ല. ൩൫ യേശുവിനെപ്പററി "ഇവൻ തന്നെ വരുവാനുള്ള ദൈവകുഞ്ഞാടു" എന്നു ഉറപ്പുള്ള സാക്ഷി കൊടുത്തശേഷം വരുവാനുള്ളവൻ അവൻ തന്നെയോ എന്നു യോഹന്നാൻ സംശയിക്കയും ചെയ്തു. (മത്താ: ൧൧ ൧: ൩.)



## ൧൩ാം അദ്ധ്യായം

൧ അതുകൊണ്ടു യോഹന്നാനിൽ കേറിയ പരീക്ഷകൻ യേശുവിന്റെ പ്രവൃത്തിക്കു തടങ്ങലായി തീൎന്നതിനാൽ അവൻ സ്നാനാനന്തരം മരുഭൂമിയിലേക്കാകുന്ന ആത്മാവിനാൽ നടത്തപ്പെട്ടതു. ആയതു പരീക്ഷകനെ ജയിപ്പാൻ തന്നെ. ൨ പരീക്ഷകനൊ യേശുവോടു എതിൎത്തുചേൎന്നു എങ്ങിനെയെന്നാൽ ദൈവശക്തി പിടിച്ചടക്കിയ മനുഷ്യനാകുന്ന യേശുവിൽ ഏലിയാവിൻ പ്രവചനാത്മാവു ആവസിച്ചതിനാൽ യേശു ആ ആത്മാവിലായി. ൩ പഴയ മനുഷ്യശക്തിയാകുന്ന യോഹന്നാനിലെ ജഡം പിടിച്ചടക്കിയ ആദാമിന്മേൽ മഹാസൎപ്പത്തിൻ കള്ളപ്രവാചകാത്മാവു ആവസിച്ചതിനാൽ യോഹന്നാന്റെ ജഡം ആ ആത്മാവിലായി. ൪ ഇങ്ങനെ ജഡമനുഷ്യത്വം തനി

ക്കില്ലാത്ത ആത്മമനുഷ്യനായ യേശുവിനെ പരീക്ഷിപ്പാനായി ആത്മമനുഷ്യത്വത്തോടുകൂടെ ജഡമനുഷ്യത്വവും തനിക്കുള്ളവനായ യോഹന്നാൻ പഴയാദാമിന്റെ നാമത്തിൽ യേശുവിന്റെ അഗ്രഗാമിയായിചെന്നു.

൨ യേശു ൪൰ ദിവസം ഭക്ഷണപാനീയം കൂടാതെ ഇരുന്നു. ആയതു ദൈവം തനിച്ചു ജീവിപ്പാനുള്ള തന്റെ ജഢവനെ യേശുവിനു നൽകീരിക്കുന്നു എന്നുള്ളതിനു പടമത്രെ. പിന്നത്തേതിൽ അവന്നു വിശന്നു. ൩ ആയതു അവന്റെ ശരീരം ആത്മാവു നൽകുന്ന ഭക്ഷണത്താൽ ആരോഗ്യപ്പെട്ടു പ്രവചനവേലയെ ആരംഭിപ്പാനും അവന്റെ ജീവൻ ദൈവജീവനാകുന്ന വചനം നൽകുന്ന ജീവശ്വാസത്താൽ ശക്തിപ്പെട്ടു രാജകീയവേലയെ ആരംഭിപ്പാനും അവന്റെ ആത്മാവു പിതാവു നൽകുന്ന പരമൈക്യാത്മാവിന്റെ ശക്തിയിൻ തേജസ്സുകൈക്കൊണ്ടു പൌരോഹിത്യവേലയെ ആരംഭിപ്പാനുമുള്ള അനുഗ്രഹത്തിനു ഒരു പടമത്രെ. ൪ ഇവ്വണ്ണം ത്രിയേകദൈവത്തിൽ നിന്നു വരുന്ന ഭക്ഷണപാനീയങ്ങളെക്കൊണ്ടു തൃപ്തിവരുവാൻ തക്കവണ്ണം യേശുവിൽ ഉജ്ജ്വലിച്ചുവന്ന വിശപ്പിന്നു; ൫ യോഹന്നാന്റെ ജഡമനുഷ്യനിൽ കയറിവന്ന പഴയാദാമാകുന്ന മഹാസർപ്പം കള്ളദീർഘദർശിയിൽനിന്നും അന്തിക്രിസ്തുവിൽനിന്നും പിശാചിൽ നിന്നും വരുന്ന അശുദ്ധം കലൎന്നിട്ടുള്ള ഭക്ഷണങ്ങളെ മൂന്നു പ്രകാരത്തിൽ കാണിച്ചു യേശുവിനെ പരീക്ഷിക്കുന്നു.

൬ ആയതു താനാദാമിൽ കയറിയവണ്ണം യേശുവിലും കയറുവാൻതന്നെ. ൭ എങ്കിലോ യേശു തനിക്കു നേരിട്ട ആവശ്യത്തെ ആത്മാവു ഇച്ഛിക്കുന്ന വഴിയിൽ നിവൃത്തിക്കുന്നതല്ലാതെ ജഡം ഇച്ഛിക്കുന്ന വഴിയിൽ നിവൃത്തിപ്പാൻ തക്കവണ്ണം തന്നിൽതന്നെ യാതൊരു ഇടച്ചിയുമില്ലാത്തവനാകയാൽ; ൮ തന്നിൽ ഉജ്ജ്വലിച്ചുവന്ന വിശപ്പിനെ തന്റെ കീഴിൽ ആക്കിക്കൊണ്ടതല്ലാതെ അതിന്റെ കീഴിൽ താനായില്ല: ൯ എന്നു മാത്രമല്ല തന്റെ ആവശ്യങ്ങളൊന്നും തന്നെ ഒരിക്കലും അതിക്രമിക്കയില്ല. കാരണം തനിക്കുള്ളതൊക്കെയും വിശുദ്ധ ഐക്യത്തിലത്രെ തന്നിലിരിക്കുന്നതു.

൧൦ അതിനാൽ യേശു വിശന്നു. അപ്പംകിട്ടാത്ത സ്ഥ

ത്തുവെച്ചു മനുഷ്യന്ന വിശപ്പുണ്ടായാൽ അവൻ ദൈവത്തി ന്റെ സകല വചനത്താലും ജീവിക്കെണ്ടുന്നതുകൊണ്ടു അപ്രകാ രമുള്ള ജീവന്റെമേൽ യേശുതന്റെ വിശപ്പിനെവെക്കയും ക ല്പനെത്രഗോചരമാകയും ചെയ്തു. ൧൩ എങ്കിലൊ പരീക്ഷക ൻ യേശുവിന്റെ നോട്ടത്തെ നോക്കിക്കണ്ടു അവന്ന വിശപ്പു ണ്ടെന്നറിഞ്ഞാറെ വചനംപിടിക്കാതെകല്ലിന്മേൽവിശപ്പിനെ വെപ്പാൻ തക്കവണ്ണം അവനെപരീക്ഷിക്കുന്നു. ൧൪ ദൈവപു ത്രന്ന മരുവും നന്ദനോദ്യാനമാകയാൽ മരുവിലുള്ള കല്ലു അവ ന്ന തോട്ടത്തിലുള്ള കനിയത്രെ. അതുകൊണ്ടു ദൈവപുത്ര ന്റെ വിശപ്പിന്നു കല്ലാ അപ്പമാകുന്നതിനാൽ അതിന്മേൽ അ വന്റെ വിശപ്പു ഇരിക്കട്ടെ എന്നത്രെ പരീക്ഷയുടെ വഴി. ൧൫ (എന്നാവച്ചാൽ യേശുവിന്നു മനസ്സുണ്ടെങ്കിൽ കല്ലിൽ നി ന്നു ആഹാരംവരുത്തി തരാമെന്നത്രെ പരീക്ഷകന്റെ അന്തരം എന്നൎത്ഥം) ൧൬ ഈ ഉത്തരത്തെ യേശു അറിഞ്ഞു തന്റെ വിശപ്പു ദൈവവചനത്തിന്റെ വിശുദ്ധ ജീവനിലാകുന്നു ഇരി ക്കുന്നതു എന്നുവെളിപ്പെടുത്തി. (മത്താ: ൪: ൪.)

൧൭ എങ്കിലൊ ൪൦ ദിവസം മരുവിൽ മൃഗങ്ങളോടു കൂടെ താൻ ഇരുന്നതും, വിശന്നാറെ കല്ലിനെ നോക്കിയതും, മരുവി ൽ മൃഗങ്ങൾപോലെയുംകല്ലുപോലെയും ഇരിക്കുന്ന ജാതികളി ൽനിന്നു തനിക്കു മക്കളും ജനിക്കും എന്നുള്ള ആശയെ കാണി ക്കുന്ന പടങ്ങളത്രെ. ൧൮ ഇവ്വ ആ ആശെക്കു തടങ്ങലായിരിക്കുന്നവ ന്റെ പരീക്ഷയെ ജയിക്കാതെ ആശ നിവൃത്തിക്കുന്നതുമല്ല. ൧൯ ഈ പരീക്ഷകനൊ സകലജന്തുവിലുംവെച്ചു കൌശലമുള്ള പാ മ്പിൽ കയറിവന്നവണ്ണം സകല പ്രവാചകന്മാരിലുംവെച്ചു വ ലിയവനായ യോഹന്നാന്റെ ജഢത്തിൽ കയറിവന്നിരിക്കുന്നു. ൨൦ യോഹന്നാന്റെ പാൎപ്പിടമൊ മരുവുമാകുന്നു. അതിനാലും യേശു മരുവിൽ ൪൦ ദിവസം താമസിക്കേണ്ടിവന്നു.

൨൧ പിന്നെപരീക്ഷകൻ അഗ്രഗാമിയായി ഒരുവലിയകുന്നി ന്മെൽചെന്നു. യേശുവും ആത്മാവിനാൽ നടത്തപ്പെട്ടു ആ കു ന്നിന്മേൽചെന്നു. ൨൨ യേശു കുന്നിന്മേലായതു വാഗ്ദത്തദേ ശത്തെ നോക്കിക്കണ്ടു അതിനെ നല്കിയ ദൈവത്തെവന്ദിക്കേ ണ്ടുന്നതിന്നുതന്നെ. ൨൩ അതിനാൽ യേശു താൻതന്റെ വേ

ദാസ്യമായി പ്രവേശിപ്പാനുള്ള ദേശം തന്റെ പ്രവൃത്തിയെ ആരം ഭിച്ചു നിവൃത്തിക്കേണ്ടുന്നതിന്നു തന്റെ സമസ്ത ആവശ്യങ്ങൾക്കും അനുകൂലമായിഭവിപ്പാൻ ദൈവത്തെമാത്രം വഹിച്ചു കൊണ്ടു തന്റെ ജീവനിലുള്ള വിശപ്പിനെ ദൈവജീവനിൽ വെക്കയും ദേശത്തെ അതിന്റെ നിറവൊടുകൂടെ നോക്കുകയുംചെയ്തു. ൨൪ എംകിലൊ പരീക്ഷകൻ യേശുവിന്റെ നോട്ടത്തെ നോക്കിക്കണ്ടു അവന്നു ദേശത്തിന്മേൽ അധിപതിയാകുവാൻ ആഗ്രഹമുണ്ടെന്നു വിചാരിച്ചു ദൈവജീവൻ പിടിക്കാത്ത ഇഹലോകരാജ്യത്തെയും അതിന്റെ മഹത്വത്തെയും കാണിച്ചു അവയിന്മേൽ അവന്റെ ജീവനിലുള്ള വിശപ്പിനെ വെപ്പാൻ തക്കവണ്ണം വീണ്ടും അവനെ പരീക്ഷിക്കുന്നു. ൨൫ എങ്ങിനെ എന്നാൽ, (ലൂക്കൊ: ൪: ൫ മുതൽ ൮ വരെയുള്ള വാക്യങ്ങളെ നോക്കണം) പരീക്ഷകൻ ഇഹലോകം അതിന്റെ പൂൎണ്ണതയൊടുംകൂടെ ആദാമിന്നു നൾകപ്പെട്ടിരിക്കയാൽ താൻ അവന്റെ ആൾപ്പേർ എന്നും; ൨൬ യേശു തന്നാൽ സ്നാനപ്പെട്ടവനാകയാൽ താൻ അവന്റെ പിതാവെന്നും; താൻതന്റെ സമസ്തത്തെയും കൊടുപ്പാൻ തക്കവണ്ണം യേശുവിന്റെ വന്ദനമാത്രം തനിക്കു ആവശ്യമെന്നും, അതിനാൽ അവൻതന്നെ പിതാവായി അംഗീകരിക്കുന്നതുകൊണ്ടു കാണുന്ന സമസ്തത്തിന്മേലും അവന്നു രാജാവായി ഭരിക്കാമെന്നും തന്റെ മൊഴിയാൽതന്നെ വെളിപ്പെടുത്തുന്നു. ൨൭ യേശു പരീക്ഷകനെ സാത്താനെന്നറിഞ്ഞു അവനെ തന്റെ പുറകിൽ പോകുവാൻ തക്കവണ്ണം കാണിച്ചുകൊണ്ടു ദൈവത്തെമാത്രമെ കുമ്പിട്ടു സേവിക്കാവു എന്നു പറയുന്നു. (ലൂക്കൊ: ൪: ൮) ൨൮ ഇതിനാൽ യേശു തന്റെ ഇഹലോക ജീവനിലുള്ള സകല ആവശ്യങ്ങൾക്കും ഒരു ബുദ്ധിമുട്ടും വരാതവണ്ണംതന്നെ നടത്തിക്കുന്നതു ദൈവജീവനാകയാൽ തന്റെ എല്ലാ ആവശ്യങ്ങൾക്കും നിവൃത്തി ആ ജീവനിലാകുന്നു ഇരിക്കുന്നതു എന്നും; ൨൯ അതുനിമിത്തം തന്റെ മുന്നും പിന്നും ഇടവും വലവും മേലും കീഴും ഉള്ളും പുറവും ആരുടെ ജീവൻ നിറഞ്ഞിരിക്കുന്നുവൊ ആ ദൈവം മാത്രം വന്ദ്യൻ എന്നും തന്നെ വെളിപ്പെടുത്തുന്നു. ൩൦ എംകിലൊ കനാൻദേശം പുതിയവാനഭൂമികൾക്കു പടവും താൻനിന്നിരുന്ന കുന്നു തന്റെ ഭ്രാസന

ത്തിന്ന പടവ്യാകുന്നു.

൰൫ പിന്നെയും പരീക്ഷകൻ അഗ്രഗാമിയായിനടന്നു ദൈവാലയപ്രാസാദത്തിന്റെ അഗ്രത്തിന്മേൽചെന്നു. യേശുവുംആത്മാവിൽ നടത്തപ്പെട്ടു ആ സ്ഥലത്തായി. ൰൬ അവൻ ആ അഗ്രത്തിലായതു ആ ദൈവാലയത്തിൽ അധിവസിക്കുന്ന ദൈവമഹത്വം തന്നിൽവിളങ്ങുവാൻ തന്നെ. ൰൭ ആയതു താൻ ആ വിടെയും അതിനോടു സംബന്ധപ്പെട്ട എല്ലാസ്ഥലത്തും തന്റെ വേലയെ ആരംഭിച്ചു നിവൃത്തിപ്പാൻ തക്കവണ്ണം തനിക്കുയാതൊരു കാൎയ്യത്തിലും അവിവേകം വരാതിരിക്കേണ്ടുന്നതിന്നുതന്നെ. ൰൮ ആയതുകൊണ്ടു യേശു താൻഏറ്റ പൌരോഹിത്യവേലയിൽ ദൈവത്തെ പരീക്ഷിച്ചു ഒരു വീഴ്ചയുംവരാതെ പൂൎണ്ണപ്പെട്ടുവാൻ തക്കവണ്ണം ദൈവമഹത്വത്തെ ആസ്വദിപ്പാൻ കൊതിക്കുന്നതന്റെ ആത്മവിശപ്പിനെ പരമൈക്യാത്മാവിൽ വച്ചുകൊണ്ടു ദൈവാലയത്തെനോക്കിക്കണ്ടു. ൰൯ എങ്കിലൊ പരീക്ഷകൻ യേശുവിന്റെ നോട്ടത്തെ നോക്കിക്കണ്ടു അവനു ദൈവാലയത്തിന്മേൽ പ്രധാനപൌരോഹിത്യംലഭിപ്പാൻആഗ്രഹമുണ്ടെന്നുവിചാരിച്ചു; ൨൰ പരമൈക്യാത്മാവു പിടിക്കാത്ത ആലയത്തിൽ (എന്നുവച്ചാൽ കള്ളന്മാരുടെ ഗുഹയാകിത്തീൎന്ന മന്ദിരത്തിൽ എന്നൎത്ഥം) അവന്റെ ആത്മാവിനെ പിടിപ്പാൻ തക്കവണ്ണം മൂന്നാവതും അവനെ പരീക്ഷിക്കുന്നു. ൨൰൧ എങ്ങനെയെന്നാൽ പരീക്ഷകൻ അഗ്രഗാമിയായും യേശു അനുഗാമിയെന്നപോലെ കാണപ്പെട്ടവനായുംഉള്ളൊന്നതിനെന്നും താൻ അഗ്രഗാമിയായി ആലയത്തിൽ ഇറങ്ങിചെല്ലുന്നതുപോലെ; ൨൰൨ അനുഗാമിയായി യേശുവും ഇറങ്ങിവരേണം എന്നും അതിന്നുദൂതന്മാരിൽനിന്നു ദൈവപുത്രനു സഹായമുണ്ടാകുമെന്നു എഴുതിയിരിക്കയാൽതന്നോടുകൂടെ യേശു ഇറങ്ങിവരുന്നതു ഉചിതവും യോഗ്യവുമാകുന്നു എന്നുംകാണിച്ചുകൊണ്ടുതന്നെ. മത്താ: ൪: ൫-൭ നോക്കണം. ൨൰൩ ഇതിന്നുയേശുആത്മാവു തന്നെ ഏതെല്ലാംപ്രകാരത്തിൽ നടത്തുമൊ അതേപ്രകാരം താൻ നടക്കേണ്ടുന്നതല്ലാതെ അതിന്നുവിരോധമായി ഒരുചുവടും വെക്കുന്നതല്ലെന്നും; ൨൰൪ ഇനി അഗ്രഗാമിക്കു അനുഗാമിയായിചെല്ലുന്നതു ദൈവത്തെ പരീക്ഷിപ്പാൻ സംഗതിയാകുന്നതി

നാൽ അങ്ങനെ ചെയ്യാതെനാ എഴുതപ്പെട്ടിരിക്കകൊണ്ടു അ ത്മാവു ഇച്ശിക്കുന്നെടത്തു പോകുവാൻ താൻ ജാഗ്രതയായിരിക്ക ന്നാ എന്നും; ൪൬ അതിനാൽ പരീക്ഷകൻ സാത്താനെന്നു പ്ര ത്യക്ഷപ്പെട്ടിരിക്കകൊണ്ടു അവൻ തന്റെ മുൻപിൽനിന്നു വിട്ടു വാങ്ങിപോകണമെന്നും; ൪൭ (എന്നുവെച്ചാൽ യോഹന്നാൻ അ ഗ്രഗാമിയായിരിപ്പാൻ ഇനി ഒരിക്കലും അനുവദിക്കപ്പെടുകയി ല്ല; അനുഗാമിയായിരിപ്പാനെ അനുവദിക്കപ്പെടു എന്നത്രെ) "ദൈവത്തെ പരീക്ഷിക്കരുതു" എന്നമൊഴിയാൽ തെളിയി ക്കുന്നു. ൪൮ എങ്കിലൊ യരുശലേംദൈവാലയം യേശുവി ന്റെ ശരീരത്തിനുപടവുംഅതിന്റെ മുകൾപ്രാസാദംതന്റെപ്ര ധാനപൌരോഹിത്യത്തിനുപടവുമാകുന്നു. ൪൯ എന്നാലെ പരീ ക്ഷകൻ യോഹന്നാന്റെ ജഡത്തിൽനിന്നു വിട്ടുമാറിപോകുന്ന തിനാൽ എളിയാവിന്നാത്മാവു യേശുവിൽനിന്നു യോഹന്നാ നിൽ വീണ്ടും പകരപ്പെടുന്നു. ആയതുതന്റെസാക്ഷിയെ പൂർണ്ണ മായി നിവൃത്തിപ്പാൻ തന്നെ. ൫൦ ഇതു യേശുവിനാൽ സ്നാന പ്പെടേണമെന്നു യോഹന്നാൻ ആശിച്ച ആശയുടെ നിവൃത്തിയ ത്രെ. ൫൧ അതുകൊണ്ടു യേശു യോഹന്നാനാൽ വെള്ളത്തിൽ സ്നാനമേററു. യോഹന്നാനൊ യേശുവിനാൽ ആത്മാവിൽ സ്നാ നമേററു. യോഹ: ൩: ൨൫ മുതൽ ൩൬ വരെയുള്ള വാക്യങ്ങ ളെ ഉററുനോക്കണം.

൫൨ എങ്കിലൊ സകലപരീക്ഷയും തീൎന്നശേഷം ദൈവദൂ തന്മാർവന്നു യേശുവിനെ ശുശ്രൂഷിച്ചു. ആയതുഅവന്റെ ശ രീരത്തെ പരിശുദ്ധാത്മാവു പിടിക്കുന്ന ആത്മഭക്ഷണത്താലും ജീവനെ ദൈവജീവൻ പിടിക്കുന്ന ജീവശ്വാസത്താലും ആത്മാ വിനെ പിതാവാകുന്ന സ്നേഹാത്മാവുപിടിക്കുന്ന ഐക്യാത്മാ വിന്റെ ശക്തിയിൻമഹത്വത്താലും ബലപ്പെടുത്തി എന്നുള്ള തത്രെ. ൫൩ (എന്നുവെച്ചാൽ താൻ ആരംഭിപ്പാൻ പോകുന്ന മൂ ന്നുപ്രകാരത്തിലുള്ള വേലകൾക്കും യേശുതന്റെ ശരീരത്തിലും ജീവനിലും ആത്മാവിലും ത്രിയേകദൈവത്തിൽനിന്നു തന്റെ ദൂതന്മാർമൂലം ശക്തികൈക്കൊണ്ടു എന്നുതാല്പൎയ്യം).

൫൪ യേശു പരീക്ഷകഴിഞ്ഞു യോഹന്നാന്റെ അടുക്കൽ വീ ണ്ടും വന്നു "ദൈവകുഞ്ഞാടു" എന്നസാക്ഷിയേയും യോഹ:

൩: ൨൩ മുതൽ ൩൬ വരെയുള്ള സാക്ഷികളെയും കൈക്കൊള്ളുക; ൧൦ ഏങ്കിലും യോഹന്നാന്റെ ജഡത്തിന്നു തന്നെ അനുഗമിപ്പാൻ കഴിയാഞ്ഞതിനാൽ യോഹന്നാൻ തടവിലാക്കപ്പെട്ടശേഷമെ ആത്മശക്തിയോടുകൂടെ ഗലീലയ്ക്കുചെന്നു പ്രസംഗിപ്പാൻ യേശുവിന്നുകഴിഞ്ഞുള്ളു (മത്താ: ൪: ൧൨.) ൧൧ അതിനാൽ യോഹന്നാന്റെ അനുകൂലസാക്ഷികളിൽ യേശുവിന്നു ഒരു പ്രതികൂലമുണ്ടെന്നു തെളിയുന്നു (മത്താ: ൧൧: ൨ മുതൽ ൬ വരെ)

൧൨ ഇങ്ങനെ യേശുവിലുള്ള ത്രിയേക ദൈവശക്തി അവന്റെ മനുഷ്യത്വത്തിലുള്ള ജീവാത്മാവിൽ ജീവിപ്പിക്കുന്ന ആത്മാവായ പിതാവിന്റെ ഐക്യതേജസ്സിനേയും; ൧൩ ജീവനിൽ ജീവിപ്പിക്കുന്ന ശ്വാസമായ പുത്രന്റെ ഐക്യജീവശ്വാസത്തെയും; ൧൪ ശരീരത്തിൽ ജീവിപ്പിക്കുന്ന ശരീരമായ പരിശുദ്ധാത്മാവിന്റെ ഐക്യ ജീവാഹാരത്തെയും നല്കി; ൧൫ പ്രവാചനം, രാജത്വം, പൌരോഹിത്യം എന്ന ത്രിയേക ദൈവത്തിന്റെ വേലയ്ക്കു ശരീരത്തിലും ജീവനിലും ആത്മാവിലും ബലപ്പെടുത്തി; ൧൬ യോഹന്നാന്റെ ജഡത്തിൽ കയറിവന്ന കള്ളപ്രവാചകൻ അന്തിക്രിസ്തു പിശാചു എന്ന ഏകസാത്താനെ താൻ ജയിച്ചു; ൧൭ യോഹന്നാന്റെ അനുസരണമില്ലാത്ത ജഡത്തെ തടവിലാക്കി; ൧൮ ത്രിയേകദൈവമന്ദിരമായിവിളങ്ങുമാറു ദിവ്യാത്മാവുകൊണ്ടും ഗുണദോഷ പരിജ്ഞാനിയായ ബുദ്ധിയെകൊണ്ടും അലംകരിപ്പിച്ചു; ൧൯ ഗലീലയായിലെ നസറേത്തിലുള്ള സുന്നഹദോസായ പ്രാൎത്ഥനാലയത്തിൽ സകലകണ്ണും ഉററുനോക്കുവാൻ തക്കവണ്ണം ഇതാ! യേശുവിനെ നിറുത്തുന്നു.

൨൦ ഇവ്വണ്ണം നില്ക്കുന്ന ദൈവത്വം വിശുദ്ധമനുഷ്യത്വം എന്നുഭയതത്വവും ഏകമൂൎത്തിയുമായ ഏകയേശുവിൽ ത്രിത്വത്തിന്റെ ഏകസാന്നിദ്ധ്യം ആത്മജീവശരീരങ്ങളിൽ ഇതാ! ഒരുപോലെവ്യാപരിക്കുന്നു എന്നു ഇതുവരെയും തെളിയിച്ചതുപോലെ ഇനിയും താങ്കൾക്കു തെളിയിച്ചുകാണിപ്പാൻ എന്റെ തൂവൽ അതിജാഗ്രതയോടിരിക്കുന്നതിനാൽ; ൨൧ എന്റെ (എന്നുവച്ചാൽ സകലരുടെയും എന്നൎത്ഥം) പിതാവായ യേശു

വിൽതാങ്കൾ മനംതിരിഞ്ഞുകൊള്ളണം എന്നു അപേക്ഷിച്ചുംകൊണ്ടു ൦രം എഴുത്തു അവസാനിപ്പിക്കുന്നു; ശേഷംപിന്നാലെ എന്നു സകലരുടെയും പാദശുശ്രൂഷക്കാരൻ യേരാലി സൻവിദചാൻകുട്ടി. കന്നിററിൽനിന്നും ൧൦൫൮-കൈക്കൊ:൯ ൹-



## ൧൮ാം അദ്ധ്യായം

### ആറാംലേഖനം.

൧ കരോരകുഠാരംചമച്ച പ്രിയസഹോദരന്നു സലാം- താങ്കൾക്കെഴുതിയ അഞ്ചാമത്തെ ലേഖനത്തിൽ യേശുവിന്റെ അവതാരംമുതൽ പരസ്യമായ പ്രവൃത്തിആരംഭിപ്പാനായെഴുന്നീററു നിന്നതുവരെയുള്ള സംഗതികളെ തെളിയിച്ചുകാണിച്ചുവല്ലൊ. ൨ എന്നാലിതിൽ കാണിക്കുന്നതുഅവന്റെ പരസ്യവേലയെ നിവൃത്തിച്ചതിനെപ്പററിയാകുന്നു. ൩ ആകിലൊ ഞാൻ വിവരിക്കുന്നതു താങ്കൾപറഞ്ഞ പ്രവചനത്തിന്റെ മൂന്നാംഭാഗമായ "ദിവ്യാത്മാവുകൊണ്ടും ഗുണദോഷ പരിജ്ഞാനിയായ ബുദ്ധിയെക്കൊണ്ടും മനുഷ്യനെ അലംകരിപ്പിച്ചു" എന്നസംഗതിയെപ്പററി ആണെന്നു താങ്കളെ ഓർമ്മപ്പെടുത്തുന്നു.

൪ യേശുനസ്രേത്തിലുള്ള പ്രാർത്ഥനാലയത്തിൽ എഴുന്നേററു നിന്നതു പ്രവാചകം, രാജത്വം, പൌരോഹിത്യം എന്ന ത്രിയേകദൈവത്തിന്റെ വേലയെ പരസ്യമായി ആരംഭിക്കേണ്ടുന്നതിനായിരുന്നു. അതുവരെയും ആ ദിവ്യവേലയ്ക്കു തടങ്ങലുണ്ടായിരുന്നു അപ്പോൾ അതു തീർന്നുപോയി.

൫ മേൽപറഞ്ഞ ദിവ്യവേലകൾക്കുള്ള സ്ഥലം യഹൂദിയാ, ശമറിയ, ഗലീലയാ എന്നമൂന്നാസ്ഥലവും, യരുശലേംദൈവാലയം മതില്പുകം പട്ടണം എന്ന മൂന്നുസ്ഥലവുംതന്നെ. ൬ ൦രം ദിവ്യപ്രവൃത്തിയെ പ്രവൃത്തിക്കുന്ന യേശുവോടുള്ള എതിർപ്പുകാർ യഹൂദജാതിയിൽ ശ്രേഷ്ഠന്മാരായ പ്രധാനാചാര്യന്മാർ ആചാര്യന്മാർ ലേവ്യർ എന്നമൂന്നുസ്ഥാനത്തുള്ളവരും പരീശർ സാ

ദോക്യർ ശാസ്ത്രികൾ എന്നു മൂന്നുവകക്കാരരും തന്നെ. ഇവരുടെ അധികാരത്തിന്നു "സനദ്രിയം" എന്നാകുന്നു പേർ. ൭ താന്നയ യൂദരിൽ ഗലീലെയർ ചുങ്കംപിരിക്കുന്നവർ പാപികൾ എന്നു മൂന്നു ഭാഗക്കാരും, യവ്വനമതാനുസാരികളും യഹൂദർക്കു വെറുപ്പുള്ളവരുമായ ശമര്യർ ഹെരോദ്യർ യഹൂദരല്ലാത്തജാതികൾ എന്നു മൂന്നുവർക്കാരും തന്നെ. ൮ ഈ ദിവ്യവേലകളെ നിവൃത്തിപ്പാനുള്ള യേശു സന്ന്യാസ്യം ഹെരോദ്യം രോമ്യം എന്നു മൂന്നധികാരങ്ങൾക്കു കീഴാകുന്നു ഇരിക്കുന്നതു. ൯ യേശു സഞ്ചരിക്കുന്ന സ്ഥലത്തൊക്കയും തനിക്കെതിരായുള്ള സകലമനുഷ്യരിലും തന്റെമേലുള്ള എല്ലാ അധികാരികളിലും തന്റെശത്രുവും എതിരിയുമായ ഏകസാത്താൻ അനൈക്യാത്മാവായും ഇഹലോകപ്രഭുവായും കള്ളപ്രവാചകനായും വ്യാപരിക്കയും ചെയ്യുന്നു. ൧൦ തന്റെദിവ്യവേലകൾക്കുള്ള ത്രിയേകദൈവത്തിന്റെ ജീവപ്രമാണത്തിന്നു പടവുമാകുന്നു പഴയനിയമം മുഴുവനും അല്ലാതെ പൊരുളുമല്ല. ൧൧ പടത്തിന്നും സാക്ഷാലുള്ള പ്രമാണത്തിന്നും അനുസരിച്ചാകുന്നു താൻപ്രവൃത്തിക്കേണ്ടതും. ൧൨ മോശമുതൽ യോഹന്നാൻവരെയുമുള്ള പ്രവാചകന്മാർ ദിവ്യാത്മാവിൽനിന്നു തങ്ങൾക്കു ലഭിച്ചതിനെ നന്മതിന്മകളെക്കുറിച്ചുള്ള അറിവിൻ വൃക്ഷത്തിന്റെ ഫലമായ തോൽകടലാസിൽ എഴുതിവെക്കയും മാഞ്ഞുപോകുന്ന ഇഹലോകാക്ഷരങ്ങളിൽ പ്രവൃത്തിയ്ക്കയും ചെയ്തു. ൧൩ (എന്നുവെച്ചാൽ അവർ തങ്ങൾക്കു ലഭിച്ച ആത്മാവിനെ ബുദ്ധിക്കേടായി പറകയും പ്രവൃത്തിക്കയും ചെയ്തു എന്നർത്ഥം) അവർ അംശമായി അറിഞ്ഞു പറഞ്ഞുള്ളു എന്നതല്ലാതെയും. അവർക്കൊത്തവണ്ണമല്ല തന്റെവിചാരവും വചനവും പ്രവൃത്തിയും ഇരിക്കേണ്ടതു. പൂർണ്ണതപ്പെട്ടിരിക്കണം.

൧൪ എന്നാൽ യേശു മോശെ മുതലായവരെപ്പോലെ കുറവുള്ളവനല്ല നിറവുള്ളവനത്രെ. എന്തെന്നാൽ അവൻ ഇഹലോകത്തിൽ ഇരുന്നതു ത്രിയേകദൈവത്തിന്റെ അനാദിനിത്യശക്തിയാകുന്ന സ്വർഗ്ഗത്തിലാകുന്നു. ൧൫ അതിനാൽ അവന്റെ ഉള്ളും പുറവും സ്വർഗ്ഗമാകുന്നു. ഇരിക്കുന്നസ്ഥലവും സ്വർഗ്ഗമാകുന്നു. ൧൬ അതുകൊണ്ടു അവൻ ഏക കാലത്തിൽതന്നെ സ്വർഗ്ഗത്തിൽനിന്നു ഇറങ്ങുകയും സ്വർഗ്ഗത്തിലിരിക്കയും സ്വർഗ്ഗത്തിൽ

കയറുകയും ചെയ്യുന്നതിനാൽ (എന്നുവെച്ചാൽ അവൻ ത്രിയേക ദൈവത്തിൽ സദാ ഇരിക്കുന്നു എന്നർത്ഥം) അവൻപൂർണ്ണനത്രെ. യോഹ: ൩: ൧൩ ാം വാക്യംനോക്കേണം. ൧൭ ഏകകാലത്തിൽ യേശു ത്രിയേകദൈവത്തിൽ ഇരിക്കുന്ന സ്ഥിതിയെ കാണിക്കുന്ന ൧൩ ാം വാക്യവും (ആ സമയം സ്വർഗ്ഗാരോഹണം എന്നസംഗതിതനിക്കു നിവൃത്തിച്ചതുമില്ല) ഹാനോക്കിന്റെയും ഏലിയാവിന്റെയും സ്വർഗ്ഗാരോഹണത്തെ കാണിക്കുന്നവാക്യങ്ങളും പരസ്പരവിരോധമെന്നു താങ്കൾക്കുതോന്നുകയാൽ പ്പോയത്തു താങ്കളുടെ അറിയായ്മയെ സ്പഷ്ടമാക്കുന്നു. കരോര: ൭൧ ാം പുറം നോക്കേണം.

൧൮ അതുകൊണ്ടു യേശുവിന്നു ഏതെല്ലാം തടവുകൾ ഇഹലോകത്തിലുണ്ടോ അവയെ ഒക്കെയും തൃണീകരിച്ചുംകൊണ്ടു തന്റെ വേലയ്ക്കായിട്ടു പ്രാർത്ഥനാലയത്തിൽ ഇതാ! എഴുന്നീറ്റു നിൽക്കുന്നു. ൧൯ അതെപ്രകാരംകരോരകുറാരത്തിൽ യേശുവിന്നു വിരോധമായി ഏതെല്ലാം തടവുകളെ താങ്കൾ വച്ചിട്ടുണ്ടോ അവയെ ഒക്കെയും തൃണീകരിച്ചുംകൊണ്ടു റിദപാൻകുട്ടി ആകുന്ന പ്രാർത്ഥനാലയത്തിൽ യേശുവിന്റെ പുത്രനും ഇതാ എഴുന്നീറ്റുനിൽക്കുന്നു. ൨൦ എശായാപ്രവാചന പുസ്തകം യേശുവിന്നു കൊടുക്കപ്പെട്ടപ്രകാരം കരോരകുറാരമായപുസ്തകം അവന്റെപുത്രനും കൊടുക്കപ്പെട്ടിരിക്കുന്നു. ൨൧ എശായ: ൬൧: ൧ മുതൽ ൩. വരെ വാക്യങ്ങളിൽ കാണിച്ചപ്രകാരം ദിവ്യാത്മാവും ദിവ്യാഭിഷേകവും ദിവ്യപ്രേരണയുമുള്ളപുരുഷൻ താനത്രെ എന്നുയേശു ഇതാ കാണിക്കുന്നു. ലൂക്കൊ: ൪: ൧൮ മുതൽ ൨൨ വരെനോക്കേണം.

൨൨ ഇതിൽ യേശുവിന്റെ മനുഷ്യത്വം, അല്ലെങ്കിൽദൈവശക്തികൈക്കൊണ്ട യേശുവിലെ മനുഷ്യത്വം, ദിവ്യമായആത്മാവു, അഭിഷേകം, പ്രേരണ എന്നിവകളോടു കൂടിയതാകുന്നു എന്നും ൨൩ ാം ആത്മാഭിഷേകപ്രേരണകളായ ത്രിത്വത്തിന്റെ വ്യാപാരങ്ങൾ യേശുവിലെ മനുഷ്യത്വത്തിൽ മുഴുവനും ഒരുപോലെ പരസ്പരവിരോധംകൂടാതെ ഐക്യമായി വ്യാപരിക്കുന്നുഎന്നും, ൨൪ അവകൾ ലക്ഷണങ്ങളെക്കൊണ്ടു വെവ്വേറെ മൂന്നായും ഐക്യംകൊണ്ടു ഒന്നായും ഇരിക്കുന്നുഎന്നും, ൨൫ തനിക്കു ആത്മാവിനെ നൽകിയവൻ തന്നെഅഭിഷേകംചെയ്തു

തന്നെആയല്ലൊ എന്നും തെളിഞ്ഞിരിക്കയാൽ; ൨൬ ഏകത്വ ത്തിൽ ത്രിത്വവും, ത്രിത്വത്തിൽ ഏകത്വവും ഉണ്ടെന്നൊരം ഏക ത്രിയേകത്വത്തിന്റെ വ്യാപാരം തന്റെ സദൃശത്തിൽ ഉരുവാ ക്കിയ യേശുവിലെ മനുഷ്യത്വത്തിൽ വ്യാപരിക്കുന്നതിനെ കാ ണുന്ന ഏവൎക്കും സ്പഷ്ടമായി തെളിയുന്നതാകുന്നു.

൨൭ "കൎത്താവിന്റെ ആത്മാവു എന്റെമേലുണ്ടെ"ന്നു പ്ര വചനം കാണിക്കുന്നു; പ്രവചനാത്മാവെ കൈക്കൊണ്ട ഏശാ യാവത്രെ ആ പുരുഷൻ എന്നു താങ്കൾ പറയും. ൨൮ സഹോ ദര! പ്രവചനം പറഞ്ഞവന്റെ നാവും അതിനുള്ള ജീവനാ ശരീരവും മണ്ണായിപ്പോയി (എന്നുവച്ചാൽ ആ പാത്രം ഉടഞ്ഞു പോയി എന്നൎത്ഥം) അതുകൊണ്ടു നിലവരമായി ആത്മാവു അ വനിൽ ഇരുന്നില്ല എന്നുള്ളതു സ്പഷ്ടം. ൨൯ മണ്ണായുള്ളവനെ തുപ്രകാരമൊ അവനിൽനിന്നുണ്ടാകുന്ന പ്രവചനവും അതേപ്ര കാരമാകുന്നു. അവന്റെവചനം ഇതുവരെയും നില നിൽക്കുന്നു എന്നുള്ളതുശരി. എങ്കിലൊ വചനത്തിന്റെ അക്ഷരം പഴകി പ്പോയി. ആത്മാവാകുന്നു എന്നും നില നിൽക്കുന്നതു. ആയതു നിത്യാക്ഷരത്തിലാകുന്നു. ൩൦ അതിനാൽ ഏശായാ പ്രവാചക ന്റെ ശരീരമായ അനിത്യാക്ഷരത്തിൽ ഇരുന്ന പ്രവചനാത്മാ വു യേശുവിന്റെ മനുഷ്യശരീരമായ നിത്യാക്ഷരത്തിൽ ഉതാ! ഇരിക്കുന്നു. ൩൧ യേശുവും മരിച്ചു. സഹോദര! ക്ഷമിപ്പിൻ ഇതിനെപ്പറ്റി പിന്നീടു കാണിക്കാം. ൩൨ അതുകൊണ്ടു സക ല തീൎക്കദൎശിമാരിലും അല്പമല്പകാലം കുടികൊണ്ടിരുന്ന പ്രവച നാത്മാവു യേശുവിന്റെ ശരീരത്തിൽ എന്നേക്കും പാൎപ്പാൻ ത ക്കവണ്ണം ആവസിക്കുന്നു. ൩൩ ആകയാൽ പഴയ നിയമത്തി ൽ പറഞ്ഞിരിക്കുന്ന സകല പ്രവചനങ്ങളും മണ്ണായുള്ളവരില ല്ല സ്വൎഗ്ഗത്തിന്നടുത്ത യേശുവിലത്രെ നിവൃത്തിക്കേണ്ടുന്നതു.

൩൪ ഇപ്പോഴും കൎത്താവിന്റെ പ്രവചനാത്മാവു നിലവരമാ യി തന്റെമേലുണ്ടെന്നുകണ്ടാകുന്നു "ഒരം തിരുവെഴുത്തിന്നു ഇ ന്നു നിങ്ങളുടെ ചെവികളിൽ നിവൃത്തിവന്നു"എന്നു യേശു പ റഞ്ഞതു. പ്രവചനാത്മാവെ നിലവരമായി കൈക്കൊണ്ട ആ പുരുഷനെ ദൈവം അഭിഷേകം ചെയ്യുന്നു. ൩൫ ആയതു ദരി ദ്രന്മാൎക്കു സുവിശേഷിപ്പാൻ തന്നെ (എന്നുവച്ചാൽ ആത്മാവി

ൽ ദരിദ്രമുള്ളവൎക്ക സമ്പത്തും സമ്പത്തുള്ളവൎക്ക ദാരിദ്ര്യവും വരുത്തുന്ന വചനങ്ങളെ ഘോഷിപ്പാൻ എന്നൎത്ഥം) ൩൬ കല്ലെ അപ്പമാക്കിനല്കുവാനും ലോകത്തെ ആദായപ്പെടുത്തികൊടുപ്പാനും ദൂതന്മാരെ കാവലാക്കിനിറുത്തുവാനും തക്കപ്രാപ്തി ആത്മാവിലുണ്ടെന്നു വിചാരിച്ച സ്നാപകയോഹന്നാനെ മഹാദരിദ്രനാക്കിത്തീൎപ്പാൻ തക്ക വചനം യേശു ഘോഷിച്ചതുമാത്രമല്ല; ൩൭ യോഹന്നാനല്ല, ദൈവമാകുന്ന തന്നെ അഭിഷേകം ചെയ്തതെന്നു അവനെ കാണിപ്പാനായി വീണ്ടും ആത്മാവിനെ ആയവന്നുപകൎന്നു കൊടുക്കുന്നതിനാൽ യോഹന്നാനെത്രയും ദരിദ്രനെന്നു ഏറ്റുപറയുന്നു. യോഹ: ൧:൨൭മുതൽ ൩൪ വരെ ഉള്ള വാക്യങ്ങളെ ഉറ്റുനോക്കണം. ൩൮ പിന്നെയും ആത്മാവിൽ ദാരിദ്ര്യമുണ്ടായി യോഹന്നാന്റെ സ്നാനത്താൽ സ്നാനപ്പെട്ട പേത്രൂൻ, അന്ത്രയോസ, നഥാനിയേൽ, ഫീലിപ്പോസ മുതലായ ഗലിലേയക്കാൎക്ക സുവിശേഷിച്ചതുമാത്രമല്ല അവരെ യോഹന്നാനെക്കാൾ വലിയവരാക്കി. ഇവ്വണ്ണം യേശു ഘോഷിച്ചതു കൊണ്ടു അവനെ ദൈവം അയക്കുന്നു.

൩൯ ആയത്തു "നുറുങ്ങിയ ഹൃദയമുള്ളവരെ സ്വസ്ഥമാക്കുവാനും അടിമകൾക്ക വിടുതലേയും കുരുടൎക്ക കാഴ്ചയേയും പ്രസംഗിപ്പാനും ചതഞ്ഞുറ്റുള്ളവരെ ഒഴിച്ചുവിടുവാനും കൎത്താവിന്റെ പ്രസാദവൎഷം ഘോഷിപ്പാനും" തന്നെ. ൪൦ ഇതിൽ മനുഷ്യ ഹൃദയങ്ങളെ പൂൎണ്ണപ്പെടുത്തുവാനായിട്ടു താൻ അയക്കപ്പെട്ടു എന്നു കാണുന്നു. ൪൧ ആയത്തു ഹൃദയത്തിലുള്ള മുറിവിനെ കെട്ടി സ്വസ്ഥതപ്പെടുത്തുക, അതിന്നു വന്ന അടിമയിൽ നിന്നു വിടുവിക്ക, അതിന്റെ അന്ധതയെ നീക്കുക, അതിലുള്ള ഇടുക്കത്തെ തീൎക്ക, ഇങ്ങനെ നിവൃത്തിക്കുന്നേതിന്നു ദൈവപ്രസാദമുള്ള കാലം ഇതത്രെ എന്നു കാണിക്ക, എന്നുള്ളവ തന്നെ. ഇതിന്നായിട്ടത്രെ ദൈവം തന്നെ അയച്ചതു. ൪൨ സകല മനുഷ്യരും ഒരുപോലെ ഹൃദയത്തിൽ ദരിദ്രന്മാരാകയാൽ ആ ദാരിദ്ര്യത്തെ കാണിക്കുന്നതാകുന്നു ദരിദ്രന്മാൎക്ക സുവിശേഷം പ്രസംഗിക്ക. ആയതിന്നായിട്ടു ദൈവം തന്നെ അഭിഷേകം ചെയ്തു. ൪൩ സകല പ്രവാചകന്മാരും ഹൃദയത്തിൽ പൂൎണ്ണന്മാരല്ലാത്തതിനാൽ ആത്മാവിൽ നിന്നു അംശമായെ പ്രവചിപ്പാൻ അവൎക്ക കഴിഞ്ഞൊള്ളു. താൻ ദൈവ

ത്തിന്റെ പൂൎണ്ണപുത്രത്വത്തെ പ്രാപിച്ചപുരുഷനാകകൊണ്ടു തന്റെ ഹൃദയത്തിലുള്ള മനസ്സും അനുസരണവും പൂൎണ്ണതപ്പെട്ടിരിക്കയാൽ കൎത്താവിന്റെ ആത്മാവു നിറവോടുകൂടെ അവന്റെ മേൽവന്നു.



## ൧൫-ാംഅദ്ധ്യായം

൧ ഇനിഞാൻ യേശുവിന്റെ പ്രവാചനവേലയെ കാണിക്കുന്നു. അവൻ നിറവായിപ്രവചിച്ചു. നിറവായ പ്രവചനം പടത്തെ സാക്ഷിയായിവെച്ചുകൊണ്ടു പൊരുളിനെ നോക്കി പറയുന്നതാകുന്നു. അതത്രെ സുവിശേഷം.

൨ മോശ ദൈവത്തെ അഗ്നിയാകുന്ന പടത്തിൽ കണ്ടുസംഭാഷിച്ചു. (പുറ: ൨: ൨-൫) യേശു ദൈവത്തെ സ്നേഹാഗ്നിയായ്കണ്ടുസംഭാഷിച്ചു. (യോഹ: ൧൭: ൨൩. ൧ യോഹ: ൪: ൮.)

൩ മോശ ഇസ്രായേൽജനങ്ങളൊടു താൻ ഉണ്ടാക്കിയആലയത്തിൽ ദൈവത്തെ വന്ദിപ്പാൻപറഞ്ഞു. (ആവ: ൧൨: ൫-൧൪) യേശു തന്റെജനങ്ങളൊടു ദൈവം സ്നേഹാത്മാവാകയാൽ പൊരുളാകുന്ന ആത്മാവിലും സത്യത്തിലും അവനെ വന്ദിക്കണംഎന്നു പറഞ്ഞു. ൪ (എന്നുവെച്ചാൽ ജീവാത്മാവും അതിന്നടുത്ത ജീവനും ശരീരവുമായ പൊരുളാകുന്ന ആലയത്തിൽ ദൈവത്തെവന്ദിക്കണം ജഡത്തിന്നടുത്ത ജീവനും മരണാത്മാവുമായ ഭവനത്തിൽ വന്ദിക്കരുതു എന്നു താല്പൎയ്യം) യോഹ: ൪: ൨൪.

൫ മോശ മിസ്രയിം എന്ന പടത്തെ അടിമവീടായും വിഗ്രഹങ്ങളാകുന്ന പടത്തെ അന്യദൈവങ്ങളായും ഫറവോനാകുന്നപടത്തെ ഇഹലോക പ്രഭുവായും കണ്ടു പ്രവചിച്ചു. (പുറ: ൧൩: ൧൪, ൧൫. ആവ: ൪: ൧൫-൨൦) ൬ യേശു ജഡമോഹം കണ്ണിൻമോഹം ജീവനത്തിന്റെ വമ്പു എന്നിവകളെ പുറപ്പെടുവിച്ചുകൊണ്ടു ആത്മാവൊടു എതിൎക്കുന്ന പാപജഡത്തെഅടിമവീടായും; ൭ മനുഷ്യന്റെ ഹൃദയത്തിൽ കുടികൊണ്ടിരിക്കുന്ന ഓരോ ദുൎവ്വികാരങ്ങളെ അന്യദൈവങ്ങളായും, സകലരിലും ഒരുപോലെ വ്യാപരിക്കുന്ന അനൈക്യാത്മാവാകുന്ന സാത്താനെ

ഇഹലോകപ്രഭുവായുംകണ്ടു സുവിശേഷിച്ചു. (യോഹ: ൮: ൪൪. മാക്കാ: ൧: ൧൨- ൧൩- യോഹ: ൧൨: ൩൧.)

൮ മോശ മനുഷ്യരുടെ പ്രവൃത്തികളാകുന്ന പടത്തെനോക്കി പരസ്യമായ ലംഘന പ്രവൃത്തികൾക്കു സാക്ഷികളുടെ വായ്മൊഴികളാൽ ശിക്ഷവിധിക്കയും രഹസ്യമായ ലംഘനപ്രവൃത്തികൾക്കു സംശയം തോന്നുന്ന ആളുകളെക്കൊണ്ടു ദൈവനാമത്തെക്കൊണ്ടു ആണയിടുവിക്കയും വേണമെന്നു പറഞ്ഞു. (ആവ: ൧൯: ൧൫. സംഖ്യ: ൫: ൧൯) ൯ യേശു മനുഷ്യരാകെ ലംഘനത്തിൽ ഉൾപ്പെട്ടിരിക്കുന്ന ഉണ്മയെ നോക്കിക്കണ്ടു കുറ്റമില്ലാത്തവൻ കുറ്റമുള്ളവനെ ശിക്ഷയ്ക്കു വിധിക്കേണമെന്നും അതിനാൽ നിങ്ങൾ ആരെയും കുറ്റം വിധിക്കരുതെന്നും സത്യത്തെ അതേപ്രകാരവും അല്ലാത്തതിനെ അതിന്മണ്ണവും അതെ, അല്ല, എന്നല്ലാതെ ദൈവനാമത്തെക്കൊണ്ടു ആണയിടരുതെന്നും പറഞ്ഞു സുവിശേഷിച്ചു- (മത്താ: ൫. ൩൩- ൩൭.)

൧൦ മോശ സൃഷ്ടിപ്പിൻ നിവൃത്തിയുടെ പടമായികാണപ്പെടുന്ന വാനഭൂമികളെയും മിസ്രയിം അടിമവിടുതലായ പടത്തെയും നോക്കിക്കണ്ടു ശാബത ആചരിപ്പാൻ പറഞ്ഞു. (ആവ: ൫: ൧൨- ൧൫.) ൧൧ യേശു, മനുഷ്യൻ സൃഷ്ടിക്കപ്പെട്ടതു ശാബതെക്കല്ല ശാബത മനുഷ്യന്നായി ഉണ്ടാക്കപ്പെട്ടു എന്നുള്ള ഉണ്മയെ നോക്കിക്കണ്ടു താൻ ശാബത ദിവസത്തിന്നും നാഥനാകയാൽ തന്നെപ്പോലെ നന്മപ്രവൃത്തിച്ചുകൊണ്ടു ശാബതയെ ആചരിക്കേണമെന്നു ഘോഷിച്ചു. (ലൂക്കാ: ൬: ൯. മത്താ: ൧൨: ൮)

൧൨ മോശ വാഗ്ദത്തദേശമായപടത്തെ നോക്കിക്കണ്ടു അതിൽ ദീർഘായുസ്സോടിരിപ്പാനായി മാതാപിതാക്കന്മാരെ ബഹുമാനിക്കണമെന്നുപറഞ്ഞു. (ആവ: ൫: ൧൬) ൧൩ യേശു ദൈവശരീരമായ വിശ്വാസികളുടെ സംഘത്തിന്നു വാഗ്ദത്തംചെയ്തിട്ടുള്ള പരിശുദ്ധാത്മാവിന്റെ ഉള്ളിലുള്ള പുതുവാനഭൂമികളായ സാക്ഷാൽ പൊരുളുകളെ നോക്കിക്കണ്ടു അതിൽ എന്നും വാഴ്വാനായി തിരുസഭയുടെ സകല അവയവങ്ങളെയും മാതാപിതാക്കന്മാരായി ബഹുമാനിക്കണമെന്നല്ലാതെ; ൧൪ പഴയ ഭൂവാനങ്ങളിലുള്ള പാപജഡത്തെ പിതാക്കന്മാർഎന്നു ഇനി പറയരുതു എന്നുഘോഷിച്ചു.(മത്താ: ൧൫: ൪, ൨൩: ൯.)

൧൫ മോശ പടമാകുന്ന ശരീരത്തെ നോക്കി കുലചെയ്യരുതെന്നുപറഞ്ഞു. (ആവ: ൫: ൧൭) ൧൬ യേശു ആത്മാവാകുന്ന പൊരുളിനെ നോക്കി സഹോദരനോടു സംഗതികൂടാതെകോപിക്കരുതെന്നുപറഞ്ഞു. (മത്താ: ൫: ൨൨) ൧൭ മോശ കുററംചെയ്യുന്നവരെ അല്ലാതെ കുററംചെയ്യാത്തവരെ കൊല്ലരുതെന്നുപറഞ്ഞു. യേശു അന്യനിലുള്ള കുററത്തെ സ്വന്തകുററമെന്നു എണ്ണി ഒരു കുററത്തിന്നും പ്രതികാരം ചെയ്യരുതെന്നു പറഞ്ഞു.

൧൮ മോശ ജഢസംയോജിപ്പായ പടത്തെനോക്കി വ്യഭിചരിക്കരുതെന്നുപറഞ്ഞു. (ആവ: ൫: ൧൮.) ൧൯ യേശു ആത്മസംയോജിപ്പായ പൊരുളിനെ നോക്കിക്കണ്ട മോഹംമൂലം അന്യപുരുഷനെയൊ അന്യസ്ത്രീയെയൊ നോക്കുന്ന നോട്ടം വ്യഭിചാരമെന്നുപറഞ്ഞു. (മത്താ: ൫: ൨൭. ൨൮) ൨൦ മോശ ഒരുവൻ അയല്ക്കാരന്റെ ഭാര്യയിലും തന്നാൽ ഉപേക്ഷിക്കപ്പെട്ടവളിലും ചേരുന്നതാകുന്ന വ്യഭിചാരം എന്നല്ലാതെ ഒരുത്തിയെ ഉപേക്ഷിച്ചു മറെറാരുത്തിയെ പരിഗ്രഹിക്കുന്നതിലും ദ്വിവിവാഹത്തിലും ബഹുഭാര്യാത്വത്തിലും വ്യഭിചാരമുണ്ടെന്നു പറഞ്ഞിട്ടില്ല. ൨൧ യേശു അന്യോന്യം കുററം ക്ഷമിച്ചുവിട്ടു ഒരുത്തനു ഒരുത്തിയും ഒരുത്തിക്കു ഒരുത്തനുമായി തങ്ങളുടെ ശരീരാത്മദേഹികളിൽ കറകൂടാതെ അന്യോന്യം കാത്തുകൊള്ളുന്നതാകുന്ന ഭാര്യാഭർത്താക്കന്മാരുടെ വിശുദ്ധസംയോജിപ്പു. ഇതിനെ കവിഞ്ഞു പ്രവൃത്തിക്കുന്നതൊക്കെയും വ്യഭിചാരമെന്നുപറഞ്ഞു.

൨൨ മോശ ജഢത്തിന്റെ വെവ്വേറായ ഓരൊ അവകാശപടത്തെനോക്കി മോഷ്ടിക്കരുതെന്നുപറഞ്ഞു. (ആവ: ൫: ൧൯) ൨൩ യേശു ആത്മാവിന്റെ ഐക്യമായ അവകാശപ്പൊരുള്ളകളെ നോക്കിക്കണ്ടു ഭക്ഷണപാനീയങ്ങളെക്കുറിച്ചാകട്ടെ ഉടുപ്പിനെക്കുറിച്ചാകട്ടെ വിചാരപ്പെടാതെ തങ്ങളുടെ സകല ആവശ്യങ്ങളെയും ദൈവത്തിൽ സമർപ്പിക്കേണമെന്നും; ൨൪ മററുള്ളവർ തങ്ങൾക്കു എന്തെല്ലാം ചെയ്യേണമെന്നു ഇച്ഛിക്കുന്നുവൊ അവ്വണ്ണംതന്നെ തങ്ങൾ മററുള്ളവർക്കും ചെയ്യുന്നതു ധർമ്മവും പ്രവാചകന്മാരും ആകുന്നു എന്നുംപറഞ്ഞുഘോഷിച്ചു. (മത്താ: ൬: ൨൫- ൩൧, ൭: ൧൨.)

൨൫ മോശ ജഢത്തിന്റെ ഓരൊ നീതിപടങ്ങളെ നോക്കി

കള്ളസാക്ഷി പറയരുതെന്നുപറഞ്ഞു. (ആവ: ൫: ൨൦) ൨൩ യേശു ആത്മാവിന്റെ ഫലങ്ങളായ നീതി, സമാധാനം, പരിശുദ്ധാത്മാവിൽ സന്തോഷം എന്ന പൊരുളിനെ നോക്കികൊണ്ടു; ൨൪ വേദവാക്യങ്ങളിലുള്ള ഇരുസാക്ഷികൾക്കും അനുകൂലമായി പറയാതെ ഏകസാക്ഷിയെമാത്രം പിടിച്ചു പറയുന്ന കള്ളസാക്ഷിക്കാരായ പ്രവാചകന്മാരിൽനിന്നു സൂക്ഷിച്ചുകൊള്ളുണമെന്നും അവരുടെ ഫലങ്ങളാൽ അവരെ അറിയണംഎന്നും പറഞ്ഞുഘോഷിച്ചു. (മത്താ: ൭: ൧൫ - ൨൪.)

൨൫ മോശ ജഡമോഹങ്ങളാകുന്ന പടങ്ങളെ നോക്കി മോഹിക്കരുതെന്നുപറഞ്ഞു (൫ മോശ: ൫: ൨൧.) ൨൬ യേശു ആത്മമോഹങ്ങളാകുന്ന ദൈവസ്നേഹവും ഐക്യാത്മാവിന്റെ സഫലവ്യാപാരവുമായ പൊരുളിനെകണ്ടു ദൈവത്തെ പൂൎണ്ണമായും തന്നെപ്പോലെ മറ്റെല്ലാവരെയും സ്നേഹിക്കണമെന്നും ഇതു ധൎമ്മത്തിന്റെയും പ്രവാചകന്മാരുടെയും നിവൃത്തിയാകുന്നു എന്നും പറഞ്ഞുഘോഷിച്ചു. (മത്താ: ൨൨: ൩൭- ൪൦)

൩൦ ഇവ്വണ്ണം യേശു മോശയെപ്പോലെ അംശമായിട്ടല്ലനിറവായിട്ടത്രെ പ്രവചിച്ചതു. അവൻ ദേശത്തെയും, ആലയങ്ങളേയും, ജനങ്ങളെയും, ജാതികളെയും, ശിഷ്യന്മാരെയും, അല്ലാത്തവരെയും നോക്കിയത്രെ സാക്ഷാലുള്ള നിവൃത്തിക്കു പടമായേ ഇരുന്നുള്ളു. ൩൧ ആ പടങ്ങൾ വഴിയായി സാക്ഷാലുള്ള സകലമനുഷ്യരിലുമുള്ള പൊരുളുകളെ നോക്കിക്കൊണ്ടാതെ ഇവ്വണ്ണമുള്ള വചനങ്ങൾ അവനിൽ നിന്നു പുറപ്പെട്ടുന്നതല്ല എന്നുള്ളതു സ്പഷ്ടം. ഇപ്രകാരം പൂൎണ്ണപ്രവാചകനായി തന്റെ വേലയെ അവൻ നടത്തി.



## ൧൩-ാം അദ്ധ്യായം

൧ യേശു രാജാവായും ഭരിച്ചു. അതിനെപറ്റിയാകുന്നു ഞാൻ ഇനി പറവാൻ പോകുന്നതു-

൨ മോശ ഇസ്രയേലിന്റെ രാജാവായിരുന്നു കൊണ്ടു ഫറവോന്റെ ശക്തിയിൽനിന്നു അവരെവിടുവിച്ചു. ദാവീദ അനേക

ദേശങ്ങളെ ജയിച്ചു ൧൨ ഗോത്രങ്ങളിന്മേലും രാജാവായി വാണു. എംകിലും ഇഹലോക പ്രഭുവാകുന്ന സാത്താനിൽ നിന്നു സ്വജനങ്ങളെ വിടുവിപ്പാൻ അവൎക്കകഴിഞ്ഞില്ല എന്നുള്ളതുസ്പഷ്ടം. ൩ എന്തെന്നാൽ സാത്താൻ അവരുടെ ശിരസ്സായി വാണു. അവരും മറ്റെല്ലാവരും ലംഘനമുള്ളവരാകുന്നു. ലംഘനം ഉള്ളേടത്തു സാത്താൻ ശിരസ്സായിവാഴുന്നു. നിശ്ചയം.

൪ യേശുവിനെ ലംഘനത്തിൽ ഉൾപ്പെടുത്തുവാൻ സാത്താൻ സ്ഥാപകയോഹന്നാന്റെ പാപജഢത്തിൽ കയറിവന്നു എങ്കിലും അതിന്നുകഴിഞ്ഞില്ല. ൫ അവൻ ഒരുസമയം പത്രോസിൽ കയറിവന്നു പരീക്ഷിച്ചു. ൬ ആയതു സുന്നദ്രിയം, ഹേറോദ്യം, റൌമ്യം എന്ന ലോകസാമ്രാജ്യത്തിന്നു (അതുവിധിക്കുന്ന വിധിയിൻവണ്ണം അതിന്നും വിധിയുണ്ടാകുവാൻ) യേശു തന്റെ ശരീരത്തെ ഏല്പിച്ചുകൊടുക്കണം എന്നുള്ളതു ദൈവേഷ്ടമായിരിക്കെ അങ്ങിനെവരരുതു എന്നു പത്രോസിന്റെവായ്മൂലം സാത്താൻ പറഞ്ഞതത്രെ. ൭ എംകിലൊ പത്രോസു തന്റെപരമാൎത്ഥതയിൽപറഞ്ഞു. എന്നാൽയേശു ആയതറിഞ്ഞു. "നീഎന്റെ അഗ്രഗാമിയായിരുന്നു ഗുണദോഷിക്കേണ്ടാ എന്റെ പിന്നിൽ പോ സാത്താനെ" എന്നു സ്ഥാപകയോഹന്നാനൊടു പറഞ്ഞവണ്ണം പത്രോസിനോടുംപറഞ്ഞു സാത്താനെ ജയിച്ചു (മത്താ: ൧൬: ൨൦- ൨൪.) ൮ യഹൂദാവു യേശുവിനെ ഒറ്റിക്കൊടുത്തതുദൈവേഷ്ടത്തെ നിവൃത്തിച്ചതാകുന്നു എന്നു താംകൾ പറയും. സഹോദര! മനുഷ്യരിൽ സാത്താന്റെപ്രവൃത്തി രണ്ടുപ്രകാരത്തിലാകുന്നു. മരണത്തിലേക്കുള്ള പ്രവൃത്തിയും മരണത്തിലേക്കല്ലാത്ത പ്രവൃത്തിയും തന്നെ. ൧ യോഹ: ൫: ൧൬ാം വാക്യം നോക്കണം.

൰ മരണത്തിലേക്കുള്ള പ്രവൃത്തി മനഃപൂൎവ്വമായി പാപം ചെയ്യുന്നതാകുന്നു. അതിനായിട്ടു യഹൂദായിലുള്ള ദ്രവ്യാഗ്രഹമായ ദുൎവ്വികാരം അവനെ ജയിച്ചതിനാൽ ആ പഴയ സൎപ്പത്തിന്മേൽ സാത്താൻ പ്രവേശിച്ചു. ൧൧ പിന്നയും യഹൂദാ യേശുവിനെ ചുംബിച്ചതു തന്റെ പരമാൎത്ഥതയിലല്ല കപടത്തിലത്രെ. (എന്നുവച്ചാൽ ശത്രുക്കൾക്കഒറ്റിക്കൊടുപ്പാനായിട്ടു എന്നൎത്ഥം) ൧൨ ആ പ്രവൃത്തി മരണത്തിലേക്കുള്ള പാപമാക

യാൽ അതിന്നു പരിഹാരമില്ല. ൫൬. ഇവ്വണ്ണം പരിഹാരമില്ലാത്ത ലംഘനത്തിൽ ഉൾപ്പെടുന്നവൎക്ക യഹൂദാ തലവനായി പോയതിനെ കണ്ടിട്ടാണ അവന്നു ഹാ കഷ്ടമെന്നും: അവൻ ഇങ്ങനെ സാത്താനിൽ വീണ്ടുംജനിക്കാതെയിരുന്നാൽ അവന്നു മക്കൾ പിന്നീടുണ്ടാകാത്തതുകൊണ്ടു ആയതുകൊള്ളാമായിരുന്നു എന്നും യേശു പറഞ്ഞതു. ൫൭. അതുകൊണ്ടു ദൈവത്തിന്റെ ആത്മാവിനാൽ വീണ്ടും ജനിക്കുന്നതിൻവണ്ണം സാത്താന്റെ ആത്മാവിനാൽ വീണ്ടുംജനിച്ചു സഹായഹാനികളുൾപ്പെട്ടുപോകുമെന്നു തെളിയുന്നു.

൫൮. മരണത്തിലേക്കല്ലാത്ത പ്രവൃത്തി മനസ്സറിയാതെയും പരീക്ഷമൂലം മനസ്സുകേടായും പ്രവൃത്തിക്കുന്നതാകുന്നു,അതിൽ സാത്താന്റെവീണ്ടുംജനനമില്ല. ൫൯. ഈ പ്രകൃതിയാൽമനുഷ്യർപഴയ ആദാമിന്റെ ബുദ്ധികേടിൽ ഇരിക്കുന്നതാകകൊണ്ടു തങ്ങളുടെ പരമാൎത്ഥതയിൽ ഓരൊവികാരം ഉജ്ജ്വലിച്ചു സാത്താന്റെ ഉദ്യോഗിപ്പിനാൽ അറിയാതെ ലംഘനം പ്രവൃത്തിച്ചുപോകുന്നു. ൬൦. അതു കുററമായി എണ്ണപ്പെടാത്തതുകൊണ്ടു അതിന്നു പരിഹാരമുണ്ടു. ഇവ്വണ്ണമത്രെ "നിനക്കു ഇതുവരരുതു" എന്നു പത്രോസ യേശുവിനോടു പറഞ്ഞതും ഇതേപ്രകാരം തന്നെ "ഞാൻ അവനെ അറിയുന്നില്ല" എന്നു അവൻ മൂവട്ടം തള്ളിപ്പറഞ്ഞതും.

൬൧. അതുകൊണ്ടു പത്രോസിന്റെ ജീവൻ സാത്താനാൽ വീണ്ടും ജനിക്കാതെവണ്ണം അവനെ പത്രോസിൽനിന്നു യേശു ആട്ടികളകയും ആയവനെ വീഴ്ചയിൽനിന്നു എഴുനീല്പിക്കയും ചെയ്തു. ൬൨. ഇവ്വ യേശു യഹൂദാവിൽ വെച്ചിരുന്ന തൻ അപോസ്തലത്വത്തിന്റെ ആത്മാവിനെ അവന്റെ ജീവാത്മാവോടുകൂടെ തന്നിലേക്കു ആകൎഷിച്ചുകൊണ്ടു പാപജഢത്തിന്റെ സംഹാരത്തിന്നായിട്ടു അവനെ സാത്താന്നു ഏല്പിച്ചു. ൬൩. ഇതു തന്റെ രാജധൎമ്മത്തിന്റെപടമത്രെ. പൊരുത്തുടാകാരോരുത്തനിലുമുള്ള പാപജഢത്തെഅതിന്റെസകലപൂൎണ്ണതയോടുംകൂടെശിക്ഷിക്കുവിധിക്കയും, ആത്മാവിനെ അതിന്റെ പരിപൂൎണ്ണതയൊടും കൂടെ വീണ്ടെടുത്തു രക്ഷിക്കയും ചെയ്യുന്നതിന്നുള്ള സുവിശേഷധൎമ്മമത്രെ. ൬൪. അപോസ്തലർ മുതലായ ശിഷ്യരെ ധന്യരെന്നു യേശു

പറഞ്ഞതു അവരുടെ പാപജഡത്തെയല്ല: പരീശർ മുതലായവരെ നോക്കി "നിങ്ങൾക്കു഻ ഹാ! കഷ്ടം" എന്നു അവൻ പറഞ്ഞതു അവരുടെ ആത്മാവിനേയുമല്ല. ൨൧ അതുകൊണ്ടു഻രം രണ്ടുകക്ഷിക്കാരും ആത്മാവിന്നും ജഡത്തിന്നും പടങ്ങളായിരുന്നതേ ഉള്ളൂ. ൨൨ പരീശന്മാർ മുതലായവരിൽ ~~പ്രേരിതാത്മാ~~വുണ്ടെന്നുള്ളതിന്നു നിക്കൊദേമൂസും അറമതിയാക്കാരനായ യോസേഫും സാക്ഷിക്കാരത്രെ. അപ്പോസ്തലരിൽ പരീശർ മുതലായവരുടെ പാപജഡമുണ്ടെന്നുള്ളതിന്നു പത്രോസും യഹൂദാവും സാക്ഷികളാകുന്നു.

൨൩ യേശു നന്മചെയ്തുകൊണ്ടു സഞ്ചരിച്ചു. ആയതു തന്റെ രാജത്വത്തിന്നു അടുത്തതായിട്ടുതന്നെ മത്താ: ൪:൭ ൽ പറഞ്ഞവണ്ണം യേശു ജനങ്ങളുടെ ബലഹീനങ്ങളെ വഹിക്കയും വ്യാധികളെ ചുമക്കയുംചെയ്തു. ൨൪ ആയതു താൻ വാക്കുകൊണ്ടു പിശാചുകളെ പുറത്താക്കുകയും സകലദീനക്കാരെ സൌഖ്യമാക്കുകയും ചെയ്തപ്പോൾ നിവൃത്തിച്ചു എന്നുകാണിക്കുന്നു. ൨൫ പിശാചുകൾ എന്ന സാത്താന്റെ സേനകൾ മനുഷ്യന്റെ ഉള്ളിൽ ജീവാത്മാവിന്റെ പുറത്തെഭാഗമാകുന്ന ഹൃദയത്തിലാകുന്നു വസിക്കുന്നതു. ൨൬ ഇതിന്നു ദേഹിയെന്നും, ജീവനെന്നും, ഹൃദയമെന്നും മറ്റും വേദവാക്യങ്ങളിൽ കാണിച്ചിട്ടുണ്ടു. ൨൭ അവിടെനിന്നാകുന്നു ഓരോവികാരങ്ങൾ ഉജ്ജ്വലിക്കുന്നതു. അവയൊക്കയും ദുർവികാരങ്ങളായിതീരുവാൻതക്കവണ്ണം ഹൃദയത്തിൽ മനുഷ്യന്നുല്പത്തിമുതലെ പാപപ്രകൃതിഇരിക്കുന്നതുകൊണ്ടു അതു ദുരാത്മാക്കളുടെ വാസസ്ഥലമായി തീൎന്നു. ൨൮ യേശുവിന്റെവചനം ഹൃദയത്തെപ്രകാശിപ്പിക്കുന്നതാകകൊണ്ടു അവൻ അവിടെനിന്നു പിശാചുകളെ വചനത്താൽ പുറത്താക്കി. ൨൯ എങ്കിലൊ അവകൾ തങ്ങളുടെ ദുരാവികളാൽ മനുഷ്യർ ബലഹീനരായിതീരുവാൻതക്കവണ്ണം ജീവനിൽ അശേഷം വ്യാപരിച്ചു ഓരൊ ഭൂതോപദ്രവങ്ങളെ അവരിൽ വരുത്തി. ൩൦ എന്നുമാത്രമല്ല ശരീരത്തിൽ പലവ്യാധികളും വന്നുവെളിപ്പെടുകയുംചെയ്തു. ൩൧ യേശു അവരുടെ ഭൂതോപദ്രവങ്ങളെ നീക്കുകയും വ്യാധികളെ ശമിപ്പിക്കയുംചെയ്തു. ആയതു താൻ അവരുടെ ബലഹീനങ്ങളെ വഹിക്കയും വ്യാധികളെ ചുമക്കയുംചെയ്തുകൊ

ണ്ടുതന്നെ. ൩൧ ഒരുവൻ ഒരുകാൎയ്യത്തെ നിവൃത്തിക്കുന്നതിന്റെ പ്പററി അവൻ ആ കാൎയ്യത്തെ വഹിക്കുന്നു എന്നും ചുമക്കുന്നു എന്നും പറയുന്നതു സാധാരണനടപ്പാകുന്നു. ൩൨ അതേപ്രകാരമത്രെ അവൻ വഹിച്ചു എന്നും ചുമന്നു എന്നും എശായാപ്രവാചകൻ പറഞ്ഞിരിക്കുന്നതിന്റെ നിവൃത്തിഎന്നുമത്തായി പറഞ്ഞിരിക്കുന്നതു. ൩൩ ഇപ്രകാരം യേശു ജീവനിലുംശരീരത്തിലുംവന്ന ഓരൊസുഖക്കേടുകളെ മാററിയതു മനുഷ്യരുടെ ഹൃദയങ്ങളിലുള്ള പാപരോഗത്തെയും പിശാചിൻ ബാധകളെയും താൻനീക്കിയ നിവൃത്തിക്കു പടമത്രെ. ൩൪ എങ്കിലൊ തന്റെ പാത്രതയ്ക്കു തക്കവണ്ണം വെളിപ്പെട്ട നന്മയെപ്രവൃത്തിച്ചതിനാൽ താൻവരുവാനുള്ള രാജാവാകുന്നു എന്നുതന്നെ ജനങ്ങൾക്കുകാണിക്കുന്നു. ൩൫ അവൻപ്രവൃത്തിച്ചു വെളിപ്പെട്ടനന്മകൾ കുരുടൎക്കുകാഴ്ചയും, ചെകിടൎക്കുകേൾവിയും, ഊമകൾക്കു സംസാരവും,കുഷ്ഠരോഗികൾക്കുസ്വച്ഛതയും, പിശാചിൻബന്ധനത്തിൽ നിന്ന് മനുഷ്യരെ അഴിച്ചു വിടുതലും, വിശപ്പുള്ളവൎക്കു ഭക്ഷണവും,മരിച്ചവൎക്കു ജീവിപ്പും,രോഗികൾക്കു സ്വസ്ഥതയും എന്നിവ മുതലായവതന്നെ. ൩൬ ഇവ്വണ്ണം ദൈവത്തിന്റെ കലവറയിൽനിന്നു ഓരൊ നന്മകളെ എടുത്തു പ്രവൃത്തിപ്പാൻ തക്കവണ്ണമുള്ള അധികാരം യേശു എന്ന പുരുഷനല്ലാതെ മററാൎക്കും ഉണ്ടായിട്ടില്ല. കാരണം അവൻ മാത്രം ദൈവത്തിന്നാവിശ്വാസവും ബുദ്ധിയുമുള്ള കലവറക്കാരനായിരുന്നു.

൩൭ ദൈവത്തിന്നു ഒരുകലവറയുണ്ടെന്നും അതിൽ ഓരോരുത്തന്നു അവനവന്റെ പ്രവൃത്തികൾക്കുതക്കവണ്ണം പകരം കൊടുപ്പാൻതക്ക വേണ്ടപ്രതിഫലം നിറഞ്ഞിരിക്കുന്നു എന്നും നാം അറിയണം. ൩൮ ആ പ്രതിഫലമൊ മനുഷ്യരിലുള്ള ദൈവസന്തതിക്കും പിശാചിൻസന്തതിക്കും കൊടുപ്പാൻ തക്കവണ്ണം ആ കലവറയിൽ വെവ്വേറായും ആകുന്നു ഇരിക്കുന്നതു എന്നും നാമറിയണം. ൩൯ അതുമാത്രവുമല്ല മനുഷ്യർ പൊതുവായിരിക്കുന്നതിനാൽ ജഡമയന്മാരിൽനിന്നു ആത്മമയന്മാരെയും ആത്മമയന്മാരിൽനിന്നു ജഡമയന്മാരെയും വേർപിരിപ്പാൻ മനുഷ്യൎക്കു നന്മയെ അല്ലാതെ തിന്മയെ ആ കലവറയിൽ നിന്നു പകൎന്നു കൊടുക്കുന്നതു ദൈവേഷ്ടമല്ലെന്നും നാമറിയ

ണം. ൪൦ അതിനാൽ ശത്രുക്കളെ സ്നേഹിക്കയും, ശപിക്കുന്ന
വരെ അനുഗ്രഹിക്കയും, പകെക്കുന്നവൎക്കു ഗുണംചെയ്കയും, ഉ
പദ്രവിക്കയും പീഡിപ്പിക്കയും ചെയ്യുന്നവൎക്കുവേണ്ടി പ്രാൎത്ഥി
ക്കയും ചെയ്യുന്നതല്ലാതെ പ്രതികാരംചെയ്യരുതെന്നു മത്താ: ൫:
൪൪ ൽ പറഞ്ഞിരിക്കുന്നു. ൪൧ അതുകൊണ്ടു മോശയും ദീൎഘദ
ൎശിമാരും തങ്ങൾക്കു അധികാരം ലഭിച്ചു ദൈവകലവറയിൽനി
ന്നു വിശ്വാസവും ബുദ്ധിഹീനവുമുള്ള കലവറക്കാർ എന്നപോ
ലെ അല്ലെങ്കിൽ ബുദ്ധിയും അവിശ്വാസവുമുള്ള കലവറക്കാർ
എന്നവണ്ണം മനുഷ്യൎക്കു നന്മയേയും തിന്മയെയും പകൎന്നുകൊടു
ത്തുകൊണ്ടു സഞ്ചരിച്ചു. ൪൨ യേശു എന്ന ഉത്തമപുരുഷനൊ
അപ്രകാരമല്ല വിശ്വാസത്തിന്റെ ദിവ്യാത്മാവുകൊണ്ടും ഗുണ
ദോഷപരിജ്ഞാനിയായ ബുദ്ധിയെക്കൊണ്ടും നിറഞ്ഞവനായി
ആ കലവറയിൽനിന്നു മനുഷ്യരുടെമേൽ നന്മയെമാത്രം പക
ൎന്നുകൊണ്ടു സഞ്ചരിച്ചു തന്റെ രാജത്വവേലയെ നിവൃത്തിച്ചു
വന്നു.

൪൩ മനുഷ്യർ ഇഹലോകജീവനിൽ ഇരിക്കുമ്പോൾ അവരു
ടെ പാത്രതയ്ക്കുതക്കവണ്ണം മറ്റുള്ളവൎക്കു നന്മചെയ്യുന്നതു പര
ലോകജീവനിൽ നിക്ഷേപങ്ങളെ ശേഖരിക്കയാകുന്നു എന്നു മ
ത്താ: ൬: ൨൦ൽ പറഞ്ഞിരിക്കുന്നു. ൪൪ യേശു ഒരു ദരിദ്രൻ എ
ന്നപോലെ അല്ല, ഒരു മഹാരാജാവു എന്നവണ്ണം നന്മചെയ്തുവന്നു.
ആയതു മറ്റുള്ളവൎക്കു അതിശയം എന്നപോലെ കാണപ്പെട്ടാ
ലും തനിക്കു അതിശയമല്ല. ൪൫ ഇഹലോകജീവനിൽ താൻ
ഇരിക്കുമ്പോൾ അതിനടുത്ത നന്മകളെ സമ്പൂൎണ്ണമായി പ്രവൃത്തി
പ്പാൻ തക്കവണ്ണം തന്റെ കലവറയിൽ പിതാവു വേണ്ടുന്നിട
ത്തോളം നന്മകളെ നിറച്ചുവച്ചിരുന്നു. ൪൬ "അവൻ അതി
ൽനിന്നു വാരിവിതറി. അവൻ ദരിദ്രന്മാൎക്കുകൊടുത്തു ആയതു അ
വന്റെ നീതി എന്നേക്കും നിലനില്പാൻതന്നെ" എന്നു സങ്കീ-
൧൧൨: ൯ൽ പറഞ്ഞവണ്ണംതന്നെ. ൪൭ ഇങ്ങനെ അവൻ നന്മ
ചെയ്തുകൊണ്ടു സ്വൎഗ്ഗത്തിൽ നിക്ഷേപങ്ങളെ ശേഖരിച്ചു. ൪൮ എ
ന്നാലും മനുഷ്യനിൽനിന്നു മരണനാശ്യമാകുന്ന ബഹുമാന
ത്തെ കൈക്കൊണ്ടുതന്നെ നിറച്ചുകൊണ്ടില്ല. ജീവനാശ്യമാകു
ന്ന ഉയൎത്തപ്പെട്ട ഹൃദയത്തെ വാങ്ങിച്ചുകൊണ്ടു തന്നിലുള്ള ദൈ

റുഭണ്ഡാരത്തെ നിറച്ചു എന്നുതാല്പൎയ്യം. "എന്റെപുത്ര! നി ന്റെഹൃദയം എനിക്കതരിക" എന്നുസുഭാ: ൨൩: ൨൬ൽ പറ ഞ്ഞിരിക്കുന്നു.

൪൯ എങ്കിലൊ തിന്മയിന്നാത്മാവു ഒരുസമയം യാക്കോബു യോഹന്നാൻ എന്ന അപ്പോസ്തലരിൽ അവരറിയാതെ കയറിവ ന്നുഅവരുടെ വായ്മൂലം യേശുവോടുപറയുന്നു_ ശമൎയ്യർതന്നെ കൈക്കൊള്ളായ്കനിമിത്തം "കൎത്താവെ! ഏലിയാചെയ്തുപോ ലെ ആകാശത്തിൽനിന്നു തീയിറങ്ങി അവരെനശിപ്പിപ്പാൻ ഞ ങ്ങൾ പറയുന്നതിന്നു മനസ്സുണ്ടൊ." എന്നത്രെ. (ലൂക്കൊ: ൯: ൫൪.) ൫൦ മനുഷ്യരുടെ ദേഹികളെ നശിപ്പിപ്പാനല്ല രക്ഷിപ്പാ ൻവന്ന യേശു തന്റെ നന്മയിന്നാത്മാക്കളെ വെളിപ്പെടുത്തി അവരിലുള്ള പ്രതികാരത്തിന്നാത്മാവെ ശാസിക്കുന്നതിനാൽ തന്നിൽ തിന്മകെട്ടുമില്ലെന്നു പ്രത്യക്ഷമാകുന്നു.

൫൧ യേശു തന്റെ രാജ്യരഹസ്യങ്ങളെ തന്റെ പ്രജകൾക്ക വെളിവാക്കിവന്നു. ആയതുപലഉപമകൾമൂലംതന്നെ. ൫൨ മോ ശയും ദാവീദുമുതലായവരും തങ്ങളുടെ രാജ്യത്തെ ഭൂമിയിലത്രെ സ്ഥാപിച്ചതു. ആയതുതങ്ങൾക്ക ശത്രുക്കളെ മനുഷ്യർ എ ന്നുകണ്ടു അവരെജയിച്ചുകൊണ്ടുതന്നെ. ൫൩ എന്നാൽ യേശു തന്റെരാജ്യത്തെ ഭൂമിയിലല്ല മനുഷ്യരുടെ ഹൃദയങ്ങളിലത്രെ സ്ഥാപിച്ചതു. ആയതുശത്രുവായ പിശാചിനെയും അവന്റെ സൈന്യങ്ങളായ ഭൂതങ്ങളെയും ജയിച്ചുകൊണ്ടുതന്നെ. ൫൪ മോ ശമുതലായവർ ജനങ്ങൾക്ക നന്മയെയും തങ്ങളുടെ അനുസര ണത്തിൽ വന്നൊത്താത്ത ജാതികൾക്ക തിന്മയെയും ചെയ്തുകൊ ണ്ടു തങ്ങളുടെ അധികാരത്തെ ഭൂമിയിൽനടത്തി. യേശു സക ലമനുഷ്യൎക്കും നന്മചെയ്തുകൊണ്ടും പിശാചിന്നും അവന്റെ ദൂ തന്മാൎക്കും തിന്മചെയ്തുകൊണ്ടും തന്റെ അധികാരത്തെ മനു ഷ്യഹൃദയങ്ങളിൽനടത്തി. ൫൫ മോശമുതലായവർ തങ്ങളുടെ നിക്ഷേപങ്ങളെ ഭൂമിയിൽ ശേഖരിച്ചു അവയുടെ രഹസ്യങ്ങളെ തങ്ങൾക്കുള്ളവൎക്ക വെളിപ്പെടുത്തി. അല്ലാത്തവൎക്ക അന്ധകാര പ്പെടുത്തി. ൫൬ യേശുവൊ തന്റെനിക്ഷേപങ്ങളെ മനുഷ്യരു ടെ തുറക്കപ്പെട്ടഹൃദയങ്ങളിൽ നിക്ഷേപിച്ചു, അവയുടെ രഹ സ്യങ്ങളെ തന്റെ ജനങ്ങൾക്ക വെളിപ്പെടുത്തി; സാത്താന്നും അ

വന്റെദൃതന്മാൎക്കും അന്ധകാരപ്പെടുത്തി. മത്തായി: ൧൩: ൧൦മു
തൽ ൧൭ വരെ വാക്യങ്ങളെ നോക്കണം.

൭ യേശു ഉപമകളിൽ കാണിക്കുന്ന തന്റെ രാജ്യരഹസ്യ
ങ്ങൾ രണ്ടുപ്രകാരത്തിലത്രെ. സാക്ഷാൽവീണ്ടും ജനിച്ചഹൃദയ
ങ്ങളിൽ സഫലമായി വ്യാപരിക്കുന്ന യേശുസാക്ഷ്യം ലഭിച്ചു
ദൈവവിത്തും വീണ്ടുംജനിക്കാത്ത ഹൃദയങ്ങളിൽ അന്ധകാരമാ
യിവ്യാപരിക്കുന്ന പഴയാദാമിന്റെ സാക്ഷ്യംലഭിച്ച പിശാചി
ൻ വിത്തുംതന്നെ. ൮ ഇവരണ്ടുംപുറമെ രാജ്യത്തിൻമക്കളായി
കാണപ്പെടുന്നവരിലും കാണപ്പെടാത്തവഴിലും അന്തരംഗമായി
രിക്കുന്നതിനാൽ ഇവയുടെ ഉല്പത്തി,വൎദ്ധനവു, പൂൎണ്ണത,വേൎപ്പാ
ടു,കൂട്ടിച്ചേൎപ്പു എന്നിവകളെയും; ൯ ഇവയുടെ ശുശ്രൂഷക്കാ
ർ, തമ്മിലുള്ള എതിൎപ്പു, പോരാട്ടം, ജയാപജയങ്ങൾ, പിടിച്ചു
ടക്കം, കൈവിടപ്പെടുക എന്നിവകളെയും; മററുപമകളായി
കാണിച്ചു അവയെയേശു തെളിയിക്കുന്നു. മത്താ: ൧൩ാം അദ്ധ്യാ
യംമുഴുവനും വായിച്ചുനോക്കണം. ൧൦ ഉപമകൾക്കൂടാതെപല
സദൃശങ്ങളാൽ തനിക്കും തന്റെ അവയവങ്ങളാകുന്ന ജനങ്ങൾ
ക്കും തമ്മിലുള്ള ഐക്യത്തെയും പൂൎണ്ണതയേയും തന്റെ അവയ
വങ്ങളല്ലാത്ത പാപജഡത്തോടുതനിക്കുള്ള വേൎപാടിനേയും അ
തിന്റെ പൂൎണ്ണതയേയും യേശുതെളിയിക്കുന്നു.

൧൧ യേശു കഴുതപ്പുറത്തു കയറിക്കൊണ്ടു യരുശലേമിലേക്കു
പോയതു വചനസ്വരൂപനായ തന്നെ തന്റെജനങ്ങൾ ഹൃദ
യങ്ങളിലെന്നേക്കും വഹിച്ചുകൊണ്ടുസഞ്ചരിക്കുന്നു എന്നുള്ളനി
വൃത്തിക്കു പടമാകുന്നു. ൧൨ അതിനാൽമോശമുതലായവരുടെ
കല്പനകളെ അവരുടെ ജനങ്ങൾ ലംഘിച്ചുവണ്ണം യേശുമഹാ
രാജാവിനെ ഹൃദയങ്ങളിൽവഹിച്ചുകൊള്ളുന്ന സ്വജനങ്ങൾക്കു
അവന്റെ കല്പനകളെ ലംഘിപ്പാൻഒരിക്കലും കഴികയില്ല.
൧൩ "എന്നെസ്നേഹിക്കുന്നവൻ എന്റെ വചനങ്ങളെ പ്രമാ
ണിക്കും" എന്നു യോഹ: ൧൪: ൨൩ലും "സ്നേഹംന്യായപ്രമാ
ണത്തിന്റെ നിവൃത്തിയാകുന്നു" എന്നുറോമ: ൧൩: ൧൦ലും പറ
ഞ്ഞിരിക്കുന്നു.

൧൪ യേശു റോമാധികാരത്തിന്നു വിരോധമായി ഒന്നുംപ്ര
വൃത്തിച്ചിട്ടില്ല എന്നു "കൈസൎക്കുള്ളതു കൈസൎക്കു കൊടുക്ക

ണം" എന്നവചനത്താൽ തെളിയുന്നു. അവൻ സൻഹെദ്രിയത്തി
ന്ന് വിരോധമായി ഒന്നും പ്രവൃത്തിച്ചിട്ടില്ലെന്നു "ദൈവത്തിന്നു
ള്ളതു ദൈവത്തിന്നു കൊടുക്കണം" എന്നവചനത്താലും തെളി
യുന്നു. (മത്താ: ൨൨: ൨൧) ൩൫ വ്യഭിചാരത്തിൽ കണ്ടുപിടിക്ക
പ്പെട്ട സ്ത്രീക്കു അവൻ ന്യായം വിധിച്ചതിലും മേല്പറഞ്ഞ രണ്ടു അ
ധികാരങ്ങൾക്കും വിരോധമായി പ്രവൃത്തിച്ചില്ലെന്നു കാണുന്നു.
൩൬ ആ വിധിയൊ "പാപമില്ലാത്തവൻ മുമ്പെ അവളിൽ ക
ല്ലെറിയട്ടെ" എന്നും "ഞാനും നിന്നെ ശിക്ഷയ്ക്കു വിധിക്കുന്നില്ല
ഇനി പാപം ചെയ്കയും അരുതു" എന്നും യേശു ആ സ്ത്രീയോടും
അവളെ കുറ്റപ്പെടുത്തിയവരോടും പറഞ്ഞതത്രെ. (യോഹ: ൮:
൧-൧൦.) ൩൭ ഹേറോദേസു യേശുവിനെ കൊല്ലുവാൻ അന്വേ
ഷിച്ചതു താൻ ശിരഛേദനം ചെയ്യിച്ച യോഹന്നാൻ ഉയിൎത്തുവ
ന്നവനത്രെ യേശുവെന്നുള്ള ഭയം നിമിത്തം എന്നല്ലാതെ യേ
ശുതന്റെ അധികാരത്തിന്നു വിരോധമായി പ്രവൃത്തിച്ചതുകൊ
ണ്ടല്ല. (ലൂക്കൊ: ൯: ൭. ൧൦.) ൩൮ ഇങ്ങനെ യേശുതന്റെ രാജ
ത്വവേലയെ മോശമുതലായവരെക്കാൾ ശ്രേഷ്ഠമായും പൂൎണ്ണ
മായും നിവൃത്തിച്ചുവന്നു.



## ൧൭ാം. അദ്ധ്യായം.

൧ ഇനി യേശുവിന്റെ പൌരോഹിത്യവേലയെ പറ്റിയും
അല്പം കാണിക്കാം. ൨ അവൻ സൎവമനുഷ്യൎക്കും പുരോഹിതനാ
കയാൽ തന്റെ പൌരോഹിത്യം അഹറോന്റെ ക്രമപ്രകാര
മല്ല ദാവീദു: ൧൧൦ സങ്കീ: ൪ ൽ പറഞ്ഞവണ്ണം മെല്ക്കീസദേക്കി
ന്റെ ക്രമപ്രകാരം തന്നെ. ൩ യഹൂദന്മാൎക്കാഗമപുസ്തകത്തിൽ
മാതാപിതാക്കന്മാർ ജനനം, മരണം, വംശാവലി എന്നിവകളെ
പ്പറ്റി ഒന്നും എഴുതിവെച്ചിട്ടില്ലാത്ത മെല്ക്കീസദേക്കിന്റെ
ശ്രേഷ്ഠപൌരോഹിത്യത്തെ മോശ വൎണ്ണിക്കുന്നതിനാൽ; (ആ
ദ്യ: ൧൪: ൧൮-൨൦) ൪ ജീവിച്ചവയസ്സിന്റെ കണക്കു മാതാപി
താക്കന്മാർ, വംശാവലി, പൌരോഹിത്യക്രമങ്ങൾ എന്നിവകളെ

പ്പററി എഴുതപ്പെട്ടിട്ടുള്ള അഹറോന്റെ പൌരോഹിത്യം മെൽക്കിസദേക്കിന്റെ പൌരോഹിത്യത്തെക്കാൾ താണതെന്നു മോശ സൂചിപ്പിച്ചു. ൭ അതിനെകണ്ടു ദാവീദ "നീ മെല്ക്കിസദേക്കിന്റെ ക്രമപ്രകാരം എന്നേക്കും ഒരു ആചാൎയ്യൻ എന്നു യഹോവാ ആണയിട്ടു" എന്നു വരുവാനിരിക്കുന്ന. ആചാൎയ്യനെപ്പററിപറഞ്ഞു. ആ സംഗതിയെ പൌലൂസ എബ്രായക്കാൎക്കു എഴുതിയ ലേഖനത്തിൽ എഴാം അദ്ധ്യായത്തിൽ വിവരിച്ചുകാണിക്കുന്നു. ൮ ഇവ്വണ്ണം അഹറോന്റേതിനെക്കാൾ ശ്രേഷ്ഠമായ മെല്ക്കിസദേക്കിന്റെ പൌരോഹിത്യംദൈവപുത്രനായ യേശുവിന്റെ പൌരോഹിത്യത്തിന്നു പടമാകുന്നു. ൯ അതു കൊണ്ടു യേശു അഹറോന്റെ ക്രമപ്രകാരമുള്ള പൌരോഹിത്യവേലയിൽ പ്രവേശിച്ചു എന്നല്ല. മെല്ക്കിസദേക്കിന്റെ ക്രമപ്രകാരമുള്ള വേലയിലത്രെ പ്രവേശിച്ചതു. ൧൦ അംശമായുള്ളതുമായ്ഞ്ഞുപോകുമാറാകാത്തവണ്ണം നിറവായപൌരോഹിത്യത്തെ ആരംഭിച്ചു. ആയതു അഹറോന്റെ അംശമായ പൌരോഹിത്യത്തെ ഇല്ലായ്മയാക്കുവാനല്ല: നിവൃത്തിപ്പാനായിട്ടത്രെ.

൧൧ യേശു അഹറോന്റെ ക്രമത്തിലുള്ള സ്ഥാപകയോഹന്നാന്റെ സ്ഥാനമേററു അതിനെക്കാൾ ശ്രേഷ്ഠമായ സ്ഥാനത്തെ ആരംഭിച്ചു. (യോഹ: ൩: ൨൨.) ഇതു തന്റെ വചനശക്തിയാൽ ഹൃദയം മേലിൽ നിന്നുജനിക്കുന്നനിവൃത്തിക്കു പടമത്രെ. ൧൨ മോശയുടെ പീഠത്തിന്മേലിരിക്കുന്ന അഹറോന്റെ പൌരോഹിത്യം പ്രമാണിപ്പാൻ പറയുന്നതൊക്കയും താൻ ആചരിച്ചുകൊണ്ടു തന്റെപൌരോഹിത്യത്തെ യേശുനടത്തിവന്നു.(മത്താ: ൨൩:൨)

൧൩ യേശു ആദ്യം പെസഹാഉത്സവം ആചരിപ്പാൻ യറുശലേം ദൈവാലയത്തിൽചെന്നു. യഹൂദർ തങ്ങളുടെ വ്യാപാരത്താൽ ചന്തപ്പുരയാക്കിയിരുന്നദൈവാലയത്തെ ശുദ്ധീകരിച്ചു. ൧൪ ഇതു തങ്ങളുടെ ഐഹികവേലയാൽ മാത്രം കൊററുകഴിച്ചുകൊൾവാൻ ആഗ്രഹിക്കുന്ന താണയഹൂദരിൽനിന്നു തന്റെ ശിഷ്യരെ ശുദ്ധീകരിച്ചു തന്റെ പിതാവിൻ ഭവനമായി പ്രതിഷ്ഠിച്ചുനിവൃത്തിക്കും; (മത്താ: ൨൧: ൧൨-൧൩) ൧൫ വൈദികവേലയാൽമാത്രംതങ്ങളുടെ വയറുനിറച്ചുകൊൾവാൻ ആഗ്രഹിക്കുന്ന വേഷധാരികളായ ശ്രേഷ്ഠയഹൂദന്മാരെ ശുദ്ധീകരിപ്പാൻ ത

ക്കവണ്ണവും അവരുടെ കാപട്യങ്ങളെ ആക്ഷേപിച്ചുപറഞ്ഞതും തന്റെ പൌരോഹിത്യ വചനങ്ങളുടെ ശുശ്രൂഷയും പടമാകുന്നു. (മത്താ: ൨൩: അദ്ധ്യായം)

൧൪ യേശു കൂടക്കൂടെ പ്രാർത്ഥനാലയങ്ങളിൽ ചൊല്ലുകയും ഏകാന്തസ്ഥലങ്ങളിൽ ചെന്നു പ്രാർത്ഥിക്കയും ചെയ്തു. ൧൫ ഇതു താൻ കുന്നുകളിലും, കടൽതീരങ്ങളിലും, ഓരോഭവനങ്ങളിലും, ഗ്രാമങ്ങളിലും, തോട്ടങ്ങളിലും, വഴിമദ്ധ്യത്തിലും മററു പലസ്ഥലങ്ങളിലും വച്ചു തന്നോടു അണഞ്ഞ ജനങ്ങൾക്കു തന്റെ പൌരോഹിത്യപ്രകാരം ഉപദേശിച്ചതിന്നും പ്രത്യേകം ശിഷ്യർക്കു സ്വർഗ്ഗത്തിലെ പ്രാർത്ഥന പഠിപ്പിച്ചതിന്നും ഉള്ള നിവൃത്തികൾ പടമാകുന്നു. (ലൂക്കാ: ൧൧: ൧-൪)

൧൬ യേശു യോഹ: ൫: ൧ൽ പറഞ്ഞിരിക്കുന്ന ഉത്സവത്തിന്നു (പെന്തക്കോസ്ത എന്ന ഉത്സവമായിരിക്കാം) യറുശലേമിലേക്കുപോയി ൩൮ വൎഷമായി വ്യാധിപിടിച്ചു കട്ടിലിൽ കിടന്നവനെ സ്വഖമാക്കി. ആലയത്തിൽ വച്ചു തന്നെയും തന്റെ ഉപദേശത്തെയും പററി പലപ്രകാരത്തിൽ സാക്ഷിച്ചു. ൧൭ ഇതു ആ ഉത്സവത്തിൽ ദൈവാലയത്തിൽ സമർപ്പിക്കുന്ന അപ്പങ്ങൾ എന്നവണ്ണവും, ൧൮ തിബ്രിയോസു കടൽക്കരികെയുള്ള ഒരു കുന്നിൽ തന്നോടു അണഞ്ഞ ബഹു പുരുഷാരങ്ങൾക്കു വിശപ്പിന്നു തൃപ്തി വരുവാൻ തക്കവണ്ണവും ശിഷ്യർ തന്റെ കയ്യിൽ സമർപ്പിച്ച അഞ്ചപ്പങ്ങളെ തന്റെ പൌരോഹിത്യത്താൽ വാഴ്ത്തി ശിഷ്യൎക്കു കൊടുക്കയും ശിഷ്യർ പുരുഷാരങ്ങൾക്കു വിളമ്പുകയും ജനങ്ങൾ ഭക്ഷിച്ചു തൃപ്തന്മാരാകയും ചെയ്തതിന്നും; ൧൯ അന്നു രാത്രി ശിഷ്യർ കടലിൽ വച്ചു അപകടത്തിലായാറെ പൌരോഹിത്യത്തിന്നു ത്മാവിൽ താൻ അവിടെ എഴുന്നെള്ളി കാററിനേയും കടലിനേയും ശാസിച്ചു അടക്കിയതിന്നും; ൨൦ പിറേറദിവസം വന്നുകൂടിയ ജനങ്ങൾക്കു തന്നെ മന്നാ വന്നപോലെ (എന്തെന്നാൽ താൻ കൊടുക്കുന്ന തന്റെ ശരീരങ്ങളായ അപ്പദ്രാക്ഷാരസങ്ങളെ തന്റെ പൌരോഹിത്യത്തിന്നു ആഹാരമായി എന്നർത്ഥം) അനുഭവിപ്പാൻ ഉപദേശിച്ചതിന്നും ഉള്ള നിവൃത്തികൾ പടമത്രെ. (യോഹ: ൬ാം അദ്ധ്യായം.)

൨൧ യേശു കൂടാരഉത്സവത്തിന്നു യറുശലേമിലേക്കു പോയി

ദൈവാലയത്തിൽ വച്ചു ഉപദേശിച്ചു. യോഹ: ൭: ൧൪. ൨൨. ൩൰ ഈ ആണ്ടിൽ ഒരിക്കൽ പ്രധാനാചാൎയ്യൻ പരിശുദ്ധസ്ഥലത്തുക യറിപ്പോയി തിരിച്ചുവന്നു ജനങ്ങളെ അനുഗ്രഹിക്കുന്നവണ്ണംത ന്നെ. (ഏഴാമ്മാസം ൧൦-ാം പാപ പരിഹാരദിവസവും ൧൫-ാം കൂടാരഉത്സവവുമാകുന്നു) ൨൨ ഇതുതാൻ തെമലയിൽ വച്ചുപ്രാ ൎത്ഥിക്കുമ്പോൾ തന്റെ പൌരോഹിത്യപ്രകാരമുള്ള വെള്ള ധരി ച്ചു ഏലിയാവു, മോശ എന്ന ഇരുവെരമ്പിമാരുടെ മദ്ധ്യത്തി ലുള്ള തിരുസന്നിധിയെ നോക്കി പരിശുദ്ധസ്ഥലത്തു പ്രവേശിച്ച തിന്നും. ൨൩ ൩൰ മഹത്വത്തെക്കണ്ടു കൂടാരഉത്സവം ആചരി പ്പാൻ മൂന്നുകുടിലുകളെ ഉണ്ടാക്കാമെന്നു പത്രോസ് അറിയാതെ പറഞ്ഞതിന്നും, ൨൪ യരുശലേമിലുള്ള തന്റെ മരണമായ ബ ലിയെപ്പറ്റി ദിവ്യസാന്നിധിയിൽ സംഭാഷണമുണ്ടായതിന്നും, ൨൫ തിരിച്ചുവന്നു യേശു ശിഷ്യൎക്കു പൂൎവ്വസ്ഥിതിയിൽ കാണ പ്പെട്ടതിന്നുമുള്ള നിവൃത്തിക്കു പടമത്രെ. (മത്താ: ൧൭: ൧-൮.)



## ൧൦-ാം അദ്ധ്യായം.

൧ യേശു ലാസറിനെ ഉയിൎപ്പിച്ചശേഷം യരുശലേമിലേക്കു കഴുതപ്പുറത്തുകയറിപ്പോയി നഗരംസമീപിച്ചപ്പോൾ അതിനെ നോക്കികരകയും; ദൈവാലയത്തെ വീണ്ടും ശുദ്ധീകരിക്കയും; ഫലംകാണപ്പെടാത്ത അത്തിയെ ശപിക്കയും, യരുശലേമിന്റെ യും ലോകാവസാനത്തിന്റെയും തന്റെ വരവിന്റെയും കാൎയ്യ ങ്ങളെപ്പറ്റി പ്രവചിക്കയും മറ്റുംചെയ്തു. ഇതുതന്റെ പൌരോ ഹിത്യവേലയുടെ അവസാനനിവൃത്തിക്കുള്ള പടമത്രെ.

൨ എങ്ങിനെയെന്നാൽ കഴുതയുംകഴുതയുടെ ആൺകുട്ടിയുമായ പത്രൊയോഹന്നാന്മാരിൽ തന്റെ വചനത്തെ ഏല്പിച്ചു യേശു അവരെ ആദ്യം അയയ്ക്കുന്നു. ആയതു പെസഹാഭക്ഷണം ഒരുക്കു വാൻതന്നെ. (ലൂക്കൊ: ൨൨: ൭-൧൩) ൩ ആയതിനായിട്ടു സീ യോന്റെ പുത്രിയുടെ ഒരു പ്രധാന അവയവം യരുശലേമിൽത ന്നിക്കുണ്ടായിരുന്നു. (ആ അവയവത്തിന്റെ വകയായിരിക്കാം യേ

ശു കരേറിയ അക്ഷരക്കഴ്തെ) ൪ പിന്നീട്ട താൻ ശിഷ്യരുമായി പെസഹാ ഒരുക്കിയസ്ഥലത്തുഎത്തി സന്ധ്യയായാറെ ഭക്ഷണം പൂന്തിയിൽ അവരോട്ക്കൂടെ ചാരിയിരുന്നു. ൫ ആയത്തു സമാധാനത്തിന്റെയും നീതിയുടെയും രാജത്വം ലഭിച്ച ശീലോവെന്നു യെഹൂദ പുരുഷസിംഹവും മെൽക്കിസദേക്കിന്റെ ക്രമപ്രകാരം പൌരോഹിത്യം ലഭിച്ച ദൈവപുത്രനും ആയയേശു, ൬ ദൈവത്തിന്റെ കഴുതക്കുട്ടിയായ തന്റെ മനുഷ്യത്വത്തെ ദൈവത്തിൻ പരിഹാരരക്തത്തെ കാണിക്കുന്ന പെസഹാദ്രാക്ഷാരസത്തോട്ടം, ൭ ഇക്കഴുതയുടെ ആൺകുട്ടിയായ തന്റെ അപോസ്തലത്വത്തെ തന്റെ പുതുനിയമത്തിന്റെ രക്തത്തെ കാണിക്കുന്നതെളിഞ്ഞ ദ്രാക്ഷാരസത്തോട്ടം ബന്ധിപ്പാൻതന്നെ. ൮ ആയത്തു തന്റെ ഉടുപ്പും വസ്ത്രവുമായ ജീവശരീരത്തെ ദൈവത്തിൻ പരിഹാരരക്തമായ സ്വരക്തത്തിൽ കഴുകിവെളുപ്പിപ്പാനും, ആ നിയമത്തിൻ ആവിയാൽ കണ്ണിൽനിന്നു മരണമാലിന്യം നീങ്ങി അതു പ്രകാശിപ്പാനും, വായിൽനിന്നു പാലാകുന്നജീവൻ ഊറിവരുവാനും തന്നെ. ആദ്യ: ൪൦: ൮—൧൨ വരെയുള്ള വാക്യങ്ങളെ നോക്കണം.

൯ യേശു ദൈവാലയത്തെ വീണ്ടും ശുദ്ധീകരിച്ചവണ്ണം തന്റെ ശിഷ്യരുടെ കാലുകളെ കഴുകി ശുദ്ധീകരണത്തിനുള്ള വഴിയെ കാണിക്കുന്നു. യോഹ: ൧൩: ൧ മുതൽ ൧൩ വരെ നോക്കണം, ൧൦ അവൻ പെസഹാ ഭക്ഷണാനന്തരം തന്റെ പൌരോഹിത്യത്തിന്റെ പുതിയനിയമത്തിന്നടുത്ത ഭക്ഷണപാനീയങ്ങളെ ശിഷ്യർക്കു നിയമിച്ചുകൊടുക്കുന്നു. ൧൧ ആയത്തു താൻ അവരിലും അവർ തന്നിലും ഒന്നാകുവാൻതക്കവണ്ണം തന്റെ ഓൎമ്മയ്ക്കായിട്ടു അവർ പിന്നീട്ടും ആചരിപ്പാൻതക്ക നിയമമായിട്ടു തന്നെ.(ലൂക്കൊ: ൨൨: ൧൪-൨൪) ൧൨ ആയതൊ ഈ പുതിയനിയമം ആരംഭിച്ചപ്പോൾ പെസഹാനിയമം മാഞ്ഞുപോയവണ്ണം നിത്യനിയമം ആരംഭിക്കുമ്പോൾ ഒരംരക്തനിയമം മാഞ്ഞുപോകുന്നതുവരയുംതന്നെ, അവർ ആചരിക്കേണ്ടതു. ൧൩ ഒരംരക്തനിയമം സ്ഥാപിപ്പാൻ താൻ ജഡത്തിൽ വന്നപ്രകാരം നിത്യനിയമം സ്ഥാപിപ്പാൻ താൻ ജീവിപ്പിക്കുന്ന ആത്മാവായി സഭയുടെ ജഡത്തിൽ വരും എന്നും അതിനെ തന്റെ നിത്യവാ

സ്ഥലമാക്കി മഹത്വപ്പെടുത്തുമെന്നും മറ്റും പറഞ്ഞു ശിഷ്യരെ ഉറപ്പിക്കുന്നു. ൧൪ യറുശലേമിനെ നോക്കി കരകയും അത്തിവൃക്ഷത്തെ ശപിക്കയും ചെയ്തവണ്ണം യഹൂദാവു ആത്മഹത്തി ചെയ്തുകൊള്ളുവാന്തക്കവണ്ണം സാത്താനാൽ വീണ്ടും ജനിച്ചതിനെപ്പറ്റി അവനിവണ്ണം ജനിക്കാതെ ഇരുന്നാൽ കൊള്ളാമായിരുന്നു എന്നു പറഞ്ഞു; ശാപത്തെ അകാലത്തിൽ പട്ടുപോകുന്നാവൃക്ഷം എന്നപോലെ ഇരിക്കുന്ന യഹൂദാവിന്റെ ശരീരത്തിൽ കയറിയ സാത്താനിൽ വെക്കുന്നു.

൧൫ ഇവണ്ണം പെസഹാനിവൃത്തിയും പുതുനിയമത്തിന്റെ പ്രാരംഭവും സാക്ഷാൽ താനാകുന്നു എന്നു സകലക്കും വെളിവാകേണ്ടുന്നതിനു അവൻ തന്റെ മദ്ധ്യസ്ഥതാ പ്രാർത്ഥനയെ നിവൃത്തിക്കുന്നു. (യോഹ: ൧൭ാം അദ്ധ്യായം) ൧൬ പിന്നീടു അവൻ തന്നെ ജീവനും ശുദ്ധവും ദൈവത്തിന്നു ഇഷ്ടവുമുള്ള ഏകബലിയായി ദൈവ ബലിപീഠത്തിന്മേൽ സമർപ്പിക്കുന്നു. ആയതു തന്റെ ശരീരം ദൈവത്തിൽനിന്നു രക്തംവഴിയായി വീണ്ടും ജനിക്കേണ്ടുന്നതിന്നു തന്നെ. ൧൭ ദൈവബലിപീഠമൊ തന്റെ ശരീരമത്രെ. അതിന്നു പടമാകുന്നു ഗത്ശമനതോട്ടത്തിലെ ഭൂമി. രക്തത്തിന്റെ ആത്മാവു വാളെന്നപോലെ അവന്റെമേൽ ഇതാ! വരുന്നു. (മത്താ: ൨൬: ൩൮.)

൧൮ യേശുവിലുള്ള ശക്തി താൻ പിടിച്ചുകൊണ്ടു മനുഷ്യത്വത്തെ മറിയയുടെ ഗർഭപാത്രവഴിയായി ഇഹലോകത്തിൽ ജാതമാക്കിയപ്രകാരം അതിനെ തിരുസഭയുടെ ഗർഭപാത്രവഴിയായി (എന്നുവെച്ചാൽ മരണംവഴിയായി എന്നർത്ഥം) പരലോകത്തിൽ ജാതമാക്കേണ്ടുന്നതാകുന്നു. ൧൯ അതിനാൽ സൂതികാവായു മഹാ വ്യസനത്തോടുകൂടെ ഗർഭിണിയുടെ മേൽ വരുന്നവണ്ണം വാളാകുന്ന ആത്മാവു യാതനയെ വരുത്തിയുംകൊണ്ടു യേശുവിന്റെമേൽ വരുന്നു. ൨൦ ആയതു "വാളെ എന്റെ ഇടയന്നു വിരോധമായും എന്റെ സഖിയായ പുരുഷന്നു വിരോധമായും ഉണരുക ഇടയനെ വെട്ടുക" എന്നു സഖ: ൧൩. ൭ൽ പറഞ്ഞിരിക്കുന്നവണ്ണം തന്നെ. (മത്താ: ൨൬: ൩൧.)

൨൧ യേശു ഏലിയാവിന്നാത്മാവിന്റെ അഭിഷേകം ഏറ്റ സമയംമുതൽ മറിയ എന്നവണ്ണം തിരുസഭെക്കു പ്രതിനി

ധിഎന്നുള്ളതുസ്പഷ്ടം. ൨൨ അതുകൊണ്ടു പാപസാദൃശ്യത്തിൽ കാണപ്പെട്ട യേശുവിൻ മനുഷ്യശരീരമായ മാതാവു തന്റെ ഉള്ളിൽ പുണ്യസ്വരൂപത്തിലുള്ള ദൈവകുട്ടിയെ പരലോകമാതാവായ തിരുസഭയുടെ തൃക്കയ്യിൽ സമൎപ്പിപ്പാൻ തക്കവണ്ണം യേശുവിന്റെ ജഡശരീരത്തിൽ പ്രസവവേദന വരേണ്ടുന്നതാകുന്നു. (യോഹ: ൧൬: ൨൧) ൨൩ അതിനാൽ മോശയിനാത്മാവു വാളെന്നപോലെ തന്റെമേൽവന്ന അതിവ്യസനത്തെ ഉളവാക്കുന്നു. ഇതു പ്രസവത്തിനുള്ള നല്ലലക്ഷണമത്രെ. ൨൪ ഇവ്വണ്ണമുള്ള സമയത്തു തന്നിലുള്ള ദൈവശക്തിയിൽ തന്റെ മനുഷ്യത്വത്തെ ദൈവേഷ്ടത്തിന്നായി ഭരമേല്പിച്ചു അതിശ്രദ്ധയോടും കൂടെ അവൻ കരഞ്ഞപേക്ഷിച്ചു. (എബ്രാ: ൫: ൭) ൨൫ ആയതു തന്റെ കരുണനിറഞ്ഞ മനസ്സിന്റെ ഉത്തമധൎമ്മം വെളിവാകേണ്ടുന്നതിന്നാകുന്നു. ഇതിനാൽ തനിക്കു കഠിനകുറ്റതാപമില്ലെന്നു പ്രത്യക്ഷപ്പെടുന്നു. അതുനിമിത്തം തനിക്കു നിരാശ്രയമില്ലെന്നുംതെളിവത്രെ. ൨൬ ഇങ്ങനെ ദൈവത്തിൽനിന്നു തന്റെമേൽ വ്യസനംവന്നതു തന്റെഉള്ളിലുള്ള ആത്മശരീരത്തെ പ്രസവിക്കേണ്ടുന്നതിന്നും താൻതന്നെ ദൈവത്തിന്നു ഏകബലിയായി സമൎപ്പിച്ചു ദൈവഭയത്തോടുകൂടെ കരഞ്ഞപേക്ഷിച്ചതുതന്റെ പൌരോഹിത്യം സകലരുടെമേലും കരുണാമേൽ കരുണയെ പൊഴിക്കുന്നതെന്നു പ്രസിദ്ധമാവാനും തന്നെ.

൨൭ യേശു മൂന്നാംവട്ടം കവിണ്ണുവീണു പ്രാൎത്ഥിച്ചതിൽ അവൻ ആ മൂന്നുപ്രാവശ്യവും ദൈവത്തെ പിതാവെന്നു വിളിക്കുന്നു. ആയതു ത്രിയേകദൈവം തന്റെ പിതാവെന്നു അവൻ ഏററുപറയുന്നതിനെ കാണിക്കുന്നു. ൨൮ ആസമയം തന്നെ ശക്തിപ്പെടുത്തുന്ന ഒരുദൂതൻ കാണപ്പെട്ടതു ക്ഷീണതയിൽനിന്നു ശക്തിപ്പെടുത്തുന്ന വാളിനാത്മാവു തന്റെ ശരീരത്തിന്മേൽ വ്യാപിച്ചുനിവൃത്തിക്കപടമത്രെ. ൨൯ തന്റെ ശരീരത്തിൽനിന്നു ചോരത്തുള്ളികൾകണക്കെ വിയൎപ്പുതുള്ളികൾ പുറപ്പെട്ടു നിലത്തുവീണതു തന്റെപുതുനിയമത്തിന്റെ ഭക്ഷണപാനീയങ്ങളാകുന്ന പാനപാത്രത്തിൽനിന്നു താൻ അതിൽ പകൎന്ന അനുഗ്രഹത്തിന്നാത്മാവു പുറപ്പെടുന്ന നിവൃത്തിക്കപടമത്രെ. ൩൦ യേശു പ്രാൎത്ഥനയിൽ നിന്നെഴുന്നീററു ശിഷ്യരടുക്കെവന്നു ഉണൎന്നു പ്രാൎത്ഥിപ്പാ

ൻ രണ്ടു പ്രാവശ്യം പറഞ്ഞു. മൂന്നാം പ്രാവശ്യം ഉറങ്ങി ആശ്വസി ച്ചുകൊൾവാൻ പറഞ്ഞു. ൩൰൧ ഇതുതന്നൊടുകൂടെ അവരും പരിതപിപ്പാനും തന്റെ പരിതാപത്തിൽനിന്ന തനിക്കആശ്വാസം വന്നവണ്ണം അവൎക്കും ആശ്വാസം ലഭിപ്പാനുംഉള്ള നിവൃത്തിക്കപ്പെടമത്രെ. ൩൰൨ എന്നാലൊ ജഡത്തിന്റെഭാരം നിമിത്തം അവർ ഉറങ്ങുന്നതുകണ്ടു അവർ പരീക്ഷയിൽ വീഴാതിരിപ്പാൻ ഉണൎന്ന പ്രാൎത്ഥിക്കുന്നതിന്നും അതിന്നുള്ള ആത്മാവുജഡത്തിന്റെക്ഷീണതയിൽനിന്ന മനഃപൂൎവ്വമായിരിക്കുന്നതിന്നുംഅവൻ അവരൊടുപറഞ്ഞതു താൻതന്റെ പൌരോഹിത്യത്തിൽ സകലരൊടും കനിയുന്ന നിവൃത്തിക്കപ്പെടമത്രെ. (മത്താ: ൨൬ ൩൮ ൪൧.)

൩൰൩ ഇവ്വണ്ണംയേശു പ്രവചനം, രാജത്വം, പൌരോഹിത്യം എന്നദിവ്യവേലകളെ ത്രിയേകദൈവത്തിൽനിന്നതന്റെശക്തിയിൻ ജീവാവിമൂലം ലഭിച്ചു. ൩൰൪ സകലമനുഷ്യൎക്കും തലവനായി നിന്ന അവരുടെ ആത്മജീവശരീരങ്ങളെ തന്റെ ആത്മജീവശരീരങ്ങളോടുകൂടെ ഒന്നായിചേൎത്തുകൊണ്ടു; ൩൰൫ തന്റെആത്മാവിനെ പിതാവിന്നായിട്ടും, ജീവനെപുത്രന്നായിട്ടും, ശരീരത്തെ പരിശുദ്ധാത്മാവിന്നായിട്ടും ഏകബലിയായി ഏല്പിച്ചുതന്റെമൂന്ന വേലകളെയും ഇതാ! നിവൃത്തിക്കുന്നു. ൩൰൬ അതിനാൽ ത്രിയേകദൈവം യേശുവിന്റെ ഏകബലിയെ അംഗീകരിച്ചു അവന്റെ ആത്മജീവശരീരങ്ങളിൽ വിളങ്ങിയതിനാൽ സ്വജനങ്ങളെ നടത്തുവാൻ അഗ്നിമേഘസ്തംഭംപോലെ അവൻവെളിപ്പെട്ടു. ൩൰൭ ഇതു ഗഗനമനൊഭാഗത്തിലുള്ള തന്റെ ഏകബലിനിവൃത്തിച്ചശേഷം സംഭവിച്ചു. ൩൰൮ ഇതു ഇഹലോകപ്രഭുവിനെ വിധിച്ച പുറത്തുതള്ളുവാൻ തക്കവണ്ണം സൎവ്വശക്തിയുടെ വലത്തിരുന്ന ആകാശമേഘങ്ങളുമായി വരുന്ന മനുഷ്യപുത്രന്റെ വെളിപ്പാടത്രെ. മത്താ: ൨൬: ൬൪ാം വാക്യംനോക്കണം. (എബ്രാ: ൯: ൨൬– ൨൮.) '



## ൧൯-ാം അദ്ധ്യായം.

൧ ഇങ്ങനെ തന്നിൽ ഇറങ്ങിയ ദൈവതേജസ്സ് സുന്ദ്രിയം എന്ന അധികാരത്തിലുൾപ്പെട്ട മിസ്രയക്കാൎക്കു അന്ധകാരമായി കാണപ്പെട്ടു. കാരണം അന്ധകാരത്തിൻ ശക്തി അവരുടെ കണ്ണുകളിൽ വ്യാപരിച്ചതിനാൽ തന്നെ. ൨ "ഇതുനിങ്ങളുടെനാഴികയും ഇരുളിന്റെ അധികാരവുമാകുന്നു." എന്നു.ലൂക്കൊ: ൨൨: ൫൩ൽ പറഞ്ഞിരിക്കുന്നു. ൩ ഒരുവനിൽ മരണം വരുമ്പോൾ അവന്റെശരീരത്തിൽ പാതാളത്തിന്നിരുളിന്നധികാരം പിന്തുടരുംവണ്ണം, ൪ യേശുതന്റെ ഏകബലിയാൽ ഗദ്ദശമന തോട്ടത്തിൽവച്ചു മരണപാത്രത്തിൽനിന്നു ആസ്വദിച്ചതിന്റെ ശേഷം പാതാളത്തിന്റെ ഇരുളിന്നധികാരം തന്റെശരീരത്തിന്മേൽ അധികരിപ്പാൻ ഇതാ! വരുന്നു. ൫ ഠരം പാതാളശക്തി മൂന്നാദിവസം രാവുംപകലും തന്റെശരീരത്തെ മൂടികൊണ്ടിരിക്കുമെന്നും:അതിന്റെശേഷം തന്റെപ്രകാശം ശരീരത്തിൽനിന്നു വെളിപ്പെടുമെന്നും താൻമുൻപുക്കൂട്ടി പറഞ്ഞിരുന്നു. (മത്താ: ൧൨: ൪൦.) ൬ അതേപ്രകാരം ഒരുവ്യാഴാഴ്ച ആശ്രാത്രിക്കു ഇരുളിൻ അധികാരം തന്റെശരീരത്തെ പിടിക്കുന്നു. ൭ ഇതു ഇരുളിൻ കാരാഗ്രഹത്തിൽ കിടക്കുന്ന ദാരുദ്ര്യം പിടിച്ചആത്മാക്കൾക്കു സുവിശേഷം പ്രസംഗിച്ചു നിവൃത്തിപ്പാനും. (൧ പത്രോ: ൩: ൧൮. ൨൧) ആവരെ അന്ധകാരത്തിൽനിന്നു വിടുവിപ്പാനും, (൧ പത്രൊ: ൪: ൬) അവൎക്കു സൎവ്വമോചനംകൊടുപ്പാനും (ലൂക്കൊ: ൨൩: ൩൪) തക്കവണ്ണം തന്നിൽ വ്യാപരിച്ചതുമാത്രമല്ല. ൮ ആ അധികാരത്തിനു തക്കപ്രതിഫലം അതിന്മേൽ വരുത്തികൊൾവാനും അവന്റെ മേൽ വ്യാപരിച്ചു. (യോഹ: ൧൨: ൩൧.)

൯ അന്ധകാരത്തിന്റെ ശക്തി യഹൂദാവിന്റെ ചുംബനംമൂലം യേശുവിന്റെ ശരീരത്തിൽ ആദ്യം സ്പൎശിക്കുന്നു. ൧൦ അവൻ യൂദാവെ ഒരു തോഴനായി അംഗീകരിച്ചുംകൊണ്ടുഅവന്റെമേൽ കയറിവന്ന സാത്താന്റെ ദുഷ്ടതയെ വെളിപ്പെടുത്തി. (ലൂ

കൊ: ൨൨: ൪൯, ൫൦) ൧൧ ആ ശക്തി ഉടനെ പത്രൊസിന്റെ മെൽ കയറിയതിനാൽ അവൻ വാളു കൊണ്ടു അവിവെകമായി പ്രവൃത്തിക്കുന്നു. ൧൨ അവന്റെ അവിവെകത്തെ യേശു ശാസിച്ചു പ്രധാനാചാൎയ്യന്റെ വേലക്കാരനെ സുഖമാക്കി; ഇപ്രകാരം സംഭവിക്കേണ്ടുന്നതാകുന്നു എന്നു പറഞ്ഞു; ദൈവേഷ്ടത്തെ വെളിപ്പെടുത്തുകയും, ശിഷ്യരെ അന്ധകാരത്തിന്റെ അധികാരത്തിൽനിന്നു വിടുവിച്ചു ഓടിപ്പോകുമാറാക്കുകയും ചെയ്യുന്നു. (മത്താ: ൨൬: ൫൧-൫൬.)

൧൩ സുന്ദ്രിയത്തിൽനിന്നു തന്നെ പിടിപ്പാനയച്ചു ആയുധപാണികളെ അവർ തിരയുന്ന പുരുഷൻ താനാകുന്നു എന്നു അവരോടു യേശു പറഞ്ഞ വചനത്തിന്റെ ശക്തി പിൻവാങ്ങി നിലത്തു വീഴുവാൻ തക്കവണ്ണമാക്കിത്തീൎക്കുന്നു; ൧൪ എങ്കിലും അവൻ തന്നെ ഏല്പിക്കുന്നതിനാൽ അവർ അവനെ പിടിച്ചു കെട്ടി ആദ്യം ഹന്നാവിന്റെയും പിന്നെ കയ്യഫാവിന്റെയും അടുക്കലും കൊണ്ടുചെന്നു. ൧൫ കയ്യഫാ എന്നവനൊ "വംശമെല്ലാം നശിക്കാതവണ്ണം ഒരു മനുഷ്യൻ ജനത്തിന്നുവേണ്ടി മരിക്കുന്നതു നമുക്കു ഉപകാരം" എന്നു യഹൂദരൊടു ദൈവാലോചന പറഞ്ഞിട്ടുള്ള ആവൎഷത്തിലെ പ്രധാനാചാൎയ്യനത്രെ. (യോഹ: ൧൮: ൧-൧൪.)

൧൬ കയ്യഫാവു തന്നിലുള്ള ദൈവാലോചനയെ തന്റെ ആലോചന എന്നെണ്ണി അതിനെ നിവൃത്തിപ്പാൻ തക്കവണ്ണം യേശുവൊടു ശിഷ്യന്മാരെയും ഉപദേശത്തെയും പറ്റി ചോദിക്കുന്നു. ൧൭ യേശുവൊ തന്റെ മൂന്നു പ്രകാരത്തിലുള്ള വേലകളെ രഹസ്യത്തിലല്ല പരസ്യത്തിലും സുന്ദ്രിയത്തിന്റെ അധികാരത്തിന്നു വിരോധമായിട്ടല്ല, അനുകൂലമായിട്ടും പ്രവൃത്തിച്ചു കയ്യഫാവു പറഞ്ഞ ദൈവാലോചനയെ നിവൃത്തിച്ചിരിക്കുന്നതിനാൽ; ൧൮ ഇനി തന്നൊടു ചോദിപ്പാൻ ആവശ്യമില്ല, തന്റെ പ്രവൃത്തിയിൽ നിവൃത്തികളെ കണ്ടും കേട്ടുമുള്ളവരോടു ചോദിക്കണം എന്നു ഉത്തരം പറഞ്ഞു. ൧൯ ചേവകന്മാരിൽ ഒരുവൻ സംഘമദ്ധ്യത്തിൽ വെച്ചു "ഇപ്രകാരം പ്രധാനാചാൎയ്യനോടു ഉത്തരം പറയുന്നുവൊ" എന്നു ചൊല്ലി യേശുവിന്റെ കന്നത്തടിച്ചു. ൨൦ അതിന്നു സംഘമദ്ധ്യത്തിൽ വെച്ചു അടിക്കുന്നതു വിഹിതമല്ല;

കുററത്തെ തെളിയിക്കുന്നതാകുന്നു ധൎമ്മം എന്നു യേശു പറഞ്ഞു. വ.ഫ (എന്നുവെച്ചാൽ വിധിക്കും ശിക്ഷ നടത്തികുന്നതിന്നുമുള്ള അധികാരം ന്യായാധിപതിക്കാകുന്നു. ചേവുകനല്ല; അവൻകുററത്തെ തെളിയിപ്പാനായിട്ടു ന്യായാധിപൻെറ മുൻപാകെ കുററം വിധിക്കാത്ത പുള്ളിയെ അടിക്കുന്നതു ന്യായാധിപതിയെ അപമാനിക്കയാകുന്നു എന്നാണ് യേശുപറഞ്ഞതിൻെറ താല്പൎയ്യം.) യോഹ: ഫവ്യ: ഫൻ. വന.

വ.വ പിന്നീട്ടു കള്ളസാക്ഷിക്കാർ പലർവന്നു സാക്ഷിബോധിപ്പിച്ചതിൽ യേശു കുററക്കാരനാകുന്നു എന്നു തെളിവുകിട്ടാത്തതിനാൽ കയഫാവു എഴുന്നിററുനിന്നു ദൈവത്തെക്കൊണ്ടു ആണയിട്ടു "ദൈവപുത്രനായ യേശുനീതന്നെയൊ" എന്നു യേശുവിനോടു ചോദിക്കുന്നു. വന അതിന്നു യേശു അവൻപറഞ്ഞ ആലോചനയിൻവണ്ണം സൎവ്വശക്തിയുടെ വലത്തിരുന്നു വാനമേഘങ്ങളുമായി വരുന്ന മനുഷ്യപുത്രൻ താൻതന്നെ എന്നു അവർ ഇനിക്കാണുമെന്നു ഉത്തരംപറഞ്ഞു. വര് (എന്നുവെച്ചാൽ സൎവ്വ വംശത്തിന്നായും തന്നെ ദൈവത്തിന്നു ഏകബലിയായി സമൎപ്പിച്ചതിനാൽ കയഫാവുപറഞ്ഞവണ്ണം മരിച്ചമനുഷ്യൻതാൻതന്നെ എന്നുതാല്പൎയ്യം.) വ൫ അതിന്നു കയഫാവിൻെറ ആലോചനപ്രകാരം യേശുമരണയോഗ്യൻ എന്നു സുന്നദ്രിയംവിധിച്ചു. (മത്താ: വന്യ: ൫൪ _ ന്യൻ)

വന്യ ഇങ്ങനെ ദൈവാലോചനപ്രകാരം സകലൎക്കുംവേണ്ടി മരണത്തെ ആസ്വദിച്ചിട്ടുള്ള പുരുഷൻതാനാകുന്നു എന്നു യേശുപറഞ്ഞതിനെ ദൈവപുത്രനായ ക്രിസ്തുതാനാകുന്നു എന്നു പറഞ്ഞതായി സുന്നദ്രിയത്തിന്നു തോന്നിപ്പോയതിനാൽ ദൈവദൂഷണം എന്നകുററത്തെ അവൻെറമേൽ ചുമത്തി മരണയോഗ്യൻ എന്നു അവർവിധിച്ചു. റ൭ സൎവ്വശക്തൻെറ ശക്തിസ്വരൂപനായ സാക്ഷിമേഘത്തെ സാത്താൻെറ ശക്തിയാകുന്നു ക്രൂരതും എന്നു സുന്നദ്രിയത്തിന്നു തോന്നിപ്പോയതു അതിൻെറതലവനായ കയഫാവു ഫറവോനെന്ന മഹാസൎപ്പത്തിൽ നിന്നു അധികാരം ലഭിച്ചവനെന്നു തെളിയുന്നു. വവ്യ എങ്കിലോ കയഫാവുപറഞ്ഞ ദൈവപൌരോഹിത്യത്തിന്നൊത്ത നല്ല ആലോചനയിൻപടി താൻനിവൃത്തിച്ചു എന്നു സുന്നദ്രിയത്തിൻെറ

മുൻപാകെ യേശു സാക്ഷിച്ചതിനാലും; ൨൯ ആ സാക്ഷിയെ അംഗീകരിപ്പാൻ കയഫാവിന്നു പാത്രതയില്ലാതെ മരിച്ചവനെ മരണയോഗ്യൻ എന്നു വിധിച്ചതിനാലും, ൩൦ തന്റെ പുരോഹിത്യത്തിൻ നല്ല ആത്മാവു അവനിൽനിന്നു മാറി ഇതാ! യേശുവിൽ ആവസിക്കുന്നു എന്നുള്ളതിന്നു മന്ദിരത്തിലെ തിരശ്ശീലമേലിൽനിന്നു താഴത്തോളം രണ്ടായി ചീന്തിപ്പോയതു ഒരു സാക്ഷി. ൩൧ ഇതു ചീന്തൽ അഹരോന്റെ ആചാര്യത്വം മരിച്ചു യേശുവിൽ ഉയിൎത്തു എന്നുള്ളതിന്നു പടമത്രെ. (മത്താ: ൨൭: ൫൧.)

൩൨ പിറെറദിവസം യേശു സന്നദ്രിയത്താൽ റോമാധികാരത്തിൽ ഏല്പിക്കപ്പെട്ടു. ആ അധികാരിയായ പിലാതന്റെ പ്രേരണമൂലം ഹെരോദാവിൻ മുൻപാകെ ഇതാ! നിൽക്കുന്നു. ൩൩ ഹെരോദാവൊ സ്നാപകയോഹന്നാൻ ഉയിൎത്തുവന്ന പുരുഷനത്രെ യേശു എന്നു എണ്ണിയിരുന്നതിനാൽ ആ കാൎയ്യത്തെ പരീക്ഷിപ്പാനായി അവനിൽനിന്നു വല്ല അത്ഭുതവും കാണണമെന്നു വിചാരിച്ചു ചോദിച്ചാറെ യേശു മൌനംദീക്ഷിച്ചു. ൩൪ എന്തെന്നാൽ അവൻ ഹെരോദാവു കുറുനരി എന്നു മുൻപു കൂട്ടി സാക്ഷിപറഞ്ഞിരുന്നു. (ലൂക്കോ: ൧൩: ൩൨.) അതിനാൽ അവനോടു ഒന്നും സംസാരിപ്പാൻ തനിക്കു ആവശ്യമില്ലായിരുന്നു. ൩൫ യേശുവിന്റെ മൌനവൃത്തിയേയും അവന്റെമേൽ പുരോഹിതർമുതലായവർ ചുമത്തുന്ന കുററസ്ഥിതിയേയും കണ്ടു ഹെരോദാവു യേശുവിനെ പരിഹസിച്ചു, നിസ്സാരനാക്കി ശുഭ്രവസ്ത്രം ഉടുപ്പിച്ചു പിലാതന്റെ അടുക്കൽ മടക്കി അയച്ചു. ൩൬ ഇതിനാൽ ഹെരോദാവു യേശുവോടല്ല, യഹൂദരുടെ അഭിപ്രായത്തോടു യോജിച്ചു എന്നു തെളിയുന്നു.

൩൭ എങ്കിലും പിലാതന്റെ ഇഷ്ടത്തിന്നു വിപരീതമായി ഒരു എന്തെങ്കിലും തനിക്കുണ്ടെന്നു കാണിച്ചതുമില്ല. (ലൂക്കൊ: ൨൩: ൬-൧൨.) ൩൮ ഇങ്ങനെ യഹൂദന്മാൎക്കും പിലാതന്നും ഇഷ്ടനായിരിപ്പാൻ ആഗ്രഹിച്ചു പ്രവൃത്തിച്ച ഹെരോദാവു ബെന്യാമിന്റെ സ്ഥാനത്തു ഇരുന്നുകൊണ്ടവനാകയാൽ; ൩൯ അവനിൽ വ്യാപരിച്ചിരുന്ന പ്രവചനാത്മാവു അവൻ ധരിപ്പിച്ച ശുഭ്രവസ്ത്രം വഴിയായി അവനിൽനിന്നു മാറി യേശുവിൽ ആവസിച്ചു എന്നു

ഇതിന്നു അനാല്പമുതൽ ഏഴരനാഴികപകൽ വരെയും നാടെ-
ല്ലാം അന്ധകാരമുണ്ടായി സൂര്യൻ ഇരുണ്ടുപോയതു തക്കസാക്ഷി
യത്രെ ൪൦ ാം സംഭവം മോശയുടെ പ്രവചനാത്മാവു അസ്ത
മിച്ചു യേശുവിൽ നിത്യാത്മാവായി ഉദിച്ചു എന്നുള്ളതിന്നു പടമാ
കുന്നു. (ലൂക്കൊ: ൨൩: ൪൪, ൪൫.) ൪൧ ഹെറോദാവു യേശുവി
നെപ്പററി സ്നാപകയോഹന്നാൻ ഉയിൎത്തവനത്രെ യേശു അതി
നാൽ ശക്തിഅവനിൽ വ്യാപരിക്കുന്നു എന്നു പ്രവചിച്ചു.
(മത്താ: ൧൪:൨.)

൪൨ പിന്നീടു യേശു പിലാതന്റെ മുൻപാകെ നിൽക്കുമ്പാ
അവൻ യേശുവിനെ നീതിമാനെന്നു തന്റെ ഉൾമൂലമായും
അറിഞ്ഞിരുന്നു.(മത്താ: ൨൭: ൧൪.) ൪൩ റോമാധികാരത്തിന്നു
വിപരീതമായി യാതൊരു കുററവും യേശുവിലുണ്ടെന്നു അവ
ന്റെവായ്മൊഴിയാൽ തെളിയാത്തതുകൊണ്ടു അവനെ പിലാ
തൻ വിട്ടയപ്പാൻ വിചാരിച്ചു പലതും ശ്രമിച്ചു.

൪൪ എങ്കിലൊ യേശു തന്റെ രാജത്വം ഇഹലോകത്തിൻ
പ്രകാരമല്ല പരലോകത്തിൻപ്രകാരമുള്ളതാകയാൽ തന്റെ രാ
ജത്വത്തിന്നു വിപരീതമായി പ്രവൃത്തിപ്പാൻ ഒരു അധികാരവും
മേലിൽനിന്നു പിലാതന്നു ലഭിച്ചിട്ടില്ലെന്നും; ൪൫ ലഭിച്ച അ
ധികാരത്തിൻപ്രകാരം യേശുവിന്റെ രാജത്വത്തിന്നു അനുകൂല
മായി പ്രവൃത്തിപ്പാനല്ലാതെ വിപരീതം പ്രവൃത്തിപ്പാൻ പിലാ
തന്നു കഴികയില്ലെന്നും താൻ പറയുന്നു. ൪൬ എന്നാലും യേശു
വിനെ പിലാതന്നു ഏല്പിച്ചവൻ അധിക പാപിയത്രെ.(യോ
ഹ: ൧൯: ൧൦, ൧൧.) ൪൭ എന്തെന്നാൽ മെല്ക്കിസെദേക്കിന്റെ
ക്രമപ്രകാരം നിവൃത്തിച്ച പൌരോഹിത്യത്തിന്മേൽ അഹറോ
ന്റെ ക്രമപ്രകാരമുള്ള പൌരോഹിത്യം അധികരിക്കണമെന്നു
വിചാരിച്ചു സാത്താൻ സുനഹദ്രിയത്തിൽ വ്യാപരിച്ചു യേശുവി
നെ മരണയോഗ്യൻ എന്നു വിധിച്ചു പിലാതന്നു ഏല്പിക്കുന്നു.
൪൮ തദനന്തരം ഏലിയാവിൻ ക്രമപ്രകാരം നിവൃത്തിച്ച പ്രവ
ചനാത്മാവിന്മേൽ ബലിയാമിന്റെ ക്രമപ്രകാരമുള്ള പ്രവച
നാത്മാവു അധികരിക്കണമെന്നു വിചാരിച്ചു സാത്താൻ ഹെറോ
ദാവിന്റെമേൽ വ്യാപരിച്ചു യോഹന്നാൻ ഉയിൎത്തുവന്നവന
ത്രെ യേശു എന്നു തോന്നിപ്പിച്ചു അവനെ യൂദന്മാരുടെ ഇഷ്ടം

അനാസരിച്ചുവിണ്ടും പിലാതന്റെ ഇഷ്ടത്തിന്നു ഏല്പിക്കുന്നു. ൟ അതിമന്നും ദാവീദിന്റെ ക്രമപ്രകാരം നിവൃത്തിച്ചരാജ്യത്തിന്മേൽ കൈസറിന്റെ ക്രമപ്രകാരമുള്ള രാജത്വം അധികരിക്കണമെന്നുവിചാരിച്ചു സാത്താൻ പിലാതനിൽ വ്യാപരിക്കുന്നതുകൊണ്ടു; ൧൦ മഹാപാതകനായസാത്താൻ വിധിക്കുന്നവിധി അവനു പറവാൻതക്കവണ്ണം യേശുവിനെ യഹൂദന്മാരുടെ ഇഷ്ടത്തിന്നു ഏല്പിച്ചുകൊടുപ്പാൻ പിലാതനു മേലിൽനിന്നു അധികാരം ലഭിച്ചിരിക്കുന്നതിന്നു വിപരീതമായിപ്രവൃത്തിപ്പാൻ അവനു കഴികയില്ലെന്നു യേശു സൂചിപ്പിച്ചു.

൧൧ "നസറായക്കാരനായ യേശു യഹൂദന്മാരുടെ രാജാവാകുന്നു" എന്നുള്ള മൊഴി പിലാതന്റെ ഉള്ളിൽ എഴുതപ്പെട്ടിരുന്നു എന്നുള്ളതിന്നു അവൻ യേശുവിന്റെ കുരിശിൽ പതിപ്പിച്ച സൂചകപത്രം സാക്ഷിയത്രെ. ൧൨ അതുകൊണ്ടു പിലാതൻ യേശുവോടു "നീ ഒരു രാജാവാകുന്നുവൊ" എന്നുചോദിച്ചതിന്നു "ഞാനൊരു രാജാവാകുന്നു എന്നു നീതന്നെ പറയുന്നുവല്ലൊ" എന്നു യേശു ഉത്തരം പറഞ്ഞതിനാൽ അവൻ പിലാതന്റെ ഹൃദയത്തെ വെളിപ്പെടുത്തുന്നു. ൧൩ ഇതത്രെ സത്യം, ഇതിനായിട്ടുതന്നെതാൻജനിച്ചതും. സത്യത്തിന്നുസാക്ഷി കൊടുപ്പാൻ ഇഹലോകത്തിൽവന്നതും. (യോഹ: ൧൮: ൩൭, ൩൮.)



## ൨൧-ാം അദ്ധ്യായം.

൧ പിലാതൻ യേശുവിനെ നീതിമാനെന്നും അവന്റെ രക്തത്തിൽ തനിക്കു പങ്കില്ലെന്നും ഏറ്റുപറഞ്ഞു കൈകഴുകി സാക്ഷിച്ചതിന്റെശേഷം യഹൂദന്മാരുടെ ഇഷ്ടത്തിൻപടി അവനെ മരണത്തിന്നു വിധിക്കുന്നു. ൨ വിധിനടത്തിപ്പും ഉടനെ നടത്തിച്ചു തന്റെഹൃദയത്തിലുള്ള സൂചകപത്രത്തെ മൂന്നുഭാഷകളിലായിഎഴുതി കുരിശിൽപതിപ്പിക്കുന്നു. (മത്താ: ൨൭:൩൭. യോഹ: ൧൯: ൧൯-൨൦.) ൩ എന്നാൽ പിലാതനുമേലിൽ നിന്നു ലഭിച്ചിരുന്നഅധികാരം, നീതിമാനെ കുററംവിധിച്ചതി

നാൽ അവന്റെ സ്ഥാനത്തിൽനിന്നു മാറി യേശുവിന്റെമേൽ ആവസിച്ചു; ൪ എന്നുള്ളതിനു അവൻ പതിപ്പിച്ചു സൂചകപത്രവും; കുരിശിന്നരികെനിന്ന ശതാധിപൻ ഉണ്ടായസംഭവങ്ങളെക്കണ്ടു യേശുവിനെ നീതിമാനെന്നു ഏററുപറഞ്ഞതും; അവിടെ കൂടിയിരുന്ന ജനങ്ങൾ ഉണ്ടായകാര്യങ്ങളെക്കണ്ടു അതിദുഃഖത്തോടുംകൂടെ തങ്ങളുടെ മാറത്തടിച്ചുംകൊണ്ടു തിരിച്ചുപോയതും തക്കസാക്ഷിയത്രെ. (ലൂക്കാ: ൨൩: ൪൭, ൪൮.)

൬ ഇവ്വണ്ണം സുനഹദ്രിയത്തിന്റെ മുൻപാകെ യേശു നിന്നു തന്നെ കുററമില്ലാത്തവൻ എന്നു സാക്ഷീകരിച്ചു അതിന്റെ നീതികേടുള്ളവിധിയെ അംഗീകരിച്ചുംകൊണ്ടു അതിന്റെ അധികാരത്തെയും; ൨ ഹെറോദാവിന്റെ മുൻപാകെനിന്ന് തന്റെ മൌനവൃത്തിയാൽ തന്നെകുററമില്ലാത്തവൻഎന്നു സാക്ഷീകരിച്ചു അവന്റെനീതികേടുള്ളവിധിയെ അംഗീകരിച്ചുകൊണ്ടു അവന്റെ അധികാരത്തെയും; ൩ അതേപ്രകാരം പീലാതന്റെ മുൻപാകെനിന്നു തന്റെകുററമില്ലായ്മയെ സാക്ഷീകരിച്ചു അവന്റെ നീതികേടുള്ള വിധിയെ അംഗീകരിച്ചുകൊണ്ടു അവന്റെ അധികാരത്തെയും തന്നിൽ വഹിച്ചുകൊള്ളുന്നതിനാൽ; ൮ ഇങ്ങനെ തനിക്കു ലഭിച്ചു ത്രിയേക ദൈവത്തിന്റെ മൂന്നു അധികാരങ്ങളുടെ ഒരുമയിൽനിന്നു ഇഹലോകപ്രഭുവിനെ വിധിച്ചു ഇതാ പുറത്തുതള്ളുന്നു.

൯ എങ്ങനെയെന്നാൽ ദൈവപുത്രനെ പ്രസവിച്ച മാതാവായ യേശുവിന്റെ ജഡശരീരത്തെ സാത്താൻ മേല്പറഞ്ഞവണ്ണം ദുഃഖിപ്പിച്ചതിനാൽ അവന്റെ മുൻപിൽനിന്നു പറന്നു പോകുവാൻ കഴുകന്റെ രണ്ടു ചിറകുകൾ ആ ശരീരത്തിന്നു കൊടുക്കപ്പെടുന്നു. ആ നിവൃത്തികൾ പാഠമത്രെ കുരിശു. ൧൦ ആയതു മൂന്നരക്കാലം പോഷിക്കപ്പെടുന്നിടമായ വനപ്രദേശത്തിലുള്ള തന്റെസ്ഥലത്തേക്കു പറന്നുപോകേണ്ടുന്നതിന്നുതന്നെ. വനപ്രദേശത്തിലുള്ള സ്ഥലം ആത്മാവിന്റെ ആനന്ദഭാഗമാകുന്ന പരദീസായും ആ നിവൃത്തിയുടെ പാഠം ശവക്കല്ലറയുംതന്നെ.

൧൧ ഇതാ! യേശു കുരിശുചുമക്കുന്നവനായി കാണപ്പെടുന്നു. അവന്റെ ശരീരം ഒഴുക്കെടുത്തുകൊണ്ടുപോകുവാൻ തക്കവെള്ളം വലിയസാത്താൻ തന്റെ വായിൽനിന്നു നദിയിൻ വെള്ളങ്ങ

ളെ പിന്നാലെ വിട്ടു. ആയതു മരണാത്മാക്കൾ ആ ശരീര ത്തെ ഇല്ലായ്മയാക്കുവാൻ ആരംഭിച്ചുതുടങ്ങുന്നതത്രെ. ൩ാമതു നിവൃത്തിക്കു പടമാകുന്ന അവനെ ദുഷിച്ചുകൊണ്ടു പിൻചെന്ന വരിൽ നിന്നു അവൻ ഏററ പരിഹാസങ്ങളും ഹിംസകളും. ൪ാമതു എങ്കിലൊ ഭൂമി ആ ശരീരത്തിന്നു സഹായിച്ചു. ആയതു സാത്താൻ വായിൽനിന്നു അയച്ചവെള്ളങ്ങളെ ഭൂമി വിഴുങ്ങിക്ക ളഞ്ഞതിനാൽതന്നെ. ൫ാം അതു ഇപ്രകാരമത്രെ. യേശു ശി ഷ്യർക്കു കൊടുത്ത പുതുനിയമത്തിൻ ശരീരമായ ഭൂമി താൻ ഗത ശമനതോട്ടത്തിൽവെച്ചു കഴിച്ചു ഏകബലിയാൽ തന്റെശരീ രത്തിൽനിന്നു പുറപ്പെട്ടവിയർപ്പുവെള്ളത്തിന്റെ അനുഗ്രഹത്തി ൻ ആത്മാവിനെ ലഭിച്ചുവല്ലൊ; ൬ാം ഗൊല്ഗൊത്താവിൽവെ ച്ചു നിവൃത്തിക്കുന്ന ന്യായവിധിയാൽ തന്റെ ശരീരത്തിൽനിന്നു പുറപ്പെടുന്ന രക്തത്തിന്റെ പ്രതികാരത്തിന്നാത്മാവിനെ പ്രാ പിക്കുന്നു. ൭ാം ആ നിവൃത്തിക്കുപടമത്രെ തന്റെ പിന്നാലെ ചെന്ന ജനങ്ങളുടെയും വിശേഷാൽ കരഞ്ഞുമാറായിട്ട സ്ത്രീകളുടേ യും പരിതാപങ്ങളും അവയെആശ്വസിപ്പിപ്പാൻയേശു പറഞ്ഞ പ്രതികാരവചനങ്ങളും. (ലൂക്കാ: ൨൩: ൨൭, ൨൮.)

൮ാം എങ്കിലൊ പുറമെ ശത്രുക്കളായിട്ടും മിത്രങ്ങളായിട്ടും കാണപ്പെട്ടുവരം രണ്ടുകക്ഷിക്കാർക്കും യേശുകുരിശിൽനിന്നുഅൽഭു തമായിരക്ഷപെട്ട ജഡശരീരത്തിൽ കാണപ്പെട്ട പ്രതികാരംനട ത്തിയേക്കാം എന്നുള്ളവിചാരം അവരുടെ ഹൃദയങ്ങളിൽ സാ ത്താനുളവാക്കിയിരുന്നുഎന്നുള്ളതു മത്തെ: ൨൭: ൪൦-മുതൽ൪൩ വരെയുള്ള വാക്യങ്ങളെയും നോക്കിയാൽ അറിയാം. ൯ാം ആ തിനാൽ ആ വിചാരത്തെ ഇല്ലായ്മയാക്കുവാൻ യേശുകുരിശി ന്മേൽ ഇതാ! കാണപ്പെടുന്നു. ആയതുവരെയും അതിനെ ചുമന്ന ശ രീരത്തെ ഇപ്പോൾ ആയതുചുമക്കുന്നു. അതുശരീരത്തെ തന്റെ സ്ഥലത്താക്കേണ്ടുന്നതിന്നു തന്നെ.

൧൦ാം യേശുവൊ പിതാവായ ദൈവം തനിക്കുതന്ന ആ മ ഹിമാസനത്തിൽ ഇരുന്നുകൊണ്ടു സകലമനുഷ്യരെയുംനോക്കി ക്കൊണ്ടു അവർക്കു സർവ്വമോചനം ഒന്നാവതു പ്രസിദ്ധപ്പെടുത്തുന്നു. ൨൦ "പിതാവെ! ഇവർ തങ്ങൾ ചെയ്യുന്നതു ഇന്നതെന്നറിയാ യ്ക്കകൊണ്ടു ഇവരോടു ക്ഷമിച്ചുകൊള്ളേണമെ" എന്നത്രെ (ലൂക്കൊ:

൨൩: ൩൪:) ൨൧ ആ സമയം അവിടെ കൂടിയിരുന്ന ജനങ്ങൾ സൎവ്വമനുഷ്യൎക്കും പടമത്രെ. ൨൨ ക്ഷമയ്ക്കുള്ള ഈ പ്രാൎത്ഥനയാൽ യേശു അറിയാതെ ലംഘനം പ്രവൃത്തിച്ചുപോകുന്ന സകല മനുഷ്യരുടെമേലും നിത്യരക്ഷയെയും അറിഞ്ഞുകൊണ്ടു ലംഘനം പ്രവൃത്തിപ്പിക്കുന്ന സാത്താന്റെയും അവന്റെ സേനകളുടേയുംമേൽ നിത്യശിക്ഷയെയും വിധിക്കുന്നു.

൨൩ പിന്നീടു യേശു "നീ എന്നോടുകൂടെ പരദീസയിൽ ഇരിക്കും" എന്നു തന്നോടുകൂടെ കുരിശിൽ തറയ്ക്കപ്പെട്ട ഒരു കള്ളന്റെ പ്രാൎത്ഥനയ്ക്കുത്തരം അരുളുന്നു. (ലൂക്കാ: ൨൩: ൪൩.) ൨൪ ഇതു സകലജീവാത്മാക്കളും തന്നോടുകൂടെ വാസംചെയ്യുമെന്നുള്ള നിവൃത്തിക്കു പടമത്രെ. ഇതിനാൽ സകല മരണാത്മാക്കൾക്കും നിത്യയാതനയുടെ സ്ഥലമായ മഹാപാതാളത്തെ നിത്യവാസസ്ഥലമാക്കി വിധിക്കുന്നു. ൨൫ ആ സ്ഥലത്തിന്നു പടമത്രെ മനംതിരിയാത്ത കള്ളന്റെ അതിവേദനയുള്ള കുരിശിലെ കഷ്ടപ്പാടു.

൨൬ അതിന്റെശേഷം യേശു മാതാവായ മറിയയോടു "സ്ത്രീയെ ഇതാ! നിന്റെ മകൻ" എന്നും അരികെ നിൽക്കുന്ന യോഹന്നാനോടു "ഇതാ നിന്റെ അമ്മ" എന്നും പറയുന്നു. (യോഹ: ൧൯: ൨൬. ൨൭) ൨൭ ഇതു താൻ സ്ഥാപിച്ച തന്റെ ശരീരമായ സഭയെ പ്രവചനാത്മാവിലും യേശുവിന്റെ സാക്ഷിയായ ആ പ്രവചനാത്മാവാം ആ ശരീരത്തെ പിടിച്ചുകൊൾവാൻ സഭയിലും ഭരമേല്പിച്ചതിന്നുള്ള നിവൃത്തിക്കു പടമത്രെ. ൨൮ ഇതിനാൽ ആത്മാവെ പിടിക്കുന്ന ശരീരത്തിലല്ല; കള്ളപ്രവചനാത്മാവെ പിടിക്കുന്ന ജഡത്തിന്മേൽ ശിക്ഷാവിധികല്പിക്കുന്നു.

൨൯ അതിൽ പിന്നെ യേശു "എനിക്കു ദാഹിക്കുന്നു" എന്നു പറയുന്നു. (യോഹ: ൧൯: ൨൮.) ഇതു സൎവ്വമനുഷ്യരെയും തന്നിൽ ചേൎത്തുകൊൾവാൻ ഉള്ള ആഗ്രഹം തനിക്കുണ്ടെന്നുള്ള നിവൃത്തിക്കു പടമത്രെ. ൩൦ ഇതിനാൽ കുഴകനെ ആകൎഷിച്ചു തങ്കൽ വരുത്തിക്കൊള്ളുന്ന സമസ്തമനുഷ്യരിലുമുള്ള മരണജഡത്തെ ശിക്ഷെക്കു വിധിക്കുന്നു.

൩൧ അതിന്റെശേഷം യേശു കാടിവാങ്ങിയപ്പോൾ "നിവൃത്തിയായി" എന്നു പറയുന്നു. (യോഹ: ൧൯: ൩൦.) ഈ ഇസ്വരിലും

ള്ള നന്മയിന്നാത്മാവെ താൻ കൈക്കൊള്ളുന്നു എന്നുള്ള നിവൃത്തിക്കു പടമത്രെ. ഇതിനാൽ എല്ലാവരിലുമുള്ള തിന്മയിന്നാത്മാവെ ശിക്ഷെക്കു വിധിക്കുന്നു.

൩൨ പിന്നീടു യേശു എന്റെ ദൈവമെ! എന്റെ ദൈവമെ! നീ എന്തിന്നു എന്നെ കൈവിട്ടു എന്നർത്ഥം കൊള്ളുന്ന "ഏലി ഏലി ലാമാ ശബക്താനി" എന്നു പറയുന്നു. (മത്താ:൨൭:൪൬) ൩൩ പാതാളത്തിലുള്ള ആത്മാക്കൾക്കു സുവിശേഷം പ്രസംഗിപ്പാനും ജീവാത്മാക്കളെയും മരണാത്മാക്കളെയും വേർപിരിച്ചു ആ രണ്ടാത്മാക്കൾക്കും ശിക്ഷാരക്ഷകളെ വിധിപ്പാനും ജീവാത്മാക്കളെ തന്നോടു ചേർത്തുകൊണ്ടു മരണാത്മാക്കളെ പുറത്തു തള്ളുവാനും തക്കവണ്ണം ദൈവം തന്നെ ഇരുളിന്നധികാരസ്ഥലമായ പാതാളത്തിൽ അല്പനേരം കൈവിട്ടിരുന്നു. ൩൪ എന്നാൽ ദൈവം തന്നെ അയച്ചിരുന്ന സകല വേലകളെ താൻ നിവൃത്തിച്ചിരിക്കയാൽ പാതാളത്തിൽനിന്നു പറദീസായിലേക്കു പോകുവാൻ തക്കവണ്ണം തന്നെ അല്പനേരത്തേക്കു വിട്ടിരുന്ന ആ കൈകളിൽ വീണ്ടും തന്നെ ഭരമേല്പിപ്പാനുള്ള ആഗ്രഹത്തെ മേൽപറഞ്ഞ വാക്യം കാണിക്കുന്നു. ൩൫ അല്ലാതെയും തന്നെ സംബന്ധിച്ചിട്ടുള്ള സകല മനുഷ്യരുടെയും വിചാരം വേഗം അസ്തമിക്കണമെന്നും ഒരു കാര്യം വെളിപ്പെടുത്തുന്നു. ഇതിനാൽ സാത്താന്റെ സകല വിചാരങ്ങളിന്മേലും യേശു ശിക്ഷാവിധിയെ കല്പിക്കുന്നു.

൩൬ ഉടനെ ത്രിയേകദൈവമായ പിതാവിന്റെ തൃക്കൈകൾ തന്റെ മേൽ വരുന്നതിനാൽ (എന്നുവെച്ചാൽ ജഡശരീരത്തിനുള്ള സകല പ്രവൃത്തികളും അവസാനിപ്പാൻ തക്കവണ്ണം തന്റെ ജീവശ്വാസത്തെ ഉൾക്കൊൾവാൻ തന്നിലുള്ള ദൈവശക്തിയിൻ ജീവാവി തന്റെ ജഡശരീരത്തിൽ വ്യാപരിക്കുന്നു എന്നർത്ഥം) ൩൭ ആയതു താൻ അറിഞ്ഞു "പിതാവെ! നിന്റെ കൈകളിൽ ഞാൻ എന്റെ ആത്മാവിനെ ഏല്പിക്കുന്നു" എന്നു മഹാശബ്ദത്തോടെ വിളിച്ചുപറഞ്ഞു ജീവനെ വിടുന്നു (ലൂക്കൊ: ൨൩:൪൬.) ൩൮ ഇതു സകല മനുഷ്യരുടെയും ജീവശ്വാസത്തെ താൻ കൈക്കൊണ്ടിരിക്കുന്നു എന്നുള്ള നിവൃത്തിക്കു പടമത്രെ. ഇതിനാൽ സാത്താന്റെ മരണശ്വാസത്തെ ശിക്ഷെക്കു വിധിക്കുന്നു.

൩൯ ആകയാൽ സഹോദരാ! ത്രിയേകദൈവത്തിന്റെ അനാദിനിത്യശക്തി മണ്ണിൽനിന്നു മനുഷ്യനെ ഉരുവാക്കിയവണ്ണം മലെയന്മാരാകുന്നമനുഷ്യരിൽനിന്നു വിശുദ്ധ മനുഷ്യത്വത്തെ അവലംബിച്ചു ഇഹലോകത്തിൽ വെളിപ്പെടുകയും; ൪൦ ആ മനുഷ്യനെ തന്റെ ദിവ്യാത്മാവുകൊണ്ടും ഗുണദോഷപരിജ്ഞാനിയായ ബുദ്ധിയെക്കൊണ്ടും അലങ്കരിപ്പിച്ചു തന്റെ സമസ്തവേലയേയും നിവൃത്തിക്കയും ചെയ്തു എന്നു ഞാൻകാണിക്കുന്ന ഠരം യേശുവിനെ നോക്കണം. ആദാംമുതലായവരെയും നോക്കണം. ൪൧ താങ്കൾ പറഞ്ഞവണ്ണം ദിവ്യാത്മാവും ഗുണദോഷപരിജ്ഞാനിയായബുദ്ധിയും ആരിൽ അലങ്കാരമായിക്കാണപ്പെടുന്നുവൊ അവനത്രെ ആ മനുഷ്യൻ. അല്ലാത്തവൻ ആ മനുഷ്യന്റെ പടമാകുന്നു. ൪൨ ആയതുകൊണ്ടു ആദാമാകുന്ന പടത്തെനോക്കി പൊരുളെന്നുവിചാരിച്ചുകൊണ്ടു അല്പജ്ഞത്വത്തോടുകൂടെ ഇനി താങ്കൾഅംശമായി പ്രവചിക്കാതെ; ൪൩ പടത്താൽ പൊരുളായ യേശുവിനെ നോക്കിക്കൊണ്ടു നിറവായഅറിവോടുകൂടെ പൂൎണ്ണമായി പ്രവചിക്കണമെന്നപേക്ഷിച്ചുകൊണ്ടു ഠരം എഴുത്തു അവസാനിപ്പിക്കുന്നു. ശേഷംപിന്നാലെ എന്നു സകലരുടെയും പാദശുശ്രൂഷക്കാരൻ യുയോരാലിസൻചിദപാൻകുട്ടി കുന്നിററിൽനിന്നും ൧൮൬൭ മൈതാ: ൧൯.



## ൨൧ാം അദ്ധ്യായം.

## ഏഴാംലേഖനം.

൧ കൎത്തരകാരം ചമച്ച പ്രിയസഹോദരന്നു സലാം. താങ്കൾക്കെഴുതിയ ആറാംലേഖനത്തിൽ യേശുവിന്റെ പരസ്യശുശ്രൂഷ ആരംഭിച്ചതുമുതൽ അതിന്റെ അവസാനംവരെ കാണിച്ചു, താങ്കളുടെ പ്രവചനങ്ങളിന്റെ മൂന്നാം ഭാഗത്തെ വിവരിച്ചു പൂൎണ്ണമായി തെളിയിച്ചു. ൨ എന്നാൽ ഇതിൽ വിവരിക്കുന്നതു താങ്കളുടെ പ്രവചനത്തിന്റെ നാലാം ഭാഗത്തെപ്പററിയാകുന്നു.

ആയതു മനുഷ്യനെ "സൎവ്വസൃഷ്ടികൾക്കും ശ്രേഷ്ഠനെന്നു സ്ഥാനാധിപതിയാക്കിതീൎത്തു." എന്നത്രെ. ൯ ഇതു ദാവീദിന്റെ വായ്മൂലം ൮ സങ്കീ: ൬ാംവാക്യത്തിൽ "നീ നിന്റെ കൈകളുടെ ക്രിയകളിന്മേൽ അവനെ അധികാരിയാക്കി" എന്നു പറയിപ്പിച്ചു പ്രവാചനാത്മാവത്രെ താങ്കളെകൊണ്ടും പറയിപ്പിച്ചുള്ളു. ആയതിന്നു ഉപപാദകമാകുന്നു; എന്നുള്ളതു സ്പഷ്ടം. ൪ ദാവീദതന്നെ സംബന്ധിച്ചല്ല ദൈവത്തോടു "നീ നിന്റെ കൈകളുടെ ക്രിയകളിന്മേൽ അവനെ അധികാരിയാക്കി" എന്നു പ്രവചിച്ചതു. തന്റെ കടിപ്രദേശത്തിലെ ഫലമായ യേശുവിനെ സംബന്ധിച്ചാകയാൽ താങ്കളുടെ പ്രവചനവും അതേപ്രകാരമാകുന്നു ഇരിക്കുന്നതു. ൧൦ അല്ലെന്നു താങ്കൾ ഇനി ഒരിക്കലും വാദിക്കാതവണ്ണം ത്രിയേകദൈവം സൎവ്വസൃഷ്ടികളിന്മേലും തന്റെ സ്ഥാനാധിപതിയാക്കി ഉയൎത്തിയ മനുഷ്യനാകുന്ന യേശുവിനെ ഇതാ! ഞാൻ താങ്കൾക്കു വീണ്ടും കാണിക്കുന്നു. ൬ ഇനി അവന്റെ സ്ഥാനാപത്യത്തിന്റെ ഉയൎച്ചയെ സംബന്ധിച്ചാകുന്നു ഞാൻ താങ്കൾക്കു കാണിപ്പാൻ പോകുന്നതു.

൧ യേശു സന്നദ്രിയത്തിന്റെയും ഹെറോദാവിന്റെയും അഭീഷ്ടപ്രകാരം റോമാധികാരത്തിൽനിന്നു തനിക്കു ലഭിച്ച കുരിശിൽ കയറിയിരുന്നതിനെപററി പിന്നീടു ലക്ഷ്യമായി അപോസ്തലയോഹന്നാൻ വെളി: ൧൨ ാം അദ്ധ്യായത്തിൽ മുഴുവനും വിവരിച്ചുവണ്ണം കാണിച്ചു. ൮ ആയതു കഴുകന്റെ രണ്ടു ചിറകുകൾ തനിക്കു നൽകപ്പെട്ടു എന്നുള്ളതിനെപ്പററി ആറാം ലേഖനാവസാനഭാഗത്തു ഞാൻ കാണിച്ചതത്രെ. വെളി: ൧൨: ൧൪ ാം വാക്യം നോക്കണം. ൯ ഇതു യേശുവിന്റെ ശരീരം മരുവിലുള്ള തന്റെ സ്ഥലത്തു എത്തി അവിടെ പൂൎണ്ണകാലം പോററപ്പെടേണ്ടുന്നതിന്നു തന്നെ. ൧൦ ശരം കാലം വെള്ളിയാഴ്ച മദ്ധ്യാഹ്നത്തിങ്കൽ ആ ശരീരത്തിന്മേൽ ആരംഭിച്ചു എന്നുള്ളതിന്നു ൯ മണിനേരം ഉണ്ടായിട്ടുള്ള അന്ധകാരം ഒരു തക്കപടമത്രെ. ൧൧ കുരിശു മരുഭൂമിക്കും കല്ലറസ്ഥലത്തിന്നും പടവുമാകുന്നു. ൧൨ അതിനാൽ യേശു തന്റെ ശരീരത്തിലുള്ള ജീവശ്വാസത്തെ തന്നിലുള്ള ദൈവശക്തിയിൻ ജീവാവി ഉൾക്കൊൾവാൻ തക്കവണ്ണം നൽകിയശേഷം താൻ സകലപ്രവൃത്തിയിൽനിന്നും ആ ശക്തി

യിൻജീവാവിയിൽ പൂൎണ്ണമായി വിശ്രമിക്കുന്നു. ൧൨ ആ ജീവാവിയൊ തന്റെ ശരീരത്തെപോററുവാൻതക്കവണ്ണം അതിൽ അശേഷം ഒരുപോലെ വ്യാപരിച്ചു തന്നിൽ അടക്കിക്കൊള്ളുന്നു. ൧൪ എന്നുള്ളതിന്നു നീതിമാനും മന്ത്രിയുമായ അറമതിയായിലുള്ള യോസേഫ് നീക്കോദേമോസിനൊടുകൂടെ ആ ശരീരത്തെ കുരിശിൽനിന്നു ഇറക്കി സുഗന്ധവൎഗ്ഗത്താൽ പരിമളപ്പെടുത്തി നേൎത്തശീലയിൽ പൊതിഞ്ഞു തന്റെ പുതിയ ശവക്കല്ലറയിൽ സ്ഥാപിച്ചതു തക്കസാക്ഷിയത്രെ. (യോഹ: ൧൯: ൩൮-൪൨.)

൧൫ അതിനാൽ യേശു മററുള്ളവരെപോലെ തന്റെ പ്രാണനെ വിട്ടു എന്നല്ല; എന്തെന്നാൽ മററുള്ളവരുടെ ജീവശ്വാസം തങ്ങളിലുള്ള മരണാത്മാവിന്റെ മരണശ്വാസമായി മാറുന്നതിനാൽ അതുവഴിയായി ശരീരം മരിപ്പിക്കുന്നആത്മാവിനെ തങ്കൽ ആകൎഷിച്ചുകൊള്ളുന്നു. അതുനിമിത്തം ശരീരം ദൈവവചനത്തിൻപ്രകാരം മണ്ണോടുമണ്ണായി ചേൎന്നുപോകുന്നു. ൧൬ എങ്കിലൊ യേശു മരണാത്മാവില്ലാത്തവനാകയാൽ തന്റെ ജീവശ്വാസം മരണശ്വാസമായിട്ടുമാറിയില്ല. തന്റെ ജീവശ്വാസമാകുന്ന പ്രാണനെ തന്നിലുള്ള ജീവിപ്പിക്കുന്ന ആത്മാവിന്നായിട്ടുതാൻ സമൎപ്പിച്ചതേഉള്ളു. ൧൭ ഇങ്ങനെ പ്രാണനെ വെപ്പാനും അതിനെ തിരികെ എടുത്തുകൊൾവാനും തനിക്കുഅധികാരമുണ്ടു. ഈ അധികാരം തന്റെ പിതാവിൽനിന്നു തനിക്കു ലഭിച്ചുഎന്നു യോഹ: ൧൦: ൧൮ ൽ പറഞ്ഞിരിക്കുന്നു. ൧൮ അതിനാൽ തന്നിലുള്ള ദൈവശക്തിയിൻ ജീവാവിയായ ജീവിപ്പിക്കുന്ന ആത്മാവു ആ ശരീരത്തെ തനിക്കു നിത്യവാസസ്ഥലമാക്കികൊണ്ടു. ൧൯ അതുനിമിത്തം മരിപ്പിക്കുന്നആത്മാവിന്നുആ ശരീരത്തെ തൊടുവാൻ യാതൊരു അധികാരവുമില്ല നിശ്ചയം. ൨൦ പിന്നെയും മററുള്ളവരുടെ ജീവാത്മാവു തനിക്കു വലിച്ചുകൊൾവാൻ തക്കവണ്ണം ജീവശ്വാസം ശരീരത്തിൽ ഇല്ലാതെ ആകുമ്പോൾ ആ ആത്മാവു ജീവിപ്പിക്കുന്ന ആത്മാവിനാൽ ദൈവത്തിന്റെ ശാശ്വത ശരീരത്തിന്നുള്ളിൽ ആകൎഷിച്ചുകൊള്ളപ്പെടുന്നു. ശരീരം പുറത്തുതള്ളപ്പെടുന്നു. ൨൧ യേശുവിന്റെ ജീവാത്മാവൊ തന്റെ ജീവശ്വാസത്തെ തന്നിലുള്ള ജീവിപ്പിക്കുന്ന ആത്മാവിന്നായിട്ടു നൽകി അവനിൽ സംകേതം പ്രാപിച്ചു,

കൊണ്ടതിനാൽ അവന്റെ ശരീരം ജീവിപ്പിക്കുന്ന ആത്മാവി
ന്നാളുളിലായി. ൨൨ അതുകൊണ്ടു മറ്റുള്ളവരുടെ ജീവനെ മര
ണം വിഴുങ്ങുന്നതുപോലെ യേശുവിന്റെ ജീവനെ മരണം വിഴു
ങ്ങിയില്ല. ജീവിപ്പിക്കുന്ന ജീവനത്രെ യേശുവിന്റെ ജീവനെ ഉ
ൾക്കൊണ്ടതു. ൨൩ അതിനാൽ പാപസാദൃശത്തിലുള്ളതന്റെ
ജഡം മരണാകാരത്തിൽ കാണപ്പെട്ടതു മരണം ജീവനാൽ വിഴു
ങ്ങപ്പെടേണ്ടുന്നതിന്നതന്നെ.

൨൪ അതിനാൽ ജീവനടങ്ങിയ യേശുവിന്റെ ശരീരത്തെ അ
തിന്റെ ഉള്ളിലുള്ള ദൈവശക്തി മൂന്നാംകാലം തന്റെ കയ്യിൽ
വെച്ചു പോറേറണ്ടുന്നതാകുന്നു എന്നുള്ള നിവൃത്തിക്കു പടമ
ത്രെ; രണ്ടുരാത്രിയും ഒന്നരപ്പകലും ആയ മൂന്നരക്കാലംവരെയും യേ
ശുവിന്റെ ശരീരം മരണനിഴലിന്റെ താഴ്വരയിൽ ഇരുന്ന
തു. ൨൫ ഇതു യേശുവിന്റെ പരദീസാവാസമത്രെ. അതുകൊ
ണ്ടാകുന്നു ഇന്നു നീ എന്നോടുകൂടെ പരദീസായിൽ ഇരിക്കും എ
ന്നു യേശു കള്ളനോടു പറഞ്ഞതു. ൨൬ ഇതു സഹസ്രാബ്ദവാ
ഴ്ച്ചയെന്നു അപോസ്തലയോഹന്നാൻ വെളി: ൨൦: ൧-മുതൽ ൬ വ
രെ വാക്യങ്ങളിൽ പറഞ്ഞിരിക്കുന്നു. ൨൭ ഈ കാലം കർത്താവിൽ
ഒരുദിവസംപോലെയും ആ ഒരുദിവസം ആയിരം വർഷംപോ
ലെയും ഇരിക്കുന്നു എന്നു ൨ പത്രൊ: ൩: ൮ൽ പറഞ്ഞിരിക്കുന്നു.
൨൮ ഈ കാലം എമപ്പളവും ക്ഷണനേരവും എന്നു ൧ കോറി: ൧൫:
൫൨ലും പറഞ്ഞിരിക്കുന്നു. ൨൯ ഇങ്ങനെ യേശു പരിശുദ്ധാ
ത്മാവിന്റെ അന്തർഭാഗമാകുന്ന പരദീസായിൽ നക്ഷത്രങ്ങൾ
പോലെ വിളങ്ങുന്ന സകല ജീവാത്മാക്കളൊടും ഐക്യാത്മാ
വിൽ ഐക്യംപ്രാപിച്ചു. ൩൦ ആ സമയം തന്റെ ശക്തിയി
ൽ ജീവാവി തന്റെ ശരീരത്തെ ആത്മശരീരം ആക്കുവാൻതക്ക
വണ്ണം ദിവ്യാഹാരംകൊണ്ടുപോഷിപ്പിച്ചുംവന്നു. ൩൧ ആസമ
യം തൊള്ളായിരത്തിമുപ്പതുവർഷം പരദീസായെവിട്ടു കഷ്ടതയി
ൽ ജീവിച്ചിരുന്ന ആദാം എന്നപോലെ അല്ല; ഒരുദിവസംഎ
ന്നാവണ്ണം പരദീസായിൽ സന്തോഷം അനുഭവിച്ച ആദാം എ
ന്നവൻകണക്കെ ആയിരം വർഷത്തെ സന്തോഷത്തെ പുതിയ
ആദാമാകുന്ന യേശുവിൽ ജനിപ്പിച്ചു. ൩൨ ആയതു മൂന്നര വ
ർഷംകൊണ്ടു താൻപ്രവൃത്തിച്ച സകലപ്രവൃത്തികൾക്കുമുള്ളനിവൃ

ണിയുടെ സ്വാധീനതയിൻ പൂൎണ്ണസന്തോഷമായി മുൻകാണിച്ചവണ്ണം മൂന്നരക്കാലം തന്നിൽ വ്യാപരിച്ചു. ആ മൂന്നരക്കാലമൊ തനിക്കു കണ്ണടച്ചുതുറക്കുന്നതിന്നുള്ള ക്ഷണനേരവുമായിരുന്നു.



## ൨൨-ാം അദ്ധ്യായം.

൧ ഇക്കാലനിവൃത്തിയിൽ ശക്തിയിൻ ജീവാവി തന്റെ ജീവിപ്പിക്കുന്ന ശ്വാസത്തെ താൻശക്തിപ്പെടുത്തിയ ശരീരത്തിൽ ഇതാ! ഊതുന്നു. ൨ ആയതു മരിച്ചവരിൽനിന്നു തന്നെ ഉയിൎത്തുവാനാകുന്നു. (എന്നുവച്ചാൽ സകലജീവാത്മാക്കൾക്കും യേശുവിനെ ശിരസ്സായി ഉയിൎത്തുവാൻ എന്നൎത്ഥം) യേശു ഇവ്വണ്ണം ഉയിൎത്തു. ൩ അവനെ ഉയിൎപ്പിച്ചതു ത്രിയേകദൈവത്തിൻ ശക്തിയിൻ ജീവാവി തന്നെ എന്നുള്ളതിന്നു രണ്ടു ദൂതന്മാർ പ്രകാശസ്വരൂപികളായി തിരുശരീരത്തെ അഭിഷേകം ചെയ്വാൻ വന്ന സ്ത്രീകൾക്കു പ്രത്യക്ഷമായതും, ൪ കല്ലറവാതില്ക്കൽ വച്ചിരുന്ന വലിയകല്ലു ഉരുട്ടി നീക്കി അതിൽ ഒരുദൂതൻ ഇരിക്കുന്നതിനെ കണ്ടു കാവല്ക്കാർ ഭയപ്പെട്ടു മരിച്ചവരെപോലെ ആയതും, ൫ അവർചെന്നു ഉണ്ടായ വൎത്തമാനം മഹാപുരോഹിതരോടു പറഞ്ഞതും, ഒരു വലിയ ഭൂകമ്പമുണ്ടായതും സാക്ഷികളത്രെ. ൬ ഇവ ആ നിവൃത്തിക്കു പാടവുമാകുന്നു. ഇതു ഞായറാഴ്ച പ്രഭാതത്തിൽ സംഭവിച്ചു. (മത്താ: ൨൮: ൧-൧൫)

൭ യേശു ഉയിൎത്തു എഴുനീററശേഷം മഗ്ദലമറിയക്കു ആദ്യം പ്രത്യക്ഷമാകുന്നു. (മക്കൊ: ൧൬: ൯.) അതിന്റെ ശേഷം എമ്മവൂസ എന്ന സ്ഥലത്തു പോയ രണ്ടു ശിഷ്യൎക്കു അവൻ പ്രത്യക്ഷമായി. (ലൂക്കൊ: ൨൪: ൧൩-൩൫) അന്നുരാത്രി തോമാസൊഴികെയുള്ള അപ്പോസ്തലൎക്കു അവൻ പ്രത്യക്ഷമാകുന്നു. ൮ ആ സമയം വരെ ഇരുളിന്നധികാരം യേശുവിനെ അറിയാതിരിപ്പാൻ തക്കവണ്ണം അപ്പോസ്തലരിൽ വ്യാപരിച്ചിരുന്നതിനാൽ അപ്പോൾ അതു അവരിൽനിന്നു ഒഴിഞ്ഞുപോകുന്നു. ൯ എന്തെന്നാൽ യേശു മുൻപറഞ്ഞിരുന്നവണ്ണം മൂന്നു പകലും മൂന്നു രാവും അ

പ്പോൾതിന്നുപോയി. ൧൦ അതിനാൽ അവൻതന്റെശിഷ്യന്മാൎക്കു കാണപ്പെടുകയും, സമാധാനവാഴ്വ് അവരൊടുപറകയും, തന്റെപിതാവുതന്നെ അയച്ചവണ്ണം അവരെഅയക്കയും, അവരുടെശിരസ്സുകളിൽ ഊതി തന്റെ ആത്മാവിനെ പകരുകയും, തന്റെ അധികാരത്തിൽ അവരെ നിയമിക്കയും ചെയ്യുന്നു. ൧൧ ഇതുഅവരുടെ ഐക്യത്തിൽ പെസഹാസമയം സ്ഥാപിച്ച തന്റെ പുതുനിയമത്തിൻ ശരീരത്തിലാകുന്നു താൻ നടത്തിയതു. ആയതു ആ നിയമത്തിൻ അവസാനകാലത്തു ആ ശരീരത്തെ തന്റെശരീരംപോലെ ആക്കുവാൻ തന്നെ. (യോഹ: ൨൦, ൧൯-മുതൽ ൨൩ വരെ)

൧൨ പിന്നിട്ടു എട്ടുദിവസം കഴിഞ്ഞശേഷം ശിഷ്യൎക്കുവീണ്ടും പ്രത്യക്ഷമായി തോമാസിന്റെ അവിശ്വാസത്തെ നീക്കുന്നു. (യോഹ: ൨൦: ൨൬. ൨൯.) ൧൩ അതിന്റെശേഷം യേശു ഗലീലയായിലുള്ള തിബ്രിയൂസ്സുകടല്കരയിൽവച്ചു ശിഷ്യൎക്കു മൂന്നാവതും പ്രത്യക്ഷമായി പത്രോസിനെ അവന്റെ വീഴ്ചയിൽനിന്നു എഴുനീല്പിക്കുന്നു. (യോഹ: ൨൧: ൧. ൧൪.) ൧൪ മറ്റൊരുസമയം അഞ്ഞൂറിൽപരം സഹോദരന്മാൎക്കു അവൻകാണപ്പെട്ടു എന്നു ൧ കൊറി: ൧൫: ൬ാം വാക്യത്തിൽ പറഞ്ഞിരിക്കുന്നു. ൧൫ അവരിൽ മിക്കപേരും പൌലൂസു ഇതു പറഞ്ഞസമയം ജീവിച്ചിരുന്നു എന്നു കാണിച്ചിരിക്കുന്നതു തക്കസാക്ഷി. അവരോടുചോദിച്ചാൽ അറിയാം എന്നുതാല്പൎയ്യം.

൧൬ ഉയിൎത്തെഴുന്നീറ്റ നാല്പതാം ദിവസം യേശു യരുശലേമിൽ വച്ചുശിഷ്യൎക്കുപ്രത്യക്ഷമായിഅവരെ പുറത്തു ഒലിവുമലവരെ കൊണ്ടുപോയിഅവരുടെ കണ്ണുകൾകാണ്കെ മേല്പോട്ടു എടുത്തുകൊള്ളപ്പെട്ടു. (അപ്പോ: ൧: ൪ മുതൽ ൧൨ വരെ ഇതു തന്റെശരീരം ആത്മശരീരമായി മാറി മഹത്വപ്പെട്ടു എന്നുള്ള നിവൃത്തിക്കു പടമത്രെ. ൧൭ പിന്നിട്ടുപത്താംദിവസം പെന്തക്കോസ്തു എന്ന അൻപതാംനാളിൽതന്നെ യേശുക്രിസ്തുന്റെ ദിവ്യശക്തി അപ്പോസ്തലരുടെഐക്യതയിൽ സ്ഥാപിച്ചിരുന്ന തന്റെജഡശരീരത്തിൽ ഇതാ! നിഴലിക്കുന്നു. ആയതു മറിയയുടെ ഗൎഭപാത്രത്തിൽ ദൈവശക്തി നിഴലിച്ചവണ്ണംതന്നെ. ൧൮ ഇതു ഭൂലോകത്തിലുള്ള സൎവ്വ മനുഷ്യരെയും ആ ദിവ്യശ

രീരത്തിൽ ഒന്നായിചേൎന്നു പണിവാൻ തക്കപ്രവൃത്തി അതിൽ ആരംഭിക്കേണ്ടുന്നതിന്നു തന്നെ. ൧൯ ഒരൊ നിവൃത്തിക്കു പടമത്രെ. പെന്തക്കോസ്തദിവസം അഗ്നിയുടെ വിടൎന്ന നാവുകൾ എന്നവണ്ണവും ദിവ്യാത്മാവിന്റെ ശക്തികാണപ്പെട്ടു ശിഷ്യരിൽ ഒരൊരുത്തന്റെമേലും ആവസിച്ചതു. അപ്പൊ: ൨: ൧ മുതൽ ൪. വരെ വാക്യങ്ങളെ നോക്കണം.

൨൦ സകലമനുഷ്യരെയും യേശു ഭൂമിയിൽ സ്ഥാപിച്ച ശരീരത്തോടു ചേൎന്നുപണിവാൻ തക്ക പ്രവൃത്തി അവന്റെ നിയമപ്രകാരമുള്ള സ്നാനവും ക്ഷണനവുംതന്നെ. ഇവ രണ്ടും അപോസ്തലരുടെ കാലംമുതൽ സഭയിൽനടന്നുവരുന്നു എന്നുള്ളതും എത്രയും തെളിവത്രെ.

൨൧ യേശു പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സകലരെയും സ്നാനപ്പെടുത്തേണമെന്നു തന്റെ ശിഷ്യന്മാരോടു പറഞ്ഞു. (മത്താ: ൨൮: ൧൯.) ൨൨ സ്നാനമൊ മേലിൽനിന്നുള്ള ജനനത്തിന്റെ പടവുമാകുന്നു. ഇങ്ങിനെ താൻ സ്നാനപ്പെടുത്തുവാൻ പറഞ്ഞതു തന്നെപോലെ അവരെ ദൈവസന്തതി ആക്കുവാൻതന്നെ. ൨൩ താൻ ത്രിയേകദൈവത്തിന്റെ സന്താനമാകുന്നു എന്നുള്ളതിന്നു ആത്മാവിൽനിന്നും വെള്ളത്തിൽനിന്നും രക്തത്തിൽനിന്നും താൻ ജനിച്ചത്രിയേകജനനം തക്കസാക്ഷിയത്രെ. ൨൪ ഒരൊ മൂന്നുജനനത്തിലും ദൈവപുത്രൻ എന്നുള്ള സാക്ഷിതനിക്കു ലഭിക്കുന്നു. (ലൂക്കോ: ൧: ൩൫. മത്താ: ൩: ൧൭. റോമ: ൧: ൪.) ൨൫ ഏകദൈവം മൂന്നുമൂൎത്തികൾ അല്ല എന്നുവരികിൽ തനിക്കു ഒരുജനനമെ ആവശ്യമുള്ളു. ൨൬ എങ്കിലൊ യേശുവിന്നു മൂന്നു ജനനമുണ്ടായിരിക്കയാൽ ഏകദൈവത്തിൽ മൂൎത്തികൾ മൂന്നുണ്ടെന്നു തെളിയുന്നു. ൨൭ ആ മൂൎത്തികൾക്കു ഐക്യമില്ലാതെ പരസ്പരവിരോധമുണ്ടായിരുന്നാൽ യേശു എന്ന ഏകപുരുഷനെ മൂന്നാളുകളുംകൂടി ജനിപ്പിക്കുന്നതു അസാദ്ധ്യവുമാകുന്നു. ൨൮ എങ്കിലൊ യേശു എന്ന ഏകപുരുഷനിൽ ഉണ്ടായമൂന്നു ജനനത്തിലും ദൈവപുത്രൻ എന്നുള്ള സാക്ഷി തനിക്കു ലഭിച്ചിരിക്കയാൽ മൂൎത്തികൾ മൂവരും ഏകദൈവമായിരിക്കുന്നു എന്നുള്ളതും തെളിയുന്നു. ൨൯ അതിനാൽ കപടമററ ആത്മാവോടും തെ

ളിഞ്ഞബുദ്ധിയോടുംകൂടെ ഒരുവൻ യേശുവിനെ നോക്കുന്നപ ക്ഷം ആയവൻ ഏകത്രിയേകദൈവത്തിന്റെ ആലയമാകുന്നുഎ ന്നു സ്പഷ്ടമായി കാണും നിശ്ചയം.

൩൦ അതുകൊണ്ടു പിതാവിന്റെയും, പുത്രന്റെയും, പരി ശുദ്ധാത്മാവിന്റെയും നാമത്തിൽ ഓരോരുത്തനെയും സ്നാനപ്പെ ടുത്തണമെന്നു യേശു കല്പിച്ചു. ൩൧ ആയതു ഏകത്രിയേകനി ൽനിന്നു തനിക്കു ഏകത്രിയേകജനനം ലഭിച്ചിരിക്കുന്നതിനു മ്മുറ്റും ആ യേശുവിന്റെ നാമത്തിൽ സ്നാനമേൽക്കുന്നവന്നു ഏ കത്രിയേകജനനം ലഭിക്കേണ്ടുന്നതിനു തന്നെ. അപ്പോ: ൨൭: ൭ാം വാക്യം നോക്കണം. ൩൨ അതിനാൽ ഒന്നു മൂന്നായും മൂ ന്നു ഒന്നായും ദൈവം ഇരിക്കുന്നില്ല. എങ്കിൽ മൂന്നു നാമത്തിൽ ഒരുവനെ സ്നാനപ്പെടുത്തണമെന്നു യേശുകല്പിക്കയില്ല നിശ്ച യം. ൩൩ പരസ്പരവിരോധമുള്ള മൂന്നാളുകളിൽനിന്നു ഒരുവൻ ജനിച്ചു എന്നുംവരികയില്ല. ൩൪ ലക്ഷണങ്ങളാൽ വെവ്വേറായി രിക്കുന്ന ശരീരാത്മദേഹികളുടെ ഏകയോജിപ്പിൽ ഇരിക്കുന്നമ നുഷ്യൻ തന്നെപോലെ ഒരുമകനെ ജനിപ്പിച്ചു എന്നെവരു നി ശ്ചയം. ൩൫ ആയതുകൊണ്ടു പിതാവിന്റെയും, പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ത്രിയേകത്വം എത്ര സ്പ ഷ്ടമായി വിളങ്ങുന്നു. ൩൬ അതിനാൽ സഹോദര! താംകളി ലുള്ള ൧൦ാം പാപപ്പെട്ട ഉപദേശിയെ താംകൾ എന്തിന്നു വി ഷമിപ്പിക്കുന്നു.

൩൭ എങ്കിലൊ ഏകസാത്താൻ മറിയയിൽനിന്നു ജനിച്ചു ദൈവപുത്രനെ വിഴുങ്ങിക്കളവാൻതക്കവണ്ണം ഹെറോദാവായ മഹാസർപ്പത്തിൽ കയറിവന്നു. ൩൮ യേശു വെള്ളത്തിൽനി ന്നു ജനിച്ചു ദൈവപുത്രൻ എന്നുള്ള സാക്ഷിയെ കൈക്കൊ ണ്ടസമയം അവനെ വിഴുങ്ങിക്കളവാൻ തക്കവണ്ണം ഏകസാ ത്താൻ സ്നാപകയോഹന്നാന്റെ ജഡത്തിൽ കയറിവന്നു. ൩൯ യേശു രക്തത്തിൽനിന്നു ജനിച്ചു ദൈവപുത്രത്വത്തെ കൈക്കൊണ്ടപ്പോൾ അവനെ വിഴുങ്ങിക്കളവാൻ തക്കവണ്ണം ഏകസാത്താൻ കയഫാവിൽ കയറിവന്നു. ൪൦ എങ്കിലും സാ ത്താൻ ത്രിയേകനല്ല ഏകനത്രെ, ദൈവം ത്രിയേകനമാകുന്നു എന്നു; ദൈവപുത്രന്റെ പ്രവാചനാ.രാജത്വാ.പെരോഹിത്യ

എന്നമൂന്ന വേഷങ്ങളിൽ കാണപ്പെട്ട പഴയാദാമ്യത്വം ത്രിയേകസന്തതിയല്ല ഏകസന്തതിയത്രെ: യേശു ത്രിയേകസന്തതിയാകുന്നുഎന്നും; ൰൧ ലോകത്തിന്ന സാക്ഷികൊടുത്ത സകലത്തെയും നിവൃത്തിച്ചയേശുവിന്റെ സാക്ഷിയിന്നാത്മാവുഅപോസ്തലീകശരീരവഴിയായിപ്രവൃത്തിപ്പാൻ ഇതാ! ആരംഭിച്ചിരിക്കയാൽ; ൰൨ സഹോദരാ! താങ്കളിലുള്ളഏകസാത്താന്റെ സന്തതിയായ പാപജഡത്തെഅല്ല ത്രിയേകസന്തതിയായ യേശുക്രിസ്തന്റെസന്തതിയായ പുണ്യപുരുഷനെതന്നെ ഞാൻ പിടിച്ചിരിക്കുന്നു. ൰൩ അല്ലയോ ഉപദേശിയാരെ! ഭയപ്പെടേണ്ട-ത്രിയേകസന്തതിയാകുന്നയേശുക്രിസ്തന്റെപുത്രത്വം താങ്കൾക്കുണ്ടു നിശ്ചയംആമേൻ. ൰൪ താങ്കൾ യേശുക്രിസ്തന്റെ ജഡശരീരത്തിൽനിന്നാത്മശരീരത്തിൽആയിരിക്കുന്നു എന്ന താങ്കളോട ഞാൻ ഉണ്മയിൻ പ്രകാരം പറയുന്നു.



൫൩ാം അദ്ധ്യായം

൧ രണ്ടാമത്തെ ഭക്ഷണനിയമം. ഈശോ വീട്ടുകൾതോറും ശിഷ്യർകൂടി അപ്പം നുറുക്കി ഹൃദയപരമാൎത്ഥതയൊടുംകൂടെ ഭക്ഷിച്ചു പാനംചെയ്തു ദൈവത്തെ സ്തുതിക്കുന്ന ഒരുക്രിയയത്രെ. അപ്പ: ൨: ൪൨ ാംവാക്യം നോക്കെണം. ൨ ഇങ്ങനെ ആചരിക്കേണമെന്ന യേശു ആ നിയമം ആരംഭിച്ചപ്പോൾതന്നെ പറഞ്ഞു. ൧: കൊരി: ൧൧: ൨൩-മുതൽ വന്ന-വരെയുള്ള വാക്യങ്ങളെ നോക്കേണം. ൩ ഈശോ യേശുവിന്റെ നാമത്തിൽ വാഴ്ത്തുന്ന അപ്പത്താലും പാത്രങ്ങളെ സഭയുടെആൾക്കാർ പുരത്തിൽനിന്നുവാങ്ങി ഭക്ഷിക്കുന്നതത്രെ.

൪ മനുഷ്യൻ അനുഭവിക്കുന്ന ഭക്ഷണപാനീയങ്ങൾ അവന്റെ വിധമായിരിക്കുന്നു എന്നുള്ളതു അനുഭവസിദ്ധമത്രെ. ദൈവം മനുഷ്യൎക്ക അന്നപാനാദികളെ നൽകുന്നു എന്നുള്ളതു ദിവ്യ സത്യംതന്നെ. ആയതു തന്റെ ഉദയസമ്മതത്തിൻ്റെതൻ മൂലമാകുന്നു. ൫ ആ സ്ഥാനത്തിൽ ഈശോ കൊണ്ടു ദൈവത്തെ തിന്നതാനിക്കും തന്റെ സന്തതികൾക്കും പകുത്തുകൊടുപ്പാൻ

പഴയാദാമിന്റ പാത്രതയില്ലെന്നു ദൈവം കണ്ടിട്ടാണ് തന്റെ അനാദിനിത്യശക്തിയെ ഇഹലോകത്തിൽ കാലനിവൃത്തിയിൽ അയച്ചതു. ആവനത്രെ യേശു. ൬ അവൻതന്റെമനപ്രകാരമുള്ള പ്രവൃത്തികളെ നിവൃത്തിച്ചു ദൈവം നൽകിവരുന്ന അന്നത്തെയും പാനീയത്തെയും സകലസൃഷ്ടികൾക്കായിട്ടും അപ്പൊസ്തലരുടെ ഐക്യത്തിൽ സ്ഥാപിച്ചു. ൭ അതിന്മേൽ തന്റെ ആത്മാവിനെ പകൎന്ന ശക്തിയെ അയച്ചതിനാൽ ദൈവം അവനെ ഉയൎത്തി സൎവ്വസൃഷ്ടികൾക്കും ശ്രേഷ്ഠനെന്നു സ്ഥാനാധിപതിയാക്കിതീൎത്തു. ൮ (എന്നുവച്ചാൽ സൎവ്വത്തിനും ശിരസ്സായി ആയവനെ ദൈവംനിയമിച്ചു എന്നൎത്ഥം) ഇതു എന്നേക്കുമായിട്ടാകുന്നു. എന്തെന്നാൽ അവൻ എന്നേക്കും ജീവിക്കുന്നു. അവൻഇന്നിരിക്കിലും മാറുന്നില്ല.

൯ അതുകൊണ്ടു അവൻ അപ്പോസ്തല ഐക്യത്തിൽ വച്ചിരുന്ന അധികാരത്തിൻപ്രകാരം ഒരുവൻ തിരുസഭയുടെആൾപ്പേരായിനിന്നു ജനങ്ങൾ സഭയുടെ മുൻപിൽ സമൎപ്പിക്കുന്ന ഭക്ഷണപാനീയങ്ങളെ യേശുവിന്റെ നാമത്തിൽ വാഴ്ത്തി സഭയുടെ അവയവങ്ങൾക്കു പകുത്തുകൊടുക്കയും, ൧൦ അവർ ഹൃദയപരമാൎത്ഥത്തോടുകൂടെ അവയെ ഭക്ഷിച്ചു പാനംചെയ്തു ദൈവത്തെ സ്തുതിക്കയും ചെയ്യുമ്പോൾ അവരിൽ യേശുക്രിസ്തുതാവും ആ ത്രിയേകദൈവപുത്രത്വത്തിൽ ആയവരും ഐക്യമാകുന്നതുകൊണ്ടു; ൧൧ യേശുവിന്റെനാമത്തിൽ തങ്ങൾക്കു ലഭിച്ചിരിക്കുന്ന ത്രിയേകദൈവത്തിൽ നിന്നുള്ള ജനനം സഫലമായിതീരുന്നു. ൧൨ ഇപ്രകാരമുള്ള പൂൎണ്ണനിവൃത്തിക്കു ഒരു കാലമുണ്ടെന്നു ചൂണ്ടിക്കാണിക്കുന്നതാകുന്നു ക്രിസ്ത്യാനികൾ ആചരിച്ചുവരുന്ന സക്രമെന്തെന്നും കൊരുബാൻഎന്നും മീസഎന്നും പറയപ്പെടുന്ന രാത്രിവിരുന്നു.

൧൩ ഇവ്വണ്ണമുള്ള ഭക്ഷണപാനീയങ്ങളുടെ അനുഭവത്താൽ ഒരുവന്നു ആത്മാവിന്നും, ജീവന്നും. ശരീരത്തിന്നും ആവശ്യമുള്ള സകലവും ദൈവത്തിൽനിന്നു യേശുക്രിസ്തൻ എന്നഏകകൎത്താവുമൂലം തനിക്കു ലഭിക്കുന്നതാകകൊണ്ടു; ൧൪ അവന്റെആത്മജീവശരീരങ്ങൾക്കടുത്ത സകലവും ആ കൎത്താവിന്റെ ആത്മാവിൽനിന്നു ജീവനിലും,ശരീരത്തിലേക്കും ആയിതീരുന്നതുകൊണ്ടു

ആയവർ തന്റെ പിതാവായ യേശുക്രിസ്തൻ എന്നവണ്ണം ത്രിയേകദൈവത്തിൻ ആലയമായിവിളങ്ങുന്നു. ൧൫ അവൻതന്നെ കൎത്താവിന്റെ മനസ്സിനെ അറിഞ്ഞ ആത്മമയനും അവന്റെ മന്ത്രിയും. രോമ: ൧൧: ൩൩ മുതൽ ൩൬ വരെയുള്ള വാക്യങ്ങളെ നോക്കണം. ൧൬ "ആത്മികനോ എല്ലാവറ്റെയും വിവേചിക്കുന്നു. അവൻ ആരാലും വിവേചിക്കപ്പെടുന്നതുമില്ല" കാരണം അവന്നു കൎത്താവിന്റെ മനസ്സുണ്ടു. (൧ കോറി: ൨: ൧൫. ൧൬.)

൧൭ അതുകൊണ്ടു സഹോദര! ഏകത്വത്തിൽ ത്രിത്വവും ത്രിത്വത്തിൽ ഏകത്വവുമായിരിക്കുന്ന പിതാവായ ദൈവം നമുക്കു ഇരുപാട്ടുകാൎക്കും ഒന്നെ ഉള്ളൂ രണ്ടില്ല നിശ്ചയം. ൧൮ രണ്ടുണ്ടെന്നു തോന്നിപ്പോയിട്ടു ത്രിയേകത്വമില്ലെന്നു താങ്കൾ വാദിച്ചതു സാത്താൻ ത്രിയേകനല്ല സാക്ഷാൽ ഏകനത്രെ എന്നും അവൻ പിതാവായ ദൈവമല്ല പിശാചാകുന്ന ഏകസാത്താൻതന്നെ എന്നും ക്രിസ്ത്യാനികൾക്കു ബോധപ്പെടുത്തേണ്ടുന്നതിന്നാകുന്നു. ൧൯ അതേപ്രകാരം ത്രിയേകദൈവത്തിന്റെ പുത്രനായ യേശുക്രിസ്തൻ എന്ന ഏകകൎത്താവുമെ നമുക്കു ഇരുപാട്ടുകാൎക്കുമുള്ളൂ. രണ്ടില്ല നിശ്ചയം. ൨൦ രണ്ടുണ്ടെന്നു തോന്നിപ്പോയിട്ടു യേശുക്രിസ്തന്റെ ദൈവത്വത്തിന്നു വിരോധമായി താങ്കൾ വാദിച്ചതു പഴയാദാം ദൈവപുത്രനല്ല സാക്ഷാൽ പിശാചിൻമകനാകുന്നു എന്നും, അവൻ യേശുക്രിസ്തനെന്ന ഏകകൎത്താവല്ല പല അന്തിക്രിസ്തന്മാരുടെയും അനൈക്യമാകുന്നു എന്നും ക്രിസ്ത്യാനികളെ ബോധപ്പെടുത്തേണ്ടുന്നതിന്നുതന്നെ.

൨൧ ആകയാൽ ത്രിയേകനല്ലാത്ത ഏകസാത്താനെ ഏകദൈവമെന്നും ദൈവപുത്രനല്ലാത്ത പഴയാദാമിന്റെ മരണാത്മാക്കളിൽ ഭിന്നതയെ അല്ലെങ്കിൽ അനൈക്യത്തെ ദൈവപുത്രനെന്നും തോന്നിപ്പോയിട്ടുള്ള താങ്കളുടെ അറിയായ്മയെ ഞാൻ ഇതാ! തെളിയിക്കുന്നു.

൨൨ "പിതാവായി ഒരു ദൈവമെ നമുക്കിരുപാട്ടുകാൎക്കുമുള്ളൂ" രണ്ടില്ല നിശ്ചയം. അവൻ ത്രിയേകനാകയാൽ "അവനിൽ നിന്നാകും അവന്നായിട്ടു നാമുമാകുന്നു." ൨൩ അതേപ്രകാരം നമുക്കു ഇരുപാട്ടുകാൎക്കും "യേശുക്രിസ്തൻ എന്ന ഏകകൎത്താവുമെയുള്ളൂ." രണ്ടുകൎത്താക്കന്മാരില്ല നിശ്ചയം. അവൻ ത്രിയേകദൈ-

വത്തിന്റെ ഏകപുത്രനാകയാൽ അവനാൽ സകലവും അവനാൽ സാദ്ധ്യമാകുന്നു. ൧ കോറി: ൮: ൬-ാം വാക്യം നോക്കണം.

൪൪ അതുകൊണ്ടു സങ്കീ: ൨൨: ൩൦-ാം വാക്യത്തിൽ "ഒരു സന്തതി അവനെ സേവിക്കും അതു യഹോവായ്ക്കു തലമുറയായിട്ടു എണ്ണപ്പെടും" എന്നു കാണിച്ചിരിക്കുന്നതിന്മണ്ണം ദൈവത്തെ സേവിക്കുന്ന ഒരു സന്തതിയുണ്ടു. ൪൫ ആ തിരുസന്താനം യേശുക്രിസ്തുവത്രെ. അവൻ പുത്രനില്ലാത്തവനല്ല. ഉള്ളവനത്രെ. അതിനാൽ അവന്റെ പുത്രൻ സപുത്രനും അവന്റെ പുത്രൻ യോഗനാഥമാകുന്നു. വെളി: ൧൯: ൧൬-ാം വാക്യം നോക്കണം. ൪൫ ഈ സംഗതികളെപ്പറ്റി താങ്കളോടു ഇപ്പോൾ പറവാനാവശ്യമില്ലാത്തതിനാൽ അവയെ ഇതിൽ വിവരിപ്പാൻ വിചാരിച്ചിട്ടില്ല.

൪൬ ഞാൻ താങ്കളുടെ പ്രവചനമൊഴിയെ ആധാരമാക്കികൊണ്ടാകുന്നു, പഴയതും പുതിയതുമായ നിയമങ്ങളിലെ ഓരോരൊ വാക്യങ്ങളെ അനുസരിച്ചു ഏകത്വത്തിൽ ത്രിത്വമുണ്ടെന്നും ത്രിത്വത്തിൽ ഏകത്വമുണ്ടെന്നും കാണിച്ചു യേശുവിന്റെ ദൈവത്വത്തെയും മനുഷ്യത്വത്തെയും തെളിയിച്ചിരിക്കുന്നതു. ൪൭ ഈ വക തെളിവിൽ നിന്നു ത്രിയേകദൈവത്തിന്റെ സ്നേഹാഗ്നിയിൻജ്വാല ഉജ്ജ്വലിച്ചു പൊങ്ങി താങ്കളുടെ കഠോരകുഠാരത്തെ അശേഷം അഗ്നിസ്നാനം കഴിച്ചിരിക്കയാൽ അഗ്നിയെ സഹിക്കാകുന്ന ലോഹവസ്തുക്കളല്ലാതെ മരം മുതലായവ ഇനി അതിൽ കാണപ്പെടുകയില്ല നിശ്ചയം. അവയൊക്കെയും വെന്തു ഭസ്മമായിപ്പോയി. ൪൮ അതിനാൽ താങ്കളുടെ പുസ്തകത്തിലുള്ള ഓരൊ താളുടി തുണ്ണം മരംമുതലായവയെ വെവ്വേറായി ചുടുവാൻ ഇനി എനിക്കാവശ്യമില്ല. വെന്തു ഭസ്മമായിപ്പോയതു നീക്കി ശേഷിച്ചു ലോഹവസ്തുക്കളെ ഒന്നായിട്ടു സ്വീകരിച്ചിരിക്കുന്നു.

൪൯ ഇങ്ങനെ താങ്കളുടെ കഠോരകുഠാരത്തെ ചുട്ടു കിട്ടാംശങ്ങളെ നീക്കി സ്വഭാവത്തിനുള്ള സത്സ്വായുധങ്ങളോടുകൂടെ ത്രിയേകദൈവത്തിൻ വിശുദ്ധവെണ്മഴുവാകുന്ന ഇതിനെ ദൈവാനുവാദപ്രകാരം ഇതാ! ഞാൻ ചമച്ചിരിക്കുന്നു. യറമിയ: ൨൩: ൨൯ മുതൽ ൩൨ വരെയുള്ള വാക്യങ്ങളെ നോക്കണം.

൫൦ സഹോദരാ! ഇതിനെ മനഃപൂർവ്വമായി അംഗീകരിച്ചുകൊള്ളണം. ഇതു യേശുക്രിസ്തുനാഥൻമൂലം സകലരുടേ

യും പാദശുശ്രൂഷക്കാരൻ യുയോരാലിസൻ വിദോൻകുട്ടിയിൽനിന്നു ജനിച്ചിട്ടുള്ള കൃപാവല്ലിയാകുന്നു.

൫൨ ഇവ്വണ്ണം നാമമുള്ള ഒരു പെൺകുട്ടി ഇനിക്കുണ്ടു ഇവളെ ഞാൻ ൧൮൫൨ ജൂലായി ൨൦ നു- ഞായറാഴ്ച ത്രിയേകദൈവത്തിന്റെ പുത്രനായ യേശുക്രിസ്തന്റെ തൃക്കല്ല്യാകുന്ന തന്റെ തിരുസഭയിൽ മനഃപൂർവ്വമായി സഭാമദ്ധ്യത്തിൽവെച്ച നിർമ്മല കന്യകയായി ഭരമേല്പിച്ചു. ൫൩ അന്നുതന്നെ അവൾക്ക ഭർത്താവായിരിപ്പാൻ തക്കവണ്ണം അപ്പോൾ ൧൭ വയസ്സുപ്രായമുള്ള ഇരിഞ്ഞാലക്കുടക്കാരൻ രാമസ്വാമി ഗോപാലയ്യൻ എന്നൊരു ബ്രാഹ്മണക്കുട്ടി പാലക്കാട്ടു മിശിയോനിൽവെച്ച സ്നാനംമൂലം യേശുക്രിസ്തന്റെ ഒരു പൈതലായിജനിച്ചു. ൫൪ അവന്റെ സഫലമായ ആകർഷണംമൂലം ൧൮൫൨ ജൂലായി ൨൫ നു- വ്യാഴാഴ്ച കന്നീറ്റിൽ പുത്തൻബർഗ്ഗാവിൽവെച്ചുമേല്പറഞ്ഞ രാമസ്വാമി ഗോപാലയ്യനും കൃപാവല്ലിയും ത്രിയേകദൈവത്തിന്റെ തിരുനാമത്തിൽ ഭാര്യാഭർത്താക്കന്മാരായി കൂട്ടിച്ചേർക്കപ്പെടുകയും ചെയ്തു.

൫൫ ആകയാൽ യുദ്ധത്തിന്നുള്ള സർവ്വായുധങ്ങളൊടുകൂടിയ ത്രിയേകദൈവത്തിൻ വിശുദ്ധവെണ്മഴവാകുന്ന ഈ കൃപാവല്ലിയെ യേശുക്രിസ്തന്റെ തൃക്കല്ല്യാകുന്ന പൊത്തു ഐകൈക്യതയിൽ ഇന്നു ഞാൻ ഇതാ! മനഃപൂർവ്വമായിഭരമേല്പിച്ചിരിക്കുന്നു. ൫൬ അവൻ സകലജാതികളിൽനിന്നും ഐക്യമായികൂട്ടിചേർക്കുന്ന അവന്റെ ആൺകുട്ടിക്ക നിത്യവിവാഹംചെയ്തുകൊടുപ്പാൻ തന്നെ.

൫൭ സഹോദരാ! താങ്കൾ ആ ആൺകുട്ടിയുടെ ഒരു പ്രധാന അവയവമാകുവാൻതക്കവണ്ണം അപേക്ഷിച്ചുകൊണ്ടു സകല വാഴ്വുകളോടുംകൂടെ ഇതിനെ ഇപ്പോൾ അവസാനിപ്പിക്കുന്നു; എന്നു സകലരുടേയും പാദശുശ്രൂഷക്കാരൻ യുയോരാലിസൻവിദോൻകുട്ടി. കന്നീറ്റിൽനിന്നും ൧൮൫൨ ഒക്തോബർ.



൨൪-ാമദ്ധ്യായം

റിദംപാൻകുട്ടിയാൽ ചമയ്ക്കപ്പെട്ടതും എവ്വർ ഫിബ്രോ: എവ്വ- പ്രസിദ്ധപ്പെടുത്തിയതുമായ കൃപാവല്ലിയുടെ മഹിമയെപ്പറ്റി വർണ്ണിക്കുന്ന "ആശ്ചര്യവൃത്തചിത്രദശകവും" ആമ്മേൻ വാഴ്ത്തിയും മ- ണവാളന്മാരാകുന്ന ദമ്പതിമാരുടെമേൽ നിത്യാനുഗ്രഹം ഉണ്ടാ- കുവാൻ ത്രിയേകദൈവത്തിന്റെ തിരുനാമത്തിൽ അവരെ ആ- ശീർവ്വദിക്കുന്ന "ദിവ്യാശീർവാദവും" താഴെ എഴുതുന്നു.

# ആശ്ചര്യവൃത്തചിത്രദശകം.

൧. അശ്മപ്രതിമാപിത്രാ
രശ്മിപാബാകാ ചിദസ്യപ്രതിമാപിത്രോഃ
സ്വാശ്ചര്യാമൃതവല്ലി
ഭൂഷീകൃതദുർഗ്ഗതിപ്രിയാമൃതവല്ലീ.

൨. ശുദ്ധസ്നേഹാത്മകരാ
സ്വന്തപ്രാണാദ്ദിതസ്നേഹാത്മകരാ
ചിത്താരുണ്യംപ്രാപ്താ
ശുദ്ധോദനജീവനകാരുണ്യംപ്രാപ്താ.

൩. ദിവ്യമനോഭവശരണം
ഹവ്യമിദംഭോക്തുകാമിനോഭവശരണം
ഭവ്യാങ്കരകരവാളി
ക്രവ്യാദക്ഷേമനാശകരകരവാളി.

൪. ദ്വാദശവിധമണിവർണ്ണാ
ശോചശിലാലിഖിതസർവ്വവിധമണിവർണ്ണാ
ജ്യോതിഃപുരുഷാദഹരാ
വധ്യാർദ്ദിതേയംവരാത്മപുരുഷാദഹരാ.

൫. നവമാനചിത്രചിഹ്നാ
സ്വവർണ്ണദണ്ഡസ്സമമാനചിത്രചിഹ്നാഃ



ദിവിഷദസ്തഗതോയം
ഭുവി ദദൈയത്തുകാമഹസ്തഗതോയം.

൬. പരമാനുഷമാംഗലതെ
പരമാനുഷമാവിരസ്തുഭവദാനനതഃ
പരമാനുഷമാനുകലാ
പരമാനുഷമാനസീഷ്ടിമാദിവ്യന്ത്യഃ

൭. സകലേശകൃപോജ്ജ്വലാവാ
സകലെ സകളൈബരമുജ്ജ്വലതെസകലെ
സമതാദരാദ്വിയമശെ
ഷമതാസമതാകരേണാപിയൂഷമതാ.

൮. തന്നതേജസ്സതതന്നതെ
തന്നതെന്തഃകരണാദിവ്യചക്ഷുസ്സന്നതെ
• പദമാത്മന്യപദമാ
പദമായംവ്യയമെത്യനുകല്പകപദമാ

൯. മഹിമാസനമാനധനെ
ഭവദീയമഹൊദയമഹൊ യമഹൊദയമഹൊ
ഭുവിയത്രസമാരഭതെ
സപുമാനസുമാനസുമാനസുമാനസുമാ.

൧൦. ആശ്ലാവൃത്തംപരമച-
തുശ്ലാവൃത്താന്തസംഗ്രഹംഭണിതം
തുശ്ലാവൃത്തംസ്വച്ഛാ
മാശ്ലാവന്താൽപ്രസാദയതാം.

## ആശ്ലാവൃത്തചിത്രശകത്തിന്റെ വിവരണം

൧. അന്യബീജത്താൽ അശുദ്ധിപ്പെടാതെ മാതാപിതാക്കന്മാരിൽനിന്നു ജനിച്ചിട്ടുള്ള വിശുദ്ധപ്രതിമയും, അവരുടെ തത്സ്വരൂപമായ ശ്രീപ്രതിമയും, ദൈവസിംഹാസനത്തിന്റെ പ്രതിഛായയും, ജീവദ്രുപാവല്ലിയും, നിത്യമരണസ്വരൂപിണിയായ സോദോമിനിയുടെ മകൾ മരണശിലാവല്ലിയെ ദൂഷീകരിക്കുന്നവളുമായ നിർമ്മലാംബാ എന്ന നാമമുള്ള ഒരു കന്യകാരത്നം ഇതാ!

൨. ഈ വണ്ണം പരിശുദ്ധദൈവമാകുന്ന സ്നേഹനാഥന്റെ തൃക്കൈയ്യിൽ വിശുദ്ധബലിയായി നല്കപ്പെട്ടതിനാൽ ഇവളുടെ പഴയജീവൻ അശേഷം ഇല്ലാതെ ആവിട്ടു പുതിയജീവൻ സ്നേഹനാഥന്റെ ഹൃദയത്തോടുകൂടെ ഇവളിൽ ഉദിച്ചു. അതിനാൽ വളൎന്നു വിവാഹം കഴിപ്പാൻ പ്രാപ്തിവന്ന വിശുദ്ധാത്മശരീരിയായ യുയോമയനൊടു ഇണെപ്പാൻ തക്കകരുണയെ ഇവൾ ഇതാ! പ്രാപിച്ചിരിക്കുന്നു.

൩. അതിനാൽ ദൈവത്തിന്റെ തൃക്കൈയ്യിൽ ഹോമിച്ചിട്ടുള്ള ഒരു വിശുദ്ധഹവ്യം ദൈവോപ്പത്തിൽനിന്നു ജനിച്ചിട്ടുള്ള സുകുമാരൻ വസിപ്പാൻ തക്കഭവനമത്രെ. ഒരു ദിവ്യദ്രവ്യത്തെ ഭക്ഷിപ്പാൻ ആഗ്രഹിക്കുന്നവനെ മായാപ്രപഞ്ചത്തിൽനിന്നു രക്ഷിപ്പാൻ ഇതു സംകേതനഗരവുമാകുന്നു. ഒരു സംകേതത്തിൽ ശരണം പ്രാപിച്ചവനു നന്മയെ നല്കുവാൻ ദൈവസേനകളായ കെരുബിമാർ ഇതിനുചുറ്റും കാവല്ക്കാരായി നില്ക്കുന്നു. സെറാഫിമാരായ ഖഡ്ഗപാണികൾ മിന്നൽപോലെ വ്യാപിച്ചു മാംസദുഷ്ടകളായ പഴയമനുഷ്യരിൽനിന്നു ഒരു ദോഷവും വരാതവണ്ണം ആ പൂൎവ്വദേവന്മാരിൽ ക്രോധത്തെ പകൎന്നുകൊണ്ടുഴരിക്കുന്നു.

൪. അതിനാൽ പന്ത്രണ്ടുവിധമുള്ള രത്നങ്ങൾകൊണ്ടു ഒന്നും മായാത്തതും തൃക്കയ്യാൽ തീൎത്തതുമായ നിത്യാകാരങ്ങളാൽ അലംകൃതമായും, സ്വഭാഷയിൽനിന്നും കൂട്ടിച്ചേൎത്തു വാചകരൂപത്തിൽ എഴുതപ്പെട്ടതായും ഉള്ള ഒരു വെള്ളക്കല്ലു യേശുക്രിസ്തുവായ നീതിസൂൎയ്യനിൽനിന്നു അവന്റെതന്നെ ലഭിച്ചതത്രെ. ഇതു തന്റെ വരുന്ന ശിലാവൃഷ്ടിയാൽ ഉണ്ടായ എല്ലാ ആത്മവിഷാദത്തെയും അശേഷം നീക്കിക്കളയുന്നതാകുന്നു.

൫. അതിനാൽ ഭൂമിയിൽ വസിപ്പവരുടെ പുത്രയരുശലെമെ അളപ്പാൻതക്ക പുതിയപരിമാണകുറികളാൽ അടയാളപ്പെട്ടതും, പ്രധാനപുരോഹിതന്റെ ദണ്ഡിലുള്ള ബദാംപൂവെപ്പോലെ പൌരോഹിത്യ പരിശോധനയിൽ വെച്ചു അത്ഭുതമായി പുഷ്പിച്ച മാനത്താൽ അതിശയമായി അടയാളപ്പെട്ടതും, ക്രിസ്തുതന്റെ കയ്യിൽ പിടിച്ചതുമായ ഒരു പൊൻദണ്ഡു, ഇഹലോകത്തിൽ ആർ ഇതിനെ ആഗ്രഹിക്കുന്നുവൊ അവന്റെ കയ്യിൽ നല്കപ്പെടുന്നതിനാൽ ഇതു ആചാരനന്മയെ എന്നും നല്കുന്നു.

൬. ജീവവൃക്ഷത്തിന്റെ പുഷ്പംപോലെ ശരീരമുള്ള പൊന്നു ഏകഐക്യതയിൻപുത്രീ! നിന്റെമുഖത്തിൽനിന്നു ദിവ്യതേജസ്സുവിളങ്ങട്ടെ. അപ്പോൾനിന്റെ ഒരു സഹോദരിമാർ ജീവാഭരണംഅണിഞ്ഞു ശോഭിച്ച അനേകം വിശുദ്ധസ്ത്രീകളെക്കാളും ഏറ്റവും ശോഭിക്കും.

൭. അതിനാൽ ദൈവത്തിന്റെ കൃപവിളങ്ങും വാസസ്ഥലത്തിൽ ഇരിക്കുന്നവളെ! നിന്റെ ശരീരമാസകലംപ്രകാശിക്കട്ടെ. അപ്പോൾ പൂൎണ്ണചന്ദ്രനിൽനിന്നു പുറപ്പെടുന്ന അമൃതരശ്മിയാൽ ലോകത്തിലുള്ള എല്ലാമതങ്ങളിലെ അസമതയായ ഭിന്നം മാറി അന്യോന്യം ഏകീഭവിക്കും നിനക്കു സകലത്തിലും സമതയുണ്ടല്ലൊ.

൮. അതിനാൽ സദാ സ്തോത്രമുള്ളവളെ! ഏവന്റെമേൽനിന്റെ മഹത്തായശരീരകാന്തിവിളങ്ങി ഹൃദയകണ്ണിനെ തുറക്കുന്നുവൊ അവന്റെ പാദത്തിൽനിന്നു ജീവവൃക്ഷസ്ഥാനത്തിൽനിന്നു എന്നവണ്ണം പ്രകാശംപുറപ്പെടുന്നതുകൊണ്ടു അവൻ കാൽ ഇടറിവീഴാതെ നേരായുള്ളവഴിയിൽനടന്നു പൂൎണ്ണനാകും.

൯. അതിനാൽ മഹിമാസനമായ മാനധനമുള്ളവളെ! നിന്റെ തേജസ്സു ഭാഗ്യോത്സവമത്രെ. ഒരു മഹോത്സവം ഭൂമിയിൽ ആരിൽ ആരംഭിക്കുന്നുവൊ ആ പുരുഷൻ നിത്യജീവിയത്രെ. അവനിൽ അന്ധകാരമൊട്ടുമില്ല, എന്നുംപ്രകാശമെയുള്ളു.

൰. ഇങ്ങനെ സഭയുടെ ദൂതനായഞാൻ ഒരു ദിവ്യകന്യകയുടെ വൃത്താന്തത്തെ (ആയതു ചതുൎവ്വാവിൻ വൃത്താന്തമായ വേദവാക്യങ്ങളുടെ ചുരുക്കമത്രെ) ഒരു പുണ്യഭൂമിയിൽ നിന്നുകൊണ്ടു സകലരുംകേൾക്കെ കാഹളംഊതുന്നതിനാൽ സജ്ജനങ്ങൾ ഇതിനെകേട്ടു സന്തോഷിക്കട്ടെ. എന്നു സകലരുടേയും പാദശുശ്രൂഷക്കാരൻ യുയോരാലിസൻ വിദ്വാൻകുട്ടി.

# ദിവ്യാശീൎവ്വാദം.

൧. സ്വസ്തിപ്രജാഭ്യഃപരിപാലയന്താം ന്യായ്യേനമാൎഗ്ഗേണ മഹീംമഹീശാഃ, വരാവരാഭ്യാംശുഭമസ്തുനിത്യം ലോകസ്സമസ്താ

സ്സുഖിനോഭവന്തു. ഇതിത്രിപദൈകപദസ്യ ഭഗവതസ്സപ്താത്മാനോനുഗൃഹ്ണന്തു. തഥാസ്തു.

൫. സമസ്തമന്ത്രാൎത്ഥാസ്സത്യാസ്സഫലാസന്ത്വിതി ത്രിപദൈകപദസ്യ ഭഗവതസ്സപ്താത്മാനോനുഗൃഹ്ണന്തു. തഥാസ്തു.

൬. ഇമൌദമ്പതീ. പരമവിശുദ്ധദസ്സഹാത്മകരാഭിഷിക്തൌ ദിവ്യപ്രേമാനന്ദകൌ. വിജിതമായാവിഷയാസക്തൌ. ദൈവാപത്യപ്രാപ്തിപ്രദപൂതഷന്ദകൌ സ്യാതാമിതിത്രിപദൈകപദസ്യ ഭഗവതസ്സപ്താത്മാനോനുഗൃഹ്ണന്തു. തഥാസ്തു.

൭. ഇമൌദമ്പതീ. ദിവ്യനന്ദനോദ്യാനകല്പകകല്പൌ. പരമപാവനമാത്മഫലപ്രദവിശുദ്ധചന്ദനതല്പൌ. സൌഭാഗധേയജിതാത്രേയഗൎഭൌ. അനേകജീവാപത്യമുക്തമുക്താകരസുവൎണ്ണരത്നാഗൎഭൌ. സ്യാതാമിതിത്രിപദൈകപദസ്യ ഭഗവതസ്സപ്താത്മാനോനുഗൃഹ്ണന്തു. തഥാസ്തു.

൮. ഇമൌദമ്പതീ. ജ്യോതിഷ്കരകരലിഖിതനിത്യജീവനിയമപുസ്തകഗാത്രൌ. വിശുദ്ധഹൃദയവികസിതമന്ദാരപ്രസൂനമധുവാസിതവക്ത്രൌ. സൎവ്വദയാപൂരിതചാരുനേത്രൌ. ശ്രോത്രിയോത്തമാധികാരദണ്ഡാൽ ഭൃതസ്വമസമാനപാവനശ്രോത്രൌ. സ്യാതാമിതിത്രിപദൈകപദസ്യ ഭഗവതസ്സപ്താത്മാനോനുഗൃഹ്ണന്തു. തഥാസ്തു.

൯. ഇമൌദമ്പതീ. ദിവ്യാവാഗത്തപ്രാപണാധികാരമുദ്രാങ്കിതനവരത്നഖചിതകനകാംഗുലീയശോഭിതകരൌ. കണ്ഠാവലംബിതാമ്ലാനജീവനമാലോല്ലസിതവത്സഭരൌ. പരമസുകൃതധവളാംബരമരീചിമാലാശകലിതപാപതിമിരഭരൌ. നിത്യകല്യാണപ്രദാത്മസൎവ്വാഭരണഭൂഷിതസ്നിഗ്ദ്ധകളേബരൌ. സ്യാതാമിതിത്രിപദൈകപദസ്യ ഭഗവതസ്സപ്താത്മാനോനുഗൃഹ്ണന്തു. തഥാസ്തു.

൰. ഇമൌദമ്പതീ. അയുതായുധവിശുദ്ധദേവവാഹിനീപരിവൃണിത ചതുൎവ്വിംശതി പ്രാചീനോപനിഷത്സുന്ദരീമണ്ഡലാവൃതപരമജീവചതുഷ്ടയാവാസ മഹിമാസനമഞ്ജുമഞ്ചാവാവാഹാംബുവാഹന്യദാനൌ. സകലകിരീടോജ്ജ്വലിതോത്തമാംഗസഭോത്തമാംഗ സ്വചരണാശതധാരാതടിദാഹത സൎപ്പാത്മമാംഗവാജിഹൃദയാധിദേവതാദേവസൂതാധിരൂഢ ധവളതുരംഗമാ

സ്ഥാനാ. സൎവ്വജഗൽ പ്രാണാത്മക സൎവ്വജഗൽപ്രാണാത്മ പ
ക്ഷാക്ഷിപ്രഭാപ്രഭാവശ്വേതകപോതയുഗാങ്കിതാവിലസിതപതാ
കാഭാസിത കേതനൌ. രഥധുരഗകേതനായിതപീഠാരൂഢമ
ഹാരഥസ്സൂതകപോതായിത ശ്രീപുരുഷൈക പരമ പാവനസ്നേ
ഹാത്മഭഗവന്നിത്യനികേതനൌ. സ്യാതാമിതി ത്രിപദൈകപ
ദസ്യ ഭഗവതസ്സൎവ്വാത്മാനോനുഗൃഹ്ണന്തു തഥാസ്തു.—സൎവ്വേനരാ
സ്സുഖിനോഭവന്തു. സമസ്തസന്മംഗളാനിസന്തു തഥാസ്തു. എന്നു
സകല ജനത്തേയും പാദശുശ്രൂഷക്കാരൻ യുയോരാലിസൻ വിദ്യാ
ൻകുട്ടി.

## ദിവ്യാശീൎവ്വാദത്തിന്റെ വിവരണം.

൧. പ്രജകൾക്കു നന്മയുണ്ടാകട്ടെ. രാജാക്കന്മാർ നീതിന്യായ
ത്തോടുകൂടെ തങ്ങളുടെ രാജ്യത്തെ ഭരിക്കട്ടെ. മണവാളനും മ
ണവാട്ടിക്കും നിത്യവാഴ്‌വ് ഉണ്ടാകട്ടെ. ലോകമൊക്കയും സൌ
ഖ്യമനുഭവിക്കട്ടെ. എന്നു ത്രിയേകദൈവത്തിന്റെ സൎവ്വാത്മാ
ക്കൾ അനുഗ്രഹിപ്പൂതാക. ആമേൻ.

൨. എന്നും താനായിരിക്കുന്നവന്റെ നിത്യനാമ എന്നൎത്ഥമു
ള്ള "സ്വസ്തി" എന്ന മന്ത്രത്തിന്റെ അൎത്ഥം സത്യമായും സ
ഫലമായും ഭവിക്കട്ടെഎന്ന് ത്രിയേകദൈവത്തിന്റെ സൎവ്വാ
ത്മാക്കൾ അനുഗ്രഹിപ്പൂതാക . ആമേൻ.

൩. ഈ ദമ്പതിമാർ. പരിശുദ്ധദൈവമാകുന്ന സ്നേഹാത്മാ
വിന്റെ തൃക്കയ്യാൽ അഭിഷേകംഏറ്റവരും, ദിവ്യപ്രേമത്താൽ
അന്യോന്യം ഒന്നായിചേൎന്നവരും, ജഡമോഹം കണ്ണിന്മോ
ഹം മായാജീവനത്തിന്റെവമ്പു എന്ന ദുൎവ്വിഷയങ്ങളിൽ അക
പ്പെടാതെ അവയെ ജയിച്ചവരും, ദൈവമക്കൾക്കുള്ള സകല
പ്രാപ്തിയെയും നൽകുന്ന ശ്രീപരമൈകപുരുഷസൂക്തമായ നി
ത്യസുവിശേഷത്തെ പിടിച്ചുകൊള്ളുന്നവരുംആയി ഭവിക്കട്ടെഎ
ന്നു ത്രിയേകദൈവത്തിന്റെ സൎവ്വാത്മാക്കൾ അനുഗ്രഹിപ്പൂതാ
ക. ആമേൻ.

൪. ഈ ദമ്പതിമാർ. ദിവ്യനന്ദനോദ്യാനത്തിൽ നിൽക്കുന്ന
ജീവവൃക്ഷത്തിന്നു ഒത്തവരും, പുതിയ ആദാം ഹവ്വാഎന്നവൎക്കുള്ള
ആത്മഫലത്തെ നൽകുന്ന വിശുദ്ധസംയോജിപ്പിൻ പിരിപ്പുള്ള

വരും, സ്വൎഗ്ഗീയഭാഗ്യത്തെ നൽകുന്ന ജീവവെള്ളത്തെ ഗർഭീകരിച്ചവരും, അനേകജീവസന്താനമാകുന്ന വിലയേറിയ മുത്തുകൾ ഇരിക്കുന്ന സമുദ്രവും ഭൂമിയും എന്നാണ്ണും പുതിയ അബ്രഹാമും സാറായും ആയിഭവിക്കട്ടെ. എന്നു ത്രിയേകദൈവത്തിന്റെ സപ്താത്മാക്കൾ അനുഗ്രഹിപ്പുതാക. ആമേൻ.

൭. ൦രം ദമ്പതിമാർ. ശ്രീപരമൈക്യപുരുഷന്റെ തൃക്കയ്യാലെഴുതപ്പെട്ട നിത്യജീവനിയമത്തിൻപുസ്തകമാകുന്നശരീരമുള്ളവരും, വിശുദ്ധഹൃദയമാകുന്ന ജീവവൃക്ഷത്തിൻ പുഷ്പം വിടൎന്നതിന്റെ മധുവിൽനിന്നു പുറപ്പെടുന്ന മുഖവാസനയുള്ളവരും സൎവ്വദയകൊണ്ടുനിറഞ്ഞിരിക്കുന്നമനോഹരക്കണ്ണുള്ളവരും പ്രധാനപുരോഹിതന്റെ അധികാരദണ്ഡിൽനിന്നു ഉത്ഭവിച്ചുവിടൎന്നപുഷ്പത്തിന്നൊത്ത ചെവിയുള്ളവരും ആയിഭവിക്കട്ടെ എന്നു ത്രിയേകദൈവത്തിന്റെ സപ്താത്മാക്കൾഅനുഗ്രഹിപ്പുതാക. ആമേൻ.

൮. ൦രം ദമ്പതിമാർ. ദൈവവാഗ്ദത്തങ്ങളെ പ്രാപിപ്പാൻ തക്ക അധികാരജീവമുദ്രയാൽ അടയാളപ്പെട്ടും പുതിയരത്നങ്ങൾ അമിഴ്ത്തപ്പെട്ടുമുള്ള സ്വൎഗ്ഗീയസ്വൎണ്ണമോതിരത്താൽ ഏററവും ശോഭിക്കുന്ന കയ്യുള്ളവരും, കഴുത്തിൽ അവലംബിച്ചിരിക്കുന്ന വാടാത്ത ജീവനാകുന്ന വനമാലയാൽ തുലോംവിളങ്ങുന്ന മാൎവ്വിടമുള്ളവരും, തങ്ങൾ ധരിച്ച യേശുക്രിസ്തന്റെ പരമനീതിയാകുന്ന വെള്ളവസ്ത്രത്തിന്റെ സകല പ്രഭയാലും പാപാന്ധകാരംനീങ്ങിയവരും, നിത്യകല്യാണത്തെ നൽകുന്ന ആത്മാവിൻ സൎവ്വാഭരണങ്ങളെക്കൊണ്ടു അണിഞ്ഞും വിളങ്ങിയുമുള്ള സൎവ്വാംഗമുള്ളവരുംആയിഭവിക്കട്ടെഎന്നു ത്രിയേകദൈവത്തിന്റെ സപ്താത്മാക്കൾ അനുഗ്രഹിപ്പുതാക. ആമേൻ.

൯. ൦രം ദമ്പതിമാർ. പതിനായിരം പതിനായിരം തുകയുള്ള ദേവസേനകളാൽ ചുററും ശോഭിക്കപ്പെട്ടും, ഇരുപത്തിനാലുമൂപ്പന്മാരായകൂട്ടിരിക്കുന്ന സുന്ദരീമണ്ഡലത്താൽ ചുഴലപ്പെട്ടും, നാലുജീവികളുടെ മദ്ധ്യത്തിൽ സ്ഥാപിക്കപ്പെട്ടും, ത്രിയേകദൈവസന്നിധിയാൽ ഉജ്ജ്വലിക്കപ്പെട്ടുംഉള്ള മഹിമാസനത്തൊടുകൂടിയ രണ്ടുസാക്ഷികളുടെയും മനോഹരപ്പെട്ടിയെവഹിക്കുന്നതേരുകളും, അനേകരാജമുടികളാൽ ശോഭിക്കപ്പെട്ടശിരസ്സുള്ളവരും

സൎവ്വോത്തമശരീരിയും തന്റെ പാദമാകുന്ന വജ്രായുധത്തിൽനിന്നു പുറപ്പെടുന്ന മിന്നലുകളെക്കൊണ്ടു മഹാസൎപ്പത്തിന്റെ തലകളെ പിളൎക്കുന്നവനും ആത്മാക്കളാകുന്ന കുതിരകളുടെ ഹൃദയങ്ങളെ അറിയുന്ന നാഥനും ദൈവതേരാളിയുംആയ യേശുക്രിസ്തുൻ കരേറുന്നവെള്ളക്കുതിരകളും സകലജീവികൾക്കുംജീവശ്വാസത്തെ നൽകുന്ന ദൈവത്തിന്റെസപ്തവായുക്കൾതന്റെ പക്ഷങ്ങളിലുള്ളവനും അറായില്ലുള്ള കണ്ണുകളുടെ പ്രഭാവത്താൽ സകലത്തെയും നോക്കിഅറിയുന്നവനും വെള്ള പ്രാക്കളിൻഗണങ്ങളാൽ കുറിക്കപ്പെട്ടവനുമായ വിശുദ്ധാത്മപുരുഷൻ ആവസിക്കും കൊടിക്കൂറയുള്ള കൊടിമരങ്ങളായും ഇങ്ങനെ തേരും കുതിരയും കൊടിമരവുമായി എണ്ണപ്പെട്ട ആസനങ്ങളിന്മേൽ കരേറിയ മഹാരഥൻ സൂതൻ കൊടിഅടയാളപ്രാക്കളിൻഗണ എന്നുഎണ്ണപ്പെടുന്ന പിതൃപുത്രപരിശുദ്ധാത്മാവാം ത്രിയേകദൈവമായ സ്നേഹാത്മാവുഎന്നും ആവസിക്കുന്ന നിത്യമന്ദിരങ്ങളായും ഭവിക്കട്ടെഎന്നു ത്രിയേകദൈവത്തിന്റെ സപ്താത്മാക്കൾ അനുഗ്രഹിപ്പൂതാക. ആമേൻ.

എല്ലാവാഴ്വുകളുമുണ്ടായി സൎവ്വജനങ്ങളും സുഖമായി വസിക്കട്ടെ. ആമേൻ.

എന്നു സകലരുടേയും പാദശുശ്രൂഷക്കാരൻ യുയോരാഫിസൻ വിദ്വാൻകുട്ടി.

